UNIVERSITY OF TRAVANCORE

MALAYAḶAM SERIES No. 68.




# TANTRASAMUCCAYA

## with Malayāḷam commentary

## (Part III—Paṭalas 9 to 12.)

AUTHOR :

Cēnnās Manakkal Nārāyaṇan Nampūtirippād.

COMMENTATOR :

Kuzhikkāṭṭu Mahēśvaran Bhaṭṭatirippad.

---

EDITED BY

Mīmāṁsakaratna, Mīmāṁsāviśārada, Vedaśiromaṇi

V. A. RĀMASWĀMI SASTRI, M. A.,

*Professor of Sanskrit, University College,*

*and*

*Honorary Director, University Manuscripts Library,*
*Trivandrum.*

---

TRIVANDRUM :

PRINTED BY THE SUPERINTENDENT, GOVERNMENT PRESS,

1945.

 [Price Rs. 4.

UNIVERSITY OF TRAVANCORE

MALAYAḶAM SERIES No. 68.




# TANTRASAMUCCAYA

## with Malayāḷam commentary

## (Part III—Paṭalas 9 to 12.)

AUTHOR :

Cēnnās Manakkal Nārāyaṇan Nampūtirippād.

COMMENTATOR :

Kuzhikkāṭṭu Mahēśvaran Bhaṭṭatirippad.

---

EDITED BY

Mīmāṁsakaratna, Mīmāṁsāviśārada, Vedaśiromaṇi

V. A. RĀMASWĀMI SASTRI, M. A.,

*Professor of Sanskrit, University College,*

*and*

*Honorary Director, University Manuscripts Library,*
*Trivandrum.*

---

TRIVANDRUM :

PRINTED BY THE SUPERINTENDENT, GOVERNMENT PRESS,

1945.

 [Price Rs. 4.

# വിഷയസൂചിക

# PREFACE.

The present volume completes *Tantrasamuccaya* of Cennās Nārāyaṇan Nampūtiri, with the Malayalam commentary of Kuḻikkāṭṭu Maheśvara Bhaṭṭatiri, the first two parts having been already published as Nos. 64 and 66 of the Trivandrum Malayalam Series. It is well-known that *Tantrasamuccaya* and its supplement the *Śeṣasamuccaya* are the two most authoritative, and hence the most popular, treatises on Tantra generally followed for the rituals in the numerous temples in Kerala. Therefore, the importance of an authoritative commentary on them in Malayalam, the language of this part of India, is quite obvious, though a Sanskrit commentary on it, *Vimarśinī*, by Śaṅkara, the son and disciple of the author, has already been published[1], and another commentary, *Vivaraṇa*, also in Sanskrit, by another disciple of the author is now being published[2]

The chronogram नन्दनयनेष्वम्भोधिसङ्ख्येषु in the śloka कल्यब्देषु etc., (paṭala XII, śloka 215), working out to Kali year 4529 (1428 A. D.) is the chief evidence for the date of the author of *Tantrasamuccaya*. But there has been some controversy in its interpretation, some scholars[3] connecting the words कल्यब्देषु, etc. with व्यधात् in the last *pāda*, thus taking this date as that of the composition of the work,

1. Trivandrum Sanskrit Series, Nos. 67 and 71.

2. The first four paṭalas have been published as No. 151 of the Trivandrum Sanskrit Series, and the rest are in preparation.

3. K. V. M. : *Cennās Nārāyaṇan Nampūtiri*, Kairali, Bk. XXIII, p. 67 ; C. Kunhan Raja : *Candrotsavam*, Mangalodayam, Bk. XIX, p. 347 ; K. Kunchunni Raja : *Mānavikramante kālam*, Mangalodayam, Bk. XIX, p. 592 ; R. Narayana Panikkar : *Bhāṣāsāhityacaritram*, Pt. I. p. 308.

and others[1] connecting कल्यब्देषु, etc., more naturally with यः सम्भूतः, and thus taking this date as that of the birth of the author. The present commentary, however, settles this controversy in favour of the latter interpretation[2]

The commentator, Maheśvara Bhaṭṭatiri was a Kerala Brahmin belonging to the Kuḻikkāṭṭu Illám in the present Tiruvalla taluq in Travancore, and lived between 970 and 1040 M. E. (1795—1865 A. D.). Besides this commentary he is also known as the author of: (1) a commentary on *Śeṣasamuccaya* of Śaṅkara; (2) an independent treatise on Tantra by name *Kuḻikkāṭṭu-pacca*; (3) an elucidative account of the *Tantrasamuccaya* in Malayalam by name *Tantrasamuccayārtha-tātparyam*[3]; and (4) *Jīrṇoddhāraṇa*, probably a work on the renewal of mutilated idols and temples[4]. He has also written a few works on Jyotiṣa[5]. The present commentary is elaborate and vivid and is based on both the earlier commentaries *Vimarśinī* and *Vivaraṇa* and the genuine tradition of the Tantrins of Kerala.

1. Ulloor S. Parameswara Aiyar: *Bhāṣācampukkaḷ*, p. 65; P. S Anantanarayana Sastri: *Kokilasandeśa*, Intr. p. 4; K. V. Krishna Aiyar: *Zamorins of Calicut*, p. 301; K. Rama Pisharoti: *Vikrama the Great*, Bulletin of the Rama Varma Research Institute, Trichur, Vol. IX, p. 20; S. K. Ramanatha Sastri: *Spoṭasiddhi*, Intr. p. 17.

2. *vide* commentary under XII. 215.

3. There is a transcript of this work in this Library, No. 1078. The introductory and concluding verses are more or less the same as in the commentary now published, but the actual subject-matter is different in the sense that this one is more an account based on the text of *Tantrasamuccaya* than its commentary.

4. Fragment of a work on this subject is seen at the end of the transcript (No. 1078) mentioned above. Probably this is the same as Maheśvara Bhaṭṭatiri's work.

5. *vide* Trivandrum Malayalam Series No. 64, preface, p. 2-3.

This volume was mainly edited by Pandit E. V. Raman Namputiri of this Library. He has also written an Introduction, which, besides dealing with the author, sources, commentators, etc., of the work, also deals with the origin and development and the principles of the Tantra school in general, and of the Tantra of Kerala in particular. This is a pioneer attempt at giving a connected account of the Tantra school in Malayalam, and it is hoped that its results will be found useful by scholars interested in this branch of literature. Mr. Raman Namputiri was assisted by Pandits S. Sankararama Sastri and N. Raghavan Nair in the matter of reading the proofs and preparing the Index. To all these Pandits my thanks are due.

The present edition is based on a palm-leaf manuscript of the work supplied to the Library by Brahmasri M. P. Narayana Bhattatiri, Kulikkattillam, Tiruvalla, Travancore, (No. 492).

In fine, it is my very pleasant duty to record my deep sense of indebtedness to His Gracious Highness the Maharaja and the members of the Royal family of Travancore, and to Sachivottama Dr. Sir C. P. Ramaswami Aiyar, K. C. S. I., K. C. I. E., LLD., the Dewan, for the high encouragement they are giving to the publication of ancient works. I am also thankful to Mr. H. C. Papworth, M. A., O. B. E., the Pro-Vice-Chancellor and Mahakavi, Rao Sahib, Ulloor S. Parameswara Aiyar, M. A., B. L., the Dean of the Faculty of Oriental Studies, University of Travancore, for their interest and guidance in our publications.

University Manuscripts
Library, Trivandrum,
20th Dec., 1945.

V. A. RAMASWAMI SASTRI,
*Honorary Director.*

## അവതാരിക.

നാലാമത്തേയും എട്ടാമത്തേയും പടലങ്ങളിൽ അവസാനിക്കുന്ന ഒന്നും രണ്ടും ഭാഗങ്ങളുടെ തുടർച്ചയായി പ്രസിദ്ധീകരിക്കുന്നതാണ്, ഭാഷാവ്യാഖ്യാനത്തോടുകൂടിയ തന്ത്രസമുച്ചയത്തിന്റെ ഈ മൂന്നാം ഭാഗം. പന്ത്രണ്ടാംപടലംകൊണ്ടവസാനിയ്ക്കുന്ന ഈ ഭാഗത്തോടുകൂടി, ഭാഷാവ്യാഖ്യാനസഹിതമായ തന്ത്രസമുച്ചയഗ്രന്ഥത്തിന്റെ പ്രകാശനവും സമഗ്രമായിത്തീരുന്നു. ഈയവസരത്തിൽ തന്ത്രത്തെ സംബന്ധിച്ചു പൊതുവേയും, കേരളത്തിൽ അതിനുള്ള സ്ഥാനത്തേയും, കേരളീയർ അതിൽ കൈകാര്യം ചെയ്തിട്ടുള്ള കഥകളേയും മൂലവ്യാഖ്യാനകാരന്മാരുടെ സ്ഥിതികളേയും മററും പററി ഒരു വിചാരണ ചെയ്യുന്നതു് പലക്കും ഉപകാരപ്രദവും, അത്യന്താപേക്ഷിതവും ആണെന്നു കരുതുന്നു. ജിജ്ഞാസുക്കൾക്കു് അതിൽനിന്നു് പല നൂതനജ്ഞാനങ്ങളും സിദ്ധിക്കുവാൻ സംഗതിയുണ്ടല്ലോ.

### I

### വിദ്യാസ്ഥാനങ്ങളിൽ തന്ത്രത്തിന്റെ സ്ഥാനം.

"അംഗാനി, വേദാശ്ചത്വാരോ, മീമാംസാ, ന്യായവിസ്തരഃ,
ധർമ്മശാസ്ത്രം, പുരാണം ച വിദ്യാ ഹ്യേതാശ്ചതുർദ്ദശ;
ആയുർവ്വേദോ ധനുർവ്വേദോ ഗാന്ധർവ്വശ്ചേത്യനുക്രമാൽ
അർത്ഥശാസ്ത്രം പരം തസ്മാദ് വിദ്യാസ്ത്വഷ്ടാദശ സ്മൃതാഃ".

എന്ന പ്രമാണപ്രകാരമുള്ള വിദ്യാസ്ഥാനപരിഗണനയിൽ തന്ത്രാദികളും, സ്പഷ്ടമായി പറയപ്പെട്ടു കാണുന്നില്ല. ഈ സ്ഥിതിയ്ക്കു്, പ്രാചീനഭാരതീയരുടെ വിദ്യാസ്ഥാനങ്ങളിൽ താന്ത്രികപ്രസ്ഥാനം അന്തർഭവിയ്ക്കുന്നില്ലെന്നാണ് വന്നുകൂടുന്നതു്. ശരി; ഇല്ലെങ്കിൽ വേണ്ട; തന്ത്രമാർഗ്ഗം ഒരു പ്രാചീനപ്രമാണമല്ലെന്നും നവീനമാണെന്നും തന്നെ തീരുമാനിച്ചുവിട്ടേയ്ക്കുകയോ! നിലവിലുള്ള പല സിദ്ധാന്തങ്ങളുടേയും, പദ്ധതികളുടേയും വ്യാകുലീകരണമായിരിയ്ക്കും ആ ഉദാസീനതയുടെ ഫലം.

ഇതെയൊരു വൈഷമ്യം ഭാരതീയരായ ശാസ്ത്രകാരന്മാരുടെ ചിന്തയ്ക്കും വിഷയീഭവിച്ചിട്ടുണ്ടു്. സുപ്രസിദ്ധ ശാസ്ത്രജ്ഞവര്യനായ ശ്രീമധുസൂദനസരസ്വതി, തന്റെ 'പ്രസ്ഥാനഭേദം' എന്ന പ്രബന്ധത്തിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു:— "അത്ര ഉപപുരാണാനാമപി പുരാണേഽന്തർഭാവഃ; വൈശേഷികശാസ്ത്രസ്യ ന്യായേ; വേദാന്തശാസ്ത്രസ്യ മീമാംസായാം; മഹാഭാരതരാമായണയോഃ സാംഖ്യപാതഞ്ജലപാശുപതവൈഷ്ണവാദീനാം ച ധർമ്മശാസ്ത്രേ;

ഏവം മിളിത്വാ ചതുർദ്ദശ വിദ്യാഃ". ഇതിലെ "പാശുപതവൈഷ്ണവാദീനാം ച" എന്ന അംശംകൊണ്ട്, തന്ത്രപ്രസ്ഥാനത്തേയും ആഗമങ്ങളേയും സംഹിതകളേയും മററും ഗ്രഹിയ്ക്കേണ്ടിയിരിക്കുന്നു. "തന്ത്രാണാം ധർമ്മശാസ്ത്രേഷ്വന്തർഭാവഃ—" എന്ന്, വരിവസ്യാരഹസ്യ'വ്യാഖ്യാനത്തിൽ, ശ്രീ ഭാസ്കരരായമഖി ഈ വസ്തുതയെ സ്പഷ്ടീകരിച്ചിട്ടുമുണ്ട്.

## II

## തന്ത്രാഗമാദിവിവരണം

തന്ത്രങ്ങളും ആഗമങ്ങളും സംഹിതകളും എത്രയെത്ര ആണെന്ന് എണ്ണിത്തിട്ടപ്പെടുത്തുക എളുപ്പമല്ല. ഓരോ ശാഖയിലും അത്ര അധികം ഗ്രന്ഥങ്ങൾ ആവിർഭവിച്ചിട്ടുണ്ട്. എല്ലാ ഇനത്തിലും വളരെ ഗ്രന്ഥങ്ങൾ ഇന്ന് ലുപ്തപ്രചാരങ്ങളുമാണ്. എന്നാൽ, ഇന്ന് പ്രചാരത്തിലിരിയ്ക്കുന്ന ഗ്രന്ഥങ്ങളുടെ സംഖ്യയും അത്ര ചെറുതൊന്നുമല്ല. ഭാരതവർഷത്തിന്റെ നാനാഭാഗങ്ങളിലായി, നൂററിത്തൊണ്ണൂററിരണ്ടു (൧൯൨) തന്ത്രഗ്രന്ഥങ്ങൾ ഇന്ന് പ്രചാരത്തിലിരിക്കുന്നതായി അറിയപ്പെടുന്നു. തന്ത്രങ്ങൾ ശാക്തഗ്രന്ഥങ്ങളും, ആഗമങ്ങൾ ശൈവപ്രമാണങ്ങളും, സംഹിതകൾ വൈഷ്ണവപ്രഭാവിതങ്ങളും ആണെന്ന് പൊതുവെ ഒരു ഭേദം ഗ്രഹിയ്ക്കേണ്ടതുണ്ട്.

തന്ത്രത്തിന് താഴെ ചേർക്കുംപ്രകാരം ഒരു നിർവ്വചനം കാണപ്പെടുന്നു:—

"സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച മന്ത്രലക്ഷണമേവ ച
ദേവതാനാം ച സംസ്ഥാനം തീർത്ഥാനാം ചൈവ വർണ്ണനം;
തഥൈവാശ്രമധർമ്മശ്ച മന്ത്രസംസ്ഥാനമേവ ച
സംസ്ഥാനം ചൈവ ഭൂതാനാം യന്ത്രാണാം ചൈവ നിർണ്ണയഃ
ഉൽപത്തിർവ്വിബുധാനാം ച തരൂണാം, കല്പസംജ്ഞിതം,
സംസ്ഥാനം ജ്യോതിഷാം ചൈവ പുരാണാഖ്യാനമേവ ച;
കോഷസ്യ കഥനം ചൈവ വ്രതാനാം പരിഭാഷണം,
ശൗചാശൗചസ്യ ചാഖ്യാനം നരകാണാം ച വർണ്ണനം;
ഹരചക്രസ്യ ചാഖ്യാനം സ്ത്രീപുംസോശ്ചൈവ ലക്ഷണം,
രാജധർമ്മോ ദാനധർമ്മോ യുഗധർമ്മസ്തഥൈവ ച;
വ്യവഹാരഃ കഥ്യതേ ച തഥാ ചാധ്യാത്മവർണ്ണനം,
ഇത്യാദിലക്ഷണൈര്യുക്തം തന്ത്രമിത്യഭിധീയതേ".

(ശബ്ദാർത്ഥചിന്താമണി)

'ത്രിപദാർത്ഥം ചതുഷ്പാദം മഹാതന്ത്രം' — എന്നു്, 'തന്ത്രലക്ഷണ'ത്തിൽ മഹാതന്ത്രലക്ഷണമുള്ളതായി, 'തത്വപ്രകാശികാ'വ്യാഖ്യാനത്തിൽ അഘോരശിവാചാര്യൻ ഉദ്ധരിക്കുന്നു. 'തന്ത്ര'ശബ്ദത്തിനു് അഭിധാനകാരൻ പറയുന്ന അർത്ഥമാകട്ടേ,—

"തന്ത്രം കുടുംബകൃത്യേ സ്യാൽ, സിദ്ധാന്തേ, ചൗഷധോ-[ത്തമേ,
പ്രധാനേ, തന്തുവാനേ ച, ശാസ്ത്രഭേദേ, പരിച്ഛദേ,
ശ്രുതിശാഖാന്തരേ, ഹേതാ,വുഭയാർത്ഥപ്രയോജകേ."

(മേദിനീ)

എന്നു് [illegible]ാണു്. പ്രകൃതഗ്രന്ഥശാഖയെ ഇതിൽ അന്തർഭവിപ്പിച്ചിട്ടുണ്ടെന്നോ ഇല്ലെന്നോ സുനിശ്ചിതമായി സിദ്ധാന്തിക്കാവുന്നതല്ല. തന്ത്രഗ്രന്ഥങ്ങളെ ദേശഭേദാനുസാരേണ പൊതുവേ മൂന്നായിട്ടു വിഭജിച്ചിരിക്കുന്നു. അതാണിത്:—

൧. വിഷ്ണുക്രാന്താ.

൨. രഥക്രാന്താ.

൩. അശ്വക്രാന്താ—എന്നിങ്ങനെയാണു്.

നീലപതാകാതന്ത്രം, മൃത്യുഞ്ജയതന്ത്രം, തന്ത്രയോഗാർണ്ണവം, മായാതന്ത്രം, ദക്ഷിണാമൂർത്തിതന്ത്രം, കാളികാതന്ത്രം, കാലേശ്വരീതന്ത്രം, തന്ത്രരാജം, ഹരഗൌരീതന്ത്രം, കുബ്ജികാതന്ത്രം, കാത്യായനീതന്ത്രം, പ്രത്യങ്ഗിരാതന്ത്രം, മഹാലക്ഷ്മീതന്ത്രം, ത്രിപുരാതന്ത്രം, സരസ്വതീതന്ത്രം, യോഗിനീതന്ത്രം, വാരാഹീതന്ത്രം, മൃഡാനീതന്ത്രം, നാരായണീതന്ത്രം, കുലാർണ്ണവതന്ത്രം, മഹാനിർവ്വാണതന്ത്രം, കുലചൂഡാമണിതന്ത്രം, ശക്തിസംഗമതന്ത്രം, മേരുതന്ത്രം, വാമകേശ്വരതന്ത്രം, ജ്ഞാനാർണ്ണവതന്ത്രം, പ്രപഞ്ചസാരതന്ത്രം, പരമേശ്വരമതതന്ത്രം, ശാരദാതിലകതന്ത്രം, പ്രാണതോഷിണീതന്ത്രം, ഗൗതമീയതന്ത്രം, സാത്വതതന്ത്രം—ഇത്യാദിയാണു് ചില തന്ത്രഗ്രന്ഥങ്ങളുടെ നാമങ്ങൾ. വാമകേശ്വരതന്ത്രത്തിൽ അറുപത്തിനാലു (൬൪) തന്ത്രങ്ങളുടെ പേരുകൾ പ്രത്യേകം പറയപ്പെട്ടിരിക്കുന്നു.

"സർവ്വേർത്ഥാ യേന തന്യന്തേ ത്രായന്തേ ച ഭയാജ്ജനാഃ,
ഇതി തന്ത്രസ്യ തന്ത്രത്വം തന്ത്രജ്ഞാഃ പരിചക്ഷതേ".

എന്നു് നൈരുക്തരീതിയിൽ ഒരു തന്ത്രലക്ഷണം 'വിഷ്ണുസംഹിത'യിൽ കാണപ്പെടുന്നതും ഇവിടെ സ്മരണീയമാണു്

യാമളങ്ങൾ എന്നും, ഡാമരങ്ങൾ എന്നും ഉള്ള നാമങ്ങളിൽ തന്ത്രശാഖയോടിണങ്ങിയ ഓരോ ശാഖകൾ കൂടി ഇവിടെ ഗണനീയമായിട്ടുണ്ട്.

"സൃഷ്ടിശ്ച ജ്യോതിഷാഖ്യാനം നിത്യകൃത്യപ്രദീപനം
ക്രമസൂത്രം, വർണ്ണഭേദോ ജാതിഭേദസ്തഥൈവ ച
യുഗധർമ്മശ്ച സംഖ്യാതോ യാമളസ്യാഷ്ടലക്ഷണം." എന്ന് യാമളലക്ഷണവും പറയപ്പെട്ടു കാണുന്നു. പ്രധാനപ്പെട്ട യാമളങ്ങളാവിത്:— ആദിയാമളം, ബ്രഹ്മയാമളം, വിഷ്ണുയാമളം, രുദ്രയാമളം, ഗണേശയാമളം, ആദിത്യയാമളം. വാരാഹീതന്ത്രത്തിൽ ഇവയേപ്പററി പ്രസ്താവിച്ചിരിക്കുന്നതും കാണാം. വാമകേശ്വരതന്ത്രത്തിൽ,—ബ്രഹ്മയാമളം, വിഷ്ണുയാമളം, രുദ്രയാമളം, ലക്ഷ്മീയാമളം, ഉമായാമളം, സ്കന്ദയാമളം, ഗണേശയാമളം, ഗ്രഹയാമളം എന്ന് എട്ടുയാമളങ്ങളേ പരിഗണിച്ചു കാണുന്നുണ്ട്.

യോഗഡാമരം, ശിവഡാമരം, ദുർഗ്ഗാഡാമരം, സരസ്വതീഡാമരം, ബ്രഹ്മഡാമരം, ഗാന്ധർവ്വഡാമരം എന്ന് ആറാണ് ഡാമരങ്ങൾ.

ഇനി ആഗമങ്ങളേപ്പററി ചിന്തിക്കാം. ഇവ ശൈവപ്രസ്ഥാനഗ്രന്ഥങ്ങളാണെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ ഈ ഇനത്തിൽ ഇരുപത്തെട്ടെണ്ണമാണ് പ്രസിദ്ധമായിട്ടുള്ളത്. അതാവിത്:— കാമികാഗമം, യോഗജാഗമം, ചിന്ത്യാഗമം, കാരണാഗമം, അജിതാഗമം, ദീപ്താഗമം, സൂക്ഷ്മാഗമം, സഹസ്രാഗമം, അംശുമദ്ഭേദാഗമം, സുപ്രഭേദാഗമം, വിജയാഗമം, നിശ്വാസാഗമം, സ്വായംഭുവാഗമം, അനിലാഗമം, വീരാഗമം, രൌരവാഗമം, മുകുടാഗമം, വിമലാഗമം, ചന്ദ്രജ്ഞാനാഗമം, ബിംബാഗമം, പ്രോദ്ഗീതാഗമം, ലളിതാഗമം, സിദ്ധാഗമം, സന്താനാഗമം, സർവ്വോക്താഗമം, പാരമേശ്വരാഗമം, കിരണാഗമം, വാതുലാഗമം*— ഇങ്ങനെ ഇരുപത്തെട്ട്.

---

* 'ആ'ഗതം പഞ്ചവക്ത്രാത്തു 'ഗ'തം ച ഗിരിജാനനേ,
'മ'തം ച വാസുദേവസ്യ തസ്മാദാഗമമുച്യതേ.
സൃഷ്ടിശ്ച പ്രളയശ്ചൈവ ദേവതാനാം തഥാർച്ചനം,
സാധനം ചൈവ സർവ്വേഷാം പുരശ്ചരണമേവ ച.
ഷട്കർമ്മസാധനം ചൈവ ധ്യാനയോഗശ്ചതുർവ്വിധഃ—
സപ്തഭിർല്ലക്ഷണൈർയുക്തം ത്വാഗമം തദ്വിദുർബ്ബുധാഃ."
(പരമസംഹിതാ പ്രസ്താവന)

"ദ്വിഷട്സഹസ്രപര്യന്തം സംഹിതാഖ്യം സദാഗമം,
യേ ചാന്യേ ചാന്തരാളാ വൈ... ...ശാസ്ത്രാർത്ഥനാധികാഃ ശതൈഃ
സർവ്വേഷാം സംഹിതാസംജ്ഞാ ബോദ്ധവ്യാ കമലോദ്ഭവേ!"

(പൗഷ്കരസംഹിതാ.)

എന്നിങ്ങനെ സംഹിതകൾക്ക് ഒരു നിർവ്വചനം കാണപ്പെടുന്നു. ഇതിൻപ്രകാരം, പന്തീരായിരം ഗ്രന്ഥംവരെയുള്ള വൈഷ്ണവാഗമത്തിനാണ് സംഹിതാനാമമെന്ന് ഗ്രഹിക്കാം. ഇത്തരത്തിലുള്ള സംഹിതകൾ ആകെ എത്രയുണ്ടെന്ന് ഇതുവരെ ക്ലിപ്തപ്പെടുത്തിക്കഴിഞ്ഞിട്ടില്ല. അവയിൽ പ്രകാശിതങ്ങളായിട്ടുള്ളവയുടെ പേരുകളാവിതു്:—



അഹിർബുധ്ന്യസംഹിതാ, ഈശ്വരസംഹിതാ, കപിഞ്ജലസംഹിതാ, ജയാഖ്യസംഹിതാ, പരാശരസംഹിതാ, പാദ്മതന്ത്രം (സംഹിതാ), ബൃഹദ് ബ്രഹ്മസംഹിതാ, ഭാരദ്വാജസംഹിതാ, സാത്വതസംഹിതാ, ശ്രീപ്രശ്നസംഹിതാ, വിഷ്ണുസംഹിതാ, വിഷ്ണുതിലകസംഹിതാ, ലക്ഷ്മീതന്ത്രസംഹിതാ, മരീചിസംഹിതാ, അത്രിസംഹിതാ, പരമസംഹിതാ, പൗഷ്കരസംഹിതാ.

"പാഞ്ചരാത്രത്തിന്റെ ഉപോദ്ഘാതം" (Introduction to the Pāñcarātra) എന്ന പുസ്തകത്തിൽ, ഡാക്ടർ ഷ്രേഡർ (Dr. Schrader) എന്ന പാശ്ചാത്യപണ്ഡിതൻ ഇരുനൂററിപ്പതിനഞ്ചു (215) സംഹിതകളുടെ നാമങ്ങളെ നിർദ്ദേശിച്ചുകൊണ്ട്, ഒരു 'സംഹിതാസൂചിക' ചേർത്തിട്ടുണ്ട്. ഏകദേശം മുപ്പതുകൊല്ലം മുൻപു തയ്യാറാക്കിയ ആ പട്ടികതന്നെ അപൂർണ്ണമാണെന്ന് അദ്ദേഹംതന്നെ സമ്മതിച്ചിരിക്കുന്നു. അതിനുശേഷം, ഗവേഷണകേന്ദ്രങ്ങളിൽ നിന്ന് പലതും പുതുതായിക്കണ്ടെടുത്തിരിക്കുവാനും ഇടയുണ്ട്. ഈ നിലയ്ക്ക് സംഹിതാസാഹിത്യശാഖയുടെ പരപ്പും പ്രാധാന്യവും അനുമാനിക്കാനും കഴിയുമല്ലോ. അപ്രകാശിതങ്ങളായ ചില പ്രധാനസംഹിതകളുടെ പേരുകൾകൂടി ഇവിടെ കുറിച്ചേയ്ക്കാം:—

അഗസ്ത്യസംഹിതാ, അനിരുദ്ധസംഹിതാ, ഉപേന്ദ്ര സംഹിതാ, കാശ്യപസംഹിതാ, കാശ്യപോത്തരസംഹിതാ, നാരദ സംഹിതാ, പാരമേശ്വരസംഹിതാ, പ്രകാശസംഹിതാ, പ്രദ്യുമ്ന സംഹിതാ, ബ്രഹ്മസംഹിതാ (ജ്ഞഷിരാത്രം), മഹാസനൽക്കുമാര സംഹിതാ, മാർക്കണ്ഡേയസംഹിതാ, ലക്ഷ്മീനാരായണസംഹിതാ, വസിഷ്ഠസംഹിതാ, വാസുദേവസംഹിതാ, വിശ്വാമിത്രസംഹിതാ, വിഷ്ണുതത്ത്വസംഹിതാ, വിഷ്ണുതന്ത്രം (ബ്രഹ്മവിഷ്ണു സംവാദം), വിഷ്ണുസംഹിതാ (വ്യാസശൌനകസംവാദം), വിഷ്ണു രഹസ്യം, വിഷ്വക്സേനസംഹിതാ, വൈഖാനസതന്ത്രം, ശേഷ സംഹിതാ, സനൽക്കുമാരസംഹിതാ, സുദർശനസംഹിതാ ഹയ ശീർഷസംഹിതാ, ഹിരണ്യഗർഭസംഹിതാ — ഇത്യാദി.

അടയാർ ഹസ്തലിഖിതഗ്രന്ഥശാലാ, തഞ്ചാവൂർ രാജകീയ ഹസ്തലിഖിതഗ്രന്ഥശാലാ, മദിരാശി പൌരസ്ത്യഹസ്തലിഖിതഗ്രന്ഥ ശാലാ, മൈസൂർസക്കാർ വക ഹസ്തലിഖിതഗ്രന്ഥശാലാ, ബറോഡാ പൌരസ്ത്യഗ്രന്ഥശാലാ, കൽക്കത്ത സംസ്കൃതകാളേജുവക ഹസ്തലിഖിതഗ്രന്ഥസമുച്ചയം, ഇൻഡ്യാ ആഫീസ്‌വക ഹസ്ത ലിഖിതഗ്രന്ഥശേഖരം ഇത്യാദിസ്ഥാനങ്ങളിൽ പ്രസ്തുതഗ്രന്ഥ ങ്ങൾ സംരക്ഷിയ്ക്കപ്പെട്ടുവരുന്നു.

പരമശിവൻ ശ്രീപാർവ്വതീദേവിയോടു പറയുന്ന രീതിയി ലുള്ള തന്ത്രങ്ങളെ 'ആഗമങ്ങൾ' എന്നും ശ്രീപാർവ്വതീദേവി പരമശിവനോടു പറയുംവിധമായി നിബന്ധിച്ചിട്ടുള്ള തന്ത്ര ങ്ങളെ 'നിഗമങ്ങൾ' * എന്നും ഗണിച്ചുവരുന്നു. ഇത്തരം 'ആഗ മങ്ങൾ'ക്കും 'നിഗമങ്ങൾ'ക്കും, ഒട്ടേറെ ഉപാഗമങ്ങളും ഉപനി ഗമങ്ങളും ഉണ്ടെന്നുകൂടി ഓർമ്മിച്ചിരിക്കേണ്ടതത്രേ.

ഇനിയും തന്ത്രങ്ങൾക്കു പൊതുവേ ചില ഭേദങ്ങൾ ഇല്ലാ തില്ല. സംഹിതാ — ആഗമം — രഹസ്യം ; സാത്ത്വികം — രാജ സം — താമസം ; വൈദികം — അവൈദികം — ഇത്യാദിയാണ് ആ ഭേദങ്ങൾ. അവയിൽ പ്രധാനമായ സാത്ത്വികാദിഭേദ ത്തിന്റെ സ്വഭാവം "ഈശ്വരസംഹിത"യിൽ ഇപ്രകാരം നിർ ദ്ദേശിച്ചുകാണാം: —

---

* ഉദാഹരണം — [illegible]തന്ത്രം.

'വിജ്ഞാതാ പുണ്ഡരീകാക്ഷ ഹ്യർത്ഥജാലം യഥാസ്ഥിതം,
തദ്ബോധകം പ്രണീതം യച്ഛാസ്ത്രം തൽ സാത്ത്വികം സ്മൃ-
[തം.

തസ്മാൽ ജ്ഞാതാർത്ഥജാതേ തു കിഞ്ചിത്തദവലംബ്യ ച,
സ്വബുദ്ധ്യുന്മേഷിതൈസ്യുർവാ ഹ്യർത്ഥജാതസ്യ ബോധകം;
ബ്രഹ്മാദിഭിഃ പ്രണീതം യത് തഥാ തദൃഷിഭിർദ്വിജാഃ!
ബ്രഹ്മാദിഭിഃ പരിശ്രുത്യ തൽസംക്ഷേപാത്മനാ പുനഃ
സ്വവികല്പാൽ പ്രണീതം യൽ തൽ സർവ്വം രാജസം സ്മൃതം;
കേവലം സ്വവികല്പോത്ഥൈഃ കൃതം യൽ താമസം സ്മൃതം'

(ഈശ്വരസംഹിതാ അ. ൭൧)

വൈദികതന്ത്രങ്ങളെന്നത്, വൈദികാനുഷ്ഠേയപദാർത്ഥസംബന്ധങ്ങളായ തന്ത്രങ്ങളത്രേ. "സർവ്വോന്നയനതന്ത്രം" മുതലായവയാണ്, ആ വകയിൽ പ്രമുഖങ്ങൾ.

തന്ത്രശാസ്ത്രപ്രസിദ്ധങ്ങൾ മാത്രമായ പദാർത്ഥങ്ങളാൽ സംബന്ധങ്ങളാണ് അവൈദികതന്ത്രങ്ങൾ. 'മഹാമായാതന്ത്രം', 'ശംബരതന്ത്രം' മുതലായവ ആ ഇനത്തിൽ ഉൾപ്പെടുന്നു.

വൈദികതന്ത്രങ്ങൾക്ക് ദക്ഷിണമാർഗ്ഗതന്ത്രങ്ങൾ എന്നും, അവൈദികതന്ത്രങ്ങൾക്ക് വാമമാർഗ്ഗതന്ത്രങ്ങൾ എന്നും കൂടി പ്രസിദ്ധിയുമുണ്ട്.

ആഗമങ്ങളേയും സംഹിതകളേയും പററി സ്വല്പം പ്രസ്താവിച്ചു കഴിഞ്ഞുവല്ലോ. ഓരോ ദേവന്മാരെ അധികരിച്ചുള്ള ഗ്രന്ഥങ്ങൾ ആണ് 'രഹസ്യങ്ങൾ'. ശിവരഹസ്യം, ബ്രഹ്മരഹസ്യം, വിഷ്ണുരഹസ്യം മുതലായവയത്രേ അത്തരത്തിലുള്ള തന്ത്രങ്ങൾ.

'ആഗമങ്ങൾക്ക് ഉപാഗമങ്ങൾ എന്നൊരുപശാഖ, പുരാണങ്ങൾക്ക് ഉപപുരാണങ്ങൾ എന്നപോലെ, ഏകദേശം തുല്യപ്രാധാന്യത്തോടെ താങ്ങും തഴപ്പുമായി വിലസുന്നു. വൈഷ്ണവതന്ത്രങ്ങൾ 'വൈഖാനസ'മെന്നും 'പാഞ്ചരാത്ര'മെന്നും രണ്ടായി പിരിഞ്ഞു, രണ്ടിനത്തിലും വളരെ വർദ്ധിച്ചി

ത്തോതിലുള്ള ഗ്രന്ഥസമ്പത്തോടുകൂടിയും ശോഭിക്കുന്നു. ശൈവശാഖയ്ക്കു് പാശുപതം, ശൈവസിദ്ധാന്തം, അഥവാ, സിദ്ധാന്തം, പ്രത്യഭിജ്ഞാപ്രസ്ഥാനം ഇങ്ങനെ പ്രാധാന്യേന മൂന്നു പിരിവുകളും, ഓരോന്നിലും അനവധി മഹാഗ്രന്ഥങ്ങളും ഉണ്ടെന്നുള്ളതും സ്മരണീയമാണു്.

ശാക്തങ്ങളല്ലാത്ത ആഗമങ്ങൾ—ശുഭാഗമങ്ങൾ അഞ്ചു് (൫), കൌളാഗമങ്ങൾ അറുപത്തിനാലു് (൬൪); മിശ്രാഗമങ്ങൾ എട്ടു് (൮)—ഇങ്ങനെ, മൂന്നു വകയും ചേൎന്നു്, എഴുപത്തേഴു് (൭൭) ആയി പരിഗണിക്കപ്പെട്ടിട്ടുണ്ടു്.

ഉപരിനിർദ്ദിഷ്ടങ്ങളായ ഗ്രന്ഥങ്ങളിൽ ഒട്ടുവളരെ എണ്ണങ്ങൾക്കും വ്യാഖ്യാനങ്ങൾ—ഒന്നിലധികവും—ഉണ്ടെന്നു മാത്രമല്ല, ഓരോ പ്രസ്ഥാനങ്ങളെ ഉപജീവിച്ചു്, പലതരം സ്വതന്ത്രഗ്രന്ഥങ്ങളും ഉളവായിട്ടുണ്ടെന്നുള്ളതും വിശിഷ്യ വിചാരണീയമാകുന്നു. 'അഭിനവഗുപ്ത'ന്റെ 'തന്ത്രാലോകം', 'ഭോജദേവ'ന്റെ 'തത്ത്വപ്രകാശം', 'വേദാന്തദേശിക'രുടെ 'പാഞ്ചരാത്രരക്ഷ', 'ഭാസ്കരരായ'ന്റെ 'വരിവസ്യാരഹസ്യം' മുതലായവയെ ഉദാഹരണത്തിനെടുക്കാവുന്നതാണു്. എല്ലാം കൂട്ടിക്കണക്കാക്കുമ്പോൾ സംസ്കൃതവാങ്മയത്തിലെ മറ്റു ശാഖാന്തരങ്ങളെ അപേക്ഷിച്ചും വലുതാണു് ഈ തന്ത്രശാഖ എന്നു തെളിയുന്നതായിരിക്കും.

## III

## ചില വിപ്രതിപത്തികൾ.

തന്ത്രങ്ങളെല്ലാം തന്നെ 'ശ്രുതി'കളാണെന്നു് 'ഹാരീതധൎമ്മസൂത്ര'ങ്ങളെ മുൻനിൎത്തി ചിലർ സിദ്ധാന്തിക്കുന്നു.* അവക്കവലംബമായ ഹാരീതസൂത്രങ്ങൾ ഇവയാണു്:—"അഥാതോ ധൎമ്മം വ്യാഖ്യാസ്യാമഃ; ശ്രുതിപ്രമാണകോ ധർമ്മഃ; ശ്രുതിശ്ച ദ്വിവിധാ—വൈദികീ താന്ത്രികീ ച." 'ഹാരീതധൎമ്മസൂത്രം' അച്ചടിക്കപ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥമല്ല. മനുസ്മൃതി രണ്ടാമദ്ധ്യായത്തിന്റെ വ്യാഖ്യാനത്തിൽ കുല്ലൂകഭട്ടൻ—"അത ഏവ ഹാരീതഃ"—എന്നു പറഞ്ഞതിന്മേൽ ഉദ്ധരിച്ചിട്ടുള്ള സൂത്രങ്ങളാണു് ഇവിടെയും ഉദ്ധരിക്കപ്പെട്ടിരിക്കുന്നതു്. ഈ വ്യവസ്ഥയെ പ്രാമാണീകരിച്ചും, പ്രസിദ്ധപാശ്ചാത്യപണ്ഡിതനായ മാണിയർ വില്യംസ് (M. A., C. I. E)

* "ഹാരീതശ്ച അസ്യാഗമസ്യ പരിശേഷോ നവേദചതുഷ്ടയസമാനകക്ഷതാം പ്രകടയതി" എന്നു 'പരമസംഹിത'യുടെ പ്രസ്താവനയിൽ.

എഴുതിയതും ആയ "Religious thought and life in India" (റിലിജിയസ്സ് താട്ട് ആൻഡ് ലൈഫ ഇൻ ഇൻഡ്യാ) എന്ന പുസ്തകത്തിൽ, ൧൮൪-ാംവശത്തുള്ള * ചില പംക്തികളാണ് പണ്ഡിതന്മാരുടെ ശ്രദ്ധയെ ഈ വഴിക്കു തിരിച്ചതെന്നു തോന്നുന്നു. ഏതായാലും ഈ പാഠപംക്തിയെ പല പണ്ഡിതന്മാരും പ്രാമാണികമായി ഉദ്ധരിച്ചിട്ടുണ്ട് †. എന്നാൽ, ഈ ഹസ്തലിഖിതഗ്രന്ഥശാലയിൽ ഭാഗ്യവശാൽ ശേഖരിക്കപ്പെട്ടിട്ടുള്ള 'ഹാരീതധർമ്മസൂത്ര'ഗ്രന്ഥത്തിൽ കാണപ്പെടുന്ന പാഠം മറ്റൊരു തരത്തിലാണ്. അതായതു്— "വൈദികീ ലൌകികീ ച"—എന്നാണ്, 'താന്ത്രികീ'— എന്നല്ല. ഇതിൽ ഏതു പാഠമാണു ശരി—അഥവാ രണ്ടു പാഠവും ശരിതന്നെയോ, വേറേ വല്ല പാഠവും ഉണ്ടോ ഇത്യാദി പല പ്രശ്നങ്ങളും അപ്പോൾ ഉദിക്കുമല്ലോ. തദ്ദ്വാരാ, 'താന്ത്രികീ' എന്ന പാഠം വച്ചുകൊണ്ടു്, തന്ത്രപ്രസ്ഥാനത്തിനു കല്പിക്കുന്ന ഗൌരവവും പ്രാമാണ്യവും ‡ വ്യാഹതമായിപ്പോകുകയും ചെയ്യുന്നു. അതിനും പുറമേ, 'താന്ത്രികീ' എന്നാണ് ശരിയായ പാഠമെന്നു സ്വീകരിക്കയാണെങ്കിൽത്തന്നെയും, തന്ത്രങ്ങൾ ശ്രുതികളോ ശ്രുതിതുല്യങ്ങളോ ആണെന്നു ഈ വചനംകൊണ്ടു സിദ്ധിക്കുന്ന കാര്യം സന്ദിഗ്ദ്ധമല്ലയോ? "ശ്രുതിയും രണ്ടു തരത്തിലുണ്ട്; വേദത്തെ വിഷയീകരിച്ചുകൊണ്ടും, തന്ത്രത്തെ വിഷയീകരിച്ചുകൊണ്ടും, അഥവാ ലോകത്തെ അധികരിച്ചുകൊണ്ടും". എന്നോ മറ്റോ അല്ലാതെ, ഹാരീതസൂത്രങ്ങൾക്കു് ഇവിടെ അർത്ഥം പറയുവാനുണ്ടോ? എന്നു തന്നെയുമല്ല, വൈദികമെന്നും താന്ത്രികമെന്നും ഉള്ള ഭേദം സുപ്രസിദ്ധവും പ്രമാണസമ്മതവും കൂടിയല്ലയോ? ഹാരീ

---

* That they are regarded by some as equal divine authority with the Puranās, and even as a kind of secondary revelation, is evident from a passsge in Kulluka's Commentary on Manu II. I. There he asserts that divine truth is of two kinds, namely, that revealed in the Vedas and that found in the Tantras'."

(Religious thought and Life in India—p. 184.)

† അടയാറിൽനിന്നു പ്രസിദ്ധീകരിച്ചിട്ടുള്ള 'പാഞ്ചരാത്രരക്ഷ' യുടെ ഇംഗ്ലീഷ് ഉപോദ്ഘാതവും, 'ഭൂമിക' യും, ബറോഡാപ്രസിദ്ധീകരണത്തിൽ പെട്ട 'പരമസംഹിത'യുടെ 'പ്രസ്താവന'യും' History of Dharma Sastra Vol. I. p. 72-ൽ ഉദ്ധരിച്ചിട്ടുള്ളതും നോക്കുക.

‡ "അതഃ ഏവ യാദൃശീ പ്രാമാണികീ ബുദ്ധിഃ [illegible] താദൃശ്യേവ തന്ത്രേഷ്വപീതി നിർവിവാദമവഗമ്യതേ" (പരമസംഹിതാപ്രസ്താവനാ)

തവചനവും ആ ഭേദത്തെത്തന്നെ കാണിക്കയും ചെയ്യുന്നു. രണ്ടും വൈദികം എന്നല്ലയോ ഭേദാഭാവത്തിൽ വന്നുകൂടുക? ഏവംച ശ്രുതിസമശീർഷകമാണ് തന്ത്രം എന്നു സമർത്ഥിക്കുവാൻ വൈദികന്മാർക്ക് വൈഷമ്യം തന്നെയുണ്ടെന്നു തോന്നുന്നു.

തന്ത്രങ്ങളെ സംബന്ധിച്ച് വൈദികപക്ഷപാതികൾക്കുള്ള സിദ്ധാന്തത്തിന്റെ ഒരു ശരിയായ രൂപം, തൈത്തിരീയസംഹിതയിൽപ്പെട്ട ശ്രീരുദ്രത്തിന് 'അഭിനവശങ്കരാചാര്യർ' എഴുതിയിട്ടുള്ള ഭാഷ്യത്തിൽ ഒരിടത്ത് കാണാൻ കഴിയുന്നുണ്ട്. ആ ഭാഗം ഇവിടെ ഉദ്ധരിക്കുന്നത് ബഹുധാ പ്രയോജനപ്രദമാകുമെന്നു കരുതുന്നു.

"നമഃ സസ്പിഞ്ജരായ ത്വിഷീമതേ
പഥീനാം പതയേ നമഃ"

എന്ന മന്ത്രത്തിൽ, "പഥീനാം പതയേ"—എന്നുള്ള അംശത്തിന്റെ ഭാഷ്യമാണ് ചുവടെ ചേർക്കുന്നത്.

"പഥീനാം പതയേ"—വൈദികതാന്ത്രികമാർഗ്ഗാണാം സ്വാമിനേ നമഃ, ഇത്യക്ഷരാർത്ഥഃ. അത്ര ത്വിഷീമതേ ഇത്യനേന ജ്ഞാനരൂപഃ പ്രകാശ ഉച്യതേ; തേന ച ഇയം ശങ്കാ നിരസ്താ ഭവതി. ഏവം ഹ്യത്ര ശങ്കാ അവതരതി— കഥം പരമേശ്വരേണ താന്ത്രികമാർഗ്ഗാഃ പ്രദർശിതാഃ?

"യാ വേദബാഹ്യാഃ സ്മൃതയോ യാശ്ച കാശ്ച കുദൃഷ്ടയഃ
സർവ്വാസ്താ നിഷ്ഫലാഃ പ്രേത്യ നിഷ്ഠാ തേഷാം ഹി താമസീ"

ഇതി തേഷാം നിന്ദിതത്വാത് ഇതി. അത്ര ചേദമുത്തരം— "സത്യമേവ താന്ത്രികമാർഗ്ഗാണാം നിന്ദിതത്വം; തത്തു വൈദികാൻ പ്രത്യേവ; വേദബാഹ്യാനാം തു താന്ത്രികമാർഗ്ഗാ ഏവോപകാരകാഃ. തദേതദാലോച്യ സർവ്വജ്ഞേന പരമേശ്വരേണ തന്ത്രാണി പ്രണീതാനി; യദി ഹ്യേതാനി ന സ്യുഃ, തതോ വേദബാഹ്യാഃ പാപിഷ്ഠാഃ സ്വതോ വൈദികമാർഗ്ഗവിമുഖാഃ ശ്രേയസ്സാധനമന്വിച്ഛന്തോ ഽത്യന്തമജാനന്തഃ സ്വേച്ഛാചാരപ്രാവണ്യവിവശാഃ പ്രണഷ്ടാ ഏവ ഭവേയുഃ. അതസ്താന്ത്രികമാർഗ്ഗപ്രവർത്തനമുചിതമിതി." ഇങ്ങനെ, താന്ത്രികമാർഗ്ഗം വൈദികന്മാർക്ക് വർജ്ജ്യമാണെങ്കിലും അവൈദികന്മാരെ—വേദബാഹ്യന്മാരെ ഉദ്ദേശിച്ച് അതനാർത്ഥമാണെന്ന് പറഞ്ഞിട്ട്, അതിലേയ്ക്ക് പ്രമാണാന്തരത്തെ ആചാര്യൻ ഉദ്ധരിക്കുന്നു:—

തദേതൽ കൂർമ്മപുരാണേ സ്പഷ്ടമുപബൃംഹിതം;

തത്ര ഹി—

"സ തേഷാം മായയാ ജാതാ ഗോവധം ഗൗതമോ മുനിഃ,
കേനാപി ഹേതുനാ ജ്ഞാത്വാ ശശാപാതിവ കോപനഃ
ഭവിഷ്യഥ ത്രയീ ബാഹ്യാ മഹാപാതകിനഃ സമാഃ."

ഇതി വേദബാഹ്യത്വേന മഹാപാപിഷ്ഠത്വേന ച ഗൌതമശപ്താൻ പ്രസ്തുത്യ,

"തേ സർവ്വേ പ്രാപ്യ ദേവേശം ശങ്കരം വിഷ്ണുമവ്യയം
അസ്തുവൻ വിവിധൈഃ ശാസ്ത്രൈരുച്ഛിഷ്ടാ ഇവ സേവകാഃ."

ഇത്യാദിനാ തേഷാം ശങ്കരവിഷ്ണുസന്നിധൌ പ്രാർത്ഥനാമുപന്യസ്യ,

"തസ്മാദ് വൈ വേദബാഹ്യാനാം രക്ഷണാർത്ഥം ച പാപിനാം,
വിമോഹനായ ശാസ്ത്രാണി കരിഷ്യാവോ വൃഷധ്വജ!
ഏവം സംബോധിതോ രുദ്രോ മാധവേന മുരാരിണാ,
ചകാര മോഹശാസ്ത്രാണി കേശവോഽപി ശിവേരിതഃ
കാപാലം, ലാകുലം, വാമം, ഭൈരവം, പൂർവ്വപശ്ചിമം,
പാഞ്ചരാത്രം, പാശുപതം,—തഥാന്യാനി സഹസ്രശഃ."

ഇത്യാദിനാ വേദബാഹ്യാനാം പാപിഷ്ഠാനാം രക്ഷണായ പാശുപതപാഞ്ചരാത്രാദിതന്ത്രമാർഗ്ഗഃ പ്രവർത്തിത ഇത്യുക്തം. 'വിമോഹനായ' ഇത്യസ്യ ചായമർത്ഥഃ—സന്തി ച പാശുപതപാഞ്ചരാത്രാദിതന്ത്രേഷു വേദവിരുദ്ധാർത്ഥപ്രതിപാദനം;—യഥാ, കേവലനിമിത്തേശ്വരവാദഃ, ജീവോൽപത്ത്യാദിവർണ്ണനം, തദ്വിഷയേ വേദനിന്ദാ ചേതി; തച്ച സർവ്വമപ്രമാണമേവ; വ്യവസ്ഥാപിതം ഹി തദംശേ തദപ്രാമാണ്യം ബ്രഹ്മമീമാംസായാം; തേഷു ച വേദനിന്ദാദ്യാസ്ഥാപിതമപ്യർണ്ണനസ്യ ച പ്രയോജനം—യേ വൈദികാ ഏവ സന്തഃ പാപവശാദ് വേദേഷ്വവിശ്വാസം കുർവ്വന്തി, താൻ വിമോഹയിതും; തച്ച വിമോഹനം തേഷാമനുഗ്രഹായൈവ. തേ ഹി വേദവിദ്വേഷസ്തന്ത്രേഷു സ്ഥിതാം വേദനിന്ദാമുപശ്രുത്യ ബഹുമന്യമാനാ വേദം വിഹായ താന്ത്രികമാർഗ്ഗമനുപ്രവിശ്യ തേന വിധിനാ പരമേശ്വരമാരാധ്യ തത്പുണ്യക്ഷത വേദദ്വേഷദോഷാഃ ക്രമേണ ജന്മാന്തരേ വേദനിഷ്ഠാം പ്രതിപദ്യ കൃതകൃത്യാ ഭവന്തി. അത ഏവ വൈദികസ്യൈവ സതഃ

ശാണ്ഡില്യസ്യ വേദനിഷ്ഠാം വിഹായ പാഞ്ചരാത്രാദിദീക്ഷാ വിധിനാ വിഷ്ണുമാരാധിതവതോ നിന്ദാപൂർവ്വകം തം പ്രതി ചിരായ "വേദമാർഗ്ഗം ഗമിഷ്യസീ"തി ഭഗവതാ വാസുദേവേന വരോ ദത്ത ഇതി "വാസിഷ്ഠലൈംഗേ" ശ്രൂയതേ:—

"മത്തന്ത്രാശ്രയണേനൈവ മൽപൂജാ ച കൃതാ ത്വയാ
തയാ ന പ്രീതിമാനസ്മി തവ ശാണ്ഡില്യ തേ പ്രിയഃ.
കുമാർഗ്ഗേണാപി ശാണ്ഡില്യ! കൃതാ പൂജാ മമ ത്വയാ
അതഃ കാലേന മഹതാ വേദമാർഗ്ഗം ഗമിഷ്യസി."

ഇതി. പാപിഷ്ഠവിഷയേ പരമേശ്വരസ്യ മോഹകത്വം തദ്വിഷയോ ദ്വേഷ ഇവ തദനുഗ്രഹൈകപര്യവസിതത്വാന്ന ദോഷമാവഹതി. അത ഏവ ഖലു ബുദ്ധാദ്യവതാരേഷു ഭഗവതോ നാരായണസ്യ മോഹകത്വം ബഹുശഃ പ്രഖ്യായതേ. നഹി തത്തസ്യ ദൂഷണം ഭവതീതി. തദേതത്സർവ്വമപി "വിമോഹനായ ശാസ്ത്രാണി" - ഇത്യനേന അഭിപ്രേതം. ഏവമന്യാന്യപ്യസ്മിൻ വിഷയേ ബഹൂനി വചനാനി സന്തി; താനി സർവ്വാണ്യപ്യസ്മാഭിഃ 'പാഷണ്ഡഗജകേസരി'ണ്യുദാഹൃതാനി, തത്രൈവ ദ്രഷ്ടവ്യാനി. തദേവം <u>വേദബാഹ്യാനാം രക്ഷണായ സർവ്വജ്ഞേന ഭഗവതാ താന്ത്രിക-മാർഗ്ഗഃ പ്രവർത്തിത ഇത്യേതത് 'ത്വചിഷീമതേ' ഇത്യനേന</u> പ്രദർശിതം."

വേദബാഹ്യന്മാർക്കു വേണ്ടിയാണ് താന്ത്രികമാർഗ്ഗം ഉദ്ഭവിച്ചിട്ടുള്ളതെന്ന് ഇവിടെ മുക്തകണ്ഠംതന്നെ പറഞ്ഞിരിക്കുന്നു. അഭിനവശങ്കരാചാര്യൻ കൊണ്ടുവന്നിട്ടുള്ള ഈ സിദ്ധാന്തം, സായണൻ, മഹീധരൻ, ഉവ്വടൻ തുടങ്ങിയ മററു വ്യാഖ്യാതാക്കന്മാർ സമ്മതിച്ചിട്ടുള്ളതു തന്നെയോ എന്നുകൂടി ആലോചിക്കാം. സായണൻ പറഞ്ഞിട്ടുള്ളതിങ്ങനെയാണ്:—

"പഥീനാം - ശാസ്ത്രോക്തദക്ഷിണോത്തരശ്രുതീയമാർഗ്ഗാണാം പതിഃ പാലകോ യോ രുദ്രഃ തസ്മൈ രുദ്രായ നമോ/സ്തു."
ഈ 'ദക്ഷിണോത്തരശ്രുതീയമാർഗ്ഗ'ങ്ങളിൽ അഭിനവശങ്കരന്റെ സിദ്ധാന്തവും അന്തർഭവിക്കുന്നു എന്ന് തൽപക്ഷപാതികൾക്ക് വാദിക്കുവാൻ കഴിയുമെന്നു തോന്നുന്നു.

"പഥീനാം=മാർഗ്ഗാണാം, പാലകായ നമഃ. പഥിശബ്ദോ മാർഗ്ഗവാചീ; ഉത്തരദക്ഷിണശ്രുതീയാ മാർഗ്ഗാഃ ശ്രുതാവുക്താഃ."

എന്നാണ് മഹീധരന്റെ വിവരണപ്രകാരം. ഇതു സായണപംക്തികളോടു് ഏറെക്കുറേ യോജിച്ചതു തന്നെയാണല്ലോ.

"പതീനാം പതയേ നമഃ-പഥാമിതി പ്രാപ്തേ ഛാന്ദസം" ഇത്രമാത്രമേ 'ഉവ്വടാചാര്യൻ' പറയുന്നുള്ളു. മാർഗ്ഗാർത്ഥത്തിലാണ് ഇവിടത്തെ പഥിശബ്ദം എന്നു മാത്രമല്ലാതെ, ആ മാർഗ്ഗങ്ങളുടെ പ്രകാരങ്ങളെ പ്രദർശിപ്പിക്കുവാനേ അദ്ദേഹം ഒരുമ്പെടുന്നില്ല. എങ്കിലും, അഭിനവശങ്കരപക്ഷം തന്നെ ഇതും ഉൾക്കൊള്ളുന്നു എന്നു വാദിക്കുവാൻ പഴുതില്ലെന്നു പറവാനും വയ്യ. ഏതായാലും, ഈ പ്രകൃതത്തിലേ വ്യാഖ്യാനവിശേഷങ്ങൾ ഇത്തരത്തിലെല്ലാമാണ്.

എന്നാൽ, ഇത്രമാത്രംകൊണ്ടു തന്ത്രങ്ങളെല്ലാം അവൈദികങ്ങളും, വേദബാഹ്യന്മാർക്കുമാത്രം ഉപജീവ്യങ്ങളും ആണെന്നു നമുക്കു ധരിക്കാമോ, സിദ്ധാന്തിക്കാമോ? ആലോചിച്ചു നോക്കാം. 'പാഞ്ചരാത്ര'പ്രസ്ഥാനക്കാർ തങ്ങളുടെ സിദ്ധാന്തം വേദമൂലകമാണെന്നു സ്ഥാപിക്കുവാൻ ശ്രമിച്ചിട്ടുണ്ടു്.* ഛാന്ദോഗ്യോപനിഷത്തിലുള്ളതായ—

"ഋഗ്വേദം ഭഗവോ/ധ്യേമി യജുർവ്വേദം സാമവേദമാഥർവ്വണം ചതുർത്ഥമിതിഹാസപുരാണം പഞ്ചമം വേദാനാം വേദം പിത്ര്യം രാശിം ദൈവം നിധിം വാകോവാക്യമേകായനം ദേവവിദ്യാം ബ്രഹ്മവിദ്യാം ഭൂതവിദ്യാം ക്ഷത്രവിദ്യാം നക്ഷത്രവിദ്യാം സർപ്പദേവജനവിദ്യാമേതദ് ഭഗവോ/ധ്യേമി. †" എന്ന വാക്യത്തിലേ

---

* ജയാഖ്യസംഹിതാ, പരമസംഹിതാ, പാഞ്ചരാത്രരക്ഷ മുതലായ പുസ്തകങ്ങളുടെ അവതാരികകളും, "അർച്ചാവതാരവൈഭവം" എന്ന പുസ്തകവും മററും നോക്കുക.

† "വേദാനാം വേദം=വ്യാകരണമിത്യർത്ഥഃ. വ്യാകരണേന ഹി പദാദിവിഭാഗശഃ ഋഗ്വേദാദയോ ജ്ഞായന്തേ. പിത്ര്യം=ശ്രാദ്ധകല്പം. രാശിം=ഗണിതം. ദൈവം=ഉൽപാതജ്ഞാനം. നിധിം = മഹാകാലാദിനിധിശാസ്ത്രം. വാകോവാക്യം =തർക്കശാസ്ത്രം. ഏകായനം = നീതിശാസ്ത്രം. ദേവവിദ്യാം=നിരുക്തം. ബ്രഹ്മണഃ ഋഗ്യജുസ്സാമാഖ്യസ്യ വിദ്യാം ബ്രഹ്മവിദ്യാം = ശിക്ഷാകല്പച്ഛന്ദശ്ചിതയഃ. ഭൂതവിദ്യാം = ഭൂതതന്ത്രം. ക്ഷത്രവിദ്യാം = ധനുർവ്വേദം. നക്ഷത്രവിദ്യാം = ജ്യോതിഷം. സർപ്പദേവജനവിദ്യാം = സർപ്പവിദ്യാം — ഗാരുഡം; ദേവജനവിദ്യാം — ഗന്ധയുക്തിനൃത്യഗീതവാദ്യശില്പാദിവിജ്ഞാനാനി. ഏതത് സർവ്വം ഹേ! ഭഗവോ/ധ്യേമി" എന്നിങ്ങനെയാണ് ശ്രീശങ്കരഭഗവൽപാദർ ഈ ഭാഗത്തിനു ഭാഷ്യം ചമച്ചിരിക്കുന്നതെന്നും ഇവിടെ ഓർമ്മിക്കേണ്ടതാണ്. ഏകായനം നീതിശാസ്ത്രമായിട്ടേ ഭഗവൽപാദരറിയുന്നുള്ളു എന്നും വന്നുകൂടുന്നു. "ഏകായനഃ" ... നം നീതിശാസ്ത്രം" എന്നു ശബ്ദാർത്ഥചിന്താമണിയിലും.

"ഏകായന" ശബ്ദം പാഞ്ചരാത്രത്തിന്റെ മൂലമായ വേദശാഖയെയാണ് കുറിക്കുന്നതെന്നാണ് പാഞ്ചരാത്രികന്മാരുടെ പക്ഷം. (നാരദൻ സനൽകുമാരനോട്, ഋഗ്വേദാദികളെല്ലാം താൻ അധ്യയനം ചെയ്തിട്ടുണ്ടെന്നു പറഞ്ഞിരിക്കുകയാണ് ഈ വാക്യത്തിൽ.) അതിനും പുറമേ, ഒരു 'പാഞ്ചരാത്രശ്രുതി'യും 'പാഞ്ചരാത്രോപനിഷത്തും', ഉൽപലാചാര്യൻ 'സ്പന്ദപ്രദീപിക'യിൽ സൂചിപ്പിച്ചിരിക്കുന്നതു് ഈ 'ഏകായനശാഖ'യിൽ പെട്ടതായിരിക്കാമെന്നും അവർ ഊഹിക്കുന്നു. സ്പന്ദപ്രദീപികാഭാഗം ഇങ്ങനെയത്രേ:—

"പാഞ്ചരാത്രശ്രുതാവപി - യദ്വൽ സോപാനേന പ്രാസാദമാരോഹേൽ പ്ലവേന വാ നദീം തരേൽ തദ്വൽ ശാസ്ത്രേണ ഹി ഭഗവാൻ ശാസ്താ അവഗന്തവ്യഃ"

"പാഞ്ചരാത്രോപനിഷദി ച - ജ്ഞാതാ ച ജ്ഞേയം ച വക്താ ച വാച്യം ച ഭോക്താ ച ഭോജ്യം ച"

(സ്പന്ദപ്രദീപികാ — വിജയനഗരഗ്രന്ഥമാലാ)

ഇത്തരത്തിൽ, ഉൽപലാചാര്യന്റെ കാലമായ ഏ. ഡി ൧൦-ാം നൂറ്റാണ്ടുവരെ പാഞ്ചരാത്രവേദശാഖ നടപ്പിലിരുന്നുവെന്നും അനുമിക്കപ്പെടുന്നു. സംഹിതകളിൽ, ഈ ഏകായനശാഖയെപ്പററി പ്രതിപാദനമുണ്ടെന്നുള്ളതും മറന്നുകൂടാത്തതാണ്. നോക്കുക:—

"വേദമേകായനം നാമ വേദാനാം ശിരസി സ്ഥിതം,
തദർത്ഥകം പാഞ്ചരാത്രം മോക്ഷദം തൽക്രിയാവതാം"

[ശ്രീപ്രശ്നസംഹിതാ]

"ഏഷ ഏകായനോ വേദഃ പ്രഖ്യാതഃ സർവ്വതോ ഭുവി."

[ഈശ്വരസംഹിതാ]

'ഈശ്വരസംഹിത' തന്നെ വീണ്ടും,

"ആദ്യമേകായനം വേദം രഹസ്യാമ്നായസംജ്ഞിതം
ദിവ്യമന്ത്രക്രിയോപേതം മോക്ഷൈകഫലലക്ഷണം;
പഞ്ചാപി പൃഥഗേകൈകം ദിവാരാത്രം ജഗൽപ്രഭുഃ
അധ്യാപയാമാസ യതസ്തദേതാൻ മുനിപുംഗവാൻ,
ശാസ്ത്രം സർവ്വജനൈർല്ലോകേ പഞ്ചരാത്രമിതീര്യതേ"

എന്നു് പാഞ്ചരാത്രനിർവ്വചനപ്രസ്താവത്തിൽ ഏകായനവേദത്തെ ഉയർത്തിപ്പറഞ്ഞിരിക്കുന്നു. 'വിഷ്ണുതന്ത്ര'മെന്ന ഗ്രന്ഥത്തിലും പാഞ്ചരാത്രം ശ്രുതിമൂലകമാണെന്നു പറഞ്ഞിട്ടുണ്ട്. നോക്കുക.—

"അഷ്ടോത്തരസഹസ്രാണി അഷ്ടോത്തരശതാനി ച
പഞ്ചരാത്രാണി തന്ത്രാണി സന്തി മേ കമലോത്ഭവേ!
ശ്രുതിമൂലാനി താന്യേവ പഞ്ചരാത്രാണി പത്മജ!
വേദോക്തന്മയുക്താനി മമ പ്രീതികരാണി ച.
വേദാശ്ച പാഞ്ചരാത്രം ച സാംഖ്യയോഗം തഥൈവ ച
മദോദിതാശ് ചതുർവ്വക്ത്ര! ഭുക്തിമുക്തിപ്രദാനി ച."

വേദവിരുദ്ധമായ ജീവോൽപത്ത്യാദിപ്രസ്താവം പാഞ്ചരാത്രത്തിലില്ലെന്നും, ഉണ്ടെന്നുള്ള ധാരണ ഭ്രമമാണെന്നും പാഞ്ചരാത്രകന്മാർ സിദ്ധാന്തിക്കുന്നു. 'ഉൽപത്ത്യസംഭവാൽ' ഇത്യാദി വേദാന്തസൂത്രങ്ങളാൽ വേദവ്യാസഭഗവാൻ പാഞ്ചരാത്രമതത്തെ ഖണ്ഡിക്കുകയല്ല, പൂർവ്വപക്ഷസമാധാനങ്ങൾ കാണിച്ച് പാഞ്ചരാത്രപ്രാമാണ്യം സാധിക്കുകയാണു ചെയ്തതു് എന്നും അവർ സമർത്ഥിക്കുന്നു. വൈഷ്ണവസംഹിതകളുടെ അവതാരികാദികളും, യാമുനാചാര്യർ, വേദാന്തദേശികർ മുതലായവരുടെ ഗ്രന്ഥങ്ങളും, '*തന്ത്രശുദ്ധം' എന്ന പുസ്തകവും മററും പാഞ്ചരാത്രപ്രസ്ഥാനത്തെ വൈദികത്വേന സമർത്ഥിച്ചു കീർത്തിച്ചിട്ടുണ്ട്. ഈ സംരംഭത്തിൽ തൽപക്ഷപാതികൾ,

"അരായി കാണേ വികടേ ഗിരിം ഗച്ഛ സദാന്വേ
ശിരിംബിഠസ്യ സത്വഭിസ്തേഭിഷ്ട്വാ ചാതയാമസി"
(൧൦-൧൫൫-൧)

എന്ന ഋങ്മന്ത്രത്തെ വേങ്കടഗിരിക്ഷേത്രത്തിലെ ശ്രീനിവാസ-ഭഗവദ്വിഷയകമായി വ്യാഖ്യാനിക്കക്കൂടിച്ചെയ്തിരിക്കുന്നു.† സായണനും സർവ്വാനുക്രമണികാരനും അലക്ഷ്മീനാശനാർത്ഥത്തിലാണു വ്യാഖ്യാനിച്ചിട്ടുള്ളതു്. പാഞ്ചരാത്രികന്മാർക്കു ഇത്രയെല്ലാം പ്രയാസപ്പെടേണ്ടിവന്നതു് തക്കകാരണമുണ്ടായിട്ടു തന്നെയാണെന്നു തോന്നും. 'തന്ത്രവാർത്തിക'ത്തിൽ കുമാരിലഭട്ടൻ, "യാന്യേതാനി ത്രയീവിദ്ഭിർന്ന പരിഗൃഹീതാനി" ഇത്യാദിയായും, "തസ്മാദ്ധർമ്മം പ്രതി ത്രയീബാഹ്യമേവംജാതീയകം പ്രാമാണ്യേനാനപേക്ഷ്യം സ്യാദ്" ഇത്യന്തമായും ഉള്ള ഗ്രന്ഥപങ്ക്തികളെക്കൊണ്ടു്, വിരോധാധികരണപ്രകരണത്തിൽ പാഞ്ചരാത്രപ്രസ്ഥാനത്തെ പ്രത്യാഖ്യാനം ചെയ്തിരിക്കുന്നു. അപ്രകാരം തന്നെ,

---

* വെങ്ങനാട്ടുഗ്രാമക്കാരനായ ഒരു ഭട്ടതിരിയുടെ കൃതിയാണിതെന്നൂഹിക്കുവാൻ ന്യായങ്ങളുണ്ട്.

† ഭവിഷ്യോത്തരപുരാണത്തിലെ ശ്രീവേങ്കടാദ്രിമാഹാത്മ്യത്തിന്റെ വ്യാഖ്യാനം നോക്കുക.

ബ്രഹ്മസൂത്രഭാഷ്യത്തിൽ ശ്രീശങ്കരഭഗവൽപാദരും പാഞ്ചരാത്ര പ്രക്രിയകളേയും തൽപ്രസ്ഥാനത്തേയും പ്രതിഷേധിച്ചിട്ടുണ്ട്. 'ഉത്പത്ത്യസംഭവാധികരണ'ത്തിൽ— 'തത്ര ഭാഗവതാ മന്യന്തേ" എന്നതുടങ്ങി, "ക്ഷീണക്ലേശോ ഭഗവന്തമേവ പ്രതിപദ്യത ഇതി" എന്ന വരെയുള്ള ഭാഗം കൊണ്ട് പാഞ്ചരാത്രികസിദ്ധാന്തം സംഗ്രഹിച്ചതിനു ശേഷം ഭഗവൽപാദർ പറയുകയാണ്— "തത്ര യത്താവദുച്യതേ യോഽസൗ നാരായണഃ പരോഽവ്യക്താൽ പ്രസിദ്ധഃ പരമാത്മാ സർവ്വാത്മാ, സ ആത്മനാഽത്മാനമനേകധാ വ്യൂഹ്യാവസ്ഥിത ഇതി— തന്ന നിരാക്രിയതേ; 'സ ഏകധാ ഭവതി ത്രിധാ ഭവതി' ഇത്യാദിശ്രുതിഭ്യഃ പരമാത്മനോഽനേകധാഭാവസ്യാധിഗതത്വാൽ; യദപി തസ്യ ഭഗവതോഽഭിഗമനാദിലക്ഷണമാരാധനമജസ്രമനന്യചിത്തതയാഽഭിപ്രേയതേ തദപി ന പ്രതിഷിധ്യതേ; ശ്രുതിസ്മൃത്യോരീശ്വരപ്രണിധാനസ്യ പ്രസിദ്ധത്വാൽ. യൽപുനരിദമുച്യതേ വാസുദേവാൽ സങ്കർഷണ ഉത്പദ്യതേ, സങ്കർഷണാച്ച പ്രദ്യുമ്നഃ, പ്രദ്യുമ്നാച്ചാനിരുദ്ധ ഇതി, അത്ര ബ്രൂമഃ— ന വാസുദേവസംജ്ഞകാൽ പരമാത്മനഃ സങ്കർഷണസംജ്ഞകസ്യ ജീവസ്യോൽപത്തിഃ സംഭവതി, അനിത്യത്വാദിദോഷപ്രസങ്ഗാൽ; ഉൽപത്തിമത്ത്വേ ഹി ജീവസ്യ അനിത്യത്വാദയോ ദോഷാഃ പ്രസജ്യേരൻ; തതശ്ച നൈവാസ്യ ഭഗവൽപ്രാപ്തിർമോക്ഷഃ സ്യാൽ, കാരണപ്രാപ്തൗ കാര്യസ്യ പ്രവിലയപ്രസങ്ഗാൽ; പ്രതിഷേധിഷ്യതി ച ആചാര്യോ ജീവസ്യോൽപത്തിം— "നാത്മാ ശ്രുതേർന്നിത്യത്വാച്ച താഭ്യഃ"— ഇതി. തസ്മാദസംഗതാ ഏഷാ കല്പനാ" എന്നിങ്ങനെ. "ന ച കർത്തുഃ കരണം", "വിജ്ഞാനാദിഭാവേ വാ തദപ്രതിഷേധഃ" "വിപ്രതിഷേധാച്ച"— എന്നുള്ള അനന്തരസൂത്രങ്ങളുടെ ഭാഷ്യങ്ങളും പാഞ്ചരാത്രപ്രതിഷേധപരങ്ങൾ തന്നെയത്രേ. ഇങ്ങനെ പ്രാചീനതരന്മാരായ വൈദികസൂത്രകാരന്മാരും, വൈദികമൂർദ്ധന്യന്മാരായ ഭാഷ്യകാരന്മാരും പ്രതിഷേധിച്ചു വച്ചിട്ടുള്ളതും, പുരാണാദികളിൽ അവൈദികത്വേന നിർദ്ദിഷ്ടവുമാണ് പാഞ്ചരാത്രമെന്നു വന്നാൽ, തൽപ്രാമാണ്യം പ്രശിഥിലമാകുമല്ലോ. അങ്ങനെ വരരുതെന്നു വെച്ചാണ് മേൽപ്പറഞ്ഞവിധം പാഞ്ചരാത്രികന്മാർ സിദ്ധാന്തിച്ചിരിക്കുന്നത്. എന്നിട്ടും അനന്തരകാലികന്മാരായ ഗ്രന്ഥകാരന്മാരും പ്രസ്ഥാനക്കാരും അവരുടെ മതം, സൂത്രവ്യാഖ്യാനവിഷയത്തിൽ പോലും സമ്മതിച്ചില്ലെന്നു വേണം പറയുവാൻ.

അനന്തരകാലികന്മാരിൽ ഒരു പ്രാമാണികനായ ശ്രീമധ്വാചാര്യർ, "ഉൽപത്ത്യസംഭവാൽ" ഇത്യാദി നാലു സൂത്രങ്ങൾ ശാക്ത പ്രസ്ഥാനത്തെ ഖണ്ഡിക്കുന്നതായ ശാക്താധികരണമാണെന്നാണ് പറഞ്ഞുകാണുന്നതു്. "ശക്തിപക്ഷം ദൂഷയതി" [4] എന്ന അവതാരികയോടുകൂടിയത്രേ, ഉൽപത്ത്യസംഭവാദിസൂത്രങ്ങളെ ഉദ്ധരിച്ചിരിക്കുന്നതും. ആ "ശക്തിപക്ഷ"സ്വരൂപത്തെ, 'ദീപികാ'വ്യാഖ്യാകാരൻ, "ഭൈരവവാമമദ്ധ്യവാമദക്ഷിണവാമാദിഭേദേന ത്രിവിധാനാം ശാക്താനാം മതമസാധാരണദോഷാവിഷ്കാരേണ പുനർദ്ദൂഷയത്യസ്മിന്നധികരണേ സൂത്രകൃദിത്യർത്ഥഃ" എന്ന വാക്യംകൊണ്ടു വിശദീകരിച്ചു കാണിക്കുകയും ചെയ്തിട്ടുണ്ടു്. മധ്വാചാര്യരുടെ വൈഷ്ണവത്വമായിരിക്കാം, ഇങ്ങനെ അധികരണത്തെത്തന്നെ മാററിക്കല്പിക്കുവാൻ പ്രേരകമായതു്.

ശ്രീ വല്ലഭാചാര്യരുടെ 'ശുദ്ധാദ്വൈത'പ്രസ്ഥാനത്തെ പ്രമാണിച്ചുകൊണ്ടുള്ളതാണു് 'വ്രജനാഥഭട്ട'ന്റെ 'മരീചിക' എന്ന ബ്രഹ്മസൂത്രവൃത്തി. അതിലും, "അതഃ പരം പാഞ്ചരാത്രകമതേഽപി വിരുദ്ധാംശനിരാകരണാർത്ഥമധികരണമാരഭതേ" എന്ന അവതാരികയോടുകൂടി, ആ മതത്തിലെ വിരുദ്ധാംശങ്ങളെ നിരാകരിച്ചു കാണിച്ചിരിക്കുന്നു. വൈരുദ്ധ്യമില്ലെന്നു സമ്മതിക്കുന്നില്ല.

ശ്രീ സദാശിവേന്ദ്രസരസ്വതിയുടെ 'ബ്രഹ്മതത്ത്വപ്രകാശിക' എന്ന വേദാന്തസൂത്രവൃത്തി ശാങ്കരഭാഷ്യാനുഗാമിയാണെന്നു്, അതിന്റെ ആരംഭത്തിൽത്തന്നെ പറഞ്ഞിട്ടുണ്ടു്. തദനുസാരേണ എഴുതിയിരിക്കുന്ന വൃത്തിയിൽ,

"അതോ ഭ്രാന്തിമൂലകോ ഭാഗവതസിദ്ധാന്തഃ"

എന്നു് ഉൽപത്ത്യസംഭവാദിസൂത്രവ്യാഖ്യാനത്തിലും,

"തഥാ ച പരസ്പരവിപ്രതിഷേധാദപ്രാമാണികമിദം ഭാഗവതമതമിത്യർത്ഥഃ" — എന്നു്, "വിപ്രതിഷേധാച്ച" എന്ന സൂത്രത്തിന്റെ വ്യാഖ്യാനത്തിലും തുറന്നു പറഞ്ഞിരിക്കുന്നു.

"വർണ്ണയന്തി ച ഭാഗവതാഃ കർത്തുർജീവാൽ സംകർഷണസംജ്ഞകാൽ കരണം മനഃ പ്രദ്യുമ്നസംജ്ഞകമുൽപദ്യതേ; കർത്തൃജാച്ച തസ്മാദനിരുദ്ധസംജ്ഞകോഽഹങ്കാര ഉൽപദ്യത ഇതി; ന ചൈതദ് ദൃഷ്ടാന്തമന്തരേണാധ്യവസാതും ശക്നുമഃ; ന ച ഏവംഭൂതാം ശ്രുതിമുപലഭാമഹേ." — എന്നാണ് ശങ്ക

ഭഗവൽപാദർ പാഞ്ചരാത്രപ്രക്രിയയെ ഖണ്ഡിക്കുന്ന ഘട്ടത്തിൽ ഒരിടത്തു പറഞ്ഞിരിക്കുന്നതു്. ആ പ്രക്രിയയ്ക്കു യുക്തിയുക്തതയുമില്ല, ശ്രുതിപ്രാമാണ്യവുമില്ല — എന്നാണു് ഈ ഭാഗംകൊണ്ടു സിദ്ധിച്ചതു്. 'ഏകായന'വേദശാഖ പില്ക്കാലത്തു വെളിപ്പെട്ടതായിരിക്കുമോ? എന്നാൽ, 'ഏകായന'ശാഖാവാദം കേവലം പാഞ്ചരാത്രക്കാരുടെ കസ്തുസൃഷ്ടിയാണു് എന്നു കല്പിക്കുവാനും അവകാശമില്ല. ആനന്ദതീർത്ഥ(മധ്വ)ഭാഷ്യത്തിൽ ഒരിടത്തു്, 'ഏകായനശാഖ'യിൽ ഉള്ളതാണെന്നു കാണിച്ചു് ഒരു പംക്തി ഉദ്ധരിച്ചിട്ടുണ്ടു്. അതാവിതു്:— "ദേവാത്മകോ ഭഗവാംസ്തദാത്മികാ വ്യക്തിഃ. കിമാത്മകോ ഭഗവാൻ? ജ്ഞാനാത്മക ഐശ്വര്യാത്മക (ഏകായന) ഇതി" —

(ആനന്ദതീർത്ഥഭാഷ്യം — അദ്ധ്യായം ൨, പാദം ൨, അധികരണം ൧൧, സൂത്രം ൪൧)

ശ്രുതിസ്മൃത്യാദികൾ തരംപോലെ മാധ്വന്മാർ കുറേശ്ശ സൃഷ്ടിക്കും എന്നു് ഒരു പ്രവാദമുള്ളതു്, ഇവിടെ ആരും ഓർമ്മിച്ചുപോകാം.

ഏതായാലും ഒരു കാര്യം അസന്ദിഗ്ദ്ധംതന്നെ — വൈഷ്ണവാരാധനം അവൈദികമാണെന്നു് ആർക്കും അഭിപ്രായമില്ല. ഋഗ്വേദത്തിൽത്തന്നെ വൈഷ്ണവസൂക്തങ്ങൾ ധാരാളമുണ്ടുതാനും. അപ്പോൾ വന്നുകൂടുന്നതെന്തെന്നാൽ, വൈഷ്ണവാരാധനപ്രസ്ഥാനവിശേഷമായ പാഞ്ചരാത്രസിദ്ധാന്തത്തിലെ ചില പ്രക്രിയകൾക്കു മാത്രമാണു്, അവൈദികത്വവും ശ്രുതിവിപ്രതിപന്നത്വവും, വൈദികമതദ്വേഷ്യാപോലും ഉള്ളതെന്നാണു്. അതെന്തെങ്കിലുമായിക്കൊള്ളട്ടെ, എന്നു സാമാന്യന്മാർക്കു് ഉദാസീനദൃഷ്ട്യാ വിട്ടുകൊടുക്കാൻ വൈഷമ്യമൊന്നുമില്ലതാനും. 'വിഷ്ണുസംഹിത'യിലെ ചില വചനങ്ങൾ ഉദ്ധരിച്ചുകൊണ്ടു്, ഈ ചർച്ചയിൽനിന്നു നമുക്കു വിരമിക്കാം. അതാവിതു്:—

"വേദമൂലതയാ തന്ത്രമാപ്തമൂലതയാഥവാ
പുരാണവൽ പ്രമാണം സ്യാൽ തഥാ മന്വാദിവാക്യവൽ"
"വേദതന്ത്രാദിഭേദേന ശാസ്ത്രം തു ബഹുധാ സ്മൃതം"
"ആപ്തപ്രോക്തതയാ തന്ത്രം പ്രമാണമിതി യേ വിദുഃ
വേദപ്രാമാണ്യമപ്യാഹുരാപ്തമൂലതയൈവ തേ".

"ക്രിയാചാരവിശേഷൈസ്തു ഭിദ്യന്തേ തേ പൃഥക് പൃഥക്
തന്ത്രഭാന്തി ച തന്ത്രാണി മുനിഭിർഭൂവമാനവൈഃ
ബഹുധാ സമ്പ്രണീതാനി തേനേദം ബഹുധാസ്മൃതം."

ശൈവാഗമക്കാരുടെ കഥയും ഏറെക്കുറെ ഇപ്രകാരമെല്ലാം തന്നെ. രുദ്രസൂക്താദികളും, ശൈവോപനിഷത്തുകളും, വിശിഷ്യ ശ്വേതാശ്വതരോപനിഷത്തും അവരുടെ സിദ്ധാന്തങ്ങൾക്കു മൂലഭൂതങ്ങളായ വേദഭാഗങ്ങളാണെന്നു സാധിക്കുവാൻ കഴിയും. പോരെങ്കിൽ, ശ്രീരുദ്രം, ചമകം മുതലായവയും, അഥർവ്വവേദത്തിലെ 'അഥർവ്വശിരസ്സ്' തുടങ്ങിയവയും വേറെയും ഉണ്ട്. മഹാമാഹേശ്വരാചാര്യവര്യനായ ശ്രീമദഭിനവഗുപ്തപാദർ, സുവിസ്തൃതമായ തന്റെ 'തന്ത്രാലോക'മെന്ന ശൈവാഗമസിദ്ധാന്തഗ്രന്ഥത്തിന്റെ ൩൫-ാം ആഹ്നികത്തിൽ ശൈവാഗമപ്രാമാണ്യം വിശദമായി വർണ്ണിക്കുകയും സാധിക്കുകയും ചെയ്തിട്ടും ഉണ്ട്. പക്ഷേ, ശ്രുതിമൂലകമായ പ്രാമാണ്യം അല്ല വിസ്തരിച്ചിട്ടുള്ളതെന്ന് അനുസ്മരിക്കുവാനുമുണ്ട്. 'തന്ത്രാലോക'ത്തിന്റെ വ്യാഖ്യാതാവ്, കാശ്മീരികനായ 'ജയരഥ'നാകുന്നു. അദ്ദേഹം സ്വവ്യാഖ്യാനത്തിൽ ഒരിടത്തു പറയുന്നതു നോക്കുക — "യഥാ ഹി മന്വാദിസ്മൃതൗ ഉത്സന്നശാഖാമൂലത്വാത് അഷ്ടകാദിഷ്വാചാരാണാം മൂലഭൂതാ ശ്രുതിഃ കല്പ്യതേ, തഥാ ഇഹാപി ജ്ഞേയം. നഹ്യേവംവിധാം ശ്രുതിമദൃഷ്ട്വാ സാക്ഷാൽകൃതനിഖിലശൈവാഗമതത്ത്വാചാര്യ ഏവം ഉപദിശേയുഃ — ഇത്യലം മഹാഗുരൂണാമുപദേശപരീക്ഷണദുഃശിക്ഷയാ". ഈവിധത്തിൽ, പ്രത്യക്ഷത്തിൽ ശ്രുതിപ്രാമാണ്യമില്ലാത്തിടത്തെല്ലാം 'അനുമിതശ്രുതി'പ്രാമാണ്യം കല്പിക്കുമ്പോൾ, ഏതും ശ്രുതിമൂലകമെന്നു വരുത്തിക്കൂട്ടുവാൻ വല്ല വിഷമതയുമുണ്ടോ?

മറെറാരു മഹാശൈവാചാര്യനായ സാക്ഷാൽ അപ്പയ്യദീക്ഷിതർ, പുരുഷസൂക്തം തന്നെ ശിവപരമാണെന്ന്, 'ശിവകർണ്ണാമൃതം' എന്ന ഗ്രന്ഥത്തിൽ "ഈശാന" പദംപിടിച്ചു വാദിക്കുകയും സാധിക്കുകയും ചെയ്തിട്ടുള്ളതു വിചാരിക്കുമ്പോൾ, തന്മതവും വേദമൂലകംതന്നെ എന്നു വന്നുകൂടുന്നു. പക്ഷേ, അതിലും — ആ പ്രസ്ഥാനങ്ങളിലും — വേദസമ്മതങ്ങളല്ലാത്ത ചില പ്രക്രിയ

കളും ചില സിദ്ധാന്തങ്ങളും ഉണ്ടെന്നും, അവയെ അവലംബി
ച്ചാണു വൈദികന്മാർ ആ പ്രസ്ഥാനങ്ങൾക്ക് അവൈദികത്വം
സ്ഥാപിക്കുന്നതെന്നും ഉള്ളതാണ് ഇവിടത്തെ രഹസ്യം.

ഇത്തരത്തിൽ ശാക്തന്മാർക്കും, ഉപനിഷത്തുകളും, സംഹി
താസൂക്താദികളും, സ്വപ്രസ്ഥാനത്തിന്റെ വൈദികപ്രാമാ
ണ്യത്തെ സ്ഥാപിക്കുവാൻ ഉദ്ധരിക്കുവാനില്ലാഞ്ഞില്ല. വരിവസ്യാ
രഹസ്യത്തിന്റെ വ്യാഖ്യാനത്തിൽ ശ്രീഭാസ്കരരായരും, പരശു
രാമകല്പസൂത്രത്തിന്റെ "സൗഭാഗ്യോദയ"മെന്ന വ്യാഖ്യാനത്തിൽ
രാമേശ്വരമഹാപണ്ഡിതനും ശാക്തതന്ത്രപ്രാമാണ്യത്തെ സമ
ർത്ഥിച്ചിട്ടുണ്ട്. ഭാസ്കരരായർ—"തേഷാം (തന്ത്രാണാം) പ്രാമാ
ണ്യസമർത്ഥനം ഇ അസ്മദീയ ശ്രീപുരസുന്ദരീബാഹ്യവരി
വസ്യാവിധൌ ദ്രഷ്ടവ്യം"—എന്നും വരിവസ്യാരഹസ്യവ്യാഖ്യാ
നത്തിൽ പ്രസ്താവിച്ചിരിക്കുന്നു. പക്ഷെ, താന്ത്രികന്മാർക്ക്, തന്ത്ര
പ്രാമാണ്യം യഥാകഥഞ്ചിൽ സാധിക്കണം എന്നല്ലാതെ, അതു
വൈദികം തന്നെയാണ് എന്നു സമർത്ഥിക്കുവാൻ, പാഞ്ചരാത്രി
കാദികൾക്കുള്ളതുപോലെ സംരംഭം കാണപ്പെടുന്നില്ല. എന്നു
മാത്രമല്ല, വേദത്തെക്കാൾ തന്ത്രത്തിനു പ്രാമാണ്യമുണ്ടെന്ന്,
തന്ത്രഗ്രന്ഥങ്ങളിൽതന്നെ പറയുന്നതുമുണ്ട്. ഇതാ നോക്കുക.—

"കലികല്മഷദീനാനാം ദ്വിജാദീനാം സുരേശ്വരി! ൭
മേധ്യാമേധ്യവിചാരാണാം ന ശുദ്ധിഃ ശ്രൌതകർമ്മണാ
ന സംഹിതാദ്യൈഃ സ്മൃതിഭിരിഷ്ടസിദ്ധിർനൃണാം
ഭവേൽ. ൮
സത്യം സത്യം പുനഃസത്യം സത്യം സത്യം മയോച്യതേ;
വിനാ ഹ്യാഗമമാർഗ്ഗേണ കലൌ നാസ്തി ഗതിഃ പ്രിയേ! ൯
ശ്രുതിസ്മൃതിപുരാണാദൌ മയൈവോക്തം പുരാ ശിവേ!
ആഗമോക്തവിധാനേന കലൌ ദേവാൻ യജേൽ സുധീഃ. ൧൦
കലാവാഗമമുല്ലംഘ്യ യോഽന്യമാർഗ്ഗേ പ്രവർത്തതേ
ന തസ്യ ഗതിരസ്തീതി സത്യം സത്യം ന സംശയഃ." ൧൧

(മഹാനിർവ്വാണതന്ത്രം—൨-ാം ഉല്ലാസം.)

ഇത് പ്രാമാണികസമ്മതിയുള്ള സിദ്ധാന്തമാക്കിത്തീർക്കു
വാൻ പ്രയാസമുണ്ട്. ഇവരുടെ അപക്ഷപാതികളായ പ്രാമ
ണികന്മാരെ സാക്ഷിസ്ഥാനത്തു ക്ഷണിക്കേണ്ടിയിരിക്കുന്നു. ശ്രുത

സംഹിത'യുടെ 'യജ്ഞവൈഭവ'ഖണ്ഡത്തിൽ 'മാർഗ്ഗപ്രാമാണ്യ വർണ്ണനം' എന്നൊരദ്ധ്യായമുണ്ട്. സകലപ്രസ്ഥാനങ്ങളുടേയും വിവരണവും വിശദീകരണവും അതിൽ അടങ്ങിയിരിക്കുന്നു. മാർഗ്ഗപ്രാമാണ്യഭ്രമം പറ്റാതിരിക്കാൻ ആശിക്കുന്നവർക്ക് ആ ഭാഗം വളരെ പ്രയോജനപ്പെടുന്നതാണ്. ആകയാൽ അതിവിടെ ഉദ്ധരിക്കേണ്ടതും അത്യാവശ്യം തന്നെ:—

"അഥാതഃ സംപ്രവക്ഷ്യാമി മാർഗ്ഗപ്രാമാണ്യനിർണ്ണയം;
ശ്രദ്ധയാ സഹിതാ യൂയം ശ്രുണുധ്വം മുനിപുംഗവാഃ!
വേദാശ്ച ധർമ്മശാസ്ത്രാണി പുരാണം ഭാരതം തഥാ
വേദാംഗാന്യുപവേദാശ്ച കാമികാദ്യാഗമാ അപി.
കാപാലം ലാകുളം ചൈവ തഥാർത്ഥഭേദാൻ ദ്വിജർഷഭാഃ!
തഥാ പാശുപതം സോമം ഭൈരവപൂർവ്വഭാഗമാൻ
ഉത്തരാമ്നായഭേദാംശ്ച ശതശോഥ സഹസ്രശഃ
വിഷ്ണ്വാഗമാംസ്തഥാ ബ്രാഹ്മാൻ *ബൗദ്ധോക്താനാർഹ—
[താനപി,
ലോകായതം തർക്കശാസ്ത്രം മഹദ്വിസ്താരസംയുതം
മീമാംസാമതിഗംഭീരാം സാംഖ്യയോഗം തഥൈവ ച.
അനേകഭേദഭിന്നാനി തഥാ ശാസ്ത്രാന്തരാണി ച
നിർമ്മമേ ശങ്കരഃ സാക്ഷാൽ സർവ്വജ്ഞഃ സംഗ്രഹേണ ഹി.
പ്രസാദാദേവ തസ്യ ബ്രഹ്മവിഷ്ണ്വാദയഃ സുരാഃ
സിദ്ധാ വിദ്യാധരാ യക്ഷാ രാക്ഷസാദ്യാസ്തഥൈവ ച;
മുനയശ്ച മനുഷ്യാശ്ച യഥായോഗ്യം ദ്വിജോത്തമാഃ
താന്യേവ വിസ്തരേണൈവ സംഗ്രഹേണൈവ വാ പുനഃ
കല്പന്തി താനി മാനാനി കഥിതാനി മനീഷിഭിഃ,
അധികാരിവിഭേദേന നൈകരൂപ്യാഃ സദാ ദ്വിജാഃ!
തത്രൈകേകോഽപി മാർഗ്ഗസ്ഥോ ന ഹന്തവ്യോ മനീഷിഭിഃ.
യഥാ തോയപ്രവാഹാണാം സമുദ്രഃ പരമാവധിഃ
തഥൈവ സർവ്വമാർഗ്ഗാണാം സാക്ഷാന്നിഷ്ഠാ മഹേശ്വരഃ
യേനകേന പ്രകാരേണ ശനൈരേഭിരുപാസിതഃ
തത്തന്മാർഗ്ഗാനുരൂപേണ സാധകത്വമുപൈതി സഃ.
തൽപ്രസാദാൽ ക്രമാൻ മാർഗ്ഗാൻ വിശിഷ്ടാനേതി മാനവഃ
തത്ര തത്ര സ്ഥിതോ ദേവഃ പ്രസാദം കുരുതേഽസ്യ ഹി.

* 'ബൗദ്ധാർഹതമതമായാപി' (പാ. ഭേ.)

സോപാനക്രമതോ ദേവാ വേദമാർഗ്ഗസ്യ ഹേതവഃ
വേദമാർഗ്ഗസ്ഥിതോ ദേവഃ സാക്ഷാന്മുക്തേസ്തു കാരണം.

---

തത്രാപി കർമ്മമാർഗ്ഗസ്ഥോ ജ്ഞാനശ്രദ്ധാപ്രദോ *ഹി നഃ
ജ്ഞാനമാർഗ്ഗസ്ഥിതഃ ശംഭുർജ്ഞാനദ്വാരേണ മോക്ഷദഃ
ഏകരൂപാ പരാ മുക്തിസ്തസ്തദ്വിഷയാ മതിഃ
ഏകരൂപാ ഭവേത്സൈവ നാനാരൂപാ ഭവിഷ്യതി.
വേദാന്തഃ ശങ്കരം സാക്ഷാന്നിർവ്വിശേഷാദ്വയാത്മനാ,
വക്തി മാർഗ്ഗാന്തരാൽ സൈവം; തതോ വിദ്യാ ഹി വേദജം.
അതോ മാർഗ്ഗാന്തരാജ്ജാതാ മതയോ † മതിമത്തമാഃ!
അവിദ്യാ സൈവ വിദ്യാസ്സ്യാദിതി സമ്യങ് നിരൂപിതം.
തസ്മാന്മാർഗ്ഗാന്തരാണാം ഹി പ്രാമാണ്യം വേദവിത്തമാഃ!
മുക്തേരന്യത്ര സൈവാത്ര ക്രമേണൈവാത്ര മാനതാ.
അതോ വേദാന്തമാർഗ്ഗസ്ഥോ മഹാദേവോഽചിരേണ ഹി
മുക്തിം ദദാതി നാന്യത്ര സ്ഥിതഃ സോഽപി ക്രമേണ ഹി.
ദദാതി പരമാം മുക്തിമിത്യേഷാ ശാശ്വതീ ശ്രുതിഃ
അന്യഥാ വേദസ്ഥിതോ മർത്ത്യോ നാന്യമാർഗ്ഗം സമാശ്ര
വേദമാർഗ്ഗൈകനിഷ്ഠാനാം ന കിഞ്ചിദപി ദുർല്ലഭം [യേൽ.
അതൈവ പരമാ മുക്തിർഭക്തയശ്ചാത്ര പുഷ്കലാഃ
അതോഽധികാരിഭേദേന മാർഗ്ഗാ മാനം ന സംശയഃ

---

ഈശ്വരസ്യ സ്വരൂപേ ച ബന്ധഹേതൗ തഥൈവ ച
ജഗതഃ കാരണേ മുക്തൗ ജ്ഞാനാദൗ ച തഥൈവ ച
മാർഗ്ഗാണാം യേ വിഭാഗാംശാ വേദാന്തേന വിചക്ഷണാഃ!
തേഽപി മന്ദമതീനാം ഹി മഹാമോഹാവൃതാത്മനാം
വാഞ്ഛാമാത്രാനുഗുണ്യേന പ്രവൃത്താഃ; ന യഥാർത്ഥതഃ.
ദർശയിത്വാ തൃണം മർത്ത്യോ ധാവന്തീം ഗാം യഥാഗ്ര
ഹീൽ
ദർശയിത്വാ തഥാ തേഷാമിഷ്ടം പൂർവ്വം മഹേശ്വരഃ
പശ്ചാൽ പാകാനുഗുണ്യേന ദദാതി ജ്ഞാനമുത്തമം.
തസ്മാദുക്തേന മാർഗ്ഗേണ ശിവേന കഥിതാ ഇമേ
മാർഗ്ഗാ മാനം പ്രമാണം — മൃഷാവാദീ കഥം ശിവഃ?
മഹാകാരുണികോ ദേവഃ സർവ്വജ്ഞോ നിർമ്മലഃ ഖലു.

---

* 'ഹരഃ' (പാ. ഭേ.) † മുനിസത്തമാഃ (പാ. ഭേ.)

കഥിതാപി, വേദോ മാർഗ്ഗാണാമുത്തമഃ സർവ്വസാധകഃ
സർവ്വമുക്തം സമാസേന മാർഗ്ഗപ്രാമാണ്യനിർണ്ണയം,
ഏവം ബുദ്ധ്വാ ശ്രുതൗ ശ്രദ്ധാം കുർയ്യുഃ സതതം ദ്വിജാഃ!"

(യജ്ഞവൈഭവഖണ്ഡം അദ്ധ്യായം ൨൨)

ഇതിന്റെ സാരം, സകലവിധസിദ്ധാന്തങ്ങളും ഈശ്വരപ്രോക്തങ്ങൾ തന്നെ എന്നും, അതാതിന്റെ നിലയും അധികാരിഭേദവും അനുസരിച്ച് അവയെല്ലാം പ്രാമാണ്യമുണ്ടെന്നും, അവയെല്ലാം പരമ്പരാസംബന്ധേന ശ്രേയസ്സാധകങ്ങളാണെന്നും, ഒന്നിനെയും യുക്തിവാദമാശ്രയിച്ച് ഖണ്ഡിക്കരുതെന്നും, എന്നാൽ വൈദികമാർഗ്ഗത്തിന്നാണ് സർവ്വാതിശായിയായ പ്രാധാന്യവും പ്രാമാണ്യവും എന്നും, വേദമാർഗ്ഗനിഷ്ഠന്മാർക്ക് ദുർല്ലഭമായിട്ട് യാതൊന്നും തന്നെ ഇല്ലെന്നും, അവർ അന്യമാർഗ്ഗമൊന്നും ആശ്രയിച്ചുപോകരുതെന്നും, വേദമാർഗ്ഗത്തിൽനിന്നു വിരുദ്ധങ്ങളായ ഭാഗങ്ങൾ മററുമാർഗ്ഗങ്ങളിൽ പറയപ്പെട്ടിട്ടുള്ളത് മന്ദപ്രജ്ഞന്മാരെ ഉദ്ദേശിച്ചു മാത്രം ആണ് താൽപര്യേണയല്ല എന്നും സർവ്വോത്തമവും സർവ്വസാധകവും ആയിട്ടുള്ളത് വേദമാർഗ്ഗം തന്നെ എന്നും മററുമാണല്ലോ. ഇതുതന്നെയാണ് ശ്രീമധുസൂദനസരസ്വതി 'പ്രസ്ഥാനഭേദ'ത്തിന്റെ അവസാനത്തിൽ ഭംഗ്യന്തരേണ സിദ്ധാന്തിച്ചിട്ടുള്ളതെന്നും ധരിക്കേണ്ടതാണ്. എങ്ങനെയെന്നാൽ:—

"സർവ്വേഷാം പ്രസ്ഥാനകർത്തൄണാം മുനീനാം വിവർത്തവാദപര്യവസാനേന അദ്വിതീയേ പരമേശ്വരേ പ്രതിപാദ്യേ താൽപര്യം. നഹി തേ മുനയോ ഭ്രാന്താഃ; സർവ്വജ്ഞത്വാത് തേഷാം. കിന്തു, ബഹിർവ്വിഷയപ്രവണാനാമാപാതതഃ പുരുഷാർത്ഥേ പ്രവേശോ ന സംഭവതീതി നാസ്തിക്യവാരണായ തൈഃ പ്രകാരഭേദാഃ പ്രദർശിതാഃ. തത്ര തേഷാം താൽപര്യമബുദ്ധ്വാ വേദവിരുദ്ധേഽപ്യർത്ഥേ താൽപര്യമുൽപ്രേക്ഷമാണാഃ തന്മതമേവോപാദേയത്വേന, ഗൃഹ്ണന്തോ ജനാഃ നാനാപഥജുഷോ ഭവന്തീതി".

ഇവിടെ തന്ത്രാധികാരി ആര് എന്ന പ്രശ്നം ഉദിക്കുന്നു. "ശ്രീപരമാനന്ദഭാരതീമുനി"കൃതമായ 'പുരുഷാർത്ഥപ്രബോധം' എന്ന

ഗ്രന്ഥത്തിൽ മാർഗ്ഗാധികാരികളെ നാലായിട്ടു തരംതിരിച്ചു് വിവരിച്ചുകാണിച്ചിട്ടുണ്ടു്. എങ്ങനെയെന്നാൽ:—

"ശുദ്ധവൈദിക ഇത്യേകഃ, പരസ്താന്ത്രികവൈദികഃ,
ശുദ്ധതാന്ത്രിക ഇത്യന്യോ/പരോ വൈദികതാന്ത്രികഃ,
ഏതേ ചത്വാര ആത്മജ്ഞാഃ, സ്വസ്വകർമ്മാനുസാരതഃ
മാർഗ്ഗാധികാരിണഃ പ്രോക്താഃ ശിവേന പരമാത്മനാ."

ഇപ്പറഞ്ഞ ശുദ്ധവൈദികൻ, താന്ത്രികവൈദികൻ, ശുദ്ധതാന്ത്രികൻ, വൈദികതാന്ത്രികൻ—എന്ന നാലു തരക്കാരുടേയും ലക്ഷണങ്ങളും അദ്ദേഹം പ്രതിപാദിച്ചിരിക്കുന്നു. അതാവിതു്:—

"തന്ത്രഗന്ധം ന സഹതേ യഃ സോ യ ശുദ്ധവൈദികഃ
സതന്ത്രാംശശ്രുതിപ്രീതഃ പ്രോക്തസ്താന്ത്രികവൈദികഃ;
വേദഗന്ധം ന സഹതേ യഃ സദാ ശുദ്ധതാന്ത്രികഃ
സവേദാംഗാഗമപ്രീതോ യോ/സൗ വൈദികതാന്ത്രികഃ."

പിന്നീടു് ഈ നാലു തരക്കാർക്കും അധികരിക്കാവുന്ന മാർഗ്ഗങ്ങളേയും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. അതിപ്രകാരമാണു്:—

"വേദേ വേദാന്തയുക്തേ ചാധികാരീ ശുദ്ധവൈദികഃ;
തന്ത്രോപസർജ്ജനേ ശാസ്ത്രേ/ധികൃതസ്താന്ത്രികവൈദികഃ;
വേദഗന്ധാസഹേ തന്ത്രേ/ധികാരീ ശുദ്ധതാന്ത്രികഃ;
വേദോപസർജ്ജനേ തന്ത്രേ/ധികൃതോ വൈദികതാന്ത്രികഃ."

ഇതിൽനിന്നു്, ഏതേതു തരക്കാർക്കു് ഏതേതു മാർഗ്ഗം സ്വീകാര്യം എന്നു മനസ്സിലാക്കാവുന്നതാണല്ലോ. ഇതു് ഗ്രന്ഥകാരന്റെ കപോലകല്പിതമതമല്ലെന്നും, പ്രാചീനമതമാണെന്നും,

"മാർഗ്ഗാധികാരിണശ്ചൈതേ പ്രോക്താ ദേവേന ശംഭുനാ."

എന്ന അംശംകൊണ്ടു് ഇദ്ദേഹം കാണിച്ചിട്ടും ഉണ്ടു്.

ഈ നാലുതരം അധികാരികൾക്കു്, ഇതേ തരത്തിലുള്ള പ്രമാണഗ്രന്ഥങ്ങളേയും ആചാര്യൻ എടുത്തുപറയുന്നുണ്ടു്. ജിജ്ഞാസുക്കൾക്കു് അതും വളരെ പ്രയോജനകരമായിരിക്കുമെന്നു കരുതി, ഇവിടെ ഉദ്ധരിച്ചു കാണിക്കാം:—

I. "സംസ്കൃതസംഹിതം പാരശര്യം സ്യാച്ഛുദ്ധശൈവദികം,
ശിവരാമലഘുസംവാദവായവീയാദികം ബുധൈഃ
വേദാഗമവിഭാഗജ്ഞൈഃ പ്രോക്തം താന്ത്രികവൈദികം,
ഭൈരവഗന്ധാസവഹം തന്ത്രം സോമപാശുപതാദികം
ശുദ്ധതന്ത്രമിതി പ്രോക്തം വേദതന്ത്രാർത്ഥകോവിദൈഃ.
പാഞ്ചരാത്രാ ഭാഗവതം ശൈവസിദ്ധാന്തസംജ്ഞിതം
സർവ്വമേതന്മഹാപ്രാജ്ഞൈഃ പ്രോക്തം വൈദികതാന്ത്രികം.

II. പാണിനീയം ജൈമിനീയം ശാസ്ത്രം വൈയാസികം തഥാ
ഭാഷ്യം ച ഭഗവൽപാദീയം പ്രോക്തം ശുദ്ധവൈദികം.
അക്ഷപാദീയകാണാദകാപിലാനി തഥൈവ ച
പാതഞ്ജലം ചൈതൽ സർവ്വം പ്രോക്തം താന്ത്രിക-
[വൈദികം
ശാരദാതിലകം തദ്വന്മന്ത്രദേവപ്രകാശികാ
പ്രപഞ്ചസാരം ചാശേഷം പ്രോക്തം വൈദികതാന്ത്രികം
നിത്യശാസ്ത്രം ശിവപ്രോക്തം ഷഡാമ്നായവിരാജിതം
ഹഠമന്ത്രലയദ്രവ്യാമരയോഗാവാപ്തിസാധകം,
ജ്ഞാനനാശ്യാനാദിഭാവശ്രുപാജ്ഞാനനിഷേധകം
ശുദ്ധതന്ത്രമിതിപ്രോക്തം പണ്ഡിതൈഃ സൂക്ഷ്മദർശിഭിഃ.

അസാങ്കര്യായ മാർഗ്ഗാണാം
മാർഗ്ഗിണാം ച പരസ്പരം
മയാ ശിവപ്രേരിതേന
വിഭാഗോ,യം പ്രദർശിതഃ."

തന്ത്രവിഷയകമായി വീണ്ടും അവിടവിടെ സിദ്ധാന്തിക്കുന്നതു് അവൈദികന്മാർക്കേ തന്ത്രംകൊണ്ടു കൈകാര്യം ചെയ്തുകൂടൂ എന്നുതന്നെയാണു്. ഏതാനും പംക്തികൾ നോക്കുക:—

"കചചിൽ കചചിത് പുരാണാദൗ വേദമൂലേƒപി സർവഥാ
സന്തി നിർമ്മൂലതന്ത്രാംശാസ്തേ്തു ഗ്രാഹ്യാ ന വൈദികൈഃ.

പുരാണാദിസ്വതന്ത്രാംശാൻ തന്ത്രാണി ച ശിവാജ്ഞയാ,
വേദാപ്ത്യുപായബുദ്ധ്യൈവ ഗൃഹ്ണീയാത് താന്ത്രികോ
[മുദാ.
വേദനിഷ്ഠോഽപി തന്ത്രാണി താന്ത്രികാംശ്ച ന ദൂഷയേൽ;
തന്ത്രനിഷ്ഠസ്തഥാ വേദാൻ വൈദികാംശ്ച ന ദൂഷയേൽ".

... ... ... ...

"പ്രവൃത്താന്യന്യഥൈവൈതാനി വചനാനി ശിവാജ്ഞയാ
താന്ത്രികാൻ പ്രതി; നോ ശുദ്ധവൈദികാനമലാൻ പ്രതി,"

... ... ... ...

"തന്ത്രാണി തന്ത്രനിഷ്ഠാനാം രക്ഷകാണ്യപി ച ക്രമാൽ;
ബാധകാനി വിശേഷേണ വേദമാർഗ്ഗൈകവർത്തിനാം.
അതഃ ശ്രുത്യുദിതം ധർമ്മം ഗൃഹ്ണീയാദേവ വൈദികഃ;
തന്ത്രസിദ്ധം ന ഗൃഹ്ണീയാന്മോഹാദപാഽപി കദാചന.
യത്ര തന്ത്രാനുരോധേന കഥിതം തൽപരിത്യജേൽ."
"വേദബാഹ്യാഗമസ്പൃഷ്ടാൻ മനുഷ്യാനഖിലാനപി
ശ്രൗതസ്മാർത്തപരോ മർത്ത്യോ മോഹേനാപി ന സംസ്പൃ-
[ശേൽ.
വേദബാഹ്യാഗമസ്പൃഷ്ടാൻ മോഹേനാപി സ്പൃശേദ്യദി
ശ്രൗതസ്മാർത്തപരോ മർത്ത്യഃ സചേലസ്നാനമാചരേൽ."

... ... ... ...

"വേദമൂലതയാ നിത്യം പ്രവൃത്താ അപി സത്തമ!
ക്വചിൽ കദാചിൽ സ്മർത്താരസ്തന്ത്രാർത്ഥാംശ്ച ബ്രുവന്തി
[ഹി.
ക്വചിത് തന്ത്രാനുരോധേന ധർമ്മം പൗരാണികാ അപി
വദന്തി താദൃശോഽംശസ്തു ഗ്രാഹ്യസ്തന്ത്രാവലംബിഭിഃ.
പുരാണേ ധർമ്മശാസ്ത്രേ ച യോഽംശഃ ശ്രുത്യാ വിരുദ്ധ്യതേ
സ തന്ത്രാർത്ഥസ്തു വിജ്ഞേയഃ സമാസേന മനീഷിഭിഃ."

... ... ... ...

"പാഞ്ചരാത്രാദിമാർഗ്ഗാണാം വേദമൂലത്വമാസ്തികേ!
നഹി; സ്വതന്ത്രാസ്തേ തേന ഭ്രാന്തിമൂലാ നിരൂപണേ.
തഥാപി യോഽംശോ മാർഗ്ഗാണാം വേദേന ന വിരുദ്ധ്യതേ,
സോഽംശഃ പ്രമാണമിത്യുക്തം കേഷാംചിദധികാരിണാം.

അത്യന്തമലിനാനാം തു പ്രാണിനാം വേദമാർഗ്ഗതഃ
പാഞ്ചരാത്രാദയോ മാർഗ്ഗാഃ കാലേനൈവോപകാരകാഃ.

താന്ത്രികാണാമഹം ദേവി! ന ലഭ്യോ/വ്യവധാനതഃ;
കാലേന ദേവതാപ്രാപ്തിദ്വാരേണൈവാഹമാസ്തികേ!
ലഭ്യോ വൈദികനിഷ്ഠാനാമഹമവ്യവധാനതഃ,
തത്രാപി കർമ്മനിഷ്ഠേഭ്യോ ജ്ഞാനനിഷ്ഠസ്യ സുന്ദരി!"

(സൂതസംഹിതയിൽനിന്ന് ഉദ്ധൃതം)

ഈ ഉദ്ധൃതഭാഗങ്ങളിൽനിന്ന്, തന്ത്രമാർഗ്ഗത്തിന് പ്രാമാണ്യം ഒരുതരത്തിലുണ്ടെങ്കിലും, വൈദികമാർഗ്ഗത്തിനാണ് പ്രാധാന്യമെന്നും, അനധികാരികൾക്കാണു പ്രാധാന്യേന തന്ത്രമാർഗ്ഗമെന്നും തെളിയുന്നുണ്ടല്ലോ. തന്ത്രഗ്രന്ഥങ്ങൾക്ക്, അഥവാ ഓരോ തരം തന്ത്രപ്രസ്ഥാനങ്ങൾക്ക്, വേദമൂലകത്വവും, പ്രാമാണ്യവും സമർത്ഥിക്കുന്നതിനായി അവിടവിടെ അതിപ്രയത്നം ചെയ്തുകാണുന്നതിന്റെ രഹസ്യവും ഇതിൽനിന്ന് അഭ്യൂഹനീയമായിബ്ഭവിക്കുന്നു എന്നു മാത്രവുമല്ല, ചില തന്ത്രമാർഗ്ഗങ്ങൾ വൈദികനിഷ്ഠയിൽത്തന്നെ തന്ത്രം നടത്തണമെന്ന് അനുശാസിച്ച്, സ്വയം വേദാധിഷ്ഠിതങ്ങളായി ചമഞ്ഞുകാണുന്നതും, ഈയവസ്ഥയ്ക്ക് ഉചിതം തന്നെ. വൈഷ്ണവതന്ത്രവിഭാഗത്തിൽപെട്ടതായ വൈഖാനസപ്രസ്ഥാനക്കാരൻ പറഞ്ഞിരിക്കുന്നതു നോക്കുക:— "മരീചിം മഹാമുനിം .......നാനാലോകവാസിനോ ധർമ്മസംസക്താ ഋഷയഃ സമാഗമ്യ അഭിവന്ദ്യ "ഭഗവൻ കേന മാർഗ്ഗേണ കൈർമ്മന്ത്രൈഃ കം ദേവമർച്ചയന്തഃ കാൻ ഗമിഷ്യന്തീ"തി ഊചുഃ. മരീചിരുവാച — ശ്രുത്യനുകൂലമാർഗ്ഗേണ ചതുർവ്വേദോദ്ഭവൈർമ്മന്ത്രൈഃ ദേവം നാരായണമർച്ചയേൽ. തദ്വിഷ്ണോഃ സാലോക്യാദിപദാവാപ്തിർഭവതി — ഇതി നാരായണം പരം ബ്രഹ്മ പരം ജ്യോതിരക്ഷരം സർവ്വഭൂതാധാരം സർവ്വാത്മകം സർവ്വാധാരം സനാതനം പരം പുരുഷമർച്ചയേൽ."

(വൈഖാനസാഗമം — മരീചിപ്രോക്തം)

[പുറം ഫ.]

ഇപ്രകാരം താന്ത്രികന്മാർ തന്ത്രത്തെ വേദത്തിലേയ്ക്കു തള്ളിക്കയററുന്നുണ്ടെങ്കിലും, വേദം അതെത്രത്തോളം സ്വീകരിച്ചിട്ടുണ്ടെന്നുകൂടി വിചാരിച്ചുനോക്കേണ്ടതു് ആവശ്യകമാണല്ലോ. ഉപാസനാമാർഗ്ഗം വേദത്തിൽ സിദ്ധവും പ്രസിദ്ധവുമാണെന്ന

ളളതിനു സംശയമില്ല. ഉപനിഷത്തുകളിൽ പലതും തന്ത്രമാർഗ്ഗങ്ങളെ അനുഗ്രഹിക്കുന്നുണ്ടെന്നും കണ്ടുകഴിഞ്ഞിരിക്കുന്നു. പക്ഷേ ഉപനിഷത്തുകൾക്കെല്ലാം സാക്ഷാത്തായ വേദത്വം എത്രമാത്രം അനുവദിച്ചുകിട്ടും എന്ന് ആലോചിക്കണം. ഭഗവദ്ഗീത'കൂടി ഉപനിഷത്തെന്ന പ്രസിദ്ധമാണെന്നു പറയേണ്ടതില്ലല്ലോ. ആ വകുപ്പിൽ ഒട്ടേറെപ്പെടുകയും ചെയ്യും. പുരുഷസൂക്താദികൾ, ഉപനിഷത്സമുച്ചയപുസ്തകങ്ങളിൽ ചേർത്തുകാണുന്നില്ലെങ്കിലും, വൈദികന്മാരുടെ ഇടയിൽ ഉപനിഷത്തെന്ന തന്നെയാണ് അവയെ ഗണിച്ചുവരുന്നത്. സംഹിതോപനിഷത്ത്, ബ്രാഹ്മണോപനിഷത്ത്, പുരാണോപനിഷത്ത് ഇത്യാദി വിഭാഗവും ഉപനിഷത്തുകൾക്ക് പ്രസിദ്ധമായിട്ടുണ്ടത്രേ. ഇപ്പോൾ വെളിപ്പെട്ടിട്ടുള്ള ഉപനിഷത്തുകൾക്കു മുഴുവൻ വേദാന്തർഭൂതത്വം സമർത്ഥിക്കുക സുശകമാണോ ആവോ! അപ്പോൾ, ഉപനിഷൽസൂചനംകൊണ്ടുമാത്രം തന്ത്രങ്ങൾക്കു വേദമൂലകത്വം വാദിക്കാൻ പുറപ്പെട്ടാൽ, തക്ക മറുപടിയും കിട്ടിയേക്കാം. "മന്ത്രബ്രാഹ്മണയോർവേദനാമധേയം" എന്നുള്ളതു സുവിദിതമാണ്. അതു സംഹിതകളേയും ബ്രാഹ്മണങ്ങളേയും ആണ് ഉൾക്കൊള്ളുന്നത്. സംഹിതകളിൽ 'തന്ത്ര'ത്തെ നേരിട്ടു പരാമർശിക്കുന്നഭാഗം വിരളമാണെന്നു തോന്നുന്നു. ഋക്സംഹിതയിൽ തന്ത്രശബ്ദം ഒരിടത്തേ പ്രയോഗിക്കപ്പെട്ടിട്ടുള്ളു. അതു — 'ഇമേ യേ നാർവാങ്ന'— ഇത്യാദി ഋക്കിൽ "സിരീസ്തന്ത്രം തന്വതേ അപ്രജജ്ഞയഃ" എന്നുള്ളതാണ്. യജുസ്സംഹിതയിലും ഒരിടത്തു മാത്രമാണത്രേ തന്ത്രശബ്ദപ്രയോഗം. അതായത് — "സീസേന തന്ത്രം മനസാ മനീഷിണഃ" എന്ന മന്ത്രത്തിൽ അന്തർഭവിച്ചിരിക്കുന്നത്. സാമവേദസംഹിതയിൽ ഒരിടത്തും 'തന്ത്ര'പദമില്ലെന്നാണ് പരിശോധകമതം. അഥർവവേദത്തിൽ ഉണ്ട്; അതും ഒരിടത്തു മാത്രം. അതാവിത്:—

"തന്ത്രമേകേ യുവതി വിരൂപേ
അഭ്യാക്രാമം വയതഃ ഷണ്മയൂഖം"

എന്ന ഭാഗത്ത് കാണപ്പെടുന്നത്. ഇങ്ങനെ മൂന്നു വേദത്തിലും ഓരോ ദിക്കിൽമാത്രം പ്രയോഗിക്കപ്പെട്ടുകാണുന്ന 'തന്ത്ര'പദം തന്ത്രപ്രസ്ഥാനക്കാർക്ക് അനുകൂലമായ യാതൊരർത്ഥത്തെയും

പാഠിക്കുന്നതായി ഭാഷ്യങ്ങളിൽ പറയുന്നില്ല. കേവലം 'തന്തുവാനം' (ടെക്സ്റ്റ്) എന്ന അർത്ഥമാണ് ഈ മൂന്നു ഭാഗത്തും പറയപ്പെട്ടുകാണുന്നതു്. അതാതു ഭാഗങ്ങളിലെ പ്രകൃതവും (പ്രകരണവും) അതിനനുകൂലമത്രെ. ആത്ഥികമായിച്ചിന്തിക്കുകയാണെങ്കിലോ—മന്ത്രഭാഗങ്ങൾ മുഴുവനും തന്ത്രങ്ങളിൽ ഉപയോഗപ്പെടുത്താം. എത്രയോ ഉപയോഗപ്പെടുത്താറുണ്ടെന്നുള്ളതു് "ഋഗ്വിധാനാ"ദികളും, ശ്രൌതസൂത്രാദികളും, തന്ത്രഗ്രന്ഥങ്ങളും തെളിയിക്കുന്നുമുണ്ട്. അഥർവവേദത്തിലും, ബ്രാഹ്മണങ്ങളിലും ഉപനിഷത്തുകളിലും തന്ത്രത്തിന്റെ കാലടികൾ തന്നെ അവിടവിടെയുണ്ടെന്നു അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു.* അഥർവവേദം ദുർമ്മന്ത്രവാദങ്ങളുടെ ഇരിപ്പിടമാണെന്നുള്ള പ്രഥയും, ത്രയിയിൽനിന്നു ഭിന്നമായിട്ടു് അതിനെ ഗണിച്ചുവരുന്നതും, തദനുയായികളുടെ സംഖ്യ തുലോം വിരളമായിരിക്കുന്നതും, തൽപ്രയോജ്യമായ ശ്യേനയാഗാദി അധർമ്മമായി ഗണിക്കപ്പെട്ടുവരുന്നതും മററും ഇവിടെ അനുസന്ധേയങ്ങളാണ്. ഇതുകൊണ്ടു വന്നുകൂടുന്നതോ? വൈദികമായാൽത്തന്നെയും, അധാർമ്മികവും പാപഹേതുകവും ലോകഗർഹിതവും ആയ കാര്യം ചെയ്തുകൂടെന്നും, നിഷിദ്ധാചരണം അനിഷ്ടാപാദകമാകുമെന്നും അല്ലയോ? കാമനാനുഗുണമായിട്ടുള്ള സിദ്ധികളും അവയുടെ സാധ്യതകളും ശാസ്ത്രങ്ങളിൽ പറയപ്പെട്ടും. അതുകൊണ്ടുള്ള ഉദ്ദിഷ്ടഫലവും, അനിഷ്ടഫലവും, കർമ്മാനുഷ്ഠാതാവു് കൈക്കൊള്ളേണ്ടതായും വരാം. "ഗ്രന്ഥത്തിൽ കണ്ടതൊക്കെ പട്ടേരി ചെയ്യണമെന്നു പറഞ്ഞിട്ടുണ്ടോ" എന്നുള്ള പ്രസിദ്ധമായ അശരീരിവചനം ഓർമ്മിച്ചുനോക്കുക. അതുകൊണ്ടു്, ഒന്നിന്റെ പ്രാമാണ്യമോ, പ്രാധാന്യമോ, സാഫല്യമോ, വൈഫല്യമോ, ഇഷ്ടസിദ്ധിയോ, അനിഷ്ടപ്രാപ്തിയോ ഒക്കെ, അധികാരിഭേദം അനുസരിച്ചു നിശ്ചയിച്ചുകൊള്ളണം എന്നുതന്നെയാണ് പരമരഹസ്യമായി ധരിക്കേണ്ടതു്.

## IV. താന്ത്രികസൂത്രങ്ങൾ.

സംഹിതകൾ, ആഗമങ്ങൾ, തന്ത്രങ്ങൾ—എന്നിവയ്ക്കു പുറമേ സൂത്രരൂപേണയും തന്ത്രഗ്രന്ഥങ്ങൾ ഉണ്ടെന്നുള്ളതു്

---

* "On the other hand, some essential traits of the Tantras can be found as far back as in the Atharva Veda, as well as in the Brāhmaṇas and Upaniṣads" (A History of Indian literature, by Winternity, Vol 3. I. p. 605)

ഗ്രഹിച്ചിരിക്കേണ്ടതാണ്. വൈഖാനസസൂത്രം, നാരദഭക്തിസൂത്രം ഇത്യാദി വൈഷ്ണവപ്രസ്ഥാനത്തിലും; പാശുപതസൂത്രം, ഭൂതിശാസനം മുതലായവ ശൈവപ്രസ്ഥാനത്തിലും; പരശുരാമകല്പസൂത്രം, ശക്തിസൂത്രം തുടങ്ങിയവ ശാക്തപ്രസ്ഥാനത്തിലും ഉള്ള ഒരുതരം താന്ത്രികസൂത്രങ്ങൾ ആകുന്നു. പല പ്രചണ്ഡപണ്ഡിതന്മാരുടേയും വ്യാഖ്യാനാദികൾകൊണ്ടു ഇവ സാമാന്യം വളൎന്നിട്ടുമുണ്ടു്. എങ്കിലും, സംഹിതാഗമതന്ത്രാദികളുടെ പരപ്പും പടൎപ്പും സൂത്രപ്രസ്ഥാനത്തിനില്ലെന്നുവേണം പറയുവാൻ.

## V. തന്ത്രപ്രസ്ഥാനവും നവീനലോകവും.

നവീനവിദ്യാഭ്യാസത്തിന്റെ വളൎച്ചയും വ്യാപ്തിയും, തന്ത്രപ്രസ്ഥാനത്തോടു് വളരെ വെറുപ്പും നിന്ദയും ഉളവാക്കിയിട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. പാശ്ചാത്യവിദ്യാസിദ്ധാന്തത്തിൽക്കൂടി താന്ത്രികപ്രസ്ഥാനത്തെ പര്യവേക്ഷിയ്ക്കാനും പരിശോധിക്കാനും തുടങ്ങിയതിന്റെ ഫലമായിരിക്കാം അതു്. ഹേതു ഏതായാലും, ഇത്ര വലിയ വെറുപ്പും നിന്ദയുമാണ് അതു് ഉദിപ്പിച്ചിരിക്കുന്നതെന്നുള്ളതു് വളരെ സ്പഷ്ടമാണ്. പാശ്ചാത്യരും തദനുയായികളായ ഭാരതീയരും മതപ്രസ്ഥാനക്കാരും എത്ര കടുത്ത ശകാരവൎഷമാണ് 'തന്ത്ര'ങ്ങളുടെമേൽ ചൊരിഞ്ഞിട്ടുള്ളതെന്നു പറവതു. സ്വല്പം ചില ഉദാഹരണങ്ങൾ നോക്കുക:—"മുഹമ്മദീയരുടെ കാലത്തെ ഹിന്ദുസാഹിത്യങ്ങൾ മേല്പറഞ്ഞവയേക്കാളും അപകൃഷ്ടങ്ങളായിരിക്കുന്നു. അവയിൽ പ്രധാനമായവ അനേകത്തിൽ തന്ത്രഗ്രന്ഥങ്ങളാകുന്നു. ഐശ്വര്യസിദ്ധിയെക്കുറിച്ചു് ക്രൂരങ്ങളും അനാഭ്യങ്ങളുമായ ചില ആചാരങ്ങളെ ആകുന്നു ഈ ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നതു്. യോഗശാസ്ത്രത്തിലെ ഉൽകൃഷ്ടതത്വങ്ങൾ ഹിന്ദുക്കളുടെ അധോഗതിയിൽ ഇങ്ങനെയാകുന്നു പരിണമിച്ചതു്."

[അദ്ധ്യായം ൭.]

പ്രസിദ്ധഭാരതീയപണ്ഡിതനായ രമേശചന്ദ്രദത്തന്റെ 'പ്രാചീനാര്യാവൎത്ത'മെന്ന പുസ്തകത്തിൽ പ്രതിപാദിച്ചു കാണുന്നതാണ് ഇതു്. ഇനി, 'ബ്രഹ്മസമാജ'ചരിത്രമെന്ന ഗ്രന്ഥത്തിൽ, തൽകൎത്താവായ 'ശിവനാഥശാസ്ത്രി എം. ഏ.'

പറഞ്ഞിരിക്കുന്നതും ഇവിടെ പരിഭാഷപ്പെടുത്തിപ്പകർത്തിക്കാണിക്കാം:—"മൂർത്തിപൂജാപ്രസ്ഥാനസാധകമായ 'തന്ത്രശാസ്ത്രം' വളരെ നവീനമായിട്ടുള്ളതാണ്. ബുദ്ധമതത്തിനുശേഷം ഉണ്ടായതുമാണ്. മദ്യപാനം, വ്യഭിചാരം മുതലായവയേ അതനുകൂലിക്കയും, പ്രോത്സാഹിപ്പിക്കയും ചെയ്യുന്നു. മദ്യപാനവും വ്യഭിചാരവും ഈ പ്രസ്ഥാനക്കാർ തുടന്നു നടത്തുന്നതുകൊണ്ട്, നാട്ടിൽ മുഴവൻ, ഇവരുടെ നാനാവിധത്തിനു വ്യാപ്തിയും വന്നിട്ടുണ്ട്. സാധാരണ ഹിന്ദുക്കൾ വൈദികധമ്മമെന്തെന്നറിവില്ലാത്തവരാണ്; അതുകൊണ്ട് അവക്ക് ഒരാദർശവും ഇല്ലാതെപോയി. മുസൽമാന്മാരുടെ ഭരണകാലത്ത് ഹിന്ദുക്കൾക്ക് സാമുദായികവും, മതപരവുമായ അധഃപതനം സംഭവിച്ചു. അതിൽനിന്നു രക്ഷനേടാൻ ബ്രാഹ്മണക്ക കഴിഞ്ഞില്ല. ഇന്ന് ഹിന്ദുക്കളുടെ ഇടയിൽ അല്പമായ പരിഷ്കാരമെങ്കിലും വ്യാപിച്ചിട്ടുള്ളത്, ഇംഗ്ലീഷുവിദ്യാഭ്യാസത്തിന്റെ പ്രഭാവത്താൽ മാത്രമാണു."

ഇനി ചില ആംഗ്ലേയപണ്ഡിതന്മാരുടെ അഭിപ്രായങ്ങൾകൂടി, ചുവടേ കാണിയ്ക്കാം. പ്രസിദ്ധപണ്ഡിതനായ സർ മാണിയർ വില്യംസ് പറയുന്നു:—"അമാനുഷസിദ്ധികൾ നേടുന്നതിനു വേണ്ട മന്ത്രോപാസനാസമ്പ്രദായങ്ങളല്ലാതെ, മറെറാന്നാതന്നെ, യാതൊരു തന്ത്രവും പഠിപ്പിക്കുന്നില്ല."*

(Page 206)

"വിവേകികളായ എല്ലാപേരും മാന്ത്രികന്മാരോട് ഇങ്ങനെ പറയണം:—"നിങ്ങളുടെ മന്ത്രങ്ങൾകൊണ്ട് ഞങ്ങൾ ഒട്ടേറെ ക്ലേശിച്ചു; നിങ്ങൾ ഞങ്ങളെ ധാരാളം വിഷമിപ്പിച്ചു. കൂടാതെ, നിങ്ങളുടെ ക്രൂരകൃത്യങ്ങളുടെ ഫലങ്ങളിൽ നിങ്ങൾ ഞങ്ങളെ അകപ്പെടുത്തുകയും ചെയ്തു. നിങ്ങളുടെ പൂർവ്വഗാമികൾക്ക് പല ശാസ്ത്രങ്ങളെക്കുറിച്ചും അറിവുണ്ടായിരുന്നു എന്നും, അതിൽ ചിലത് ഞങ്ങൾക്ക പ്രദാനംചെയ്തു എന്നും ഉള്ളതു വാസ്തവമാണ്. ഈ പ്രയോജനങ്ങൾക്ക പ്രതിഫലമായി, നിങ്ങൾക്കാഹാരം തന്നിട്ടുണ്ട്, അവലംബം നല്കിയിട്ടുണ്ട്; പുറമേ, നിങ്ങ

*" Whole Tantras teach nothing but various methods of making use of spell for acquiring magical power." (p. 206)

ളുടെ അഭിരുചികളെ ഉന്നമിപ്പിച്ചിട്ടും ഉണ്ടു്; നിങ്ങളുടെ അധികാരശക്തി ഞങ്ങളുടെ മേൽ സ്ഥാപിച്ചു കഴിഞ്ഞു എന്നു നിങ്ങൾക്കു ബോധപ്പെട്ടതു മുതൽ, നിങ്ങൾ വിജ്ഞാനാന്വേഷണം ഉപേക്ഷിച്ചു്, വെറും വികൃതികൾ മാത്രം ചെയ്യുവാൻ തുടങ്ങി. നിങ്ങളുടെ ഉപദേശം ഇപ്പോൾ നിങ്ങളുടെ അജ്ഞാനത്തിന്റെയും, അല്പതയുടേയും, ബുദ്ധിശൂന്യതയുടേയും, കാപട്യത്തിന്റെയും, പ്രതിഫലനം മാത്രമാണു്. നിങ്ങൾ ഞങ്ങളെ പല പല വിധത്തിലും, വിഷമിപ്പിക്കയും ഉപദ്രവിക്കയും നശിപ്പിക്കയും ചെയ്യുന്നു; ഞങ്ങളുടെ വിജ്ഞാനം വർദ്ധിക്കുന്ന പക്ഷം, ഉള്ളുകള്ളികൾ കണ്ടുപിടിക്കാൻ ഞങ്ങൾ ശ്രമിക്കുന്ന പക്ഷം, നിങ്ങളുടെ വില്പ്പന വിലപ്പോകാതാകുമെന്നു ഭയന്നു്, നിങ്ങൾ അവയെ തടയുവാൻ ശ്രമിക്കുന്നു. ഞങ്ങൾ നിങ്ങളുടെ കൃത്രിമങ്ങളുടെ ഉള്ളുകള്ളികൾ കണ്ടുതുടങ്ങി; പൊയ്ക്കൊൾവിൻ നിങ്ങൾ ഓരോരുത്തരും–നിങ്ങളാരും ഇനിമേൽ ഞങ്ങളെ വഞ്ചിക്കുവാൻ ശ്രമിക്കേണ്ട." *

(Page 208)

ആധുനികപാശ്ചാത്യപണ്ഡിതന്മാരിൽ ഒരു പ്രമാണിയായിരുന്ന "വിൻറർനിസ്" എന്ന പൗരസ്ത്യവിദ്യാവിശാരദൻ പറഞ്ഞിരിക്കുന്നതാവിതു്:—

"പുരാണങ്ങളും തന്ത്രങ്ങളും വായിക്കാൻ സുഖമുള്ളവയല്ലെന്നുവേണം പറയുവാൻ; തന്ത്രങ്ങളെസ്സംബന്ധിച്ചു്, തികച്ചും അങ്ങനെ തന്നെ പറയണം. അവ ക്ഷുദ്രഗ്രന്ഥകാരന്മാരുടെ

---

* "All sensible people ought to say to the Mantra-Sastries: We have suffered much misery through your deceit, we have been taxed very heavily by you, and have involved us in the results of all your wickedness. It is true your ancestors had some knowledge of different sciences and imparted some of that knowledge to us. In return for these benefits we have fed you and supported you and promoted your interests. When you found your power established over us you abandoned the duty of seeking after knowledge, and worked only mischief. Your teaching is now a mere reflection of your ignorance, wickedness, folly, and hypocrisy. You harass and injure us in a thousand ways. If our knowledge increases, you try to prevent it, thinking that, if enquiry is encouraged, your customers will decrease. We begin to see through your artifices. Begone, every one of you, and don't attempt to deceive us any more."

(Page 208)

(Religious thought and Life in India)

കൃതികളാകുന്നു; പലതും, പലേടത്തും, 'കഷ്ടിപിഷ്ടി'സംസ്കൃതത്തിൽ, വ്യാകരണാനുസരണമൊന്നും കൂടാതെ എഴുതപ്പെട്ടിരിക്കുന്നവയും ആണ്. എന്നാൽ, സാഹിത്യചരിത്രകാരന്മാർക്കോ, മതപരിപാഠകന്മാർക്കോ മൌനമായിട്ടവയെ അതിക്രമിച്ചു കടന്നുകളയാവുന്നതല്ല. കാരണം:— അനേകലക്ഷം ഭാരതീയരുടെ ആത്മീയഭോജ്യം, അനവധി നൂററാണ്ടുകളായും, ഇക്കാലത്തുകൂടിയും ഈവക കൃതികളായിരിക്കുന്നുതന്നെ. * '

... ... ... ... ... ...

.... .... .... ... ... ....

† സാഹിത്യം സംബന്ധിച്ചും, മതത്തെ അധികരിച്ചും, സദാചാരം പ്രമാണിച്ചും തന്ത്രങ്ങളുടെ വിലയും നിലയും എന്തുതന്നെ ആയിരുന്നാലും, ഭാരതീയമതചരിത്രകാരന്മാർക്കും, ഭാരതീയസംസ്കാരചരിത്രകർത്താക്കന്മാർക്കും, അവയെ ഒരിക്കലും കൈവെടിയുവാൻ വയ്യതന്നെ; എന്നുമാത്രവുമല്ല, മതതാരതമ്യപഠനരൂപമായ വീക്ഷണകേന്ദ്രത്തിൽ നിന്നു നോക്കുമ്പോൾ, വിലപിടിച്ച പല സാമഗ്രികളും അവ ഉൾക്കൊള്ളുന്നതായി നിസ്സംശയം തെളിയുന്നതുമാണ്."

നവീനജനങ്ങൾക്കിത്ര വെറുപ്പും അറപ്പും വളർത്തത്തക്കവിധം തന്ത്രഗ്രന്ഥങ്ങളിലെന്തുണ്ട്? പൂജാസേവാദികളെയും പ്രതിഷ്ഠാകലശാദികളെയും അല്ലയോ തന്ത്രഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്നത്?

---

* "Neither the Purāṇas nor the Tantras make enjoyable reading, and this is much more applicable to the latter. They are the work of inferior writers, and are often written in barbarous and ungrammatical Sanskrit. On the other hand, neither the literary historian nor the student of religion can afford to pass them by in silence, for during centuries and even at the present time these writings are the spiritual food of millions of Indians."

† "Whatever also may be our opinion of the literary, religious and moral value of the Tantras, the historian of Indian religion and culture cannot afford to neglect them, and from the point of view of comparative religion, too, they contain valuable material."

(Indian Literature, page, 606)

ആവക വിഷയങ്ങളോടുള്ള വൈരത്തിൻെറ രൂപാന്തരം മാത്രമല്ലയോ ഇത്തരമഭിപ്രായങ്ങൾ? എന്നും മററും, കേരളത്തിലെ ഇന്നത്തെ തന്ത്രിസാമാന്യത്തിന് സംശയിക്കാനിവിടെ അവകാശമുണ്ട്. എന്നാൽ, വസ്തുത മററുവിധത്തിലാകുന്നു. ശാക്തതന്ത്രങ്ങളിലും, ശൈവതന്ത്രങ്ങളിലും, കാമനാപ്രധാനങ്ങളായ പല സാധനകളും പറയപ്പെടുന്നുണ്ട്. കുമാരീപൂജാ, അഥവാ അത്തരം ശക്തിപൂജ മുതലായവയും വിധിക്കപ്പെട്ടിട്ടുണ്ട്. മദ്യമാംസാദിസഹിതമായ ആരാധനാസമ്പ്രദായങ്ങളും ആക്കൂട്ടത്തിൽ ഉൾപ്പെടുന്നു. പോരെങ്കിൽ,—

“മാരണം, മോഹനം, സ്തംഭം,
വിദ്വേഷോച്ചാടനം, വശം,
ആകർഷണം, യക്ഷിണീ ച,
രസായനകരം തഥാ
പ്രയോഗൈന്നവഭിര്യുക്തം തന്ത്രം”.

[മാഹേശ്വരീതന്ത്രം — പുറം ൧.]

ഇത്യാദിനിർവ്വചനങ്ങൾ കാണുമ്പോൾ തന്ത്രങ്ങളെ ആരാധിക്കാനല്ലല്ലോ, അവഹേളിക്കാനാണല്ലോ പരിഷ്കൃതമനഃസ്ഥിതിക്കാർക്കു തോന്നേണ്ടതും. അതിനും പുറമേ,

“പഞ്ചാചാരേണ ദേവേശി! കുലശക്തിം പ്രപൂജയേൽ;
നടീ, കാപാലികീ, വേശ്യാ, രജകീ, നാപിതാങ്ഗനാ,
ബ്രാഹ്മണീ, ശൂദ്രകന്യാ ച തഥാ ഗോപാലകന്യകാ,
മാലാകാരസ്യ കന്യാ ച നവ കന്യാഃ പ്രകീർത്തിതാഃ.
വിശേഷവൈദഗ്ദ്ധ്യയുതാഃ സർവ്വാ ഏവ കുലാങ്ഗനാഃ
രൂപയൌവനസമ്പന്നാഃ ശീലസൌഭാഗ്യശാലിനീഃ.
പൂജനീയാഃ പ്രയത്നേന തതഃ സിദ്ധിർഭവേദ് ധ്രുവം;
സത്യം സത്യം മഹാദേവി! സത്യം സത്യം ന സംശയഃ”

[ഗുപ്തസാധനതന്ത്രം — പടലം ൧.]

ഇത്യാദിയും,

“സ്വശക്തിം പരശക്തിം വാ ദീക്ഷിതാം യൌവനാന്വിതാം,
വിദഗ്ദ്ധാം ശോഭനാം ശയ്യാം ഘൃണാലജ്ജാവിവർജ്ജിതാം;

ആനീയ താം സാധകേന്ദ്രോ ദദ്യാൽ പാദ്യാദികം ശുഭം,
പഞ്ചാചാരേണ താം ശക്തിം പൂജയിത്വാ യഥാവിധി,
ശതം ശീർഷേ, ശതം ഫാലേ, ശതം സിന്ദൂരമണ്ഡലേ,
ശതം മുഖേ, ശതം കണ്ഠേ, ശതം ഹൃദയമണ്ഡലേ,
ശതയുഗ്മം സ്തനദ്വന്ദ്വേ, ശതം നാഭൌ ജപേൽ സുധീഃ,
യോനിപീഠേ ശതം ജപ്ത്വാ സാധകഃ സ്ഥിരമാനസഃ;
ഏവം സഹസ്രം സഞ്ജപ്യ ദേവീം തത്ര വിചിന്തയേൽ;
സ്വയം ശിവസ്വരൂപശ്ച ചിന്തയേൽ സാധകോത്തമഃ.

ശിവമന്ത്രേണ ദേവേശി! സ്വലിംഗം പൂജയേദഥ
താംബൂലം തൻമുഖേ ദത്ത്വാ സാധകോ ഹൃഷ്ടമാനസഃ.
തദനുജ്ഞാം സമാദായ യോ...ൗ ലിം...വിനിക്ഷിപേൽ,
ധർമ്മാധർമ്മഹവിർദ്ദീപ്തേ സ്വാത്മാഗ്നൌ മനസാ സ്രുചാ,
സുഷുമ്നാവർത്മനാ നിത്യമക്ഷവൃത്തീർജ്ജുഹോമ്യഹം.

സ്വാഹേത്യനേന മന്ത്രേണ ഹുനേൽ സർവസമൃദ്ധയേ,
തതോ ജപേൽ സഹസ്രം വൈ ശക്തിയുക്തോ ഭവേന്നരഃ.
ശതം വാഽപി പ്രജപ്തവ്യം തതോ ന്യൂനം ന കാരയേൽ
പൂർണ്ണാഹുതിം തതോ ദദ്യാന്മന്ത്രേണാനേന സാധകഃ.
പ്രകാശാകാശമന്ത്രാഭ്യാമവലംബ്യോന്മനീസ്രുചാ
ധർമ്മാധർമ്മകലാസ്നേഹപൂർണ്ണമഗ്നൌ ജുഹോമ്യഹം.
സ്വാഹേത്യനേന മന്ത്രേണ പൂർണ്ണാഹുതിമഥാചരേൽ,
ശുക്രോത്സാധനകാലേ ച ദേവ്യൈ ശുക്രം സമർപ്പയേൽ.
ഏവം കൃതേ മന്ത്രസിദ്ധിർന്നാത്ര കാര്യാ വിചാരണാ;
യം യം പ്രാർത്ഥയതേ കാമം തം തം പ്രാപ്നോതി നിശ്ചിതം.
രോഗീ രോഗാൽ പ്രമുച്യേത, ധനേന ച ധനാധിപഃ;
വായുതുല്യബലോ ലോകേ ദുർജ്ജയഃ ശത്രുമർദ്ദനഃ
കാമതുല്യശ്ച നാരീണാം, രിപൂണാം ശമനോപമഃ,
കിമുതൽകല്പേന ദേവേശി! കിം ന സിദ്ധ്യതി ഭൂതലേ?
അഷ്ടൈശ്വര്യമവാപ്നോതി സ ഏവ ശ്രീസദാശിവഃ."

[ ഗുപ്തസാധനതന്ത്രം—പടലം ൪.]

ഇത്യാദിയും,

"ഗംഗാ കാശീ പ്രയാഗാദിഃ പുഷ്കരന്നൈമിഷം തഥാ
ബദരീ ച തഥാ രേവാ ഉൽകലം ഗണ്ഡകീ തഥാ

സ്വന്ധഃ സരസ്വതീ ചൈവ പീഠാനി വിവിധാനി ച.
സർവ്വം ത്യക്ത്വാ മഹേശാനി! സ്ത്രീസംഗം യത്നതശ്ചരേൽ
സ്ത്രീസംഗേ സിദ്ധിമാപ്നോതി മമ വാക്യം ന ചാന്യഥാ".

[ഗുപ്തസാധനതന്ത്രം-പടലം-൭.]

ഇത്യാദിയും ആയ ഭാഗങ്ങൾ "ആഭാസ"ങ്ങളല്ലെന്നോ, അനവദനീയങ്ങളാണെന്നോ ആക്കും തോന്നുവാൻ ഇടയില്ലല്ലോ.

എന്നാൽ ഈ അടുത്ത കാലഘട്ടത്തിൽ തന്നെ, തന്ത്രപ്രസ്ഥാനത്തിനു വലിയ ഉജ്ജീവനവും ഉണ്ടായിട്ടുണ്ടെന്നുള്ളതു് സവിശേഷം ശ്രദ്ധേയമാകുന്നു. ആ ഉജ്ജീവനത്തിനു് നിദാനഭൂതനായ മഹാനുഭാവൻ കല്ക്കട്ടാഹൈക്കോർട്ടിൽ ജഡ്ജിയായിരുന്ന സർ ജോൺ വുഡ്രോഫ് എന്ന പാശ്ചാത്യപണ്ഡിതനത്രേ. ശാക്തപ്രസ്ഥാനത്തിലുള്ള ഒട്ടേറെ തന്ത്രഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ ആധിപത്യത്തിൽ, പരികരപരിപൂർണ്ണതയോടുകൂടി പ്രസിദ്ധീകരിയ്ക്കപ്പെട്ടുകഴിഞ്ഞപ്പോൾ, തന്ത്രശാഖയുടെ മാററും മഹിമയും നവീനലോകവും അറിയാൻ തുടങ്ങി. യുക്തിയ്ക്കും അനുഭവത്തിനും അനുഗുണമാംവണ്ണം സർ ജോൺ താന്ത്രികസിദ്ധാന്തങ്ങളെ മണ്ഡനം ചെയ്തുകാണിച്ചപ്പോൾ ആ ശാഖയോടു് നവീനലോകത്തിനുണ്ടായിരുന്ന അറപ്പും വെറുപ്പും അന്തർദ്ധാനം ചെയ്തു എന്നുതന്നെ പറയാം. പല തന്ത്രഗ്രന്ഥങ്ങളെയും അദ്ദേഹം ഇംഗ്ലീഷിലേയ്ക്കു തർജ്ജമചെയ്തു് പ്രസിദ്ധീകരിക്കുകയും ഉണ്ടായി. മഹാനിർവാണതന്ത്രം, തന്ത്രതത്ത്വം, കലാർണ്ണവതന്ത്രം മുതലായവ അക്കൂട്ടത്തിൽ പ്രധാനതരങ്ങളാണു്. 'തന്ത്രതത്ത്വം' (Principles of Tantra) എന്ന പുസ്തകത്തിന്നു് അദ്ദേഹമെഴുതിയിട്ടുള്ള 'അവതാരിക'യും (introduction) 'മുഖവുര'യും (preface) വളരെ വിലയേറിയ പ്രബന്ധങ്ങളാകുന്നു. ശാസ്ത്രത്തിന്നല്ല അതുകൊണ്ടു കൈകാര്യം ചെയ്യുന്ന സാധകന്മാർക്കാണു് യഥാർത്ഥത്തിൽ കുററമുള്ളതെന്നു്, അദ്ദേഹം സുനിപുണം സമർത്ഥിച്ചിട്ടും ഉണ്ടു്.

"പീത്വാ പീത്വാ പുനഃ പീത്വാ പീത്വാ പതതി ഭൂതലേ
ഉത്ഥായ ച പുനഃ പീത്വാ പുനർജ്ജന്മ ന വിദ്യതേ"

"മാതൃയോനിം പരിത്യജ്യ
വിഹരേൽ സർവ്വയോനിഷു"

ഇത്യാദി പംക്തികളുടെ ശരിയായ അർത്ഥം ഇന്നതെന്നറിയാതെ, അർത്ഥാഭാസത്തെ സിദ്ധാന്തത്തേന ധരിച്ച് അപത്തിൽ ചാടുന്ന സാധകന്മാർ മാത്രമാണ് ശാസ്ത്രത്തെ ദൂഷിപ്പിക്കുന്നതെന്നും, അവയുടെ മുഖ്യമായ അർത്ഥം ഇന്നതാണെന്നും മററും ആ പ്രബന്ധങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. നവീനജനതയുടെ ഉപരിപ്ലവബുദ്ധിയാണ് ഇതിനെല്ലാം ഉത്തരം പറയേണ്ടതെന്നും ചൂണ്ടിക്കാണിച്ചിരിക്കുന്നു.

സുപ്രസിദ്ധവും സുസമ്മതവുമായ "ദേവീമാഹാത്മ്യം" ഒരു വിശിഷ്ടശാക്തഗ്രന്ഥമാണല്ലോ. അതിന്റെ ൪-ാമദ്ധ്യായത്തിൽ,

"തുഷ്ടാ/സ്മി സ്തോത്രമുഖ്യേന തദ്ദൈവാരാധനേന ച
സുരാമാംസോപഹാരേണ ഭക്ത്യാ ചാനന്യപൂർവ്വയാ."

[ശ്രീചിത്രോദയമഞ്ജരീഭാഷാഗ്രന്ഥാവലിയിൽ ൧൮-ാമങ്കം ശ്ലോകം ൩൦]

എന്നൊരു ശ്ലോകം, ഭഗവതി ദേവകളോടു പറയുന്നതായിട്ടുണ്ട്. ഇതിൽ അധോരേഖയോടു കൂടിയ പാദം സവിശേഷം ശ്രദ്ധേയമത്രെ. ആ വിശേഷം കാണിക്കാൻ, ശ്രീചിത്തിര തിരുനാൾ മഹാരാജാവു തിരുമനസ്സിലേ കല്പനപ്രകാരം പ്രസിദ്ധീകരിച്ചിട്ടുള്ള പ്രാചീന ഭാഷാവ്യാഖ്യാനം തന്നെ ഇവിടെ പകർത്താം;—

"ഇങ്ങനെ അരുളിച്ചെയ്യുന്നു ഭഗവതി— സുരാഃ അഹം സ്തോത്രമുഖ്യേന തുഷ്ടാ അസ്മി=എടോ! ദേവകൾ! ഞാൻ സ്തോത്രമുഖ്യം—മുഖ്യമായിരിക്കുന്ന സ്തോത്രം = സ്തുതികൊണ്ടു സന്തുഷ്ടയായി പെരികെ. സോപഹാരേണ ആരാധനേന ച – പൂജാസാധനങ്ങളോടു കൂടിയിരിക്കുന്ന പൂജകൊണ്ടും സന്തുഷ്ടയായി പെരികെ.

അതെന്നിയേ ഇങ്ങനെയാകയുമാം ഇതിനർത്ഥം.—സുരാമാംസോപഹാരേണ ആരാധനേന തുഷ്ടാ/സ്മി-എടോ ദേവകൾ! ഞാൻ, സുരാപാനം മാംസം ഇതുകളാകുന്ന ഉപഹാരങ്ങളോടു കൂടിയിരിക്കുന്ന ആരാധനകൊണ്ടു സന്തുഷ്ടയായി പെരികെ. മാം പ്രതി അനന്യപൂർവ്വയാ ഭക്ത്യാ ച – എന്നേക്കുറിച്ച് അനന്യപൂർവ്വയായിരിക്കുന്ന ഭക്തികൊണ്ടു സന്തുഷ്ടയായി പെരികെ."

[പേജ് - ൧൧൮, ൧൧൯]

ഇങ്ങനെ അനേകാൎത്ഥനിബിഡങ്ങളായ താന്ത്രികഭാഗങ്ങളെ സാധകന്മാർ ഓരോ തരത്തിൽ ധരിക്കുകയും അനുസരിക്കയും ആചരിക്കയും ചെയ്യുന്നതുകൊണ്ടാണു് അപകടം വന്നുകൂടുന്നതു്. അതിന്നു ശാസ്ത്രത്തെ പഴിക്കുന്നതു് അനുചിതം തന്നെയാണു്.

മുമ്പു്, മൂന്നുവകയായി തിരിച്ചിട്ടുള്ള തന്ത്രങ്ങളുടെ ഒരു പട്ടിക താഴേ കാണിക്കാം. അതാവിതു്—

൧. 'വിഷ്ണുക്രാന്താ' തന്ത്രങ്ങളാവിതു്:— ൧ സിദ്ധീശ്വരം, ൨ കാളീതന്ത്രം, ൩ കുലാർണ്ണവം, ൪ ജ്ഞാനാർണ്ണവം, ൫ നീലതന്ത്രം, ൬ ഫേൽക്കാരി, ൭ ദേവ്യാഗമം, ൮ ഉത്തരം, ൯ ശ്രീക്രമം, ൧൦ സിദ്ധയാമളം, ൧൧ മത്സ്യസൂക്തം, ൧൨ സിദ്ധസാരം, ൧൩ സിദ്ധിസാരസ്വതം, ൧൪ വാരാഹീ, ൧൫ യോഗിനീ, ൧൬ ഗണേശവിമർശിനീ, ൧൭ നിത്യാതന്ത്രം ൧൮ ശിവാഗമം, ൧൯ ചാമുണ്ഡാതന്ത്രം, ൨൦ മുണ്ഡമാല, ൨൧ ഹംസമഹേശ്വരം, ൨൨ നിരുത്തരതന്ത്രം, ൨൩ കുലപ്രകാശകം, ൨൪ ദേവീകല്പം, ൨൫ ഗന്ധൎവ്വതന്ത്രം, ൨൬ ക്രിയാസാരം, ൨൭ നിബന്ധം, ൨൮ സ്വതന്ത്രം, ൨൯ സമ്മോഹനം, ൩൦ തന്ത്രരാജം, ൩൧ ലളിതാതന്ത്രം, ൩൨ രാധാതന്ത്രം, ൩൩ മാലിനീ, ൩൪ രുദ്രയാമളം, ൩൫ ബൃഹൽശ്രീക്രമം, ൩൬ ഗവാക്ഷം, ൩൭ സുകുമുദിനീ, ൩൮ വിശുദ്ധേശ്വരം, ൩൯ മാലിനീവിജയം, ൪൦ സമയാചാരം, ൪൧ ഭൈരവീതന്ത്രം, ൪൨ യോഗിനീഹൃദയം, ൪൩ ഭൈരവം, ൪൪ സനൽകുമാരം, ൪൫ യോനിതന്ത്രം, ൪൬ തന്ത്രാന്തരം, ൪൭ നവരത്നേശ്വരം, ൪൮ കുലചൂഡാമണി, ൪൯ ഭാവചൂഡാമണി, ൫൦ ദേവപ്രകാശം, ൫൧ കാമാഖ്യാതന്ത്രം, ൫൨ കാമധേനു, ൫൩ കുമാരീതന്ത്രം, ൫൪ ഭൂതഡാമരം, ൫൫ യാമളം, ൫൬ ബ്രഹ്മയാമളം, ൫൭ വിശ്വസാരം, ൫൮ മഹാകാലം ൫൯ കുലോഡ്ഡീശം, ൬൦ കുലാമൃതം, ൬൧ കുബ്ജികാ, ൬൨ യന്ത്രചിന്താമണി, ൬൩ കാളീവിലാസം, ൬൪ മായാതന്ത്രം.

൨. 'രഥക്രാന്താ' തന്ത്രങ്ങളാവിതു്:— ൧ ചിന്മയതന്ത്രം, ൨ മത്സ്യസൂക്തം, ൩ മഹിഷമൎദ്ദിനീ, ൪ മാതൃകോദയം

൫ ഹംസമഹേശ്വരം, ൬ മേരുതന്ത്രം, ൭ മഹാനീലതന്ത്രം ൮ മഹാനിർവ്വാണം, ൯ ഭൂതഡാമരം, ൧൦ ദേവഡാമരം, ൧൧ ബീജചിന്താമണി, ൧൨ ഏകജടാതന്ത്രം, ൧൩ വാസുദേവരഹസ്യം, ൧൪ ബൃഹദ്ഗൗതമീയം, ൧൫ വർണ്ണോദ്ധൃതി, ൧൬ ഛായാനീലം, ൧൭ ബൃഹദ്യോനി, ൧൮ ബ്രഹ്മജ്ഞാനം, ൧൯ ഗാരുഡം, ൨൦ വർണ്ണവിലാസം, ൨൧ ബാലാവിലാസം, ൨൨ പുരശ്ചരണചന്ദ്രികാ, ൨൩ പുരശ്ചരണരസോല്ലാസം, ൨൪ പഞ്ചദശീതന്ത്രം, ൨൫ പിച്ഛിലാതന്ത്രം, ൨൬ പ്രപഞ്ചസാരം, ൨൭ പരമേശ്വരതന്ത്രം, ൨൮ നവരത്നേശ്വരം, ൨൯ നാരദീയം, ൩൦ നാഗാർജ്ജുനം, ൩൧ യോഗസാരം, ൩൨ ദക്ഷിണാമൂർത്തിതന്ത്രം, ൩൩ യോഗസ്വരോദയം, ൩൪ യക്ഷിണീതന്ത്രം, ൩൫ സ്വരോദയതന്ത്രം, ൩൬ ജ്ഞാനഭൈരവം, ൩൭ ആകാശഭൈരവം, ൩൮ രാജരാജേശ്വരി, ൩൯ രേവതി, ൪൦ സാരസതന്ത്രം, ൪൧ ഇന്ദ്രജാലതന്ത്രം, ൪൨ കൃകലാസദീപകം, ൪൩ കങ്കാളമാലിനി, ൪൪ കാലോത്തമം, ൪൫ യക്ഷഡാമരം, ൪൬ സരസ്വതീതന്ത്രം, ൪൭ ശാരദാതന്ത്രം, ൪൮ ശക്തിസംഗമതന്ത്രം, ൪൯ ശക്തികാഗമസർവ്വസ്വം, ൫൦ സമ്മോഹിനി, ൫൧ ആചാരസാരം, ൫൨ ചീനാചാരം, ൫൩ ഷഡാമ്നായം, ൫൪ കരാളഭൈരവം, ൫൫ ശോധതന്ത്രം, ൫൬ മഹാലക്ഷ്മി, ൫൭ കൈവല്യം, ൫൮ കുലസദ്ഭാവം, ൫൯ സിദ്ധിതദ്ധരി, ൬൦ കൃതിസാരം, ൬൧ കാലഭൈരവം, ൬൨ ഉഡ്ഡാമരേശ്വരം, ൬൩ മഹാകാലം, ൬൪ ഭൂതഭൈരവതന്ത്രം.

൩. 'അശ്വക്രാന്താ' തന്ത്രസൂചി.— ൧ ഭൂതശുദ്ധി, ൨ ഗുപ്തദീക്ഷാ, ൩ ബൃഹൽസാരം, ൪ തത്ത്വസാരം, ൫ വർണ്ണസാരം ൬ ക്രിയാസാരം, ൭ ഗുപ്തതന്ത്രം, ൮ ഗുപ്തസാരം, ൯ ബൃഹത്തോഡളം, ൧൦ ബൃഹന്നിർവ്വാണതന്ത്രം, ൧൧ ബൃഹൽകങ്കാളിനി, ൧൨ സിദ്ധാതന്ത്രം, ൧൩ കാലതന്ത്രം, ൧൪ ശിവതന്ത്രം, ൧൫ സാരാൽസാരം, ൧൬ ഗൗരീതന്ത്രം, ൧൭ യോഗതന്ത്രം, ൧൮ ധർമ്മകതന്ത്രം, ൧൯ തത്ത്വചിന്താമണി, ൨൦ ബിന്ദുതന്ത്രം, ൨൧ മഹായോഗിനി, ൨൨ ബൃഹദ്യോഗിനി, ൨൩ ശിവാർച്ചനാ, ൨൪ സംവരതന്ത്രം, ൨൫ ശൂലിനീതന്ത്രം, ൨൬ മഹാ

മാലിനീ, ൨൭ മോക്ഷതന്ത്രം, ൨൮ ബ്രഹ്മമാലിനി, ൨൯ മഹാമോക്ഷം, ൩൦ ബ്രഹ്മമോക്ഷം, ൩൧ ഗോപീതന്ത്രം, ൩൨ ഭൂതലിപി, ൩൩ കാമിനീതന്ത്രം, ൩൪ മോഹിനി, ൩൫ മോഹനം, ൩൬ സമീരണതന്ത്രം, ൩൭ കാമകേസരം, ൩൮ മഹാവീരതന്ത്രം, ൩൯ ചൂഡാമണി, ൪൦ ഗുർവ്വർച്ചനം, ൪൧ ഗോപ്യതന്ത്രം, ൪൨ തീക്ഷ്ണതന്ത്രം, ൪൩ മംഗളാതന്ത്രം, ൪൪ കാമരത്നം, ൪൫ ഗോപലീലാമൃതം, ൪൬ ബ്രഹ്മാണ്ഡം, ൪൭ ചീനം, ൪൮ മഹാനിരുത്തരം, ൪൯ ഭൂതേശ്വരം, ൫൦ ഗായത്രീതന്ത്രം, ൫൧ വിശുദ്ധേശ്വരം, ൫൨ യോഗാർണ്ണവം, ൫൩ ഭേരുണ്ഡതന്ത്രം, ൫൪ മന്ത്രചിന്താമണി, ൫൫ യന്ത്രചൂഡാമണി, ൫൬ വിദ്യുല്ലതാ, ൫൭ ഭുവനേശ്വരീ, ൫൮ ലീലാവതീ, ൫൯ ബൃഹച്ചീനാ, ൬൦ കുഞ്ജികാതന്ത്രം, ൬൧ ജയരാധാമാധവം, ൬൨ ഉജ്ജാസകം, ൬൩ ധൂമാവതീ, ൬൪ ശിവാതന്ത്രം.

ഇവയിൽ പലതും നാമമാത്രമായിട്ടേ നാമറിയുന്നുള്ളൂ. ഗ്രന്ഥങ്ങൾ കണ്ടുകിട്ടേണ്ടവയായിട്ടാണിരിക്കുന്നതെന്നർത്ഥം. ഇവയെ ആരംഭിച്ചുകൊണ്ട്, കേരളീയഗവേഷകന്മാർ ഗ്രന്ഥപ്പുരകളിൽ പെരുമാറുന്നത് അഭിലഷണീയമാണല്ലൊ. ആ ആവശ്യം കൂടി പ്രാധാന്യേന പുരസ്കരിച്ചുകൊണ്ടാണ്, പ്രസ്തുത പട്ടികകളെ സംപൂർണ്ണമായും ഇദംപ്രഥമമായും ഇവിടെ അവതരിപ്പിച്ചതും.

VI. തന്ത്രപ്രസ്ഥാനത്തിലെ പ്രമാണങ്ങൾ.

ചാർവ്വാകൻ മുതല്ക്കുള്ള ഓരോ മതക്കാരനും പ്രമാണങ്ങൾ — പ്രമാകരണങ്ങൾ — ഓരോതരത്തിലാണ്, ഒരേതരത്തിലല്ല എന്ന് ശാസ്ത്രഗന്ധമുള്ളവർക്കൊക്കെ അറിയാവുന്നതാണല്ലോ. ചാർവ്വാകൻ തുടങ്ങി പൌരാണികൻ വരെയുള്ള മതക്കാർക്ക് എട്ടുതരം പ്രമാണങ്ങൾ — പ്രമാകരണങ്ങൾ — ആണ്. പറയപ്പെട്ടിരിക്കുന്നത്. ആ എട്ടു പ്രമാണങ്ങൾ — ൧. പ്രത്യക്ഷം, ൨. അനുമാനം, ൩. ശബ്ദം, ൪. ഉപമാനം, ൫. അർത്ഥാപത്തി, ൬. അനുപലബ്ധി (അഭാവം), ൭. സംഭവം, ൮. ഐതിഹ്യം — എന്നിവയാകുന്നു. ഏതേതു മതക്കാർക്ക് ഏതേതു പ്രമാണമാണെന്ന് താഴെ ചേർക്കുന്ന പട്ടികകളാൽ സ്പഷ്ടമത്രേ.

"പ്രത്യക്ഷമേകം ചാർവ്വാകാഃ, കണാദസുഗതൌ പുനഃ
അനുമാനം ച, തച്ചാഥ സാംഖ്യാഃ ശബ്ദം ച, തേ [അപി
ന്യായൈകദേശിനോഽപ്യേവമുപമാനം ച കേചന,
അർത്ഥാപത്ത്യാ സഹൈതാനി ചത്വാര്യാഹ പ്രഭാകരഃ.
അഭാവഷഷ്ഠാന്യേതാനി ഭാട്ടാ വേദാന്തിനസ്തഥാ.
സംഭവൈതിഹ്യയുക്താനി താനി പൌരാണികാ ജഗുഃ".

[സർവ്വമതസംഗ്രഹം—പുറം ൪]

മിക്കവാറും ഈ ആശയം തന്നെ മഹാകവി മേൽപ്പുത്തൂർ നാരായണ ഭട്ടതിരിപ്പാട്,

"ചാർവ്വാകാസ്താവദേകം ദ്വിതയമപി പുനർ-
ബൌദ്ധവൈശേഷികൌ ദ്വൌ
ഭാസർവ്വജ്ഞശ്ച സാംഖ്യാസ്ത്രിതയമുദയനാ-
ദ്യാശ്ചതുഷ്കം വദന്തി;
പ്രാഹുഃ പ്രാഭാകരാഃ പഞ്ചകമപി ച, വയം
തേഽപി വേദാന്തവിജ്ഞാഃ
ഷട്കം, പൌരാണികാസ്ത്വഷ്ടകമഭിദധിരേ
സംഭവൈതിഹ്യയോഗാൽ."

[മാനമേയോദയം—പുറം ൪]

എന്നിങ്ങനെ ഒരു ശ്ലോകമാക്കിപ്പറഞ്ഞിരിക്കുന്നതും കാണാം. ഇക്കൂട്ടത്തിലൊന്നും താന്ത്രികന്മാരെ ഗണിച്ചു കാണുന്നില്ലെങ്കിലും, ഈ പ്രമാണങ്ങളിലൊന്നിനോടും അവർക്ക് വിപ്രതിപത്തിയില്ല. ഈ എട്ടിനും പുറമേ, "ചേഷ്ട"യെക്കൂടി പ്രമാണകോടിയിൽ അവരുൾപ്പെടുത്തിയിട്ടും ഉണ്ട്.

ഇതിലേയ്ക്കുള്ള അഭിജ്ഞവചനമാകട്ടെ:—

"സംഭവൈതിഹ്യാഭ്യാം സഹ പ്രമാണാഷ്ടകം പൌരാണികാനാമഭിമതം. ചേഷ്ടാപി പ്രമാണാന്തരമിതി താന്ത്രികാ വദന്തി."

[സർവ്വദർശനസംഗ്രഹം—[illegible]—പുറം [illegible]]

എന്നല്ല ഇതുതന്നെ സ്വീകരിക്കാം. എന്നാൽ, ദ്വൈതവാദികളായ മാധ്വന്മാരും, വിശിഷ്ടാദ്വൈതികളായ രാമാനുജീയ

ന്മാരും ഒരു വക താന്ത്രികന്മാരാണെങ്കിലും, മേൽ കാണിച്ചവിധം പ്രമാണങ്ങളെ ഉൽപാദകി, പെരുപ്പിച്ചിട്ടില്ല. പ്രത്യക്ഷവും ശബ്ദവും, ഈ രണ്ടുംകൊണ്ടുതന്നെ മാധ്വന്മാർ തൃപ്തിപ്പെടുന്നു. അനുമാനം അവർക്ക് പ്രമാണമാണെങ്കിലും, അതിനെ ശബ്ദത്തിൽ അന്തർഭവിപ്പിച്ചിരിക്കയാണ്. വേർപെടുത്തിയെടുത്തിട്ടില്ല. രാമാനുജീയന്മാർക്ക് പ്രത്യക്ഷവും അനുമാനവും ശബ്ദവും — മൂന്നും പ്രമാണങ്ങൾ തന്നെ. ഉപമാനാദികളെ ഒന്നും പ്രത്യേകം പ്രമാണമായി ഗ്രഹിക്കുന്നതുമില്ല. ഈയൊരു വിശേഷവും വിശേഷിച്ചവധാരണീയമാണല്ലോ. ചേഷ്ട എന്നതു് ആംഗ്യമുദ്രാദികളെ ആണ് കുറിക്കുന്നതെന്നും പറഞ്ഞുകൊള്ളട്ടെ.

## VII. താന്ത്രികവ്യാപ്തി

താന്ത്രികസിദ്ധാന്തങ്ങളുടെ സത്ത കേവലം തന്ത്രഗ്രന്ഥങ്ങളിൽ മാത്രമേ ഉള്ളൂ എന്നു പറകവയ്യ. വേറെയും പല ശാഖകളിൽ വ്യാപിച്ചുകിടക്കുന്നുണ്ട്. അഥർവവേദഭാഗങ്ങളിലും, ഉപനിഷത്തുകളിലും ധാരാളം താന്ത്രികാംശമുണ്ടെന്ന് മുൻപു തന്നെ പറഞ്ഞിട്ടുണ്ടല്ലോ. അതിനും പുറമേ, പുരാണങ്ങളിലും താന്ത്രികമതങ്ങൾ ഒട്ടേറെ വ്യാപിച്ചിട്ടുണ്ട്. ചില രൂപഭേദങ്ങളും, പ്രകാരഭേദങ്ങളും കണ്ടേക്കാമെന്നേ ഉള്ളൂ. ഹോരാ, മന്ത്രശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, ശില്പശാസ്ത്രം മുതലായവയിലും താന്ത്രികവ്യാപ്തി ധാരാളമാണ്. മന്ത്രസാമ്രാജ്യത്തിൽ പ്രാധാന്യവും, പ്രാഥമ്യവും വേദത്തിനാണെന്നുള്ളതു് പറയാതെതന്നെ ഓർമ്മിക്കാൻ കഴിയുമല്ലോ. ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ മുതൽ ക്ഷുദ്രഭൂതങ്ങൾ വരെയുള്ള അദൃശ്യശക്തികളെ എല്ലാം പ്രസാദിപ്പിക്കുവാനുള്ള വഴിയും കഴിവും ആ വേദഭാഗത്തിൽത്തന്നെ ഉണ്ടുതാനും. വിശേഷിച്ച്, പ്രാണപ്രതിഷ്ഠാപനംമുതൽ നിത്യനൈവേദ്യാദി വരെയുള്ള സകലതാന്ത്രികകർമ്മങ്ങളിലും വേദമന്ത്രങ്ങൾക്ക് പ്രവേശനവുമുണ്ട്. ഈ വസ്തുതയിൽ നിന്നുതന്നെ, വേദസാഹിത്യത്തോടു തന്ത്രപ്രപഞ്ചം എത്രമാത്രം ബന്ധപ്പെട്ടുകിടക്കുന്നു എന്ന് ഊഹിക്കാൻ കഴിയും. ശ്രൗതമന്ത്രങ്ങളാകട്ടെ, തന്ത്രോപയോഗികളുമായിപ്പോയി. മന്ത്രത്തിലെയും തന്ത്രത്തിനുള്ള വ്യാപ്തിക്ക് ഇതിലധികം പ്രമാണം ആവശ്യമില്ലല്ലോ.

ജ്യോതിശ്ശാസ്ത്രത്തിലെയും ഏതേതു രൂപത്തിൽ താന്ത്രിക സിദ്ധാന്തങ്ങൾ പ്രവേശിച്ചിരിക്കുന്നു എന്നതിന്, 'സാരാവലി' 'പ്രശ്നമാർഗ്ഗം' മുതലായവതന്നെ തെളിവു തരുന്നതാണ്.

ഓരോ താന്ത്രികമാർഗ്ഗക്കാരുടെയും കാരകന്മാരും അധിപന്മാരും ആയിത്തീരുന്നതു് ഏതേതു ഗ്രഹങ്ങളാണെന്നും മററും, വ്യക്തമായിപ്പറഞ്ഞിട്ടുണ്ട് ഈ ഗ്രന്ഥങ്ങളിൽ. ഏതാനും പദ്യങ്ങൾ ഉദ്ധരിച്ച്, ഈ പരമാർത്ഥം ഉദാഹരിച്ചു കാണിക്കാം. ആദ്യമേ 'സാരാവലി'യെത്തന്നെ എടുത്തു നോക്കുക:—

"വഹ്നീനാം പരിചാരകാ ഗിരിനദീതീരാശ്രമേ താപസാഃ
സൂര്യാരാധനതത്പരാ ഗണപതേർഭക്താ ഉമായാശ്ച യേ
ഗായത്രീം ജപതാം വനേ നിയമിനാം ഗങ്ഗാഭിഷേകാർത്ഥിനാം,
കൗമാരവ്രതമിച്ഛതാമധിപതിസ്തേഷാം സദാ ഭാസ്കരഃ.

വൃദ്ധശ്രാവകതസ്കരദ്വിജവരാഃ ശൈവവ്രതേ യേ സ്ഥിതാ,
ബൗദ്ധാഃ പാതകിതാം ഗതാ ഭഗവതീഭക്താശ്ച നിസ്സങ്ഗിനഃ,
സിദ്ധാന്തേ ഖലു ശങ്കരസ്യ നിരതാഃ കാപാലികാ നിഷ്ഠുരാ-
സ്തേഷാം നായകതാം ഗതഃ ശശധരഃ ഖട്വാങ്ഗപാണിർദ്ധൃതിഃ.

ഉപാസകാ ബുദ്ധസമാശ്രയം ഗതാഃ
ശിഖാം വിനാ പാണ്ഡരഭിക്ഷവശ്ച യേ
സുവാസസോ രക്തപടാ ജിതേന്ദ്രിയാഃ
പ്രഭുഃ സദൈഷാം ക്ഷിതിജഃ പ്രകീർത്തിതഃ.

ആജീവിനാം കനകിനാം സമനാധികാരേ
യേ ദീക്ഷിതാസ്തന്ദ്രതഃ ഖലു ഗാരുഡേ ച
തന്ത്രേ മയൂരപിശിതാശനയോശ്ച യുക്താ-
സ്തേഷാം ശശാങ്കതനയോഽധിപതിർന്നിരുക്തഃ.

പാശുപതയജ്ഞദീക്ഷാ-
വ്രതേഷു യേ നിത്യമേവ സംയുക്താഃ,
വൈഷ്ണവാചാരകാണാമപി
തേഷാം നേതാ പ്രകീർത്തിതഃ ശുക്രഃ.

പാഷണ്ഡവ്രതനിരതാ
ദിഗംബരാ ഭിക്ഷവോ യേ ച
തേഷാമധിപതിരാർക്കിഃ
ശ്രാവകതത്ത്വമൂഢിനശ്ച ദുസ്തപസഃ."

[സാരാവലി — ൨. ൧-ാമദ്ധ്യായം.]

പ്രശ്നമാർഗ്ഗത്തിലെ ൧൫-ാമദ്ധ്യായത്തിൽ ദൈവാനുകൂല്യാദി നിരൂപണമാണ് വിഷയം. അതിന്റെ ആരംഭത്തിൽ,

"ദൈവാനുകൂല്യം പ്രതികൂലതാം വാ
വിചാര്യ സത്യാം പ്രതികൂലതായാം
തദാനുകൂല്യായ വിധിർവ്വിധേയോ-
യതസ്തതഃ സംപ്രതി കഥ്യതേ തൽ".

[ശ്ലോകം — ൧]

എന്നുള്ള പദ്യത്താൽ തന്ത്രങ്ങളെ സാകല്യേന സ്വീകരിക്കുന്നുണ്ടെന്നുതന്നെ പറയാം. ഇതിനു ശേഷം, ഏതേതു ഗ്രഹങ്ങളെക്കൊണ്ട് ഏതേതു മൂർത്തികളെ ഗ്രഹിക്കണമെന്നും മററും വിശദമായി പ്രതിപാദിക്കുന്നു. അതിൽ, പൊതുവേ അറിഞ്ഞിരിക്കേണ്ടതായ ചില ചില പ്രധാനസംഗതികളെ പ്രമാണപ്രകാരം തന്നെ ഇവിടെയും പ്രതിപാദിക്കാം, അതാവിതു്:—

"സർവ്വേശ്വരാണാം ധിഷണേഽസ്തി നിത്യം
സാന്നിദ്ധ്യമസ്മാദ്ധിഷണേഽനുകൂലേ
പ്രായോഽനുകൂലാസ്സകലാശ്ച ദേവാ-
സ്തൽപ്രാതികൂല്യേ സതി നാനുകൂലാഃ".

എന്നുള്ളതുകൊണ്ട്, ബൃഹസ്പതി സർവ്വദേവപ്രതിനിധിയാണെന്നും തദാനുകൂല്യത്തിൽ സർവ്വദേവാനുകൂല്യം സിദ്ധമാണെന്നും, പ്രാതികൂല്യം വഹിച്ചാൽ സർവ്വപ്രാതികൂല്യം തന്നെ ഉദ്ദേശ്യമാണെന്നും ഉപദേശിക്കുന്നു. ബൃഹസ്പതി വൈഷ്ണവാത്മകനാകയാലാണ്,

ഈ അവസ്ഥ ലഭിച്ചതും. മഹാവിഷ്ണുപ്രീതി സൎവ്വപ്രീതിയാണെന്നുള്ളതിന്,

"സഹസ്രശീൎഷാസൂക്തേന തു ത്രിവാരം ച ദിനേ ദിനേ
വിഷ്ണ്വാദിസൎവ്വദേവാനാം സൎവ്വാൎച്ചനഫലം ലഭേൽ."

(ശ്ലോ. ൭)

യസ്മാൽ പുരുഷസൂക്തേന യഃ പുഷ്പാണ്യപ ഏവ ച
അൎച്ചിതം സ്യാജ്ജഗൽ സൎവ്വം തേനൈവ സ ചരാചരം."

(പുറം ൧)

എന്ന് ശൗനകന്റെ "ഋഗ്വിധാന"ത്തിലും മററും പറഞ്ഞിരിക്കുന്നത്, പ്രമാണമായിട്ടെടുക്കാവുന്നതുമാകുന്നു. വൈദികന്മാൎക്കും സമ്മതമാണ് ഈ സിദ്ധാന്തം എന്നു സാരം. അനന്തരം, ശിവൻ മുതലായ മൂൎത്തികളെ എങ്ങനെ ഗ്രഹിക്കണമെന്നും തൽപീഡകളെ കണ്ടറിഞ്ഞിട്ട് കളയേണ്ടതെങ്ങനെ എന്നും കാണിച്ചിരിക്കുന്നതും കാണുക.

"അൎക്കഃ ശംഭുരഥാഗ്നിതോഽഖില ഗ്രഹാഃ,
ഷാൾക്കോ യമീന്ദ്രാദയേ
ശുക്രാണേ പ്രഥമേ ഗ്രഹേഽത്ര കഥിതോ
വിഷ്ണുശ്ച ഭൗമോ മദ്ധ്യമേ;
ദുൎഗ്ഗാ ശീതകരോ ബുധീ, സ വിബുധഃ
കാളീ, സ ഏവാബലാ
ശ്ചാമുണ്ഡീപ്രമുഖാസ്തമോഗ്രഹണജ്ജ്യേഷ്ഠാ
ഭൈമാലയസ്ഥോ യദി.

കുമാരോ ഭൈരവാദിർവ്വാ സ്വാശ്രിതൎക്ഷവശാൽ കുജഃ
ചാമുണ്ഡീ ഭദ്രകാള്യാദ്യാഃ സ ചൈത്യഗ്മസമാശ്രിതഃ
ശ്രീരാമാദ്യവതാരവിഷ്ണുരിതരക്ഷേത്രേഷു ചന്ദ്രാത്മജോ-
പ്യന്ത്യത്ര്യംശഗതഃ സ്ഥിതേ തു ഭവനേ യദ്യേഷ ഗോ-
[പാലകഃ
ത്ര്യംശേഽന്ത്യേത്ര സ വിഷ്ണുരേവ ഹി പുനർജ്ജീവോ-
[മഹാവിഷ്ണുര-
പ്യുക്തോ യം ഹ്യഖിലേശപാദോഽത്ര തു ദിവോ ഗ്രാഹ്യോ-
[ഗ്രഹൎക്ഷാനുപയാൽ.

അന്നപൂർണ്ണേശ്വരീ, ലക്ഷ്മീർയക്ഷീ വാ ഭൂതനന്ദനഃ;
മന്ദഃ ശാസ്താദികം ചൈവം, രാഹുഃ സർപ്പഗണാഃ സ്മൃതാഃ.
ബാധകാധീശപാതസ്ഥോ യദി സൂര്യാദിഖേചരാഃ
ദേവതാനാം നിഷേധകാനാം പീഡാം ബ്രൂയുരനിഷ്ടഗാഃ.

(പ്രം ൧൧ ൬, ൧൧ ൭)

ജ്യോതിശ്ശാസ്ത്രം സർവ്വാധിമൂർത്തികളേയും, തൽപ്രസാദന പ്രകാരങ്ങളേയും സ്വീകരിച്ചിട്ടുണ്ടെന്നു മാത്രം ചുരുക്കിപ്പറയുവാനേ ഇനി ഇവിടെ സൌകര്യമുള്ളൂ. ജിജ്ഞാസുക്കൾക്കു വിസ്തൃതമായ പ്രസ്തുതാധ്യായം തന്നെ നോക്കി അധികവിവരം ഗ്രഹിക്കാവുന്നതുമാണ്.

ദേവാലയനിർമ്മാണം, ബിംബനിർമ്മാണം മുതലായ വിഷയങ്ങളാൽ ശില്പശാസ്ത്രവും തന്ത്രത്തോടു ബന്ധപ്പെടുന്നു. "അനന്തശയനസംസ്കൃതഗ്രന്ഥാവലി"യിൽ പ്രസിദ്ധീകരിച്ചിട്ടുള്ള 'ശില്പരത്ന'ത്തിന്റെ പൂർവ്വഭാഗം, ഉത്തരഭാഗം മുതലായവ ഉദാഹരണീയങ്ങളുമാണ്. വിസ്തരശങ്കയാൽ ഉദ്ധരണം ചുരുക്കുന്നു എന്നു മാത്രം.

സൂക്ഷ്മദൃഷ്ട്യാ പരിശോധിക്കുമ്പോൾ വൈദ്യശാസ്ത്രത്തിലും താന്ത്രികമതം വ്യാപിച്ചു കിടക്കുന്നുണ്ടെന്നറിയാം. ഭൂതബാധ, ഗ്രഹപീഡ മുതലായവ രോഗകാരണങ്ങളായി വൈദ്യശാസ്ത്രം സ്വീകരിക്കുകയും, വിധിവിഹിതമായ പരിഹാരവും ചികിത്സയും അനുശാസിക്കുകയും ചെയ്തിരിക്കുന്നതുതന്നെ ഇതിൽ തെളിവ്. സുശ്രുതം, ചരകം, അഷ്ടാംഗഹൃദയം മുതലായവയിൽ, ഓരോതരത്തിൽ, ഏതൽപ്രതിപാദനം ദർശനീയവുമാണ്. ഉദാഹരണാർത്ഥം,

"ഹിംസാവിഹാരാണി ഹി മഹാവീര്യാണി രക്ഷാംസി പശുപതികുബേരകുമാരാനുചരാണി മാംസശോണിതപ്രിയത്വാൽ ക്ഷതജനിമിത്തം വ്രണിതമുപസർപ്പന്തി സൽക്കാരാർത്ഥം, ജിഘാംസൂനി വാ കദാചിൽ. ഭവതി ചാത്ര,

തേഷാം സൽക്കാരകാമാനാം പ്രയതേതാന്തരാത്മനാ,
ധൂപബല്യുപഹാരാംശ്ച ഭക്ഷ്യാംശ്ചൈവോപഹാരയേൽ.

[സു. സൂ.

“ഋഗ്യജുസ്സാമാഥർവ്വവാദിഭിരിതൈരപരൈശ്ചാശീർവ്വിധാനൈരുപാധ്യായാ ഭിഷക്ശ്ച രക്ഷാം കുര്യുഃ”

(സുശ്രുതസംഹിത സൂത്രസ്ഥാനം 5-ാമധ്യായം)

ഇത്യാദി ഭാഗങ്ങളും, സുശ്രുതം ഉത്തരതന്ത്രത്തിലെ ബാലഗ്രഹവിജ്ഞാനീയാധ്യായം (27-ാമധ്യായം)മുതൽക്കുള്ള രണ്ടുമൂന്നധ്യായങ്ങളും മററും സ്വീകരിക്കാവുന്നതാണ്. ഇവയും, ഇവയ്ക്കു പുറമേ,

“അർച്ചയേദ്ദേവഗോവിപ്രവൃദ്ധവൈദ്യനൃപാതിഥീൻ”

(അഷ്ടാംഗഹൃദയം ഉ. ന.)

ഇത്യാദികളും അഷ്ടാംഗഹൃദയത്തിൽ ധാരാളം കാണാവുന്നതുമാണ്.

‘പുരുഷാർത്ഥപ്രബോധ’ത്തിൽ നിന്ന് ഉദ്ധരിച്ചിട്ടുള്ള പങ്ക്തികളിൽ ഉൾപ്പെട്ടതായ—

“വേദമൂലതയാ നിത്യം പ്രവൃത്താ അപി സന്തതം!
കലൌ കിൽ കദാചിത് സ്വർത്ഥതരസ്വതന്ത്രാത്ഥാംശ്ച ബ്രുവന്തി ഹി.

(അ... — പേജ് ..)

എന്ന പദ്യത്തിൽ നിന്ന്, സ്മൃതികളിലും താന്ത്രികവ്യാപ്തി ധാരാളമുണ്ടെന്ന് മനസ്സിലാക്കാൻ കഴിയുന്നു. പുരാണാദികളിലെ കഥ വീണ്ടും പറയേണ്ടതില്ലല്ലോ. ഇതിഹാസങ്ങളിലും അപ്രകാരം തന്നെയാണ്. ഉദാഹരണമായി, അദ്ധ്യാത്മരാമായണം ശ്രീരാമേതിഹാസത്തിന്റെ താന്ത്രികരൂപമാണെന്നുള്ള വിമർശകമതം തന്നെ ഇവിടെ സന്ദർഭോചിതവുമാകുന്നു. ഭാരതത്തിലും തന്ത്രസ്പർശമുണ്ട്. ഇങ്ങനെ വേദംമുതൽ ഇതിഹാസഗ്രന്ഥങ്ങൾ വരെയുള്ള എല്ലാ ആര്യവൈജ്ഞാനികശാഖകളിലും തന്ത്രപ്രസ്ഥാനം വ്യാപിച്ചും വ്യാപരിച്ചും ഇരിക്കുന്നു എന്നുള്ളതത്രേ വസ്തുസ്ഥിതി. പോരാ, അനാർഷശാഖകളിലും തന്ത്രം പ്രവർത്തിക്കാതിരുന്നിട്ടില്ല. ബുദ്ധമതക്കാർക്കും തിബത്തുകാർക്കും, ചൈനക്കാർക്കും വലിയ തന്ത്രസാഹിത്യശാഖയുണ്ട്. ബൌദ്ധതന്ത്രത്തിന്റെ ഒരു മാതൃക ആണ് “അനന്തശയനസംസ്കൃതഗ്രന്ഥാവലി” മുഖേന വെളിപ്പെട്ട് ലോകത്തെ വിസ്മയിപ്പിച്ച “ആര്യമഞ്ജുശ്രീമൂലകല്പം” എന്ന മഹാഗ്രന്ഥം. ക്രൈസ്തവരുടെ താന്ത്രികവും മാന്ത്രികവുമായ ചില

പടങ്ങളുകളടങ്ങിയ ഒന്നോ രണ്ടോ ഗ്രന്ഥങ്ങൾ (താളപത്രമാതൃകകൾ) ഈ ഹസ്തലിഖിതഗ്രന്ഥശാലയിൽത്തന്നെ സംഭൃതങ്ങളായിട്ടുമുണ്ട്. സർ ജോൺ വുഡ്രോഫ് അത്രമാത്രം താന്ത്രികപക്ഷപാതിയായിത്തീൎന്നതു്, സ്വന്തം താന്ത്രികസിദ്ധികളെ പുരസ്കരിച്ചായിരുന്നുവെന്നും, അതിന്റെ നിഷ്കൃതിയുടെ രൂപത്തിലാണ് തന്ത്രപ്രസ്ഥാനത്തെ പ്രസാധനപ്രകാശനപ്രചാരണാദികൾകൊണ്ടു്, ഉജ്ജീവിപ്പിക്കുകയും ഉജ്ജ്വലിപ്പിക്കുകയും ചെയ്തതെന്നും അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ശ്രീശങ്കരഭഗവൽപാദരുടെ സമകാലികനായി വംഗദേശത്തു് ഒരു "അഭിനവഗുപ്തൻ" ഉണ്ടായിരുന്നു എന്നും, അദ്ദേഹം വേദാന്തസൂത്രങ്ങൾക്കു താന്ത്രികമതാനുസാരേണ 'ശക്തിഭാഷ്യം' എന്നപേരിൽ ഒരു ഭാഷ്യം നിൎമ്മിച്ചിട്ടുണ്ടെന്നും ഗവേഷകന്മാർ കണ്ടുപിടിച്ചിരിക്കുന്നു. ഈയിടെ കാലധൎമ്മം പ്രാപിച്ച സുപ്രസിദ്ധപണ്ഡിതൻ ത്യക്തമഹാമഹോപാദ്ധ്യായപദൻ ശ്രീപഞ്ചാനനതൎക്കരത്നം, വേദാന്തസൂത്രങ്ങൾക്കു് ഒരു 'ശക്തിഭാഷ്യം' നിൎമ്മിച്ചു പ്രസിദ്ധീകരിച്ചിരിക്കുന്നതും ഇവിടെ സ്മരണീയമാണ്. ചുരുക്കിപ്പറഞ്ഞാൽ, തന്ത്രത്തിന്റെ വിളയാട്ടം വാചാമഗോചരം തന്നെയാണ്. യേനകേനാപി പ്രകാരേണ മിയ്ക്ക ഭൂഖണ്ഡങ്ങളിലും, മിയ്ക്ക വാങ്മയങ്ങളിലും, മിയ്ക്ക സമുദായങ്ങളിലും, മിയ്ക്ക കാലങ്ങളിലും, മിന്നിയും മങ്ങിയും, ഒളിഞ്ഞും തെളിഞ്ഞും, താണും ഉയൎന്നും തന്ത്രം വ്യാപ്തമാണെന്നും കൂടിപ്പറയാം. അത്രതന്നെയുമല്ല, ഒരു കണക്കിനു്, വൎണ്ണമാലയുടെ പരമപ്രയോജനം തന്നെ തന്ത്രത്തിനാണെന്നും കാണുന്നു. ഇപ്പോൾ നിലവിലിരിക്കുന്ന 'മാതൃകാവൎണ്ണമാല' തന്ത്രപ്രസ്ഥാനാനുസൃതമാണെന്നും പറയാം. അനാദികാലം മുതൽ പ്രവാഹരൂപേണ നിലനിന്നു വരുന്ന വൎണ്ണമാലാരൂപം ഇന്നും അവ്യാകലിതമായിത്തന്നെ ഇരിക്കുന്നതു് തന്ത്രത്തിന്റെ വൈഭവം കൊണ്ടായിരിക്കാമെന്നും തോന്നുന്നു. തന്ത്രത്തിൽ പ്രസിദ്ധമായ 'കല'യേയും, വൎണ്ണമാലയ്ക്കും കലയ്ക്കും തമ്മിലുള്ള നിത്യസംബന്ധത്തേയും ഈ ഘട്ടത്തിൽ സ്ഫുടീകരിച്ചു കാണിക്കാം. അതോടുകൂടി 'താന്ത്രിക'മായ 'കല'യുടെ ഒരു വിവിക്തമായ ഭാവനയും ധാരണയും വായനക്കാൎക്കു കിട്ടുകയും ചെയ്യുമല്ലോ. താന്ത്രികചൎച്ചയിൽ അതേററവും പ്രധാനമായ ഒരു വിഷയവുമാണ്.

## VIII. തന്ത്രശാസ്ത്രത്തിലെ കലകളും മാതൃകാവർണ്ണമാലയും.

താന്ത്രികപ്രക്രിയ അനുസരിച്ച്, ശിവ—ശക്തി—ബിന്ദുരൂപേണ ഉള്ള തത്വരത്നത്രയത്തിൽ സമസ്തജഗത്തും അന്തർഭവിക്കുന്നു. ഈ മൂന്നു തത്വരത്നങ്ങളിൽ ഉൾപ്പെടാതെ, യാതൊരു തത്വാന്തരവും ഇല്ല. മററു സമസ്തതത്വങ്ങളുടെയും അധിഷ്ഠാനവും ഉപാദാനവും ഈ രത്നത്രയം തന്നെ. 'ശിവൻ' സ്ഥൂലജഗത്തിൻെറ കർത്താവും, 'ശക്തി' കരണവും, 'ബിന്ദു' ഉപാദാനവും ആകുന്നു. പാഞ്ചരാത്രാഗമത്തിൽ 'വിശുദ്ധതത്വം' എന്ന നാമത്തിൽ അറിയപ്പെട്ടുവരുന്ന തത്വത്തിൻെറ ദ്യോതകമാണ് "ബിന്ദു" എന്നിവിടെ പറയപ്പെടുന്നതു്. ഇതിൻെറ തന്നെ നാമാന്തരമത്രെ "മഹാമായാ" എന്നതു്. ശബ്ദബ്രഹ്മമായും, 'കുണ്ഡലിനീ'ശക്തിയായും, വിദ്യാശക്തിയായും, വ്യോമരൂപമായും, വിചിത്രഭുവനരൂപേണയും, വിവിധഭോഗ്യരൂപേണയും, പരിണമിച്ച് സ്ഥൂലജഗൽസൃഷ്ടി നടത്തുന്നതു് ഈ "ബിന്ദു"തത്വമാകുന്നു. ശക്തിയുടെ ആഘാതത്താൽ ഈ 'ബിന്ദുവിൽ' സ്ഫുരണമുണ്ടാകുമ്പോൾ, അതിൽനിന്നു് കല ഉദീയമാനമാകുന്നു. 'കലാ' ശബ്ദത്തിൻെറ അർത്ഥം, അവയവം... അംശം—ഭാഗം എന്നൊക്കെയാകുന്നു. അപ്പോൾ, ശക്തിയുടെ ആഘാതം നിമിത്തം, സൃഷ്ടികാലത്തു് ബൈന്ദവോപാദാനം തന്നെത്തന്നെ പലതായി വിഭജിച്ചുണ്ടാകുന്ന അവയവങ്ങളാണ് 'കലാ' എന്നു വന്നുകൂടുന്നു. സൃഷ്ടികാലത്തു് മൂലപ്രകൃതി, ഭിന്നഭിന്നരൂപാദിവ്യക്തികളെ ഭജിക്കുകയും ചെയ്യുന്നു. ആ രൂപാദിവ്യക്തികളാകട്ടെ, അംശരൂപിണിയായും, കലാരൂപിണിയായും, കലാംശരൂപിണിയായും പറയപ്പെട്ടുവരുന്നു. ദുർഗ്ഗാ, ലക്ഷ്മീ, സരസ്വതീ ഈ മൂന്നും അംശരൂപിണികൾ. പുഷ്ടിയും, തുഷ്ടിയും, അന്യദേവികളും കലാരൂപിണികൾ. ജഗത്തിലെ സ്ത്രീസമുദായം മുഴുവൻ കലാംശരൂപിണികളും ആകുന്നു.* ഇങ്ങനെ മഹാമായയുടെ സാക്ഷാത്തായ അഭിവ്യക്തി സ്ത്രീകളിൽ വിളങ്ങുന്നതു നിമിത്തമാണ്, സ്ത്രീകൾക്കു സവിശേഷാദരണീയത സർവ്വത്ര സിദ്ധിച്ചിരിക്കുന്നതു്. ഈ കലകളുടെ ഉൽപത്തി വർണ്ണങ്ങളിൽ നിന്നാണ്. ആകയാൽ, വർണ്ണവിഷയകമായും ഒരു ചെറിയ ചിന്ത ഇവിടെ വേണ്ടിയിരിക്കുന്നു.

---

* "സ്ത്രിയഃ സമസ്താഃ സകലാ ജഗത്സു" —(സപ്തശതീ—൧൧—൬.)

വർണ്ണമാലയെ സൃഷ്ടിച്ചു വരുന്നതു്, മൂലാധാരത്തിൽ സ്ഥിതിചെയ്യുന്ന ശബ്ദബ്രഹ്മമയിയും വിമർശസ്വഭാവിനിയും ആയ കുണ്ഡലിനീശക്തിയാണു്. തന്ത്രഗ്രന്ഥങ്ങളിൽ ഈ വിഷയത്തിന്റെ വിസ്തൃതവിവേചനം കാണാം. 'ശാരദാതിലകം' ഒന്നാംപടലത്തിലും രണ്ടാംപടലത്തിലും, 'മാതൃകാചക്രവിവേക' മെന്ന ഗ്രന്ഥത്തിലും നോക്കുക. സാങ്ഗോപാങ്ഗമായ വർണ്ണനം കാണാൻ കഴിയും. കുണ്ഡലിനി എങ്ങനെ വർണ്ണമാലാസൃഷ്ടി നടത്തുന്നു, എന്നാണെങ്കിൽ—ആദ്യമേ ശക്തിയെ ഉൽപാദിപ്പിക്കുന്നു. ഈ ശക്തി, മൂലകാരണമായ ശബ്ദത്തിന്റെ ഉന്മുഖീകരണാവസ്ഥയാണെന്നാണു് 'ഗൂഢാർത്ഥദീപികാ'കാരന്റെ മതം.* ഈ ശക്തിയിൽനിന്നു് ധ്വനി ഉദിയ്ക്കുന്നു; ധ്വനിയിൽനിന്നു് നാദവും, നാദത്തിൽനിന്നു് "നിരോധിക"യും, അതിൽനിന്നു് "അർദ്ധചന്ദ്ര"നും, അതിൽനിന്നു് "ബിന്ദു"വും, ബിന്ദുവിൽനിന്നു് "പരാ, പശ്യന്തീ, മധ്യമാ, വൈഖരീ"—എന്ന ചതുർവിധശബ്ദങ്ങളും ഉളവാകുന്നു. 'പര'യുടെ ഉൽപത്തിസ്ഥാനം മൂലാധാരം തന്നെ. അതു് 'സ്വാധിഷ്ഠാന'ചക്രത്തിലെത്തുമ്പോൾ, 'പശ്യന്തീ' എന്ന അവസ്ഥയെ പ്രാപിക്കുന്നു. ഹൃദയത്തിലെത്തുമ്പോൾ 'മധ്യമാ'-ത്വത്തെയും, കണ്ഠതാല്വാദിമാർഗ്ഗേണ വെളിപ്പെട്ടു വന്നുകഴിഞ്ഞാൽ 'വൈഖരീ'ത്വത്തെയും അവലംബിക്കുന്നു. 'ശാരദാ-തിലക'ത്തിന്റെ ടീകയിൽ ശ്രീരാഘവഭട്ടൻ ഈ വിഷയത്തിൽ ഉദ്ധരിച്ചിരിക്കുന്ന പ്രമാണശ്ലോകങ്ങൾ നോക്കുക:—

"ആത്മേച്ഛാശക്തിഘാതേന പ്രാണവായുസ്വരൂപതഃ
മൂലാധാരേ സമുൽപന്നഃ "പരാ"ഖ്യോ നാദ ഉത്തമഃ.
സ ഏവോർദ്ധ്വം തയാ നീതഃ സ്വാധിഷ്ഠാനേ വിജൃംഭിതഃ,
"പശ്യന്ത്യാ"ഖ്യാമവാപ്നോതി തയൈവോർദ്ധ്വം ശനൈഃ
[ശനൈഃ.
അനാഹതേ ബുദ്ധിതത്ത്വസമേതോ "മധ്യമാ"ഭിധഃ
തഥാ തയോർദ്ധ്വം നുന്നഃ സൻ വിശുദ്ധൗ കണ്ഠദേശതഃ,
"വൈഖര്യാ"ഖ്യസ്തതഃ കണ്ഠശീർഷതാല്വോഷ്ഠദന്തഗഃ,
ജിഹ്വാമൂലാഗ്രപൃഷ്ഠസ്ഥസ്തഥാ നാസാഗ്രതഃ ക്രമാൽ.
കണ്ഠതാല്വോഷ്ഠകണ്ഠൗഷ്ഠാ ദന്തോഷ്ഠാ ദ്വയതസ്തഥാ

---

* "ശക്തിർന്നാമ മൂലകാരണസ്യ ശബ്ദസ്യ ഉന്മുഖീകരണാവസ്ഥാ". ഇതി ഗൂഢാർത്ഥദീപികാകാരഃ.

സമുൽപന്നാന്യക്ഷരാണി ക്രമാദാ „ ദിക്ഷകാവധി
ആദിക്ഷാന്തരതേത്ര്യേഷാമക്ഷരത്വമുദീരിതം."

(ശാരദാതിലകടീക — പുറം ൩൨)

ആകെക്കൂടിയുള്ള വണ്ണങ്ങളേ മൂന്നുതരമായിത്തിരിച്ചിട്ടുണ്ട്. ൧. സൌമ്യം (ചന്ദ്രസംബന്ധി), ൨. സൌരം, ൩. ആഗ്നേയം. അകാരം മുതൽക്കുള്ള ൧൬ സ്വരങ്ങളും സൌമ്യവണ്ണങ്ങളാണ്. പ്രപഞ്ചസാരം ൩-ാംപടലം ൪ മുതൽ ൭ വരെയുള്ള ശ്ലോകങ്ങളിൽ,—ഹ്രസ്വങ്ങളായ അ, ഇ, ഉ ഇവയും അനുസ്വാരവും പുല്ലിങ്ഗങ്ങളാണെന്നും, ദീർഘങ്ങളായ ആ, ഈ, ഊ ഇവയും വിസർഗ്ഗവും സ്ത്രീലിങ്ഗങ്ങളാണെന്നും, ഋ, ൠ, ഌ, ൡ ഈ നാലും നപുംസകങ്ങളാണെന്നും പറയപ്പെട്ടിരിക്കുന്നു. ഹ്രസ്വസ്വരങ്ങളുടെ സ്ഥിതി പിങ്ഗളാനാഡിയിലും, ദീർഘസ്വരസ്ഥിതി ഇഡാനാഡിയിലും, നപുംസകസ്വരസ്ഥിതി സുഷുമ്നാനാഡിയിലും ആണത്രെ.

'ശാരദാതിലക'ശ്ലോകം നോക്കുക:—

"പിങ്ഗലായാം സ്ഥിതാ ഹ്രസ്വാ ഇഡായാം സങ്ഗതാഃ [സ്വരേ
സുഷുമ്നാമധ്യഗാ ജ്ഞേയാശ്ചത്വാരോ യേ നപുംസകാഃ."

(൨—൭)

ക-മുതൽ, മ-വരെയുള്ള "സ്പർശ"ങ്ങൾ ആണ് 'സൌര' വർണ്ണങ്ങൾ.

യ-ര-ല-വ-ശ-ഷ-സ-ഹ-ള-ക്ഷ—ഇവ ആഗ്നേയവർണ്ണങ്ങളുമാണ്. ഈ മൂന്നുതരം വണ്ണങ്ങളിൽനിന്നാണ്, മുപ്പത്തെട്ടു കലകളുടെ ഉൽപത്തി. സ്വരങ്ങളിൽനിന്ന് 'സൌമ്യ'കലകൾ ൧൬; 'സ്പർശ'യുഗളങ്ങളിൽനിന്നു സൂര്യകലകൾ ൧൨; യകാരാദി പത്തിൽനിന്ന് അഗ്നികലകൾ പത്ത്.

"തത് ത്രിഭേദസമുദ്ഭൂതാ അഷ്ടാത്രിംശൽകലാ മതാഃ;
സ്വരൈഃ സൌമ്യാഃ, സ്പർശയുഗ്മൈഃ സൌരാ യാദ്യാശ്ച [വഹ്നിജാഃ. ൧൧
ഷോഡശ, ദ്വാദശ, ദശ-സംഖ്യാഃ സ്യുഃ ക്രമശഃ കലാഃ."

(പടലം ൩.)

എന്നുള്ള പ്രപഞ്ചസാരവചനം നോക്കുക.

സൗമ്യകലകളും ആഗ്നേയകലകളും ഒററയൊററ വർണ്ണത്തിൽനിന്നാണ് ഉളവാകുന്നത്. ആഗ്നേയകലകൾ യുഗളാക്ഷരങ്ങളിൽനിന്നു വരാൻ കാരണം ചിന്തിപ്പാനുണ്ട്. രവി സ്വതവേ അഗ്നീഷോമസ്വരൂപനാണ്. ശിവശക്തിസാമരസ്യമാണ് രവിയിലുള്ളത്. അതായത്, സാമ്യാവസ്ഥയിൽ സൂര്യനും, വൈഷമ്യാവസ്ഥയിൽ അഗ്നീഷോമന്മാരും ആയിരിക്കുന്നത് ഒരേ വസ്തുവത്രേ. സൂര്യനിൽ ക്ഷോഭമുണ്ടാകുമ്പോൾ, അഗ്നിരൂപമായിച്ചമയും ഏകതഃ; അതുപോലെ അപരതഃ സോമരൂപമായും ചമയും. 'യോഗിനീഹൃദയ'തന്ത്രത്തിന്റെ 'ദീപിക'യിൽ (പുറം ൧൦) 'അമൃതാനന്ദനാഥൻ' ഈ വസ്തുത സ്പഷ്ടമാക്കിക്കാണിച്ചിട്ടുണ്ട്.

"അഗ്നീഷോമാത്മകഃ കാമാഖ്യോ രവിഃ ശിവശക്തി സാമരസ്യവാച്യാത്മാ ജാതഃ. തദുക്തം 'ചിദ്ഗഗനചന്ദ്രികാ'യാം—

"ഭോക്തൃഭോഗമയഗോ വിമർശനാദ്
ദേവി! മാം ചിദുദധൗ ദ്രവാം ദശാം
അപ്പ്യയന്നനലസോമമിശ്രണം
തദ്വിമർശ ഇഹ ഭാനുജൃംഭണം."—ഇതിൽനിന്ന്, സൗരകലകളിൽ ആഗ്നേയകലകളുടേയും സൗമ്യകലകളുടേയും മിശ്രണമുണ്ടെന്നു സിദ്ധിക്കുന്നു. അപ്പോൾ, രണ്ടു സ്പർശങ്ങൾ ചേർന്ന് ഓരോ സൂര്യകലകൾ ഉണ്ടാകുന്നത് തുലോം യുക്തിയുക്തമായിത്തീരുന്നു. ഭകാരം സ്വഭാവേ രവിരൂപമാണ്. "തദന്ത്യശ്ചാത്മാ രവിഃ സ്മൃതഃ"—എന്ന് "പ്രപഞ്ചസാര"(3-8)ത്തിൽ പറഞ്ഞിരിക്കുന്നു. അപ്പോൾ, ൨൪-സ്പർശങ്ങളിൽനിന്ന്, ൧൨ സൂര്യകലകൾ ഉണ്ടാവുന്നതും സങ്ഗതം തന്നെ. എന്നാൽ, ഇവിടെ യുഗളാക്ഷരങ്ങൾ ക്രമപ്രകാരമല്ല, ഓരോ കലയ്ക്കും ഉൽപത്തിസ്ഥാനമായിബ്ഭവിക്കുന്നത്. ആദ്യത്തെ ഒരക്ഷരവും (ക) ഒടുക്കത്തെ ഒരക്ഷരവും (ഭ) കൂടിയാണ് ഒരു സൂര്യകലയെ ഉളിപ്പിക്കുന്നത്. ഈ ക്രമത്തിൽ ൧൨ കലകളേയും കണ്ടുകൊള്ളണം.

'ശാരദാതിലക'ത്തിലും (പടലം-൨-ശ്ലോ. ൧൩-൧൭) "പ്രപഞ്ചസാര"ത്തിലും (3-15-20) ഈ കലകളെ വിവരിച്ചു കാണിച്ചിരിക്കുന്നതനുസരിച്ച് ഇവിടെയും വിവരിക്കാം.

൧. ചന്ദ്രകലകൾ—൧൬—(കാമദായിനികൾ).

| | | | |
|---|---|---|---|
| ൧. | അ—അമൃതാ. | ൯. | ഌ—ചന്ദ്രികാ. |
| ൨. | ആ—മാനദാ. | ൧൦. | ൡ—കാന്തി. |
| ൩. | ഇ—പൂഷാ. | ൧൧. | എ—ജ്യോൽസ്നാ. |
| ൪. | ഈ—തുഷ്ടി. | ൧൨. | ഐ—ശ്രീ. |
| ൫. | ഉ—പുഷ്ടി. | ൧൩. | ഓ—പ്രീതി. |
| ൬. | ഊ—രതി. | ൧൪. | ഔ—അംഗദാ. |
| ൭. | ഋ—ധൃതി. | ൧൫. | അം—പൂൎണ്ണാ. |
| ൮. | ൠ—ശശിനീ. | ൧൬. | അഃ—പൂൎണ്ണാമൃതാ. |

൨. സൗരകലകൾ—൧൨—(വസുദകൾ).

| | | | |
|---|---|---|---|
| ൧. | കം ഭം—തപിനീ. | ൭. | ഛം ദം—സുഷുമ്നാ. |
| ൨. | ഖം ബം—താപിനീ. | ൮. | ജം ഥം—ഭോഗദാ. |
| ൩. | ഗം ഫം—ധൂമ്രാ. | ൯. | ഝം തം—വിശ്വാ. |
| ൪. | ഘം പം—മരീചി. | ൧൦. | ഞം ണം—ബോധിനീ. |
| ൫. | ങം നം—ജ്വാലിനീ. | ൧൧. | ടം ഢം—ധാരിണീ. |
| ൬. | ചം ധം—രുചി. | ൧൨. | ഠം ഡം—ക്ഷമാ. |

൩. ആഗ്നേയകലകൾ—൧൦—(ധൎമ്മപ്രദകൾ).

| | | | |
|---|---|---|---|
| ൧. | യം—ധൂമ്രാൎച്ചിസ്സ്. | ൬. | ഷം—സുശ്രീ. |
| ൨. | രം—ഊഷ്മാ. | ൭. | സം—സുരൂപാ. |
| ൩. | ലം—ജ്വലിനീ. | ൮. | ഹം—കപിലാ. |
| ൪. | വം—ജ്വാലിനീ. | ൯. | ളം—ഹവ്യവഹാ. |
| ൫. | ശം—വിസ്ഫുലിംഗിനീ. | ൧൦. | ക്ഷം—കവ്യവഹാ. |

ശ്രീവിദ്യാൎണ്ണവതന്ത്രത്തിലും (ഭാഗം ൨. പുറം-൮൰൪) ഈ കലകളുടെ ധ്യാന-രൂപങ്ങളെ ഉല്ലേഖനം ചെയ്തിരിക്കുന്നതു കാണാം. അതിനും, ഇവിടെക്കാണിച്ചതിനും തമ്മിൽ വ്യത്യാസമൊന്നും ഇല്ലതാനും.

## IX. തന്ത്രത്തിൻെറ കാലം.

ഉപരിനിർദ്ദിഷ്ടങ്ങളായ വിഷയങ്ങളിൽനിന്നും, ചർച്ചകളിൽനിന്നും തന്നെ, തന്ത്രത്തിൻെറ കാലപരമായ നിർണ്ണയവും ബുദ്ധിമാന്മാക്ക് നിർദ്ധരിയ്ക്കാവുന്നതാണ്. അതായത്, അനാദികാലം- അഥവാ വേദകാലം മുതൽക്കുതന്നെ തന്ത്രപ്രസ്ഥാനവും നിലനിന്നുപോരുന്നു എന്നുള്ളതുതന്നെ. എന്നാൽ, പാശ്ചാത്യപണ്ഡിതന്മാരും, തദനുയായികളും ഈ അഭിപ്രായത്തോട് അത്ര യോജിക്കുന്നവരല്ല. പ്രസിദ്ധപൗരസ്ത്യവിദ്യാപണ്ഡിതനായ വിൻറർനിസ് പറഞ്ഞിരിയ്ക്കുന്നത്, 'മഹാഭാരത'ത്തിൻെറ അവസാനഭാഗങ്ങളിൽ പോലും തന്ത്രത്തേപ്പററി പരാമർശമില്ലെന്നും, തദനന്തരജാതങ്ങളാണ് തന്ത്രഗ്രന്ഥങ്ങളെന്നും ആകുന്നു.* എന്നാൽ എ. ഡി. രണ്ടാം നൂററാണ്ടിൽ ജീവിച്ചിരുന്ന 'തിരുമൂലർ' എന്ന ദ്രാവിഡസിദ്ധൻ ചില ശൈവാഗമങ്ങളേ അനുസ്മരിച്ചിട്ടുള്ളതുകൊണ്ട്, അക്കാലത്തിനു മുമ്പ് അവ ഉണ്ടായെന്നും കരുതുന്നു. വൈഷ്ണവസംഹിതകളിൽ ഏററവും പ്രാചീനം "അഹിർബുധ്ന്യ സംഹിത' ആണെന്നും, അതിൻെറ കാലം എ. ഡി. ൪-ാം നൂററാണ്ടാണെന്നും, പിന്നത്തേ പല ശതാബ്ദികളിലായി പല വൈഷ്ണവതന്ത്രങ്ങളും രൂപവൽകൃതങ്ങളാണെന്നും വിൻറർനിസ് പ്രഭൃതികൾക്ക് അഭിപ്രായമുണ്ട്. ശാക്തതന്ത്രങ്ങൾ കുറേക്കൂടി നവീനങ്ങളാണെന്നും, എ. ഡി. ൧൨-ാംനൂററാണ്ടു മുതൽക്കാണ് അവയുടെ വളർച്ച് എന്നും, ൧൬-ാംനൂററാണ്ടുവരെ ആ വക കൃതികൾ ഉണ്ടായിക്കൊണ്ടിരുന്നിട്ടുണ്ടെന്നും മററും ഓരോരുത്തർ പറഞ്ഞിട്ടുമുണ്ട്. ഇവരുടെ ഈ പ്രതിപാദനങ്ങൾക്കൊക്കെ എന്തു വില കല്പിക്കാം? ചില ചില ഹേതുക്കൾ പിടിച്ച്, ചില ചില അനുമാനശകലങ്ങളേ ആവിഷ്കരിച്ചിരിക്കുന്നു എന്നതിലധികം ഇവയ്ക്കു വിലകല്പിയ്ക്കുന്നതു സാഹസമാണ്.

---

* History of Indian Literature P. 604-- നോക്കുക.
"Even in the latest portions of the Mahabharata.........there is mention of Tantras......" ഇത്യാദി.

'മഹാഭാരത'ത്തിൽ താന്ത്രിക പരാമർശമില്ലെന്നാണല്ലോ ആ മുഖഹേതു. അതുതന്നെ ശരിയല്ലെന്ന് ആദ്യമേ പറകയുംചെ ണ്ടിയിരിക്കുന്നു. മഹാഭാരതം ശാന്തിപർവ്വത്തിൽ അന്തർഭവിച്ചു കിടക്കുന്ന രാജധർമ്മപ്രകരണത്തിൽ, വിദ്യാസമുദ്ദേശം ചെയ്യുന്ന ഒരു പ്രകൃതത്തിൽ, തന്ത്രങ്ങളെപ്പററി പ്രസ്പഷ്ടമായിത്തന്നെ പ്രതി പാദിച്ചു കാണ്മാനുണ്ട്. എങ്ങനെയെന്നാൽ:—

ഭൂയഃ സ ഭഗവാൻ ധ്യാത്വാ ചിരം ശൂലധരഃ പ്രഭുഃ
അസൃജൽ സർവ്വശാസ്ത്രാണി മഹാദേവോ മഹേശ്വരഃ
ബന്ധനീതേഃ പ്രയോഗാൎത്ഥം പ്രമാണാനി ച സർവ്വശഃ.
വിദ്യാശ്ചതസ്രഃ കൂടസ്ഥാസ്താസാം ഭേദവികല്പനാഃ.
അങ്ഗാനി വേദാശ്ചത്വാരോ മീമാംസാ ന്യായവിസ്തരഃ
പുരാണം ധർമ്മശാസ്ത്രം ച വിദ്യാഹ്യേതാശ്ചതുർദ്ദശ.
ആയുർവ്വേദോ ധനുർവ്വേദോ ഗാന്ധർവ്വശ്ചേതി തേ ത്രയഃ
അൎത്ഥശാസ്ത്രം ചതുൎത്ഥം ച വിദ്യാഹ്യഷ്ടാദശൈവ തു.
ദശ ചാഷ്ടൗ ച വിഖ്യാതാ ഏതാ ധർമ്മസ്യ സംഹിതാഃ
ഏതാസാമേവ വിദ്യാനാം വ്യാസമാഹ മഹേശ്വരഃ.
ശതാനി ത്രീണി ശാസ്ത്രാണാം, മഹാതന്ത്രാണി സപ്തതിം

വ്യാസ ഏവ തു വിദ്യാനാം മഹാദേവേന കീർത്തിതഃ.
തന്ത്രം പാശുപതം നാമ, പഞ്ചരാത്രം ച വിശ്രുതം,
യോഗശാസ്ത്രം ച, സാംഖ്യം ച, തന്ത്രം ലോകായതം തഥാ,
തന്ത്രം ബ്രഹ്മതുലാനാമ, തൎക്കവിദ്യാ ദിവൗകസാം,
സുഖദുഃഖാൎത്ഥജിജ്ഞാസാ കാരണം ചേതി വിശ്രുതം.
തൎക്കവിദ്യാസ്തഥാ ചാഷ്ടൗ സഹോക്താ ന്യായവിസ്തരഃ
ദശ ചാഷ്ടൗ ച വിജ്ഞേയാഃ പൗരാണാ യജ്ഞസംഹിതാഃ.
പുരാണാശ്ച പ്രണീതാശ്ച താവദേവേഹ സംഹിതാഃ
ധർമ്മശാസ്ത്രാണി തദ്വച്ച ഏകാൎത്ഥാനി ച നാന്യഥാ.
ഏകാൎത്ഥാനി പുരാണാനി വേദാശ്ചൈകാൎത്ഥസംഹിതാഃ
നാനാൎത്ഥാനി ച സർവ്വാണി തതഃ ശാസ്ത്രാണി ശങ്കരഃ
പ്രോവാച ഭഗവാൻ ദേവഃ കാലജ്ഞാനാനി യാനി ച

ചതുഷ്ഷഷ്ടി പ്രമാണാനി ആയുർവ്വേദം ച സോത്തരം
അഷ്ടാദശ വികല്പാം താം ദണ്ഡനീതിം ച ശാശ്വതീം,
ഗാന്ധർവ്വമിതിഹാസം ച നാനാവിസ്തരമുക്തവാൻ.
ഇത്യേതാഃ ശങ്കരപ്രോക്താ വിദ്യാഃ ശബ്ദാർത്ഥസംഹിതാഃ
പുനർഭേദസഹസ്രം തു താസാമേവ തു വിസ്തരഃ.
ഋഷിഭിർദ്ദേവഗന്ധർവ്വൈഃ സവികല്പഃ സവിസ്തരഃ
ശശ്വദഭ്യസ്യതേ ലോകേ വേദ ഏവ തു സർവ്വശഃ.
വേദാശ്ചത്വാരഃ സംക്ഷിപ്താ വേദവാദാശ്ച തേ സ്മൃതാഃ
ഏതാസാം പാരഗോ യശ്ച സ ചോക്തോ വേദപാരഗഃ.
വേദാനാം പാരഗോ രുദ്രോ വിഷ്ണുരിന്ദ്രോ ബൃഹസ്പതിഃ.
ശക്രഃ സ്വായംഭുവശ്ചൈവ മനുഃ പരമധർമ്മവിൽ.
ബ്രഹ്മാ ച പരമോ ദേവഃ സദാ സർവ്വൈഃ സുരാസുരൈഃ
സർവ്വസ്യാനുഗ്രഹാർത്ഥം ച വ്യാസോ വൈ വേദപാരഗഃ.



ഭീഷ്മ ഉവാച—

അഹം ശാന്തനവോ ഭീഷ്മഃ പ്രസാദാന്മാധവസ്യ ച
ശങ്കരസ്യ പ്രസാദാച്ച ബ്രഹ്മണശ്ച കുരൂദ്വഹ!
വേദപാരഗ ഇത്യുക്തോ യാജ്ഞവല്ക്യശ്ച സർവ്വശഃ.
കല്പേ കല്പേ മഹാഭാഗൈരൃഷിഭിസ്തത്വദർശിഭിഃ
ഋഷിപുത്രൈരൃഷിഗണൈർഭിദ്യന്തേ മിശ്രകൈരപി
ശിവേന ബ്രഹ്മണാ ചൈവ വിഷ്ണുനാ ച വികല്പിതാഃ
ആദികല്പേ പുനശ്ചൈവ ഭിദ്യന്തേ സാധുഭിഃ പുനഃ
ഇദാനീമപി വിച്ഛേദ്ഭിർഭിദ്യന്തേ ച വികല്പകൈഃ
പൂർവ്വജന്മാനുസാരേണ ബുദ്ധ്യാധ്യേയം സരസ്വതീ
ഭൂയഃ സ ഭഗവാൻ ധ്യാത്വാ ചിരം ശൂലവരായുധഃ
തസ്യ തസ്യ നികായസ്യ ചകാരൈകൈകമീശ്വരം."

(രാജധർമ്മപർവ്വം, അദ്ധ്യായം [illegible]-ശ്ലോകം [illegible])

എന്നാൽ, ബോംബേ 'നിർണ്ണയസാഗര' മുദ്രാലയത്തിൽ അച്ചടിച്ചിട്ടുള്ള മഹാഭാരതം ശാന്തിപർവ്വത്തിൽ നിന്നാണ ഇവിടെ ഉദ്ധരിച്ചിരിക്കുന്നതു്. അതു പ്രാമാണികമായിട്ടുള്ള

'എഡിഷൻ' (പതിപ്പ്) ആണെന്നുള്ളതിലും സന്ദേഹത്തിനവകാശമില്ല. വിൻറർനിറ്റ്സിൻെറ ജർമ്മൻമൂലകൃതിയുടെ ഈ ഭാഗം (ഇതിഹാസ-പുരാണാദിഭാഗം) ൧൯൦൮-ലും, അതിൻെറ സാർവ്വത്രികമായ പരിശോധനവും, പരിഷ്കരണവും കഴിച്ചുകൊണ്ടുള്ള ഇംഗ്ലീഷ് തർജ്ജമ ൧൯൨൭-ലും ആണ് അച്ചടിക്കപ്പെട്ടിരിക്കുന്നത്. എന്നിട്ടും, ഈ ഭാഗം അദ്ദേഹത്തിൻെറ ദൃഷ്ടിയിൽപ്പെടുവാൻ ഇടയാകാതെ പോയിരിക്കുന്നു. ഉദ്ധൃതഭാഗത്തിൽ "മാതന്ത്രാണി സപ്തതിം" എന്നു സ്പഷ്ടമായി പറഞ്ഞു കാണുന്നതിൽനിന്ന്, ഭാരതകാലത്ത് എഴുപതു തന്ത്രങ്ങളുടെ സത്ത സമ്മതിക്കപ്പെടാതെ നിർവ്വാഹവുമില്ല. ഈ പ്രബന്ധത്തിൻെറ ൧൯-ാം വശത്ത് ഉദ്ധരിച്ചിരിക്കുന്ന—

"തന്ത്രമൂലാനി ച തന്ത്രാണി മുനിഭിർദ്ദേവമാനവൈഃ
ബഹുധാ സംപ്രണീതാനി, തേനേദം ബഹുധാ സ്മൃതം"

എന്നുള്ള "വിഷ്ണുസംഹിതാ" പദ്യത്തിൽ, പല മാനുഷമുനികളും കൂടി തന്ത്രങ്ങളെ നിർമ്മിച്ചിട്ടുണ്ടെന്നു പറഞ്ഞുകാണുന്നതിനാൽ, ഭാരതാനന്തരതന്ത്രങ്ങളുടെ കാര്യത്തിലും ഗതി കല്പിക്കുവാൻ വഴിയുമായി. വീണ്ടും ഇവിടെ ഒന്നു ശങ്കിക്കാവുന്നത്, ഈ ഭാഗം പ്രക്ഷിപ്തവും അർവ്വാചീനവും അപ്രമാണവുമായിരിക്കാമെന്നു മാത്രമാണ്. ഏതെങ്കിലും ഏട്ടുകളിൽ കാണാത്ത ഭാഗമെല്ലാം ഇത്തരം അനുമാനത്തിനു വിഷയമാകാമെന്നും, എന്നാൽ പ്രമാണാന്തരസഹായമില്ലാതെ അങ്ങനെ അനുമിക്കുന്നതു അയുക്തമായിരിക്കും എന്നും, ഇത്തരം അനുമാനത്തെക്കാൾ കൂടുതൽ ശരിയായിരിക്കുക, ഈ മാതിരി ഭാഗങ്ങൾ ഇല്ലാത്ത മാതൃകകൾക്കും പ്രസിദ്ധീകരണങ്ങൾക്കും പാഠവൈകല്യമുണ്ടെന്നു സമ്മതിക്കുക ആണെന്നും, പ്രസ്തുതശങ്കയ്ക്കു നല്ല സമാധാനവും പറയാം. അങ്ങനെ പാഠവൈകല്യം വരാനുള്ള ഹേതുക്കൾ, ലേഖകപ്രമാദം, പൂർവ്വമാതൃകകളിലെ ന്യൂനത, മുദ്രാപണപ്രമാദം തുടങ്ങി പലതുമാകാംതാനും. ആ നിലയ്ക്ക് ആ വികലപാഠമാതൃകകളെ അപ്രമാണീകരിക്കുകയും, സകലപാഠമാതൃകകളെ പ്രമാണീകരിക്കുകയും ആണ് ന്യായ്യം; സാകല്യത്തെ പ്രക്ഷേപസിദ്ധമാണെന്നു കല്പിക്കുകയും, വൈകല്യത്തെ വന്ദനീയകോടിയിലിടുകയും അല്ല.

എന്നാൽ, അങ്ങനെ ഈ ഭാഗത്തെ (ഉദ്ധൃതഭാഗത്തെ) പ്രാചീനന്മാരായ പ്രാമാണികന്മാർ പ്രമാണമായി സ്വീകരിച്ചിട്ടുണ്ടോ, എന്നാണെങ്കിൽ, ഉണ്ടെന്നും പറഞ്ഞുകൊള്ളുന്നു.

ഉദാഹരണമായി, പ്രസിദ്ധമഹാകവിയും പണ്ഡിതമൂർദ്ധന്യനും യുക്തിവാദകുശലനും ആയ സാക്ഷാൽ നീലകണ്ഠദീക്ഷിതരുടെ നാമംതന്നെ നിർദ്ദേശിച്ചുകൊള്ളട്ടെ. അദ്ദേഹത്തിന്റെ "ശിവതത്ത്വരഹസ്യം" എന്ന ഗ്രന്ഥത്തിൽ, ൭-ം, ൮-ം, വശങ്ങളിലായി ഉദ്ധരിച്ചിരിക്കുന്നതു നോക്കുക. ൮-ാം വശത്തു്, "മഹാതന്ത്രാണി സപ്തതിം" എന്ന ഭാഗത്തിന്നു്, "പ്രോക്ത തന്ത്രാണി സപ്തതിം" എന്ന പാഠഭേദംകൂടി കാണാനുണ്ടെന്നുള്ള പരമാർത്ഥവും മറച്ചുവെയ്ക്കുന്നില്ല. എന്നാൽ വിൻറർനിസ് പ്രഭൃതികളുടെ പ്രാമാണികഗ്രന്ഥങ്ങളിൽ ഇങ്ങനെയൊരു പ്രസ്താവം കടന്നുകൂടുവാനുള്ള കാരണമെന്തു്? അതിതാണ്—കൽക്കട്ടായിൽനിന്നു പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ഭാരതത്തിൽ ഈ ഭാഗം ഇല്ല. അതു് അധികം മാതൃകകൾ വെച്ചു പരിശോധിച്ചതിനുശേഷം അവികലരൂപേണ നടന്ന പ്രസിദ്ധീകരണവും അല്ല. ആ പ്രസിദ്ധീകരണമോ മറ്റോ ആയിരിക്കണം വിൻറർനിസ് പ്രഭൃതികളുടെ പ്രസ്താവനയ്ക്കു് ആസ്പദമായ ഭാരതം. എന്നാൽ ഭാരതത്തിന്റെ സംശോധിതസംസ്കരണം പുറപ്പെട്ടു വളരെക്കാലം കഴിഞ്ഞതിനുശേഷം സമൂലം പരിഷ്കരിച്ചു് ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തപ്പെട്ട "ഹിസ്റ്ററി ആഫ് ഇൻഡ്യൻ ലിറ്ററേച്ചർ" (History of Indian Literature) എന്ന പ്രാമാണികഗ്രന്ഥത്തിലും ഇങ്ങനെ തന്നെ പ്രസ്താവിക്കപ്പെട്ടുപോയിരിക്കുന്നതു് ആശ്ചര്യം തന്നെ! ബഹുസഹസ്രം വായനക്കാർ—വിദ്യാർത്ഥികൾ—ഇതു നിമിത്തം, തന്ത്രകാലം സംബന്ധിച്ചു്, സ്ഥിരതരമായി തെറ്റിദ്ധരിച്ചിരിക്കുമല്ലോ. അതു ശോചനീയമല്ലയോ? പൂനായിലുള്ള ഭണ്ഡാർകർ സ്മാരക ഗവേഷണശാലയിൽ (ഇൻസ്റ്റിട്യൂട്ടിൽ)നിന്നു്, പ്രായേണ സർവ്വദേശീയമാതൃകകളേയും വെച്ചു പരിശോധിച്ചുകൊണ്ടു്, ഒരു പ്രസിദ്ധീകരണം, ഭാരതത്തിന്നു നിലവിലുണ്ടു്. അവിടെനിന്നു 'ശാന്തിപർവ്വം' ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല. അവിടത്തെ പ്രസിദ്ധീകരണം പൂർണ്ണരൂപേണ പുറത്തു വന്നിട്ടു പരിശോധിച്ചാൽ, ഭാരതത്തിന്റെ മറ്റു ഭാഗങ്ങളിലും താന്ത്രികപ്രതിപാദനം കാ

ഞാൻ കഴിയും എന്നു സംഗ്രഹിക്കാം. പാഞ്ചരാത്രം, പാശുപതം മുതലായവയെപ്പററി മോക്ഷധർമ്മാദിപ്രകരണങ്ങളിലും പറഞ്ഞു കാണുന്നതുകൊണ്ടു്,* ശാക്തതന്ത്രങ്ങൾക്കും ഭാരതത്തിൽ സ്ഥാനം ലഭിക്കുന്നതു് സമുചിതവുമാണു്. പാശുപതം, പാഞ്ചരാത്രം, ശാക്തം മുതലായവയെല്ലാം (ആഗമം, സംഹിത, തന്ത്രം) തന്ത്ര സമുദായഭേദങ്ങളാണെന്നു വിൻറർനിസ്സുതന്നെ സമ്മതിച്ചിട്ടുള്ളതുമാകുന്നു. പിന്നെ, വേറെ ഒട്ടേറെ വിദ്യാപ്രസ്ഥാനങ്ങളെപ്പററി പറഞ്ഞിരിക്കുന്നതും തന്ത്രസാമാന്യലക്ഷണമാണു്. അതിനും പുറമെ, "യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന തത് ക്വചിൽ" എന്നല്ലേ വ്യാസഭഗവാൻ ഭാരതത്തിനു പതിച്ചിരിക്കുന്ന മുദ്രാവാക്യം? ഭാരതം സ്പർശിക്കാത്ത പൗരസ്ത്യവിജ്ഞാനശാഖ യാതൊന്നും ഇല്ലെന്നു തന്നെയാണു് ഇതുകൊണ്ടും കരുതേണ്ടിയിരിക്കുന്നതു്. ഈ വഴിക്കും അതിൽ തന്ത്രപ്രസ്താവം സംഗതമാണെന്നു സാരം.

ഭാരതകാലത്തു മാത്രമല്ല, രാമായണകാലത്തും തന്ത്രച്ചടങ്ങുകൾ പ്രചരിച്ചിരുന്നു എന്നുള്ളതിനു തെളിവില്ലായ്കയില്ല. ഉദാഹരണത്തിനു്, ശുക്രാചാര്യൻ ഇന്ദ്രജിത്തിനു് ഉപദേശിച്ചു കൊടുത്തതും, ഇന്ദ്രജിത്തു് അത്യാവശ്യഘട്ടത്തിൽ നടത്തി ഫലം നേടാറുള്ളതുമായ നികുംഭിലാഹോമം തന്നെ എടുക്കാം. വാല്മീകിരാമായണം—യുദ്ധകാണ്ഡം ൮൫-ാം അദ്ധ്യായത്തിൽ ഇക്കഥ പറയപ്പെട്ടിട്ടുണ്ടു്. "നികുംഭിലായാം ദേവീഹോമേ സമാപ്തേ"—ഇത്യാദിയാണു് സുപ്രസിദ്ധമായ 'തിലക'വ്യാഖ്യാനം ൧൨-ാം ശ്ലോകത്തിനു് വിവരണം നല്കിയിരിക്കുന്നതു്. ൧൪-ാം ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ, "നികുംഭിലാ നാമ ഗുഹാവി മഹാകാളീക്ഷേത്രം തച്ചൈത്യവൃക്ഷമൂലപ്രദേശഃ" എന്നും "അകൃതാഗ്നിം—അഹുതാഭിചാരഹോമം" എന്നും പറഞ്ഞു

---

*"സാംഖ്യം യോഗഃ പാഞ്ചരാത്രം വേദാഃ പാശുപതം തഥാ
ആത്മപ്രമാണാന്യേതാനി ന ഹന്തവ്യാനി ഹേതുഭിഃ" (ഭാ. ശാ. മോ. 350-63)

"പാഞ്ചരാത്രസ്യ കൃത്സ്നസ്യ വക്താ തു നാരായണഃ സ്വയം" (ഭാ. ശാ. മോ. 350-67) ഇത്യാദി നോക്കുക.

കാണുന്നതും പരിഗണിച്ചു നോക്കുക. ഉത്തരകാണ്ഡം ൨൫-ാം സൎഗ്ഗത്തിൽ, ശുക്രാചാൎയ്യൻ ഇന്ദ്രജിത്തിനെക്കൊണ്ടു് പലതരം യജ്ഞങ്ങളും നടത്തിച്ചതായി പ്രസ്താവിച്ചിട്ടുണ്ടു്. അക്കൂട്ടത്തിൽ വൈഷ്ണവമായ ഗോമേധവും, മാഹേശ്വരമായ ഒരു യജ്ഞവും കൂടി നടത്തപ്പെട്ടതായും കാണുന്നു. മഹേശ്വരയജ്ഞത്തിന്റെ ഫലമായിട്ടാണ്, പശുപതിയിൽനിന്നു് ഇന്ദ്രജിത്തിന്—

"കാമഗം സ്യന്ദനം ദിവ്യമന്തരിക്ഷചരം ധ്രുവം
മായാം ച താമസീം നാമ യയാ സംപദ്യതേ തമഃ.
ഏതയാ കില സംഗ്രാമേ മായയാ രാക്ഷസേശ്വര!
പ്രയുക്തയാ ഗതിഃ ശക്യാ നഹി ജ്ഞാതും സുരാസുരൈഃ.
അക്ഷയാവിഷുധീ ബാണൈശ്ചാപം ചാപി സുദുൎജ്ജയം
അസ്ത്രം ച ബലവത് താത! ശത്രുവിധ്വംസനം രണേ".

(ഉത്തരകാണ്ഡം സ. ൨൫ ശ്ലോ. ൮ മുതൽ)

എന്നീ ശ്ലോകങ്ങളിൽ പറയുന്ന വസ്തുക്കളും സിദ്ധികളും കൈ വന്നതും. ഈ വക പ്രകരണങ്ങളിൽനിന്നു്, രാമായണകാലത്തും താന്ത്രികവ്യാപാരങ്ങൾ പ്രചരിച്ചിരുന്നു എന്നു സമ്മതിയ്ക്കാതെ തരമില്ലല്ലോ.

എല്ലാററിനും പുറമേ ഭാരതകാലത്തിന്നും, രാമായണ കാലത്തിന്നും വളരെ മുമ്പാണു് 'ഹരപ്പ'—'മോഹേൻ ജോ ദരോ' മുതലായ സിന്ധുതീരപ്രദേശങ്ങളിൽ സമീപകാലത്തു് ഖനനം ചെയ്തു് കണ്ടുപിടിക്കപ്പെട്ട ചരിത്രാതീതകാലസംസ്കാരലക്ഷ്യങ്ങളുടെ ദേദീപ്യമാനദശ എന്നും, അതേകദേശം ബി. സി. അയ്യായിരം വൎഷങ്ങൾക്കപ്പുറമാണെന്നും അഭിജ്ഞന്മാർ നിൎണ്ണയിച്ചിട്ടുണ്ടു്. ആ സംസ്കാരലക്ഷ്യങ്ങളിൽ ഒന്നാണു് ചിത്രരൂപ

* 'സിന്ധി' ഭാഷാശബ്ദമാണ് 'മോഹേൻ-ജോ-ദരോ' എന്നതു്. മൃതന്മാരുടെ സ്തൂപം എന്നാണ് ആ ഭാഷയിൽ ഈ ശബ്ദത്തിന്നൎത്ഥം. മറ്റുവിധം ഉച്ചാരണം ശരിയല്ല. "പ്രാഗൈതിഹാസിക മോഹേൻ-ജോ-ദരോ". എന്ന ബംഗാളിപുസ്തകം നോക്കുക. (Calcutta University publication)

ലിപി എന്നത്. ആ ചിത്രരൂപലിപികളും താന്ത്രികലിപികളും ആണെന്ന് കൽക്കട്ട രാമകൃഷ്ണവേദാന്തമഠത്തിൽനിന്ന് പുറപ്പെട്ടിരിക്കുന്ന "ഋഗ്വേദിക് കൾച്ചർ ആഫ് ദി പ്രി-ഹിസ്റ്റാറിക് ഇൻഡസ്" (Rgvedic Culture of the Pre Historic Indus) എന്ന പുസ്തകത്തിന്റെ രണ്ടാം വാല്യത്തിൽ ശ്രീ സ്വാമി ശങ്കരാനന്ദ എന്ന പണ്ഡിതശ്രേഷ്ഠൻ പ്രതിപാദിച്ചിരിക്കുന്നു. എന്നാൽ, വേദകാലത്തെന്ന് നവീനപണ്ഡിതന്മാർ നിർണ്ണയിച്ചു വച്ചിട്ടുള്ള കാലത്തിനും മുമ്പല്ലാ ഈ താന്ത്രികകാലമെന്നും വേദാനന്തരകാലം തന്നെയാണതെന്നും കൂടി അദ്ദേഹം പ്രതിപാദിച്ചിട്ടുണ്ട്*. ഈ മതം പ്രമാണീകരിക്കപ്പെടുകയാണെങ്കിൽ, താന്ത്രികകാലം അതിപുരാതനം തന്നെ എന്നും വന്നുകൂടുന്നു. ഇനി, വേദകാലം അനാദി അഥവാ അജ്ഞാതമാണ് എന്നു സ്വീകരിക്കുന്ന പക്ഷത്തിൽ, താന്ത്രികപ്രസ്ഥാനത്തിന് കുറെക്കൂടിപ്പഴക്കം കല്പിക്കുവാനും അവകാശമുണ്ട്. എന്നാൽ വേദസമകാലികം തന്നെയാണ് തന്ത്രവും എന്ന്, ഈ പ്രകരണത്തിന്റെ ആരംഭത്തിൽ പറഞ്ഞത് ശരിയല്ലാതാകുകയില്ലേ എന്നാണെങ്കിൽ, ഇല്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, അഥർവ്വവേദഭാഗങ്ങളിലും മറ്റും താന്ത്രികാംശങ്ങളുണ്ടെന്നുള്ളതിനെ പുരസ്കരിച്ചാണ്, വേദസമകാലികത്വം തന്ത്രത്തിനും ഉണ്ടെന്നു കാണിച്ചിട്ടുള്ളത്. തന്ത്രഗ്രന്ഥപ്രതിപാദിതങ്ങളായ ലിപിരൂപങ്ങളെ അവലംബിച്ചുകൊണ്ടാണ് വേദാനന്തരകാലികത്വം ശ്രീശങ്കരാനന്ദസ്വാമിയ്ക്ക് അഭിമതമായിരിക്കുന്നതും.

---

*From the above process of division of sounds according to the Tantras it is evident that the Tantric literature was of a later date than the Vedas. All the theories of the pre-Vedic origin of the Tantric cult are nullified by this findnig. The assumption of Sir John Marshall of the Tantric origin of rites and deities in the pre-historic cities of the Indus Valley, therefore, does not go against our conclusion because we have shown not only that the origin of the Tantric cult took place in a later period of history, but also the fact that the Tantras were actually based on the early Vedic conception. Thus we have given conclusive proof about the post-Vedic origin of the Tantric cult" (The Rgvedic culture of the Pre-Historic Indus, P. 52.)

നിഷ്കർഷത്തിൽ, തന്ത്രഗ്രന്ഥസമുദയകാലം വേദാനന്തരം എന്നും സിദ്ധിക്കുന്നു. അപ്പോൾ, പൂർവ്വാപരപ്രതിപാദനങ്ങൾ അന്യോന്യവിരോധമെന്യേ തന്നെ സ്വീകാര്യങ്ങളായിത്തീരുന്നു മാണല്ലോ.

പ്രസ്തുതപുസ്തകത്തിൽ, ശ്രീശങ്കരാനന്ദസ്വാമി തന്ത്രസംബന്ധമായി വേറെയും പല സാരമേറിയ കാര്യങ്ങൾ പ്രതിപാദിച്ചിട്ടുള്ളതു്, തന്ത്രവിദ്യാർത്ഥികൾക്കു് വിശേഷതഃ ശ്രദ്ധേയമാണു്. താന്ത്രികപ്രതിമകൾക്കും, വൈദികദേവതകൾക്കും തമ്മിലുള്ള സംബന്ധം, ഉപനിഷദ്ഗീതാദിപ്രതിപാദിതമായ ഊർദ്ധ്വമൂലാശ്വത്ഥബ്രഹ്മം, യാജ്ഞികകാണ്ഡങ്ങളിൽ യൂപമായും, തന്ത്രങ്ങളിൽ അചലമായും, ശിവലിംഗമായും പരിണമിച്ചിരിക്കുന്ന പ്രകാരം, ഷട്ചക്രം, യന്ത്രം മുതലായവയ്ക്കു് വൈദികമായിട്ടുള്ള മൗലികത്വം മുതലായവ അക്കൂട്ടത്തിൽ പ്രാധാന്യമേറിയവയാണു്.

അദ്ദേഹം പൊതുവേ തന്ത്രത്തെപ്പററി പറഞ്ഞിരിക്കുന്നതു തന്നെ നമുക്കു പ്രത്യേകം ശ്രദ്ധേയമായിട്ടാണു് കാണുന്നതു്. നോക്കുക:—

*താന്ത്രികാനുഷ്ഠാനങ്ങൾ ജാതി, മതം, സ്ത്രീപുംസഭേദം എന്നിവയ്ക്കു വിധേയങ്ങളായി നിൽക്കുന്നില്ല. അദ്വൈതവേദാന്തികളൊഴിച്ചുള്ള എല്ലാ ദ്വൈതികളും അദ്വൈതികളും സ്വമതാനുഷ്ഠാനാദികളിൽ താന്ത്രികവിധികളെ അനുസരിച്ചുവരുന്നു. പൊതുവേ പറഞ്ഞാൽ താന്ത്രികമതഗന്ധം സാമുദായികവും, മതപരവും, രാജ്യകീയവും ആയ എല്ലാ വിഭാഗങ്ങളിലും അഭിവ്യാപിച്ചാണു കിടക്കുന്നതു്. ഇന്നത്തെ ഹൈന്ദവമതമാകട്ടെ മിക്കവാറും എല്ലാക്കാര്യങ്ങളിലും താന്ത്രികവിധികൾക്കു വിധേയമായിട്ടാണു് കാണപ്പെടുന്നതു്. ഈ നിലയ്ക്കു് ഇന്നത്തെ ഹൈന്ദവസമുദായത്തിൽ തന്ത്രങ്ങൾക്കു് പ്രധാനസ്ഥാനമുണ്ടെന്നുള്ളതു് അത്യന്തം സ്പഷ്ടവുമാണു്.

---

*"The observance of the Taturic rites is not restricted to caste, creed or sex. All the qualified non-dualists and dualists except the non dualist Vedantins, follow the injunctions of the Tantras in their religious practices. Practically speaking, Tantricism has saturated all the spheres, social, religious and political. Nearly all rites of the modern Hinduism are enjoined by the Tantric injunctions. Thus we see that the Tantras are still dominant in the modern Hindu society." (Chapter II, P. 43)

## X. കേരളദേശവും തന്ത്രവും.

കേരളദേശത്തിന്റെ ഉല്പത്തിയോടുകൂടിത്തന്നെ തന്ത്രവും കേരളത്തിൽ പ്രചരിച്ചിരിക്കുന്നു എന്നാണു് പ്രമാണപ്രകാരം പറയേണ്ടിയിരിക്കുന്നതു്. ആഭ്യൂഹികപ്രസ്ഥാനത്തിലും ആഗമികപ്രസ്ഥാനത്തിലും ആയി കേരളദേശത്തിനു രണ്ടുതരം ചരിത്രങ്ങൾ ഉണ്ടെന്നു പറയാം. ആദ്യത്തേതു് പുതിയതരം ഭൂഗർഭശാസ്ത്രജ്ഞന്മാരും, സമുദായശാസ്ത്രജ്ഞന്മാരും, നരവംശശാസ്ത്രജ്ഞന്മാരും, മററുംകൂടി അനുമാനമാർഗ്ഗേണ ചമച്ചിട്ടുള്ളതാണു്. രണ്ടാമത്തെ പറഞ്ഞതു്, പൌരാണികവും ഏതദ്ദേശീയരചിതവും, പാരമ്പര്യപ്രതിഷ്ഠിതവും, പ്രത്യക്ഷാനുഭവാംശങ്ങളോടുകൂടിയതും ആകുന്നു താനും. രണ്ടാമത്തെ പറഞ്ഞ പക്ഷപ്രകാരമുള്ള ഗ്രന്ഥങ്ങളാണു 'കേരളചരിതം', 'കേരളമാഹാത്മ്യം'' മുതലായവ. 'ശ്രീവഞ്ചിസേതുലക്ഷ്മീഗ്രന്ഥാവലി'യിൽ ൧൪-ാംസംഖ്യയായി പ്രസിദ്ധീകരിച്ചിട്ടുള്ള "കേരളചരിതം" എന്ന പുസ്തകത്തിൽ "ഭൂമിക്കു രക്ഷവേണമെന്നു കല്പിച്ചു് നൂററെട്ടു് ഈശപ്രതിഷ്ഠ ചെയ്തു" (വശം ൧) എന്നും, "അവിടെ അനേകം പരദേവതമാരെ സങ്കല്പിച്ചു; വിളക്കും പൂജയും കല്പിച്ചു; സമുദ്രതീരത്തിങ്കൽ ദുർഗ്ഗാദേവിയെയും പ്രതിഷ്ഠിച്ചു; മലയതുവിൽ ശാസ്താവിനേയും പ്രതിഷ്ഠിച്ചു; നാഗവും, ഭൂതവും പ്രതിഷ്ഠിച്ചു; കനകചൂർണ്ണം വിതറി; രാശിപ്പണം അടിപ്പിച്ചു, നിധിവച്ചു—ഭൂമിയിളക്കം തീർത്തിരിക്കുന്നതിന്റെ ശേഷം" എന്നും മററും കാണപ്പെടുന്നു.

തൃശ്ശിവപേരൂർ ഭാരതവിലാസം അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതും, കൊല്ലവർഷം ൯-ാം നൂററാണ്ടിനിടയ്ക്കു പകർത്തിയെഴുതിയതും ആയ ഒരു 'കേരളോൽപത്തി'യിൽ—

"ഭൂമി ഉണ്ടാക്കി മലയാളമെന്നു പേരുമിട്ടു് അതിനെ രക്ഷിപ്പാനായിട്ടു് നൂറെറട്ടു് ഈശപ്രതിഷ്ഠയും ചെയ്തു" (വശം ൧) എന്നും ഉണ്ടു്. ആ പുസ്തകത്തിന്റെ തന്നെ മൂന്നും നാലും വശങ്ങളിൽ, "അതിന്റെ ശേഷം പരിഷയിൽ ചിലർക്കു് തന്ത്രപ്രവൃത്തിയും കൊടുത്തു. നാലു ഗ്രാമത്തിലുള്ള ഇരിങ്ങാടിക്കൂട ഗ്രാമത്തിലും തരുണനെല്ലൂരും കൈവട്ടക എടുത്തു തുടങ്ങിയതു്." എന്നു പറഞ്ഞിരിക്കുന്നു. അതിന്റെതന്നെ ൨൧-ാംവശത്തു് "ചേര

മാൻകാട്ട നൂററുപത്തുകാതം വഴിനാട്ടും, തൊണ്ണൂററാറു നഗരവും, നാലായിരത്തി നാനൂററി നാല്പത്തെട്ടു (൪൪൪൮) പ്രതിഷ്ഠയും, നൂററെട്ടു ദുർഗ്ഗാലയവും, ആയിരത്തെട്ടു നാല്പത്തീരടിയും, അറുപത്തിനാലു ഗ്രാമവും — ഇങ്ങനെ അത്രേ ചേരമാൻ നാട്ടിലേ അവസ്ഥ." എന്നും കാണ്മാനുണ്ട്. മഹാത്മാവായിരുന്ന ഡിപോൻ പാച്ചുമൂത്തതു നിർമ്മിച്ചിട്ടുള്ള "കേരളവിശേഷനിയമം" എന്ന ഭാഷാഗദ്യഗ്രന്ഥത്തിൽ രണ്ടാമദ്ധ്യായത്തിൽ,

"പരശുരാമനിയോഗംകൊണ്ടു തന്ത്രം സ്വീകരിച്ച തരണനല്ലൂർനമ്പൂരിപ്പാട് തന്ത്രത്തിങ്കൽ ഏററവും പ്രസിദ്ധനാകുന്നു" എന്നും, ഒന്നാമദ്ധ്യായത്തിൽ, "അയ്യപ്പൻകാവ്, ഭദ്രകാളിവട്ടം, വേട്ടയ്ക്കൊരുമകൻ കോവിൽ, സുബ്രഹ്മണ്യൻ, ദുർഗ്ഗാ ഇങ്ങനെ കാമ്യപ്രതിഫലം കൊടുക്കുന്ന ദൈവങ്ങളേയും, ശിവവിഷ്ണുബിംബങ്ങളേയും പ്രതിഷ്ഠിച്ചു" എന്നും പറഞ്ഞിരിക്കുന്നു ഇതിലേ പ്രതിഷ്ഠാകർത്താവു പരശുരാമനാണെന്നു പ്രത്യേകം പറയുവാനുണ്ട്. ഇത്രമാത്രവുമല്ല, "യഥാശക്തി പൂജകളും, പാട്ട്, തീയാട്ട്, കളത്തി, കൂത്ത്, വിളക്ക്, വേല, താലപ്പൊലി, കളംപൂജ, കാളിയൂട്ട്, ഉത്സവം, പൂരം മുതലായി തത്തദ്ദേവതകൾക്ക് അപൂർവ്വാധാരങ്ങളും, മഹാഘോഷങ്ങളും കല്പിച്ചു. ഇങ്ങനെ ധനം, ധാന്യം ഉത്സവാദിഘോഷങ്ങൾ ഇത്തുകളേക്കൊണ്ടും, സമ്പൽസമൃദ്ധികൊണ്ടും കേരളം സ്വർഗ്ഗസദൃശമായിരിക്കട്ടെ എന്നും കല്പിച്ചു." എന്നിങ്ങനെ പരശുരാമസ്വാമി കല്പിച്ച ഏർപ്പാടുകളേ വീണ്ടും വിവരിച്ചിട്ടുണ്ട്. ബ്രഹ്മാണ്ഡപുരാണാന്തർഗ്ഗതമെന്നു കാണപ്പെടുന്നതും, ഗർഗ്ഗയുധിഷ്ഠിരസംവാദാത്മകവും, നൂറദ്ധ്യായത്തോടുകൂടിയതും, രണ്ടായിരത്തി മുന്നൂറോളം ശ്ലോകങ്ങളുള്ളതും ആയ ഒരു വലിയ കൃതിയാണു് സംസ്കൃത'കേരളമാഹാത്മ്യം'. ആ ഗ്രന്ഥത്തിലും, ദേവാലയപ്രതിഷ്ഠ — തന്ത്രപ്രദാനം മുതലായവ ശ്രീപരശുരാമകൃതമെന്നുതന്നെ കാണപ്പെടുന്നുണ്ട്. അതിൽനിന്നും ചില ചില ഭാഗങ്ങൾ ഉദാഹരണത്തിനായി ഉദ്ധരിക്കാം.

"ഇത്യുക്താ വിരതേ ശംഭൗ ഭഗവാൻ വിഷ്ണുരബ്രവീൽ —

"ഏതദ് ഭൂമൗ തു ഭൂപതാം ത്വയാസ്തു മമ ശാസനാൽ
ഷണ്ണവിംശസഹസ്രാണി ക്ഷേത്രാണി കുരു ഭാർഗ്ഗവ!

ത്രയസ്ത്രിംശാദിഭിർദ്ദേവൈർ ബ്രഹ്മണാ ശങ്കരേണ ച
സാകം സമേത്യ ത്വദ്ഭൂമൗ വസാമ്യഹമരിന്ദമ!
യാവൽകാലം ഭവേദസ്യാം ഭൂമൗ ധർമ്മസ്യ സംസ്ഥിതിഃ
താവൽകാലം ഭൃഗുശ്രേഷ്ഠ! മത്സാന്നിധ്യം ഭവിഷ്യതി"

(അദ്ധ്യായം ൯ പുറം ൨൮)

"തച്ഛ്രുത്വാ വചനം ദേവാഃ ശങ്കരപ്രമുഖാസ്തദാ
പ്രത്യൂചുഃ പരമപ്രീതാഃ ഭാർഗ്ഗവം മുനിപുംഗവം:—
'യത്ര യത്ര ച ദേവാനാമാലയം കാരയിഷ്യസി
തത്ര തത്ര സദാഽസ്മാകം സാന്നിധ്യം ച ഭവിഷ്യതി.
ബ്രാഹ്മണൈർവേദവിദ്ഭിശ്ച ധർമ്മിഷ്ഠൈസ്തന്ത്രപാരഗൈഃ
പൂജാം പ്രത്യഹമസ്മാകം കാരയ ത്വം ഭൃഗൂത്തമ."

(അദ്ധ്യായം ൧൧ പുറം ൨൩)

"ഉത്തരാത്തിൻ ദ്വിജാനത്ര ഗോദാവര്യുപസേവിതാൻ
കല്പയാമാസ ദേവാനാം പൂജാർത്ഥം ഭൃഗുസത്തമഃ
തന്ത്രിണോ ദ്വാദശ ശ്രേഷ്ഠാൻ പ്രതിഷ്ഠാർത്ഥമകല്പയൽ
ചതുസ്ത്രിംശസഹസ്രം ച ദേവാലയമകല്പയൽ."

(അദ്ധ്യായം ൧൪ പുറം ൪൦)

"തതഃ കേരളദേശസ്യ രക്ഷാർത്ഥം ഭൃഗുനന്ദനഃ
ഖടപുര്യാം മഹാഗ്രാമേ സമന്താദ് വിചരൻ പ്രഭുഃ
മന്ത്രശാസ്ത്രസ്യ തത്വജ്ഞാൻ ഷട്കർമ്മകുശലാനപി
ഷണ്മന്ത്രവാദിനോ വിപ്രാനാനീയാസ്ഥാപയൽ പ്രഭുഃ"

(അദ്ധ്യായം ൧൯ പുറം ൭൧)

'തന്ത്രപ്രദാനം' എന്ന ഇരുപതാമദ്ധ്യായത്തിൽ 'തരണനല്ലൂരി'ന് തന്ത്രം നൽകിയ കഥയും പറയപ്പെട്ടിട്ടുണ്ട്. കാഞ്ചീപുരത്തുനിന്നാണ് 'തരണനല്ലൂരി'നെ സമാനയിച്ചത്. കരകവിഞ്ഞു കിടന്ന കാവേരീനദിയെ തപോവൈഭവം വഴി തരണം ചെയ്യുക നിമിത്തം,

"തേന ത്വം 'തരണോ' നാമ്നാ ഭവിഷ്യസി"

എന്ന ഭാർഗ്ഗവരാമൻ അരുളിച്ചെയ്തതാണത്രേ. തുടർന്ന്,

'കേരളീയദ്വിജാതീനാം ശ്രേഷ്ഠശ്ചാപി ഭവിഷ്യസി"

എന്നും കല്പിച്ചിട്ട്,

"സംഗമേശപുരേ തസ്യൈ ഗ്രാമം ച പ്രദദൗ പ്രഭുഃ"

അതായതു്, ഇരിങ്ങാലക്കുടയിൽ താമസിപ്പിച്ചു എന്നും പറഞ്ഞിരിക്കുന്നു. ഗ്രന്ഥകാരൻ തുടരുന്നു:—

"ഗൃഹസ്ഥധർമ്മം ചാശ്രിത്യ സ്ഥാതവ്യം ഭവതാ ദ്വിജ!
ചതുർവിംശസാഹസ്രാണാം ക്ഷേത്രാണാം തന്ത്രമസ്തു തേ.

ഇത്യുക്ത്വാഽദാദഭദ്രേഭ്യോളം ദീപസ്തംഭം ച ശാശ്വതം
ദ്വാദശ ബ്രാഹ്മണാൻ ശിഷ്യാനാചാരാംശ്ച ദ്വിജോത്തമഃ

സർവൈകരൂപജ്ഞാനാം ഭൂമിം ചാദാൽ സകസ്യമോദകം,
ക്ഷേത്രാണാം താമ്രപട്ടഞ്ച കല്പയിത്വാ ഗതോ മുനിഃ"

(അദ്ധ്യായം ൨൭ പുറം ൪൪)

ചക്രപാണേഃ പ്രതിഷ്ഠാഞ്ച ചകാര വിധിവന്മുദാ
ദുർഗ്ഗാശ്രയേ ദ്വിജശ്രേഷ്ഠാംസ്തൽപൂജാത്മകല്പയൽ
തസ്മൈ ദ്വിജേന്ദ്രായ തന്ത്രം ച പ്രദദൗ പ്രഭുഃ"

എന്നു വീണ്ടും ൨൮-ാം അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നു.

പണ്ഡിതനായ മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ കേരളത്തിന്റെ ആദ്യന്തപ്രാചീനചരിത്രത്തിൽ ഇലോം ശ്രദ്ധാലുവും, വിശിഷ്ടവിചാരകനും ആയിരുന്നു. കേരളചരിത്ര സംബന്ധമായി ഗദ്യത്തിലും പദ്യത്തിലും അവിടുന്നെഴുതിയിട്ടുള്ള പ്രബന്ധങ്ങൾ അനവധിയാണ്. 'കേരളം' എന്ന പേരിൽ ഒരു ചരിത്രമഹാകാവ്യം അവിടുന്ന് എഴുതാൻ തുടങ്ങുകയും, ഏതാനും സർഗ്ഗങ്ങൾ അച്ചടിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഐതിഹ്യങ്ങളെ ചരിത്രലക്ഷ്യങ്ങളോടും അനുഭവങ്ങളോടും യുക്തിപൂർവ്വം തട്ടിച്ചിണക്കി നിർമ്മിച്ചിരിക്കുന്ന പ്രസ്തുതകൃതിയിലും, കേരളത്തിലെ ദേവദേവീപ്രതിഷ്ഠകൾ അതിപുരാതനകാലികങ്ങളാണെന്നു സ്വീകരിച്ചിട്ടുണ്ട്. ആ പുസ്തകത്തിൽനിന്ന് ഏതാനും ഭാഗം ഇവിടെ കാണിക്കാം—

"ആവുന്നതും നന്ദികമൻ പാമ്പുങ്കാവുള്ളിടത്തും വന-
ദൈവതങ്ങൾ
മേവുന്നിടത്തും പതിവായ് വണങ്ങിപ്പോവുന്നമട്ടായവരാ-
ദരിച്ചു."

(സർഗ്ഗം ൫ ശ്ലോകം ൨൪)

കാവുകൾ.

"കോട്ടദൈവനിരയേ ക്രമത്തിലായ്
കൂട്ടുചേൎന്ന കുലദൈവമാക്കിനാർ
നീട്ടമാൎന്ന നയയോഗവൈഭവാൽ
നാട്ടുകാൎക്കുപകാരമാം വിധം. ൫

കാളി, ചാത്തർ, കരുമോൻ, മഹാകൊട്ട-
ക്കാളി, നാഗർ, മണിനാഗയക്ഷികൾ
കോളിലിത്തരമനന്യദൈവതാ-
ചാളിയുണ്ടു കുലദൈവമേവനം. ൬

ധൎമ്മദൈവനിലയിൽ ഗൃഹങ്ങളിൽ
ശൎമ്മമോൎത്തു കുടിവെച്ചു നിത്യവും
കൎമ്മമുള്ളതു കഴിച്ചിടുന്നതും
ധൎമ്മമാണെവിടെയും [illegible]. ൭

അമ്പലങ്ങൾ.

ഉള്ളഴിഞ്ഞു ശിവവിഷ്ണുമുഖ്യരാ-
യുള്ള ദേവകളെയും [illegible]
കള്ളമററു കുലദൈവമാക്കി, മ-
ററുള്ളവൎക്കുമിതവൎക്കുമാ ദ്വിജർ. ൮

വമ്പലച്ചിലണയാപ്പടിക്കു ന-
ല്ലമ്പലങ്ങൾ പണിയിച്ചു വാസ്തുകം
മുൻപ്രകാരനിലയിൽ പ്രതിഷ്ഠയാം
സമ്പ്രദായമവർ ചെയ്തു താന്ത്രികം. ൯

... ... ... ...

... ... ... ...

കണ്ടതെന്തൃഷി ഭാൎഗ്ഗവൻ തരം-
കണ്ട മററവർ ചമച്ചതെന്നുമായ്
ഉണ്ടസംഖ്യമിഹ ദേവതാലയം
പണ്ടനേകർ തപമാൎന്നിരുന്നിടം. ൧൧

ദുൎഗ്ഗപാൎവതിരുപത്തുനാലു ശാ-
സ്താക്കളുണ്ടു ഗിരിശൃംഗമാലയിൽ;
ദുൎഗ്ഗമാരിവിടെ ഭദ്രമെട്ടുമാ-
യീക്കടൽക്കരയിലുണ്ടു പണ്ടുപോൽ. ൧൨

ദേവദേവഗൃഹമായിരത്തിൽ മേ-
ലേവമേ ഹരിനിവാസമന്ദിരം;
കേവലം പലതരത്തിലിത്തരം
ദേവതാലയവിശേഷമെത്രയോ! ൫൩

ക്ഷേത്രനിർമ്മിതി പരിഷ്കൃതിക്രമം
മാത്രമാണു ചില തക്ഷയുക്തിയാൽ;
അത്ര ദൈവതഗണപ്രതിഷ്ഠകൾ-
ക്കെത്രയോ പഴമയെന്നുമാം ചിലർ. ൫൪

പൂതമാകുമൊരു ബോധിസത്ത്വജീ-
മൂതവാഹമതതത്ത്വമാദ്യമേ
സ്ഫീതമാണിവിടെയെന്നു ബൌദ്ധരിൽ
പ്രീതരായി മലയാളിലോകർ പോൽ. ൫൫

എന്തിനീവക വിചാര, മുള്ളഴി-
ഞ്ഞന്തിനം തനിമയേറ്റു മന്തണർ
മുന്തിടും ഗുണമൊടമ്പലങ്ങളെ-
പ്പുന്തിയാമ്പടി പരത്തി നിശ്ചയം. ൫൬

ദേശമുള്ളിടമടച്ചു നാട്ടുകാ-
ർക്കീശമന്ദിരമസംഖ്യമിങ്ങനെ
ആശപോലെ പണിയിച്ചിതേവനും
ക്ലേശമററു വിളസേവ ചെയ്യുവാൻ." ൫൭

[കേരളം - സർഗ്ഗം ൨]

ആയില്യം തിരുനാൾ, വിശാഖം തിരുനാൾ, ശ്രീമൂലം തിരുനാൾ എന്നീ മഹാരാജാക്കന്മാരുടെ ആശ്രിതനായി, വിദ്വാൻ മാപ്പിളത്തിരുമുല്പാട് എന്ന പ്രസിദ്ധിയോടെ, 'നാരായണീയ' വ്യാഖ്യാനം മുതലായ പ്രൌഢഗ്രന്ഥങ്ങളുടെ കർത്താവായി, കൃഷ്ണപുരത്തു വടക്കേക്കോവിലകത്തു ഗോപാലൻ കേരളവർമ്മൻ തിരുമുല്പാട് എന്നൊരു മഹാൻ കഴിഞ്ഞ ശതവർഷത്തിൽ ജീവിച്ചിരുന്നു. ആയില്യംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ കല്പനയോടുകൂടി ബഹുമാനപ്പെട്ട സദർക്കോർട്ടിൽ ഒന്നാം ജഡ്ജിയായിരുന്ന എം. സദാശിവൻ പിള്ള അവർകൾ ... ... ... സദർകോർട്ടു പണ്ഡിതരായിരുന്ന ബ്രഹ്മശ്രീ അപ്പു അയ്യങ്കാര

ശാസ്ത്രികളെക്കൊണ്ടു്, ധർമ്മശാസ്ത്രം, പുരാണം, സദാചാരം മുതലായ പ്രമാണങ്ങളെ പരിശോധിപ്പിച്ചും, തമ്പ്രാക്കൾ മുതലായവരുടെ രേഖകളെ അവലംബിച്ചും, കോടതി ആവശ്യത്തിനു കൂടി ഉതകത്തക്കവിധത്തിൽ എഴുതിച്ചുവന്ന 'കേരളാവകാശക്രമം' എന്ന ഭാഷാഗദ്യഗ്രന്ഥം പൂർത്തിയാവുംമുമ്പ്, പ്രസ്തുത ശാസ്ത്രികൾ ദിവംഗതനായിപ്പോയി; പിന്നെ ആ പുസ്തകം പൂർത്തിയാക്കി അച്ചടിപ്പിച്ചതു് പ്രസ്തുത മാപ്പിളത്തിരുമുല്പാടാകുന്നു. എട്ടദ്ധ്യായങ്ങളും, ആകെ ഇരുന്നൂറോളം പുറങ്ങളും ഉള്ള ആ പുസ്തകം, സംഗതിവശാൽ ഒരു കാലത്തു വലിയ ഒച്ചപ്പാടുളവാക്കിയിട്ടുള്ളതത്രേ. 'കേരളാവകാശക്രമ'ത്തിന്റെ മൂന്നാമദ്ധ്യായത്തിൽ, "ക്ഷേത്രങ്ങളേയും ഊരാണ്മകളേയും കുറിച്ചു്" ആണ് വിവരിച്ചിരിക്കുന്നതു്. അതിൽ ൧൧൯-ാം വകുപ്പിൽ, "മേല്പറഞ്ഞ ക്ഷേത്രങ്ങൾ കൂടാതെയും മലയാളത്തിൽ നാലു പ്രകാരം ക്ഷേത്രങ്ങളും നാലു പ്രകാരം ഊരാണ്മകളും ഉള്ളതാകുന്നു. ഒന്നാമതു് - പരശുരാമൻ പ്രതിഷ്ഠചെയ്ത ക്ഷേത്രങ്ങൾ-" എന്നു പറഞ്ഞു കാണുന്നുണ്ടു്. ഇത്തരം പ്രാമാണികഗ്രന്ഥങ്ങളിൽ നിന്നും, ശ്രുതിമൂലങ്ങളായ ആപ്തവചനങ്ങളിൽ നിന്നും, അതിപുരാതനകാലം മുതല്ക്കുതന്നെ - കേരളപ്രതിഷ്ഠയോടുകൂടിത്തന്നെ - ക്ഷേത്രങ്ങളും തന്ത്രങ്ങളും കേരളത്തിൽ വ്യാപിച്ചുകഴിഞ്ഞിരിയ്ക്കുന്നു എന്നു നമുക്കു മനസ്സിലാക്കാൻ കഴിയുന്നു.

അങ്ങനെ ഒരു ചരിത്രാതീതകാലത്തു് ക്ഷേത്രങ്ങൾ ഉണ്ടെന്നു സമ്മതിക്കുവാൻ നവീനചരിത്രജ്ഞന്മാർക്കു് വലിയ വൈഷമ്യം വരാമെന്നുള്ളതു വാസ്തവംതന്നെ. ഇവിടെ, പരേതനായ പണ്ഡിതമൂർദ്ധന്യൻ പി. കെ. നാരായണപിള്ള അവർകളുടെ "ചെമ്പകശ്ശേരി രാജാവിന്റെ കാലത്തെ അമ്പലപ്പുഴ ഉത്സവം" എന്ന ഉപന്യാസം അത്തരക്കാർ ഒന്നു നോക്കേണ്ടതാണ്. അദ്ദേഹം പറയുന്നതാവിതു :—

"വൈദികകാലത്തിന്റെ ചരമദശയിൽ ക്ഷേത്രങ്ങൾ ഉണ്ടായിരുന്നില്ലെന്നു വാദിക്കുവാൻ നിവൃത്തിയില്ലാത്തവിധം ലക്ഷ്യങ്ങൾ സ്പഷ്ടമായിരിക്കുന്നു.

"ദേവതായതനാനി കമ്പന്തേ, ദൈവതപ്രതിമാ ഹസന്തി, ഗായന്തി, നൃത്യന്തി, സ്ഫുടന്തി, ഖിദ്യന്തി, ഉന്മീലന്തി, നിമീലന്തി" — ഇത്യാദി 'അത്ഭുത' ബ്രാഹ്മണത്തിലും,[1] "അഥ യത്രൈതദ്ദൈവതാനി നൃത്യന്തി ശ്ച്യോതന്തി ഹസന്തി ഗായന്തി വാന്യാനി രൂപാണി കുർവന്തി" എന്ന 'കൌശികസൂത്ര'ത്തിലും കാണുന്ന ഭാഗങ്ങൾ ഇതിലേയ്ക്കു പ്രബലങ്ങളായ പ്രമാണങ്ങളാകുന്നു. ഗൌതമന്റെയും ആപസ്തംബന്റെയും ധർമ്മസൂത്രങ്ങളിലും, പുരാണങ്ങളിലും ദേവതാപ്രതിമകളെപ്പററിയുള്ള പ്രസ്താവനകളുടെ ആധിക്യം ബിംബാരാധനയുടെ പ്രചുരമായ പ്രചാരത്തെ വിശദീകരിക്കുന്നു." വൈദികകാലത്തുതന്നെ ക്ഷേത്രങ്ങൾ ഉണ്ടായിരുന്നുവെന്നതിന് ഈ വിധത്തിൽ പ്രമാണങ്ങളുണ്ട്. തൃപ്പൂണിത്തുറ, തിരുവല്ലാ, തിരുവനന്തപുരം മുതലായ മഹാക്ഷേത്രങ്ങൾ ഇല്ലാം പ്രാചീനപ്രതിഷ്ഠകളാണെന്നുള്ളതിന് അവയെ സംബന്ധിച്ച കലിവാക്യങ്ങളും മററും പ്രമാണങ്ങളാകുമല്ലോ. എന്നു മാത്രവുമല്ല, കേരളത്തിലെ മഹാക്ഷേത്രങ്ങിൽ ഒട്ടധികവും ഓരോതരം ദിവ്യമാഹാത്മ്യത്തോടുകൂടിയവയാണെന്നുള്ളതിന്, ഓരോ സ്ഥലപുരാണഗ്രന്ഥങ്ങളും, ക്ഷേത്രമാഹാത്മ്യഗ്രന്ഥങ്ങളും, ഐതിഹ്യങ്ങളും തെളിവുകളായിട്ടും ഉണ്ട്. ഇതെല്ലാം ചേർത്താലോചിക്കുമ്പോൾ, കേരളത്തിലെ തന്ത്രത്തിന് ഏകദേശം കേരളത്തോളം തന്നെ പഴക്കമുണ്ടെന്നു നമുക്കു ഗണിക്കേണ്ടതായും വരുന്നു.

## XI. കേരളത്തിലേ ക്ഷേത്രങ്ങൾ.

കന്യാകുമാരിമുതൽ കാഞ്ഞിരോട്ടുപുഴവരെ അഥവാ ഗോകർണ്ണംവരെ എത്ര വളരെ ക്ഷേത്രങ്ങൾ ഉണ്ടെന്നു പറയുവാനില്ലല്ലോ. ഇവയിൽ ദക്ഷിണകേരളക്ഷേത്രങ്ങൾ പലതും പല നിലകളിൽ പ്രസിദ്ധങ്ങളും, സ്വന്തം പ്രത്യേകതകളെ ഇപ്പോഴും പുലർത്തിപ്പോരുന്നവയും ആകുന്നു എന്നു പറയാം. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നു മൂന്നു ഖണ്ഡങ്ങളിലായിക്കിടക്കുന്ന ഈ മഹാക്ഷേത്രങ്ങളെ മലയാളികളെല്ലാവരും ഒരുപോലെ ആദരിച്ചുവരുന്നതുമുണ്ട്. ഇവയിൽ പ്രധാനപ്പെട്ട ചില ക്ഷേത്രങ്ങളുടെ പേരുകൾ ചുവടേ ചേർക്കാം:—

ക. തിരുവിതാംകൂറിൽ:— കന്യാകുമാരി, ശുചീന്ദ്രം, നാഗർകോവിൽ, തിരുപ്പതിസാരം, മണ്ടയ്ക്കാട്ട്, കുമാരകോവിൽ,

---

1. ഷഡ്വിംശബ്രാഹ്മണത്തിന്റെ അവസാനഭാഗം.

പത്മനാഭപുരം, തിരുവട്ടാർ, മുഞ്ചിറ, നെയ്യാററിൻകര, മലയിൻകീഴ്, തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രം, തിരുവല്ലം, ഉള്ളൂർ, തൃപ്പാപ്പൂർ, ശാറരങ്ങൽ, വക്കല, നാവായിക്കുളം, ആനന്ദവല്ലീശ്വരം, ആര്യങ്കാവ്, അച്ചൻകോവിൽ, ശബരിമല, ചെങ്ങന്നൂർ, പുലിയൂർ, അരിപ്പാട്, മാവേലിക്കര, തൃക്കുന്നപ്പുഴ, കണ്ടിയൂർ, ആറന്മുള, കവിയൂർ, തിരുവല്ല, തിരുക്കൊടിത്താനം, പെരുന്ന, അമ്പലപ്പുഴ, തകഴി, മുല്ലയ്ക്കൽ, തിരുവിഴ, ചേർത്തല, തുറവൂർ, പറവൂർ, തിരുവാർപ്പ്, തിരുനക്കര, വാസുദേവപുരം, ആർപ്പൂക്കര, കുമാരനല്ലൂർ, കിടങ്ങൂർ, ഏററുമാനൂർ, തിരുവഞ്ചിയൂർ, വൈക്കം, ഉദയനാപുരം, കടുത്തുരുത്തി, അയ്യാംകുടി, പാഴൂർ, രാമമങ്ഗലം, മൂവാററുപുഴ, കല്ലിൽ, ആദിത്യപുരം *, ഉദയൻപേരൂർ, തിരുവാലൂർ, തിരുമൂഴിക്കുളം, തൃക്കാക്കര, തൃക്കാരിയൂർ, കൈനിക്കര, ആലുവാ, ഇടപ്പള്ളി— ഇത്യാദി.

"ഈ സംസ്ഥാനത്തിൽ ആകപ്പാടെ പതിനായിരം ക്ഷേത്രങ്ങളും, പതിനയ്യായിരം മററു ചെറുതരം ദേവസ്ഥാനങ്ങളും ഉണ്ട്. ഇവയുടെ വകയായി ഒരു കോടി രൂപ വിലപിടിക്കുന്ന ഭൂമികൾ ഉണ്ട്." എന്ന് ശ്രീനാഗമയ്യാമഹാശയന്റെ തിരുവിതാംകൂർ ചരിത്രത്തിന്റെ സംഗ്രഹത്തിൽ ൨൫-ാം വശത്ത് പറഞ്ഞിരിക്കുന്നു. പ്രധാനപ്പെട്ട സർക്കാർക്ഷേത്രങ്ങൾ അയ്മ്പത്തൊൻപതെന്നും, അതിൽ പട്ടികചേർത്തു പറഞ്ഞിട്ടുണ്ട്.

൨. കൊച്ചിസ്സംസ്ഥാനത്ത്:—തൃപ്പൂണിത്തുറ, ചോററാനിക്കര, എറണാകുളം, പഴയന്നൂർ, ചിററൂർ, ചേരാനല്ലൂർ, ഇളംകുന്നപ്പുഴ, തിരുവഞ്ചിക്കുളം, കൊടുങ്ങല്ലൂർ, അന്നമനട, തിരുവൈരാണിക്കുളം, ഇരിങ്ങാലക്കുട, പെരുവനം, ഊരകം, മുളകുന്നത്തുകാവ്, നെല്ലുവായ, തൃശ്ശിവപേരൂർ, തൃപ്രയാർ, തിരുവില്വാമല, കടവല്ലൂർ, ചേന്നമംഗലം, തൃക്കൂർ, വെങ്ങാനല്ലൂർ, കുമ്പളം, തലപ്പള്ളിയിൽ തളി— ഇത്യാദി.

---

* ഇത് കടുത്തുരുത്തിക്കു സമീപമുള്ള ഒരു പ്രധാനപ്പെട്ട ആദിത്യക്ഷേത്രമാണ്. ആദിത്യപ്രതിഷ്ഠയുള്ള ഒരു ക്ഷേത്രം തേടി 'കാശ്മീര'ത്തു ചെന്നാണ് ചിലർ കണ്ടുപിടിച്ചു കാണുന്നുള്ളത്. അപ്പോൾ, തിരുവിതാംകൂറിൽ തന്നെ, രോഗശമനത്തിന് വിശിഷ്യ നേത്രരോഗശമനത്തിന് കീർത്തിപ്പെട്ടുപോന്ന ഒരാദിത്യക്ഷേത്രമുള്ളത് എടുത്തു പറയേണ്ടതാണല്ലോ.

൯. മലബാറിൽ:— ഗുരുവായൂർ, മുക്കോല (മുക്തിസ്ഥലി), വേദാരണ്യം, തിരുനാവായ, തൃപ്പിറങ്ങോട്ട്, ചമ്രവട്ടം, ആലത്തൂർ, തൃക്കണ്ടിയൂർ, തൃച്ചെറുമന്നം (കൊട്ടിയൂര), തിരുമാന്ധാംകുന്ന്, തിരുനെല്ലി, ശ്രീപോർക്കലി, തിരുവങ്ങാട്ട്, തൃച്ചംബരം, തളിപ്പറമ്പ് (പെരിഞ്ചെല്ലൂർ), തൃച്ചെറുകുന്നം, കോഴിക്കോട്ടുതളി, കാച്ചാംകുറിച്ചി, കല്ലായ്ക്കളങ്ങര, കോങ്ങാട്ട്, കിള്ളിക്കുറിശ്ശി, തൃത്താല, തിരുവേഗപ്പുറ, തൃക്കഴിക്കാട്ട്, കൊടിക്കുന്ന്, പന്നിയൂര, കരിമ്പുഴ, ഇന്ത്യനൂര്, പന്തലൂര്, വെൺകോട്ട, പൊന്മോള, തൃക്കളെവൂർ, മണ്ണൂർ, നല്ലൂർ, കേരളേശപുരം, വെട്ടത്തുവിഷ്ണു, നറുങ്കൈത, വള്ളൂർക്കാവ്, തൃക്കണ്ടോട്ട്, നീലേശ്വരം— ഇത്യാദി അസംഖ്യം.

സ്വല്പം ഭേദപ്പെട്ട ഓരോ ദേശത്തും ഓരോ പ്രധാന ക്ഷേത്രങ്ങൾ കേരളത്തിലുണ്ടെന്നുള്ളത് നമുക്കിന്നും അനുഭവസിദ്ധമാണല്ലോ. അവയിൽ എത്രയോ കുറച്ചെണ്ണം മാത്രമേ ഇവിടെ സ്മരിക്കപ്പെട്ടിട്ടുള്ളു.

## XII. കേരളക്ഷേത്രങ്ങളിലെ മൂർത്തികൾ.

ക്ഷേത്രങ്ങളെന്നപോലെ ക്ഷേത്രസ്ഥമൂർത്തികളും കേരളത്തിൽ സംഖ്യാതീതങ്ങളാണ്. ഓരോ മൂർത്തികൾക്കും ധ്യാനഭേദേന ഉള്ള വൈവിധ്യവും അപരിമിതമത്രെ. ഉദാഹരണത്തിന് ശിവനെത്തന്നെ എടുക്കാം. ദക്ഷിണാമൂർത്തി, ശങ്കരനാരായണൻ, അർദ്ധനാരീശ്വരൻ, കിരാതരുദ്രൻ, സോമാസ്കന്ദൻ, ചന്ദ്രശേഖരൻ, വൃഷാരൂഢൻ, ഗംഗാധരൻ, ത്രിപുരാന്തകൻ, മൃത്യുഞ്ജയൻ, കാലാന്തകൻ, അഘോരൻ — ഇത്യാദിയായി അമ്പതിൽപരം ശിവഭേദം പറയപ്പെട്ടു കാണ്മാനുണ്ട് *. വിഷ്ണുഭേദമൂർത്തികളും, ദേവീഭേദമൂർത്തികളും, ഇതിൽ കുറവല്ലാതെയും ഉണ്ട് †. ഇവയ്ക്കും പുറമേ, അഷ്ടദിക്പാലന്മാർ, ബ്രഹ്മാവ്, സൂര്യൻ, ഗണപതി, സുബ്രഹ്മണ്യൻ, ശാസ്താവ്, കാമദേവൻ, ഹനുമാൻ, ഗരുഡൻ, അശ്വികൾ, പിതൃക്കൾ, അപ്സരസ്സുകൾ, സപ്തർഷികൾ, നാഗങ്ങൾ, യക്ഷികൾ, അസുര-

* ശില്പരത്നം ഉത്തരഭാഗം ൨൨-ാമധ്യായം നോക്കുക.
† „ „ ൨൩-ം, ൨൪-ം അദ്ധ്യായം നോക്കുക.

ദാനവ-പിശാച - വേതാള - നവഗ്രഹ - ഗൃധ്രാദികൾ ആയി അസംഖ്യമസംഖ്യം മൂത്തികൾ ഉപാസിക്കപ്പെട്ടുവരുന്നതായും കാണാം.* എന്നാൽ ഇപ്പറഞ്ഞതരം മൂത്തികൾക്കെല്ലാം ക്ഷേത്രങ്ങൾ നിർദ്ദേശിച്ചെടുക്കുക എളുതായ കാര്യമല്ല. എങ്കിലും, ശിവൻ,- വിഷ്ണു, ഭദ്രകാളി, ദുർഗ്ഗ, ഗണപതി, സുബ്രഹ്മണ്യൻ, സരസ്വതി, ശാസ്താവ്, ശങ്കരനാരായണൻ, ശ്രീരാമൻ, ശ്രീകൃഷ്ണൻ, നരസിംഹം, ശ്രീഭഗവതി, ശ്രീപാർവ്വതി - മുതലായ മൂത്തികളുടെ ക്ഷേത്രങ്ങൾ ധാരാളമാണെന്നു പറയാം. ആദിത്യക്ഷേത്രങ്ങൾ ദുർല്ലഭമായിട്ടുണ്ട്. ഹനുമത് ക്ഷേത്രങ്ങളും, ധന്വന്തരിക്ഷേത്രങ്ങളും, വരാഹമൂത്തിക്ഷേത്രങ്ങളും, കുറേക്കൂടി സുലഭമായിട്ടുണ്ടെന്നും പറയാം. ബ്രഹ്മാവിന്റെ ക്ഷേത്രങ്ങൾ ധാരാളമില്ല. മലബാറിൽ തിരൂർ തീവണ്ടിസ്റ്റേഷനടുത്ത് വേഞ്ഞേരിമനവകയായി ശ്രീകുബേരക്ഷേത്രമൊന്നുണ്ടെന്നറിയാം. തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ വേദവ്യാസഭഗവാനും, തിരുവല്ലത്ത് ശ്രീപരശുരാമനും പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളത് പ്രസിദ്ധമാണല്ലോ. ബ്രഹ്മൻകോവിലുകളിൽ ഒന്ന് തിരുവനന്തപുരത്താണെന്നുള്ളതും പറയേണ്ടതായിട്ടില്ല. ആലുവായ്ക്കുസമീപം കാലടിയിൽ ശ്രീശങ്കരാചാര്യസ്വാമികളെ പ്രതിഷ്ഠിച്ചിട്ടുള്ളത് ഇവിടെ അനുസ്മരിക്കേണ്ടതാകുന്നു. തിരുവഞ്ചിക്കുളത്ത് ചേരമാൻപെരുമാളെ പ്രതിഷ്ഠിച്ചിട്ടുള്ള കഥ പ്രത്യേകം പറയുവാനുള്ളതുമാണല്ലോ. ഈ പ്രതിഷ്ഠയോളം പ്രാചീനമാണെന്നുള്ളതും എടുത്തു പറയുവാനുണ്ട്. നാഗപ്രതിഷ്ഠ നാടൊട്ടുക്കുതന്നെ കേരളത്തിൽ കാണാൻ കഴിയുമല്ലോ; മിക്കവാറും വീടുതോറുംതന്നെ ഉണ്ടെന്നും പറയാവുന്നതാണ്. ഇരിങ്ങാലക്കുടക്ഷേത്രത്തിലെ മൂത്തി ഭരതനാണെന്നാണ് പ്രസിദ്ധി. മൂഴിക്കുളം ക്ഷേത്രത്തിൽ ലക്ഷ്മണനും, പടിയൂർ ക്ഷേത്രത്തിൽ ശത്രുഘ്നനുമാണത്രെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു്. കാഞ്ഞിരങ്ങോട്ട് ബലദേവമൂർത്തിയാണ് പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളതു്.

ചുരുക്കിപ്പറഞ്ഞാൽ, കേരളീയർക്ക് കേരളംകൊണ്ടുതന്നെ കഴിഞ്ഞുകൂടുവാനുള്ള നിലയിൽ പുണ്യസ്ഥലങ്ങളും കൂടി ഈ ക്ഷേത്രപ്രതിഷ്ഠാദ്വാരാ സിദ്ധിച്ചിട്ടുമുണ്ട്. ഉത്തരകേരളീയർക്ക് തിരുനെല്ലിയും, ദക്ഷിണകേരളീയർക്ക് തിരുവല്ലവും ഗയയോ

* ശില്പരത്നം ഉത്തരഭാഗം [illegible]-ാം അദ്ധ്യായം നോക്കുക.

രാമേശ്വരമോ പോലെയുള്ളതാണ്. തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രം ദക്ഷിണകൈലാസമെന്നു കേൾവിപ്പെട്ടതുമാണല്ലോ. തൃച്ചെറുമന്നം അഥവാ കൊട്ടിയൂർ (വടക്കേമലയാളത്തിൽ), ദക്ഷിണകാശിയായിട്ടും ഗണിക്കപ്പെട്ടും വന്ദിക്കപ്പെട്ടും വരുന്നു. നിള, ചൂർണ്ണി, പുല്ല, പമ്പ മുതലായ നദികൾക്ക്, ഗംഗായമുനാദിനദീമാഹാത്മ്യവും കല്പിച്ചു കണ്ടിട്ടുള്ളതാകുന്നു. എന്നാൽ ഈ നദികളെ ഗംഗാദികളെപ്പോലെ മൂർത്തിരൂപേണ ആരാധിച്ചുവരുന്നതായിട്ടറിവില്ല. എങ്കിലും, മേൽപ്പറഞ്ഞ വിധത്തിലുള്ള ദൈവികവിഗ്രഹങ്ങൾക്ക മാത്രമേ ക്ഷേത്രങ്ങളിൽ സ്ഥാനമുള്ളു എന്നും ഖണ്ഡിതമായിപ്പറയാൻ പാടില്ല. എന്തുകൊണ്ടെന്നാൽ, ഖഡ്ഗം, ശൂലം, ചക്രം മുതലായ ആയുധങ്ങൾ കൂടിയും ചില സ്ഥലങ്ങളിൽ പൂജ്യമാനങ്ങളായിക്കണ്ടുവരുന്നുണ്ട്. എന്നാൽ അവിടെയും ദേവദേവീസങ്കല്പം സിദ്ധമാണുതാനും.

## XIII. കേരളക്ഷേത്രങ്ങളുടെ പ്രത്യേകതകൾ.

യഥാർത്ഥകേരളക്ഷേത്രങ്ങൾക്ക് പലതരം പ്രത്യേകതകൾ അകമേയും പുറമേയും ഉള്ളതാകുന്നു. അകമേ ഉള്ള പ്രത്യേകതകളായി പൂജാവിധാനപരിപാടി, നിത്യനിദാനസമ്പ്രദായം, പ്രതിമാനിർമ്മാണശൈലി, ശുദ്ധാശുദ്ധവ്യവസ്ഥ, വർജ്ജ്യാവർജ്ജ്യനിയമം മുതലായവയേയും, പുറമേത്തേ പ്രത്യേകതകളായി ക്ഷേത്രനിർമ്മാണരീതി, ക്ഷേത്രഭരണവിധം, ക്ഷേത്രസ്വാമിത്വസ്ഥിതി, ഉത്സവാദ്യാഘോഷവിശേഷം മുതലായവയേയും ഗണിക്കാം. പരദേശപ്രസ്ഥാനത്തിൽനിന്നു സുവ്യക്തവും സുദൃഢവുമായ പാർത്ഥക്യവും പ്രത്യേകതയും വഹിക്കുന്ന ഈവക വിഷയങ്ങൾ, സവിസ്തരമായ വിവരണത്തിന്നും സൂക്ഷ്മാനുവിമർശനത്തിന്നും വിധേയമാക്കേണ്ടതാണെന്നിരുന്നാലും തൽക്കാലം അധികം വിസ്തരിക്കാതെ സംക്ഷിപ്തചർച്ചക്ക മാത്രമേ തുനിയുന്നുള്ളു. പൂജാപ്രസ്ഥാനം പൊതുവേതന്നെ കേരളീയക്കും അന്യർക്കും ഭിന്നിച്ചാണിരിക്കുന്നതെന്ന് അറിയാമല്ലോ. *ഒരിക്കൽ നിവേദിച്ചതു വീണ്ടും നിവേദിക്കുക മുതലായ സമ്പ്രദായം അന്യദേശത്തു നടപ്പുള്ളത് കേരളത്തിൽ നിശ്ശേഷം നിഷിദ്ധമാണ്. അരുണോദയത്തിൽ ശംഖനാദാദി വാദ്യഘോഷപുരസ്സരം പള്ളിയുണർത്തുന്നതു മുതൽ അത്താഴശ്രീവേലി കഴിഞ്ഞു നട അടയ്ക്കുന്നതുവരെയുള്ള നിത്യോ

---

* "നിവേദിതാന്നമന്യസ്മൈ ദേയം ന നിവേദയേൽ,
ദേവാലയേഷു പ്രേതാനാം പ്രതിഷ്ഠാം നൈവ കാരയേൽ,
ശൂദ്രാദിസ്പർശനം ദേവപ്രതിമാസു വിവർജ്ജയേൽ" ഇത്യാദി ശാങ്കരസ്മൃതി (226) കാൺക. മാദ്ധ്വസമ്പ്രദായവും സ്മരണീയമാണ്.

ത്സവപരിപാടി, മേടപ്പെട്ട കേരളീയക്ഷേത്രങ്ങളിലെല്ലാം നിയ
തവും നിഷ്കൃഷ്ടവുമാണല്ലോ. പരദേശങ്ങളിൽ ഇത്തരത്തിലില്ല.
കേരളക്ഷേത്രങ്ങളിലെ പ്രതിമാശില്പവൈഭവം ലോകത്തിൻെറ
തന്നെ അത്യാദരത്തെ സമാർജ്ജിച്ചതും സുപ്രസിദ്ധമായിട്ടുള്ളതും
ആകുന്നു. ഈക്കാര്യത്തിലും പരദേശം പിന്നണിയിലാണു നില്ക്കു
ന്നതെന്നു നമുക്കഭിമാനിക്കാം. ശാസ്ത്രീയവും പ്രാമാണികവും
പാരമ്പര്യസിദ്ധവുമായ ശുദ്ധാശുദ്ധവ്യവസ്ഥയും വർജ്ജ്യാവർജ്ജ്യ
നിയമവും കേരളക്ഷേത്രങ്ങളിൽ പാലിക്കപ്പെടുംപോലെ അന്യ
ദേശക്ഷേത്രങ്ങളിൽ പാലിച്ചുവരുന്നതായിക്കാണുന്നില്ല. ഇത
വകയ്ക്കുന്ന ഗുണമായി, കേരളക്ഷേത്രമൂർത്തികൾക്കു നിഗ്രഹാനുഗ്രഹ
ശക്തിയും അഭീഷ്ടപ്രദാനദീക്ഷയും ധാരാളത്തിലധികമുണ്ടെന്നും
ഏതദ്ദേശ്യക്ഷേത്രഭക്തർ കരുതിവരാതിരിക്കുന്നില്ല. കേരള
ക്ഷേത്രങ്ങൾക്കു പൊതുവേയും പ്രാതിസ്വികമായും ഒരു മെച്ചവും
മേന്മയും ഉണ്ടെന്നും എടുത്തുപറയുവാനുണ്ട്. അതെങ്ങനെ
ഇല്ലാതെ പോകും? ഇന്ത്യയിലെ സുപ്രസിദ്ധപുണ്യക്ഷേത്രങ്ങളിൽ
പലതും [1] ഇവിടെയായിപ്പോയി; വൈഷ്ണവരുടെ വിശിഷ്ടക്ഷേത്ര
ങ്ങളിലും ഒട്ടേറെയെണ്ണം [2] കേരളക്കരയിൽത്തന്നെയായിപ്പോയി;
കേരളീയരെപ്പോലെതന്നെ കേരളക്ഷേത്രമൂർത്തികളും ഔദാര്യപാ
രമ്യസ്ഥരും ഭക്താനുഗ്രഹവ്യഗ്രരും ആകാതെ തരമുണ്ടോ? അ
പ്പോൾ! പിന്നെ, ഗ്രാമക്ഷേത്രങ്ങൾ, ദേശക്ഷേത്രങ്ങൾ കുടുംബ
ക്ഷേത്രങ്ങൾ — ഇത്തരത്തിലാണ് കേരളത്തിലെ ക്ഷേത്രങ്ങളുടെ
നില. അതനുസരിച്ച്, അതാതു ഗ്രാമക്കാരും, ദേശക്കാരും,
കുടുംബക്കാരും തതൽക്ഷേത്രമൂർത്തികളെ സേവിച്ചു സേവിച്ച്,
വിളിച്ചാൽ വിളി കേൾക്കുന്ന പാകത്തിലാക്കിവെയ്ക്കുക പണ്ടു
പണ്ടേ കഴിഞ്ഞിട്ടുമുണ്ട്. അതും പോരെങ്കിൽ, പല ക്ഷേത്ര
ങ്ങളും നിത്യാന്നദാനനിരതങ്ങളും, സർവരോഗചികിത്സാകേന്ദ്ര
ങ്ങളും, നിത്യോത്സവാഘോഷനിബിഡങ്ങളും, നൈരന്തര്യേണ
നിരതിശയൈശ്വര്യപ്രദാനപ്രസ്രോതസ്സുകളും, ഐഹികാമുഷ്മിക
ങ്ങളായ സകലമഹാസിദ്ധികൾക്കും പ്രസിദ്ധി പെററ പരമ
മഹത്തരപുണ്യസ്ഥാനങ്ങളും ആയിട്ടാണ് ഇതിഹാസകാലം
മുതല്ക്കേ വിജയിച്ചുവരുന്നതും. ക്ഷേത്രങ്ങളെക്കൊണ്ടുതന്നെ ഇത്ര
വളരെക്കാര്യങ്ങൾ നേടുന്നവർ കേരളീയരല്ലാതെ മറേറതു രാജ്യ
ക്കാരാണ് ഇന്ത്യയിലുള്ളത്? കേരളീയക്ഷേത്രങ്ങളുടെ അത്യന്ത

1. കുമാരി, ശുചീന്ദ്രം, അനന്തശയനം, ജനാർദ്ദനം മുതലായവ.
2. ആഴ്വാരുടെ പാട്ടുകൾ പരിശോധിക്കുക.

മാഹാത്മ്യത്തിന്റെ ഒരു ഉപലക്ഷണമായിട്ടുതന്നെ എണ്ണപ്പെടാവുന്നതുമല്ലയോ?

ക്ഷേത്രനിർമ്മാണരീതിക്ക് ദ്രാവിഡമെന്നും, നാഗരമെന്നും മററും വകഭേദം[1] ഉള്ളതിൽ നാഗരരീതിയാണ് കേരളത്തിൽ സാമാന്യേന സ്വീകരിക്കപ്പെട്ടിട്ടുള്ളതു്. നാലുകെട്ടും (ചുററമ്പലവും), തിരുമുററവും, ശ്രീകോവിലും, മണ്ഡപവും, വിളക്കുമാടവും, ബലിക്കൽപ്പുരയും, ഗോപുരവും, [illegible] മതില്ക്കകവും, കൊടിമരവും, ആനക്കൊട്ടിലും, മതിലും ചേർന്നതാണല്ലോ സാധാരണ കേരളക്ഷേത്രം. ഇവയിൽ ചിലതു് ചിലേടത്തു് ഇല്ലാതെയും, ഇവയ്ക്കു പുറമേ കൂത്തമ്പലം, ഓത്തമ്പലം എന്നിവയോടുകൂടിയും ക്ഷേത്രങ്ങളുണ്ടു്. ഇവയിൽ ഓത്തമ്പലം എന്നതു് വേദാദ്ധ്യാപനം നടത്തപ്പെട്ടുവന്ന ക്ഷേത്രവിശേഷം (പ്രത്യേകക്ഷേത്രം) തന്നെയാണത്രേ.[2] ഓത്തമ്പലം പ്രധാനക്ഷേത്രത്തിനു സമീപത്തായിരിക്കയും ചെയ്യും. കൂത്തമ്പലം പ്രധാനക്ഷേത്രത്തോടു ചേർന്നും, വേറെ പ്രത്യേകമായും രണ്ടു വിധത്തിലുമുണ്ടു്. പക്ഷേ, ഓത്തമ്പലംപോലെ പ്രത്യേകം ക്ഷേത്രമായിട്ടല്ല, ആ ക്ഷേത്രമതില്ക്കകത്തു തന്നെയാണു് കൂത്തമ്പലം (ചാക്യാർ കൂത്തിനുള്ള രംഗം) നിലകൊള്ളുന്നതു്.[3] "ഓത്തമ്പലങ്ങളിൽ കൂത്തില്ല" എന്നൊരു വ്യവസ്ഥയും ക്ഷേത്രപരമായുട്ടറിയുവാനുണ്ടു്. ഇത്തരത്തിലൊന്നുമല്ലാതെ, വിജാതീയശൈലിയിൽ ചില ക്ഷേത്രങ്ങളും ഇല്ലാതില്ല. നാഗർകോവിൽ, ചിതറാൽ, കല്ലിൽ — മുതലായ ക്ഷേത്രങ്ങളാണവ. പണ്ടു ജൈനബൌദ്ധമതക്കാരുടെ വിഹാരങ്ങളായിരുന്നു ഇവ എന്നും, കാലാന്തരത്തിൽ ഹൈന്ദവക്ഷേത്രങ്ങളാക്കിത്തീർത്തതാണു് എന്നും ചരിത്രപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. ഏതായാലും തൽക്ഷേത്രശില്പശൈലി വിജാതീയമാണെന്നുള്ളതു സുസ്പഷ്ടം.

ഭരണസംബന്ധമായിട്ടുള്ള പ്രത്യേകതകളിൽ, യതീശ്വരപ്രാധാന്യം, മേലാണ്മപ്രാധാന്യം, ഊരാണ്മപ്രാധാന്യം എന്നി

---

1. "മൂലാദ്യാശിഖരം യദശ്രചതുരം ഗേഹം സ്മൃതം നാഗരം
ഗ്രീവാദ്യാശിഖരക്ലീബം ഷഡുരഗാശ്രാശ്ലേഷിതം ദ്രാവിഡം"

(തന്ത്രസമുച്ചയം—പടലം ൨)

2. 'മലയാളത്തിലെ ദേവാലയങ്ങൾ'— (ഗ്രന്ഥലോകം പു. ൬-ല. ൧) നോക്കുക.

3. 'ഗുരുവായൂർ' മുതലായ ക്ഷേത്രങ്ങൾ ഉദാഹരിക്കപ്പെടാവുന്നതാണ്,

ങ്ങനെ മൂന്നെണ്ണം വിശേഷിച്ചു പറയുവാനുണ്ട്. 'ശക്തിശാക്തപ്രാധാന്യവും, മേലാണ്മപ്രാധാന്യവും സ്ത്രീപുരുഷസംഗമനിയമിതമാണെന്നു കാണുന്നതുകൊണ്ട് അതിപ്രാചീനസമ്പ്രദായമാണെന്നു ഗണിക്കപ്പെടണം. ദേവന്റെ ഉടമസ്ഥന്മാർ, ഊരാണ്മക്കാരുടെ ദേവൻ ഇത്യാദിഭേദത്തോടുകൂടി വ്യവസ്ഥകളും ഇവിടെ സ്മരണീയങ്ങളത്രേ. ഇപ്രകാരം തന്നെ, ക്ഷേത്രാധീനമായിരിക്കുന്ന ജനങ്ങൾ എന്നും, ജനാധീനങ്ങളായിരിക്കുന്ന ക്ഷേത്രങ്ങൾ എന്നും മററും ഇനിയും പലഭേദങ്ങളുണ്ട്. ഇവയെ പററിയുള്ള വിശദവിവരണം, മുൻപറഞ്ഞ 'കേരളാചാരക്രമം' എന്ന അദ്ധ്യായം നോക്കി മനസ്സിലാക്കാവുന്നതത്രേ.

ക്ഷേത്രങ്ങളുടെ സ്വാമിത്വസ്ഥിതി, ഉത്സവാദ്യാഘോഷവിശേഷങ്ങൾ മുതലായവ തികച്ചും പറഞ്ഞറിയാൻ കഴിവുള്ളതാകകൊണ്ട് ഇവിടെ വിസ്തരിക്കുന്നില്ല. എന്നാൽ ഈ വിഷയങ്ങളിലെല്ലാം കേരളീയക്ഷേത്രങ്ങളിലെ വിവരങ്ങളെന്നുള്ളത് ഒന്നുകൂടി ഉത്തരിപ്പിച്ചിരിക്കുവാനും കഴിവില്ലായ്കയുണ്ട്.

## XIV തന്ത്രത്തിലെ പ്രസ്ഥാനത്രയവും കേരള പ്രസ്ഥാനമാഹാത്മ്യവും.

തന്ത്രചരിത്രസഞ്ചാരികളായ വിമർശകന്മാർ തന്ത്രത്തിനു മൂന്നു പ്രസ്ഥാനവിശേഷങ്ങളുണ്ടെന്നു കണ്ടുപിടിച്ചിട്ടുണ്ട്. കാശ്മീരപ്രസ്ഥാനം, ബംഗാൾപ്രസ്ഥാനം, കേരളപ്രസ്ഥാനം എന്നാണ് ആ മൂന്ന്. ഇന്ന് ഇന്ത്യയിൽ നടപ്പിലിരിക്കുന്ന സർവവിധതന്ത്രഗ്രന്ഥങ്ങളേയും കുലങ്കഷമായിപ്പരിചിന്തിച്ച് നിഷ്കൃഷ്ടമായി വിവേചിച്ചിരിക്കുന്ന ഒരു തീരുമാനം ആണ് ഇത്. ഇവയിൽ കാശ്മീരപ്രസ്ഥാനവും, ബംഗാൾപ്രസ്ഥാനവും വാമമാർഗ്ഗപ്രാധാന്യമുള്ളവയും, കേരളപ്രസ്ഥാനം ദക്ഷിണമാർഗ്ഗപ്രാധാന്യത്തോടുകൂടിയതും ആകുന്നു. വാമമാർഗ്ഗം അവൈദികപ്രധാനവും, ശൈവശാക്തമതൈകതാനവും, തമോഗുണബഹുലവും, വൈദികവിഗീതയും ആകുന്നു. ദക്ഷിണമാർഗ്ഗം അങ്ങനെയല്ല; അതു വൈദികപ്രധാനം, സത്വഗുണോത്തരം, അഹിംസാപ്രവണം, സർവദേവസമതാപ്രതിപാദകം, ഐഹികാമുഷ്മികശ്രേയസ്സാധകം, മദ്യമാംസാദി

നിവേദ്യം, ജന്തുബലി, നരബലി മുതലായവയും കുമാരീപൂജ മുതലായവയും വാമമാർഗ്ഗത്തിൽ ചേർന്നതാണ്. ദക്ഷിണമാർഗ്ഗം അങ്ങോട്ടെങ്ങും തിരിഞ്ഞുനോക്കാതെ, വൈദികപദ്ധതിയിലൂടെ സോഹമ്മൂർത്തിയെ പരാശക്തിയോ പരമ്പുരുഷനോ ആക്കിക്കല്പിച്ച്, സാത്വികവിധിയിൽ ഉപാസിക്കുകയും പ്രീണിപ്പിക്കുകയും ചെയ്യാനാണ് സാധകനെ ഉപദേശിക്കുന്നതും, ഉത്തേജിപ്പിക്കുന്നതും. അനാശാസ്യമായ പരിപാടികൾക്കതിൽ സ്ഥാനമേ ഇല്ല. സാത്വികസംബന്ധികമായ മദ്യസേവനത്തിന് യഥോചിതം ഇതിൽ സ്ഥാനം കല്പിച്ചിട്ടുണ്ടെങ്കിലും, അത് മംഗളോപചാരരൂപേണ സത്വാഭിവൃദ്ധികരമായിട്ട് മാത്രമേ ഗണിക്കപ്പെടാവൂ. ഹിംസാദൂഷിതവും ജുഗുപ്സാജനകവുമായ മലിമസപദ്ധതികളൊന്നും ഇതിൽ ഇല്ല. കേരളത്തിൽ നിലവിലിരിക്കുന്ന ഉയർന്നതരം തന്ത്രപ്രസ്ഥാനത്തിന്റെ കഥയാണ് ഇവിടെപ്പറഞ്ഞത്.

എന്നാൽ പരിത്യാജിതമായ ഒരു പുരാതനകാലത്ത് മറുതരം തന്ത്രപ്രസ്ഥാനവും കേരളത്തിൽ നടപ്പുണ്ടായിരുന്നു എന്നതിനു ധാരാളം തെളിവുണ്ട്. അടികൾ, പിടാരന്മാർ എന്നീ രണ്ടു ജാതികളുടെ ഉൽപത്തിതന്നെ അത്തരം തന്ത്രം അനുഷ്ഠിച്ചതിന്റെ ഫലമായിട്ടാണെന്ന് പ്രാമാണികഗ്രന്ഥങ്ങളിൽ കാണുന്നു.[1]

ഇന്ദ്രപട്ടം കെട്ടുവാനായി ശതയാഗം ചെയ്യാൻ മുതിർന്ന് തൊണ്ണൂറ്റൊമ്പതും ചെയ്തുതീർത്ത 'മേഴത്തോൾ അഗ്നിഹോത്രി' എന്ന കർമ്മിപ്രവരന്റെ കാലത്തിനു[2] മുമ്പു കേരളത്തിൽ ശ്രൗതകർമ്മങ്ങൾക്കല്ല, താന്ത്രികകർമ്മങ്ങൾക്കാണ് പ്രാധാന്യമുണ്ടായിരുന്നതെന്നും, അഗ്നിഹോത്രിയാണ് ശ്രൗതയാഗങ്ങൾ നടപ്പാക്കിയതെന്നും പ്രസിദ്ധമാണ്. അദ്ദേഹത്തിന്റെ അനുജൻ ഒരാൾ വാമമാർഗ്ഗതന്ത്രപ്രസാധകനായിരുന്നുവെന്നും കാണുന്നു.

“പൂജാർഹനീയടിതിരിയ്ക്കൊരു തമ്പി ശക്തി-
പൂജാവിധിയ്ക്കു മധുമാംസനിവേദനത്താൽ

---

1 'കേരളവിശേഷമാഹാത്മ്യം' മൂന്നാമദ്ധ്യായവും, 'കേരളാവകാശക്രമം' [illegible] എന്നീ ഖണ്ഡികകളും മററും പരിശോധിക്കുക.

2. 'പൂതധീസമാശ്രയഃ' — എന്നത് അഗ്നിഹോത്രിയുടെ ജന്മകാലത്തെ കുറിക്കുന്ന കലിദിനവാചകമാണ്.

സാജാത്യമററടികളൊന്നു തിരിഞ്ഞു, വംശ-
വൈജാത്യമേററടികളൊന്നായ ജാതി തീർന്നു.”

(കേരളം സർഗ്ഗം ൪. ശ്ലോകം ൩൭.)

ഇതുപോലെതന്നെ ശക്തിപൂജാപ്രസ്ഥാനത്തിൽ സിദ്ധനായിരുന്ന മററൊരു സുപ്രസിദ്ധനാണ് പുളിയാമ്പിള്ളി നമ്പൂതിരി. കറുത്തവാവുന്നാൾ അർദ്ധരാത്രിക്ക് അക്കാലത്തെ ഒരു മഹാരാജാവിനു പൂർണ്ണചന്ദ്രനെക്കാണിച്ചുകൊടുത്ത് തന്റെ ദിവ്യത്വത്തെ വിശ്വസിപ്പിച്ച ആ മഹാന്റെ കഥകൾ[1] ആർക്കും അൽഭുതജനകങ്ങളല്ലത്രേ. തന്ത്രംവഴിക്കോ മന്ത്രംവഴിക്കോ എന്നു തീരുമാനപ്പെടുത്തുവാൻ ക്ലേശമുണ്ടെങ്കിലും, പ്രസിദ്ധനായ ഒരു ചിററൂർ നമ്പൂതിരിപ്പാട് മാതംഗീദേവിയുമായി പ്രത്യക്ഷത്തിൽ സഹവസിച്ചിരുന്നുവെന്നും, അതുകണ്ടുവശരായ ജനങ്ങൾ അദ്ദേഹത്തിന് ഒരു ചെറുമിയുവതിയുമായി കൂട്ടുകെട്ടുണ്ടെന്നു പറഞ്ഞുപരത്തിയതും, രാജാവു അദ്ദേഹത്തിന് അഗ്നിപ്രവേശശിക്ഷ വിധിച്ചതും, ഒടുവിൽ 'മേഴമംഗല'ത്തിന്റെ സഹായത്തോടുകൂടി രാജാവു മാതംഗീദേവിയെ അഗ്നിജ്വാലാമദ്ധ്യത്തിൽ ദർശിച്ച് സംഭ്രാന്തനായി ആ സിദ്ധാഗ്രഗണ്യനോടു മാപ്പപേക്ഷിച്ചതും മററും ദൃഢമൂലങ്ങളായ ഐതിഹ്യങ്ങളാണ്. അടികൾ, പിടാരന്മാർ എന്നിവർ ഇന്നും ചില ചില ക്ഷേത്രങ്ങളിൽ മദ്യമാംസാദിനിവേദ്യവും മററും നടത്തിവരുന്നില്ലെന്നും ഖണ്ഡിതമായിപ്പറയാവുന്നതല്ല. ഈ വക സംഗതികളിൽനിന്ന്, വാമമാർഗ്ഗതന്ത്രത്തിന് പ്രാചീനകാലം മുതല്ക്കു് ഇവിടെ സ്ഥാനമില്ലായ്കയില്ലെന്നും, ഇപ്പോഴും മുക്കിലും മൂലയിലും അതു ജീവിക്കുന്നില്ലെന്നു പറവാൻ പാടില്ലെന്നും കാണാവുന്നതാണ്. മൂർത്തിഭേദം, പാരമ്പര്യസമ്പ്രദായം, തത്തദ്ദേശീയജനതാസംസ്കാരം മുതലായവയായിരിക്കാം ഈ പ്രസ്ഥാനത്തെ ഇപ്പോഴും ജീവിപ്പിച്ചുകൊണ്ടുപോകുന്നതു്. എന്നാൽ ഈ പ്രസ്ഥാനത്തിനു കേരളത്തിൽ അത്യന്തം ഗുപ്തതമമായ ഒരു സ്ഥാനമേ ഉള്ളു എന്നു പ്രത്യേകം മനസ്സിലാക്കുവാനുണ്ടു്. പ്രാധാന്യവും പ്രാമാണ്യവും പരക്കെ പ്രചാരവുമുള്ള തന്ത്രപ്രസ്ഥാനം ഇവിടെ ദക്ഷിണമാർഗ്ഗം തന്നെയാ

1. 'ഐതിഹ്യമാല' എന്ന പുസ്തകം ൨-ാം ഭാഗം നോക്കുക.

ണെന്നും, തൽപരിശുദ്ധിയിൽ മറെറാരു ദേശവും കേരളത്തെ അതിശയിക്കുന്നില്ലെന്നും നമുക്കു് അഭിമാനപൂർവ്വം ഉൽഘോഷിക്കാവുന്നതാണു്.

## XV. കേരളത്തിലെ തന്ത്രാചാര്യന്മാർ.

രണ്ടുതരം തന്ത്രാചാര്യന്മാർ കേരളത്തിനുണ്ടു്. ഒന്നു കർമ്മികൾ (തന്ത്രിമാർ); മറെറാന്നു തന്ത്രഗ്രന്ഥകാരന്മാർ. ഈ വിഭജനംകൊണ്ടു കർമ്മികൾ (തന്ത്രിമാർ) ഗ്രന്ഥകാരന്മാരായിരുന്നിട്ടില്ലെന്നോ, ഗ്രന്ഥകാരന്മാർ തന്ത്രികളായിരുന്നിട്ടില്ലെന്നോ വിവക്ഷിക്കുന്നില്ല. എന്നല്ല മിക്കവാറും തന്ത്രഗ്രന്ഥകാരന്മാർ തന്ത്രം നടത്തിയിരുന്നവർ തന്നെയാണെന്നും നിശ്ചയിക്കാം. കൂട്ടത്തിൽ, തന്ത്രം നടത്താത്ത ഗ്രന്ഥകാരന്മാരും ഉണ്ടായിരുന്നിരിക്കാമെന്നേ ഉള്ളു അഭിപ്രായം. പിന്നെ തന്ത്രികളെല്ലാവരും ഗ്രന്ഥകാരന്മാരായിരുന്നിട്ടുമില്ലല്ലോ. ഏതായാലും ഗ്രന്ഥകാരഗണനാ ഒന്നു കൂടാതെ കഴികയുമില്ല. അവർ ആചാര്യന്മാരുമാണല്ലോ.

കർമ്മികളായ ആചാര്യന്മാരിൽ സർവ്വപ്രധാനൻ ശ്രീ നെടുമ്പള്ളി തരണനല്ലൂർ നമ്പൂതിരിപ്പാടാണെന്നുള്ളതു് ചരിത്രംകൊണ്ടും ചാരിത്രംകൊണ്ടും ആർക്കും ബോദ്ധ്യമായിട്ടുള്ളതാണ. ശ്രീ പരശുരാമൻ കൈകവട്ടക കൊടുത്ത പ്രധാനതന്ത്രി തരണനല്ലൂർ തന്നെ. എന്നാൽ അതിനോടുകൂടിത്തന്നെ,

> “തന്ത്രിണോ ഷോഡശ ശ്രേഷ്ഠാൻ
> പ്രതിഷ്ഠാർത്ഥമകല്പയൽ”

എന്നുള്ള വചനവും അനുസ്മരിക്കേണ്ടിയിരിക്കുന്നു. തരണനല്ലൂരിനെക്കൂടാതെ ൧൬ തന്ത്രിമാരെ ആണു് പരശുരാമൻ നിയമിച്ചതെന്നും വിചാരിക്കണം. പിന്നെ ഇവരിൽനിന്നു തന്ത്രം വാങ്ങിയവർ എത്രയോ അസംഖ്യം. എങ്കിലും ചില പ്രധാനപ്പെട്ട തന്ത്രിമാരെ ഇവിടെ കുടുംബനാമപുരസ്സരം നിർദ്ദേശിക്കാം:—

മണലിക്കരെപ്പോററി, കുക്കരെപ്പോററി, കല്ലക്കടെപ്പുണരാരത്തിൽ, താഴമൺപോററി, കുഴിക്കാട്ടു ഭട്ടതിരി, പറമ്പൂർ ഭട്ടതിരി, കക്കിലക്കോൽ നമ്പൂതിരി, മനയത്താററു നമ്പൂതിരി, പുലിയന്നൂർ നമ്പൂതിരി, ഇടപ്പള്ളി നമ്പൂതിരി,

കൈകനിക്കര നമ്പൂതിരി, വെമ്പിളിയത്തു നമ്പൂതിരി, കൂററാലക്കാട്ടു നമ്പൂതിരി, മറക്കപ്പിള്ളി നമ്പൂതിരി, കന്നത്തുഭട്ടതിരി, ചേന്നാസ്സു നമ്പൂതിരിപ്പാട് (പല കുടുംബങ്ങൾ-പല ദേശങ്ങളിൽ), കല്ലൂർ നമ്പൂതിരിപ്പാട്, കാട്ടുമാടസ്സു നമ്പൂതിരി, പാമ്പുംമേയ്ക്കാട്ടു നമ്പൂതിരി, അണ്ടലാടി നമ്പൂതിരിപ്പാട്, ശ്രീധരഞ്ചേടത്തു നമ്പൂതിരി, കാമ്പ്രത്തു നമ്പൂതിരി, പൊടയ്യൂർ നമ്പൂതിരിപ്പാട്.

ഇനി ഗ്രന്ഥകാരന്മാരായ ആചാര്യന്മാരെ എടുത്തുനോക്കാം. നാറാണത്തുഭ്രാന്തൻ അഥവാ നാരായണമംഗലത്തുണ്ടായ ഒരു ദിവ്യൻ ആണ് ഏററവും കൂടുതൽ പഴക്കത്തിൽ അറിയപ്പെടുന്ന കേരളീയനായ തന്ത്രഗ്രന്ഥകാരൻ. ഇദ്ദേഹം മേഴത്തോളഗ്നിഹോത്രിയുടെ ഒരു സഹോദരനായിരുന്നു. തന്ത്രപ്രസ്ഥാനപരിപോഷകനായിരുന്ന ഇദ്ദേഹം.

"നാരായണത്തു മനയാണു മഹാൻ പിറന്ന-
ച്ചാരാമഹീസുരവരിഷ്ഠനു തമ്പിയാകുമ്പോൾ,
നേരായ താന്ത്രികമഹാഗമസമ്പ്രദായം
പേരാന്ന യോഗി പരിചോടു പരത്തി നാട്ടിൽ".

(സർഗ്ഗം ൪. ശ്ലോകം ൩൩.)

എന്ന് ഇദ്ദേഹത്തെപ്പററി 'കേരള'ത്തിൽ പ്രസ്താവിച്ചിരിക്കുന്നതു നോക്കുക: ഈ മഹാൻ എഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ ഇന്നിന്നവയാണെന്ന് ഇതുവരെ നിർണ്ണയിക്കപ്പെട്ടിട്ടില്ല. ആയിരത്തഞ്ഞൂറോളം സംവത്സരങ്ങൾക്കു മുമ്പാണ് ഈ ദിവ്യന്റെ ജീവിതകാലമെന്നു കണക്കാക്കപ്പെട്ടിട്ടുണ്ട്.

രണ്ടാമതായി ഇവിടെ ഗണിക്കേണ്ടതു് ശ്രീശങ്കരാചാര്യസ്വാമികളെ ആകുന്നു. ശങ്കരഭഗവൽപാദർ സൂത്രഭാഷ്യവും ഉപനിഷദ്ഭാഷ്യങ്ങളും മാത്രമേ രചിച്ചിട്ടുള്ളു എന്നും, തൽകർത്തൃകങ്ങളായി പറയപ്പെട്ടുവരുന്ന ഇതരഗ്രന്ഥങ്ങൾ മറേറതോ ശങ്കരന്റേയോ ശങ്കരാചാര്യന്റേയോ ആയിരിക്കാമെന്നും മററും പലതരം മതഭേദങ്ങൾ ഈ വിഷയത്തിൽ ഇല്ലായ്കയില്ല. എന്നാൽ അതൊന്നും സിദ്ധാന്തദശയിൽ എത്തിയിട്ടുള്ള മതങ്ങൾ അല്ലാത്തതുകൊണ്ടും, വ്യാഖ്യാതാക്കളും മേല്പത്തൂർ ഭട്ടതിരി* മുതലായ കേരളീയപണ്ഡിതപ്രകാണ്ഡങ്ങളും 'പ്രപഞ്ചസാരം' മുത

* 'അപാണിനീയപ്രമാണതാ'—എന്ന മേല്പുത്തൂരിന്റെ ഗ്രന്ഥം നോക്കുക.

ള്ളായവയേ ഭഗവത്പാദ (ശങ്കരാചാര്യ്യ)കൃതികളായി പ്രമാണിച്ചു കണ്ടിട്ടുള്ളതുകൊണ്ടും 'പ്രപഞ്ചസാരം' ശ്രീശങ്കരഭഗവൽപാദകൃതമായിട്ടുതന്നെയേ ഇവിടെയും കണക്കാക്കാൻ പാടുള്ളു. എന്നു മാത്രമല്ല, 'പ്രപഞ്ചസാരം' ഭഗവൽപാദകൃതമല്ലെന്നുള്ള നവീനമതത്തെ, കാശി ഹിന്ദുവിശ്വവിദ്യാലയത്തിൽ സംസ്കൃതപാലീവിഭാഗത്തിന്റെ പ്രൊഫെസ്സർ ആയിരിക്കുന്ന പണ്ഡിത ബലദേവ ഉപാദ്ധ്യായൻ എം. ഏ അവർകൾ, മാധവാചാര്യ്യരുടെ 'ശങ്കരദിഗ്വിജയ'ത്തിന് ഹിന്ദീപരിഭാഷ പ്രസിദ്ധീകരിച്ചിട്ടുള്ളതിന്റെ 'അവതാരിക'യിൽ സുനിപുണമായി ഖണ്ഡിക്കുകയും പ്രമാണപ്രദർശനപുരസ്സരം ഭഗവൽപാദകൃതം തന്നെ എന്നു സമർത്ഥിക്കുകയും ചെയ്തിട്ടുമുണ്ട്. അതുകൊണ്ടും ശ്രീശങ്കരഭഗവൽപാദരെത്തന്നെ ഇവിടെ രണ്ടാമതായി ഗണിക്കേണ്ടിയിരിക്കുന്നു. 'സൗന്ദര്യലഹരി'യും 'പ്രപഞ്ചസാര'വും ആണ് ആചാര്യ്യസ്വാമികളുടെ പ്രധാനതാന്ത്രികകൃതികളായി കണക്കാക്കിയിരിക്കുന്നതു്. തിരുവനന്തപുരത്തു വലിയകൊട്ടാരം ഗ്രന്ഥപ്പുരവക ഗ്രന്ഥങ്ങളുടെ പട്ടികയിൽ, 'രക്തചാമുണ്ഡീകല്പം' തുടങ്ങി വേറേയും ശങ്കരാചാര്യ്യവിരചിതഗ്രന്ഥങ്ങൾ തന്ത്രപരമായിട്ടു കാണ്മാനുള്ളതും സ്മരണീയമാണ്.

ആചാര്യ്യസ്വാമികൾ ശ്രീവിദ്യോപാസകനായിരുന്നു എന്നു കൂടി ശ്രീമാൻ ഉപാദ്ധ്യായൻ തെളിയിച്ചിട്ടുണ്ടു.

'ഈശാനശിവഗുരുദേവപദ്ധതി' എന്ന വിപുലഗ്രന്ഥം കേരളീയർ ഇപ്പോഴും പ്രമാണീകരിച്ചുവരുന്ന ഒരു താന്ത്രികസാഹിത്യമാണ്. ഇതിന്റെ കർത്താവ് വൈദേശികനായിരിക്കുമോ എന്ന്, മിശ്രശബ്ദദർശനവശാൽ ശ്രീഗണപതിശാസ്ത്രികൾ ശങ്കിക്കുവാനിടയായിട്ടുണ്ട്. സ്വർഗ്ഗീയശ്രീഹരപ്രസാദശാസ്ത്രികളാകട്ടെ, തൽക്കർത്താവ് ബംഗാളദേശീയനാണെന്നും, ഏ. ഡി. ഒമ്പതാം നൂറ്റാണ്ടുമുതൽ ൧൧-ാം നൂറ്റാണ്ടുവരെ മുന്നൂറുകൊല്ലത്തോളം അതിന്റെ കാലം നീണ്ടുനിന്നിരുന്നുവെന്നും മറ്റും പ്രസ്താവിച്ചിട്ടുള്ളതു്, 'ഈശാനശിവഗുരുദേവപദ്ധതി' രണ്ടാംഭാഗത്തിന്റെ ഉപോദ്ഘാതത്തിൽ കാണാം. എന്നാൽ, ഈശാനശിവഗുരുവിന്റെ ജീവിതകാലമിന്നതെന്ന് അതിൽ ക്ലിപ്തപ്പെടുത്തിക്കാണിച്ചിട്ടില്ല. 'വൈരോചനൻ' എന്ന 'പ്രതിഷ്ഠാദർപ്പണ'ഗ്രന്ഥകാരൻ ഈശാനശിവഗുരുവിന്റെ ശിഷ്യനായി

ണന്നു എന്നു ഹരപ്രസാദശാസ്ത്രികൾ അതിൽ എഴുതിയിട്ടുണ്ടു്. "ക്രിസ്തുവിനു പിമ്പു്, ൮൮൦-ൽ അദ്ദേഹത്തിന്റെ ശിഷ്യനായ വൈരോചനൻ പ്രതിഷ്ഠാലക്ഷണം എന്ന ഗ്രന്ഥം നിൎമ്മിച്ചു" എന്നു് ശ്രീഹരപ്രസാദശാസ്ത്രികൾ പ്രസ്താവിച്ചിട്ടുള്ളതായി, മഹാകവി ഉള്ളൂർ പരമേശ്വരയ്യരവർകൾ, 'വില്വമംഗലത്തു സ്വാമിയാർ' എന്ന പരിഷത്ത്ത്രൈമാസിക (൯-ാം വാല്യം) ൩ ലക്കത്തിൽ രേഖപ്പെടുത്തിയിട്ടുമുണ്ടു്. ഇതു് ഇങ്ങനെ തന്നെയാണെങ്കിൽ, ഈശാനശിവഗുരുവിന്റെ കാലവും വൈരോചനന്റെ കാലമായ ഒമ്പതാം നൂററാണ്ടിലായിരിക്കണമെന്നു സിദ്ധിക്കുന്നുണ്ടു്. എട്ടാം നൂററാണ്ടിലേയ്ക്കും ഈശാനശിവഗുരുക്കളെ കൊണ്ടു വ്യാപിപ്പിക്കാം. പക്ഷെ, അതു ഹരപ്രസാദശാസ്ത്രിയുടെ അഭിസന്ധിയ്ക്കും, വംശപരമ്പരാവിവരണക്രമത്തിനും വിരുദ്ധമായിത്തീരുമെന്നു തോന്നുന്നു. അതിനും പുറമെ, വേറെയും ചില വിഷമതകൾ വന്നുകൂടും. 'ഈശാനശിവഗുരുദേവപദ്ധതി'യിൽ ഭോജദേവഗ്രന്ഥങ്ങളിൽ നിന്നു് ധാരാളം പംക്തികൾ ഉദ്ധരിയ്ക്കപ്പെട്ടിട്ടുണ്ടു്. ആറാമത്തേയും, ഏഴാമത്തേയും, പതിനൊന്നാമത്തേയും ശതാബ്ദി (എ. ഡി.) കളിലാണു് ഭോജരാജന്മാരുടെ വാഴ്ചയെന്നാണു് അഭിജ്ഞമതം. അവരിൽ ൧൧-ാം ശതാബ്ദിയിലെ ഭോജനാണു് സൎവ്വതന്ത്രസ്വതന്ത്രനും, വിവിധങ്ങളായ വിപുലഗ്രന്ഥങ്ങളുടെ നിൎമ്മാതാവും, പരമമാഹേശ്വരനും ആയിരുന്നതു്. 'ഉത്തുംഗശിവാചാൎയ്യൻ' എന്ന ശൈവാചാൎയ്യപ്രവരന്റെ ശിഷ്യനും ഈ ഭോജദേവൻ തന്നെ ആയിരിക്കണം. അഘോരശിവാചാൎയ്യൻ എന്ന മഹാത്മാവു് സ്വകൃതമായ പദ്ധതിയിൽ—

"തതോഽഭൂദ്വാട ഉത്തുംഗശിവോ വിന്ധ്യ പ്രതീശ്വരഃ,
കല്യാണനഗരീവാസീ ഗുരുഃ പദ്ധതികൃത് സുധീഃ.
സൎവ്വവിദ്യാധിപോ യസ്യ കനീയാന്നാഗ്രജേശ്വരഃ
സൎവ്വാഗമാൎത്ഥനിൎണ്ണേതുഃ ശ്രീഭോജനൃപതേൎഗ്ഗുരുഃ".
(ഗോത്രവിധിനിൎണ്ണയപടലം)

എന്നിങ്ങനെ 'ഉത്തുംഗ'-'ഭോജരാജ'ന്മാരുടെ ഗുരുശിഷ്യഭാവത്തെ സ്ഫുടീകരിച്ചിട്ടും ഉണ്ടു്. ൧൧-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഭോജദേവനെ എട്ടോ ഒൻപതോ പത്തോ ആയ നൂററാണ്ടുകളിൽ ജീവിച്ചിരുന്ന ഗ്രന്ഥകാരൻ സ്മരിച്ചിരിയ്ക്കുന്നു എന്നു് പറഞ്ഞാൽ നിരക്കുന്ന കാൎയ്യമല്ലല്ലോ. ൧൧-ാം നൂററാണ്ടിൽ ഭോജ

നുശേഷം അഥവാ ഭോജഗ്രന്ഥപ്രചാരത്തിനുശേഷം മാത്രമേ ഈശാനശിവഗുരുദേവപദ്ധതി നിർമ്മിതമായിരിക്കുവാൻ പാടുള്ളു എന്ന് ഈ വഴിക്കും സിദ്ധിക്കുന്നു. ഈശാനശിവഗുരുവിന്ന് അത്രയും അർവ്വാചീനത്വം, ശ്രീഹരപ്രസാദശാസ്ത്രിയുടെ ഈശാനശിവഗുരുവംശവർണ്ണനപ്രകാരം അനുവദിച്ചുതരുന്നതുമല്ല. ഇതാണൊരു വിഷമത.

ഈശാനശിവഗുരുദേവപദ്ധതിയിൽ "പ്രയോഗമഞ്ജരി" എന്നൊരു ഗ്രന്ഥത്തെ അടിക്കടി അനുസ്മരിക്കയും, അതിൽ നിന്ന് ഒട്ടേറെപ്പംക്തികൾ ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ട്. ഈ പ്രയോഗമഞ്ജരിയുടെ കർത്താവ് ഒരു രവിയും, തൽപിതാവ് അഷ്ടമൂർത്തിയും, തൽപിതാമഹൻ ഭവത്രാതനും ആണെന്നും, ശിവപുരഗ്രാമക്കാരനാണെന്നും, ("ശിവപുരസദ്ഗ്രാമഭുവാ") മററും കാണിക്കുന്ന ഒന്നു രണ്ടു പദ്യങ്ങളും പ്രയോഗമഞ്ജരിയുടെ ഒടുവിൽ ഉണ്ട്. ആ പദ്യങ്ങളെ വ്യാഖ്യാനിക്കുമ്പോഴും, 'പ്രദ്യോതം' എന്നു പേരുള്ള പ്രയോഗമഞ്ജരീവിവരണത്തിന്റെ കർത്താവായ ത്രിവിക്രമൻ, ആ വ്യാഖ്യാനത്തിൽ, ശിവപുരഗ്രാമം കേരളദേശത്ത് 'ചൊവ്വര' എന്നു പറയുന്ന ഗ്രാമമാണെന്നും, കാശ്യപഗോത്രക്കാരനും, 'കോടമണ്ണ' എന്ന കുല (ഇല്ല)ത്തിലെ ആളും കപാലിപ്രേഷിതയായ ചാമുണ്ഡയിൽ നിന്ന് 'ചമ്പക്കുളത്തു' ശാസ്താവിനാൽ രക്ഷിക്കപ്പെട്ടവനും ആണ് രവി എന്ന കവി എന്നും മററും വിശദമായിപ്പറഞ്ഞിട്ടുണ്ട്. ഈ രവി ഒരു "ബ്രഹ്മയാജി"യാണെന്നുകൂടി മൂലാധികമായി വിവരിച്ചിട്ടും ഉണ്ട്. അതുകൊണ്ട് വ്യാഖ്യാതാവായ ത്രിവിക്രമൻ നേരിട്ടറിയുന്ന ആളാണ് പ്രയോഗമഞ്ജരീകർത്താവെന്നു തോന്നിക്കുന്നു. അപ്പോൾ ആ ആളും കേരളീയനാകണമല്ലോ താനും. ഇങ്ങനെ വ്യാഖ്യാതൃപ്രാമാണ്യത്തോടെ കേരളീയകൃതമെന്നു സ്ഥാപിതമാകുന്ന 'പ്രയോഗമഞ്ജരി' ൧൧-ാം നൂററാണ്ടിനുമുമ്പോ, ആ നൂററാണ്ടിലോ തന്നെ ഉണ്ടായി, മദ്ധ്യഭാരതത്തിന്റെ അങ്ങേഅററത്തിരുന്ന ഈശാനശിവഗുരുവിന്ന് പ്രമാണത്വേന ഉദ്ധരിക്കത്തക്കവണ്ണം ക്ഷണത്തിലങ്ങു ചെന്നുചേർന്നു എന്നു കരുതേണ്ടി വരുന്നതു മറെറാരു വിഷമത.

'പ്രദ്യോത'വ്യാഖ്യാനം പറയുന്നത് ശരിയായിരിയ്ക്കയില്ല, 'പ്രയോഗമഞ്ജരി'കാരൻ ഔത്തരാഹൻതന്നെ ആയിരിയ്ക്കണം എന്നു കല്പിക്കുവാനും വഴിയില്ല. പ്രദ്യോതവ്യാഖ്യാനത്തിൽ, 'വിദ്യാചന്ദ്രിക' മുതലായ പല അപൂർവ്വഗ്രന്ഥങ്ങളെയും സ്മരിച്ചു കാണുന്നതും, കേരളചരിത്രം സംബന്ധിച്ച പല വിവരങ്ങളും പ്രദ്യോതത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടെന്ന് തിരുവിതാംകൂർ പൗരസ്ത്യഗ്രന്ഥപ്രകാശനശാലയിലെ 'ഡിസ്ക്രിപ്റ്റീവ് ക്യാററലോഗി'ൽ രേഖപ്പെടുത്തിയിരിയ്ക്കുന്നതും മററും പ്രദ്യോതകാരനായ 'ത്രിവിക്രമ'ന്റെ ബഹുശ്രുതത്വത്തേയും കേരളീയത്വത്തെയും, പ്രാമാണ്യത്തെയും, വിശ്വാസനീയതയെയും ദൃഢീകരിയ്ക്കുന്നതാണ്. അതുകൊണ്ട് ഈ വക കുഴപ്പങ്ങളിൽ മുഴുകി അതുമിതും നിഷ്പ്രയോജനമായി ചിന്തിച്ചു നാം കളയാതെ ഈശാനശിവഗുരുദേവപദ്ധതിയുടെ കർത്താവ് പിന്നെ ഏതു ദേശക്കാരനായിരുന്നു എന്നാണ് കണ്ടുപിടിക്കേണ്ടിയിരിയ്ക്കുന്നത്. അദ്ദേഹം കേരളീയനായിരുന്നു എന്ന് നമുക്ക് ബലമായി സ്ഥാപിയ്ക്കുവാൻ കഴിയും.

ഒന്നാമത്, കേരളീയരുടെ ശ്രൗതസ്മാർത്തതാന്ത്രികക്രിയകൾക്ക് പ്രമാണങ്ങളായി അവർ സ്വീകരിച്ചുകണ്ടുവരുന്നത്, കേരളീയഗ്രന്ഥങ്ങളെത്തന്നെയാണ്. അധികവും സംസ്കൃതത്തിലും ഭാഷയിലുമായി അത്തരം കൃതികൾ അത്ര അധികമുണ്ടാവാനുള്ള കാരണവും ഇതുതന്നെയാണ്. പ്രസ്തുതപദ്ധതിയാകട്ടെ, താന്ത്രികന്മാർ വലിയ പ്രമാണമായും, കേരളത്തിൽ സുലഭവും ആയിരിയ്ക്കുന്നതു നോക്കുക. കേരളത്തിൽ ധാരാളം പ്രചാരമുള്ളതും, കേരളീയകൃതിയെന്ന് വ്യാഖ്യാതൃവചനപ്രാമാണ്യപുരസ്സരം നിർണ്ണീതവും ആയിരിക്കുന്ന 'പ്രയോഗമഞ്ജരി'യെയും, കേരളത്തിൽ സുലഭവും കേരളീയകൃതിയായിരിയ്ക്കുവാൻ യോഗ്യതയുമുള്ളതും, കേരളീയതാന്ത്രികന്മാർക്ക് പരമപ്രമാണവും ആയിരിയ്ക്കുന്ന 'ദേവോദ്ഭവം' എന്ന ഗ്രന്ഥത്തെയും മററും 'ഈശാനശിവഗുരുദേവപദ്ധതി'യിൽ ബഹുധാ പ്രമാണത്വേന ഉദ്ധരിച്ചു കാണിച്ചിട്ടുള്ളതു പ്രസ്തുതപദ്ധതിയുടെ കേരളീയകർത്തൃകത്വത്തെ തെളിയിയ്ക്കുന്നതല്ലയോ?

"ഈശാനൻ" എന്ന നാമധേയം കേരളീയബ്രാഹ്മണരുടെ ഇടയിൽ പണ്ടേ നടപ്പുള്ളതും, ഇന്നും പ്രചാരത്തിലിരിയ്ക്കുന്നതും ആകുന്നു. 'ശിവഗുരു' എന്ന സ്ഥാനവും കേരളീയ ബ്രാഹ്മണരുടെ ഇടയിലുണ്ടായിരുന്നു എന്നതിന് തെളിവില്ലായ്കയില്ല. ജഗദ്ഗുരു ശ്രീ ശങ്കരഭഗവൽപാദരുടെ പിതാവിന്റെ നാമധേയം 'ശിവഗുരു' എന്നായിരുന്നു എന്ന് ഭഗവൽപാദ ചരിതങ്ങളിൽ കാണുന്നുണ്ടല്ലോ. അത് ആചാര്യന്താനിബന്ധനമായ നാമമായിട്ടല്ലാതെ, നാമകരണക്രിയാസിദ്ധമായിരിക്കുവാൻ ഇടയുള്ളതല്ല. അപ്പോൾ ഈശാനൻ എന്ന് പേരുള്ള ശിവഗുരു ദേവവിഷയമായിട്ട് എഴുതിയിട്ടുള്ള പദ്ധതിയാണ് 'ഈശാനശിവഗുരുദേവപദ്ധതി' എന്ന് സിദ്ധിയ്ക്കുന്നുണ്ടല്ലോ. ഏതദ്ദ്വാരാ, ഈ ഈശാനശിവഗുരു വേറേയും പല വിഷയങ്ങളിൽ ഗ്രന്ഥനിർമ്മാണം ചെയ്തിട്ടുണ്ടെന്നും അനുമിയ്ക്കമാറാകുന്നു.

എല്ലാററിനും ഉപരിയായി, 'ഈശാനശിവഗുരുദേവപദ്ധതി'യിൽ, 'തിമില' എന്ന ശബ്ദം ഒരു വാദ്യവിശേഷപര്യായമായി പ്രയോഗിച്ചുകാണുന്നതും, അതിന്റെ കേരളീയകർത്തൃകതയ്ക്ക് പരമപ്രമാണമാണെന്നു കരുതുന്നു. ഇത് സംസ്കൃതകോശങ്ങളിൽ കാണപ്പെടാത്ത ശബ്ദമാണതാനും. 'തിമില' എന്താണെന്ന് കേരളീയരോട് പറയേണ്ടതുമില്ലല്ലോ. ആ പ്രയോഗം:—

> "സംഗീതനൃത്തവാദിത്രൈഃ ശംഖകാഹളഗോമുഖൈഃ
> തിമിലാനകഭേര്യാദ്യൈർന്നിനദദ്ഭിരനാരതം"

(ക്രിയാപാദം, പടലം ൩൦. പദ്യം ന.൪൩.)

ശ്രീ ഹേമാദ്രിയുടെ 'ചതുർവ്വർഗ്ഗചിന്താമണി'യിൽ ഈ പാഠം പ്രയോഗിക്കപ്പെട്ടിട്ടുണ്ടെന്നും, അത് ഈ പ്രശസ്തഗ്രന്ഥത്തിന്റെ പ്രചാരത്തിനുശേഷമായിരിയ്ക്കണമെന്നും ഇവിടെത്തന്നെ പറയേണ്ടിയിരിയ്ക്കുന്നു. പദ്ധതി കേരളസന്താനമാണെന്നുള്ളതിന് വലിയ ആഭ്യന്തരലക്ഷ്യമാണല്ലോ ഈ സംഗതി. സൂക്ഷിച്ചു പരിശോധിച്ചാൽ, ഇനിയും ഈ വക തെളിവു ശേഖരിയ്ക്കാൻ കഴികയും ചെയ്യും.

ഇനി നോക്കേണ്ടതു്, ഇങ്ങനെ കേരളീയനായിട്ടു് ഒരു **ഈശാനശിവഗുരുമഹോദയൻ** ഉണ്ടായിരുന്നുവെന്നതിനു വല്ല തെളിവും സമ്പാദിയ്ക്കുവാൻ കഴിയുമോ എന്നാണല്ലോ. ശ്രീ ശങ്കരഭഗവൽപാദരുടെ പിതാവു് ശിവഗുരുസോമയാജിയാണെന്നുള്ളിടത്തോളം തെളിവുള്ളതാണു്; ഈശാനൻ എന്നായിരുന്നു അദ്ദേഹത്തിന്റെ പേരെന്നുള്ളതിനു് പ്രമാണം ഉപലബ്ധമല്ല. എന്നു മാത്രമല്ല, ശങ്കരഭഗവൽപാദരുടെ പിതാവിനു് എ. ഡി. എട്ടാം നൂററാണ്ടിനിപ്പുറം കാലം കല്പിയ്ക്കുന്നതും സംഗതമായിരിയ്ക്കയില്ല. പിന്നെ നമുക്കു കണ്ടുപിടിക്കുവാനുള്ളതു് ശ്രീ വില്വമങ്ഗലത്തുസ്വാമിയാരുടെ ആചാര്യനായ ഒരു ഈശാനനെ ആണു്. കർണ്ണാമൃതഗ്രന്ഥത്തിന്റെ ഒന്നാമാശ്വാസത്തിൽ:—

“ഈശാനദേവചരണാഭരണേന നീലീ-
ദാമോദരസ്ഥിരയശഃസ്തബകോദ്ഗമേന
ലീലാശുകേന രചിതം തവ ദേവ! കൃഷ്ണ-
കർണ്ണാമൃതം വഹതു കല്പശതാന്തരേഽപി.”

എന്നൊരു ശ്ലോകം കാണുന്നതു നോക്കുക. വില്വമങ്ഗലത്തിന്റെ തന്നെ മറെറാരു കൃതിയായ “ബാലകൃഷ്ണസ്തോത്ര”ത്തിലും ഈ ‘ഈശാനദേവ’നെ,

‘ഈശാനദേവ ഇത്യാസീദീശാനോ മുനിതേജസാം’

ഇത്യാദിപദ്യത്തിൽ അനുസ്മരിച്ചു കാണുന്നുണ്ടു്.

“യദാശ്രമാങ്ഗണേ നിത്യം രമന്തേ തന്ത്രവിസ്തരാഃ”

എന്നു വില്വമങ്ഗലം തന്നെപ്പററിപ്പറയുന്നഭാഗംകൊണ്ടു് (ബാലകൃഷ്ണസ്തോത്രത്തിൽത്തന്നെ) വില്വമങ്ഗലം വലിയ താന്ത്രികനായിരുന്നുവെന്നും സിദ്ധിയ്ക്കുന്നു. ഈ മഹാതാന്ത്രികത്വം ഈശാനശിവഗുരുവിൽ നിന്നു് സമ്പാദിച്ചിരിയ്ക്കണമെന്നും കരുതാം. ഈശാനശിവഗുരു ശൈവനാണല്ലോ, വില്വമങ്ഗലം വൈഷ്ണവാവതംസമല്ലേ?—എന്നാണെങ്കിൽ അതിനും സമാധാനമുണ്ടു്. വില്വമങ്ഗലത്തിന്റെ വൈഷ്ണവത്വം വ്യക്തിപരമാണു്; കുലപാരമ്പര്യമനുസരിച്ചു് അദ്ദേഹം ശൈവൻതന്നെയായിരുന്നു. ഈ വസ്തുത ഗ്രഹിയ്ക്കുവാൻ:—

"ശൈവാ വയം ന ഖലു തത്ര വിചാരണീയം
പഞ്ചാക്ഷരീജപപരാ നിതരാം തഥാപി
ചേതോ മദീയമതസീകുസുമാവഭാസം
സ്മേരാനനം സ്മരതി ഗോപവധൂകിശോരം."

എന്ന കർണ്ണാമൃതപദ്യം പരിശോധിക്കുക. അതിലെ 'വയം' എന്നും, 'മദീയം' എന്നും ഉള്ള പ്രയോഗങ്ങളുടെ സാരം മേൽ പറഞ്ഞവിധത്തിലല്ലാതെ വ്യാഖ്യാനിക്കപ്പെടുക വയ്യ. അങ്ങനെ ഈശാനദേവനിൽനിന്ന് സമ്പാദിച്ച മഹാതാന്ത്രികത്വം, 'ഗോപാലകാനുഷ്ഠാനക്രമദീപിക' മുതലായ താന്ത്രികഗ്രന്ഥങ്ങളുടെ നിർമ്മാണത്തിനു കൂടി വില്വമങ്ഗലത്തിനെ ശക്തനാക്കിത്തീർത്തു.

"കല്യാത്തമായാലവകാന്തമൂർത്തിഃ
കളക്വണദ്വേണുനിനാദരമ്യഃ
ശ്രിതോ ഹൃദി വ്യാകുലയംസ്ത്രിലോകീം
ശ്രിയേऽസ്തു ഗോപീജനവല്ലഭോ വഃ."

എന്ന അതിലെ മങ്ഗളപദ്യവും,

'കരാരവിന്ദേന പദാരവിന്ദ'മെന്ന സുപ്രസിദ്ധകർണ്ണാമൃതപദ്യത്തോടുകൂടിയ ഗ്രന്ഥാവസാനവും, അതു് വില്വമങ്ഗലത്തിന്റേതു തന്നെ എന്നതിന് ആഭ്യന്തരലക്ഷ്യമാകുമല്ലോ.

'രഹസ്യഗോപാലതന്ത്രചിന്താമണി'യുടെ കർത്താവായ വാസുദേവൻ നമ്പൂതിരി:—

'ശ്രീ ഗുരൂണാം ശിവാദ്യാനാം
..................................................
പ്രണൗമി ചരണാവലിം.'

എന്ന് വന്ദിച്ചിരിക്കുന്നതും ഈ 'ഈശാനശിവഗുരു'വിനെ ആയിരിക്കണം. 'ഭവത്രാതഗുരോഃ പാദനഖചന്ദ്രാൻ പ്രണൗമ്യഹം' എന്ന് അദ്ദേഹം വന്ദിച്ചിരിക്കുന്നതു്, 'പദ്ധതി'യിൽ പ്രമാണത്വേന ഉദ്ധരിക്കുന്ന 'പ്രയോഗമഞ്ജരി'യുടെ കർത്താവായ 'രവിയുടെ' പിതാമഹനെ ആയിരിക്കുമെന്നും അനുമിക്കാൻ കഴിയും. തൽപിതാമഹൻ ഭവത്രാതനാണെന്ന് ത്രിവിക്രമൻ പ്രദ്യോതവ്യാഖ്യാനദ്വാരാ നമ്മെ ധരിപ്പിക്കുന്നുണ്ടല്ലോ.

'ഈശാനദേവൻ ലീലാശുകന്റെ ഗുരു തന്നെയാണ്. അതു തന്ത്രപദ്ധതി അഥവാ ഈശാനശിവഗുരുദേവപദ്ധതി എന്നു പറയുന്ന തന്ത്രഗ്രന്ഥത്തിന്റെ പ്രണേതാവായിരിക്കാം.' (ത്രൈമാസികം—പു-നു-ല-വ.) എന്നും, 'ഈശാനശിവഗുരു പക്ഷേ ഒരു കേരളീയൻ തന്നെ ആയിരിക്കാം; ശൈവനായ അദ്ദേഹം ചിദംബരത്തു പോയി താമസിച്ചിരിക്കുവാൻ പാടില്ലായ്കയില്ലല്ലോ' (ത്രൈമാസികം തന്നെ) എന്ന് മൈസൂർ ഗസറ്റിയറിലെ പ്രസ്താവനയെ പ്രമാണിച്ചും മഹാകവി ഉള്ളൂർ 'വില്വമംഗലത്തു സ്വാമിയാർ' എന്ന മഹാപ്രബന്ധത്തിൽ പ്രതിപാദിച്ചിട്ടുള്ളതും ഇവിടെ അനുസന്ധേയങ്ങളായ ഗ്രന്ഥപങ്ക്തികളാകുന്നു.

രഹസ്യഗോപാലതന്ത്രചിന്താമണീകാരനായ വാസുദേവൻ, ശിവഗുരുവിനെക്കൂടാതെ, ലീലാശുകൻ, ഭവത്രാതൻ, രാഘവാനന്ദൻ, മാധവൻ, ശങ്കരൻ, നാരായണാചാര്യൻ എന്നിവരെക്കൂടി വന്ദനീയകോടിയിൽ ഉൾപ്പെടുത്തിക്കാണുന്നുണ്ട്. ഇതിലെ നാരായണാചാര്യൻ 'ബഹ്വൃചദൈവത്യ'ത്തിന്റെ കർത്താവായ നാരായണനായിരിക്കുവാനും യുക്തിയുണ്ട്. അങ്ങനെ, ഈശാനശിവഗുരു, ലീലാശുകൻ, ഭവത്രാതൻ; നാരായണാചാര്യൻ (ഓതിക്കോൻ-അഥവാ തന്ത്രി) എന്നിവർ മഹാതന്ത്രികളായിരുന്നുവെന്ന് തെളിയുന്ന സ്ഥിതിക്ക് രാഘവ—മാധവ—ശങ്കരന്മാരായി പ്രസ്താവിക്കപ്പെട്ടുകാണുന്ന വന്ദ്യന്മാരും തന്ത്രസമ്പ്രദായപ്രവർത്തകന്മാരായിരുന്നിരിക്കണം — കേരളീയരും ആയിരിക്കണം.

ശങ്കരഭഗവൽപാദർക്ക് ശേഷം ൧൪-ാം നൂറ്റാണ്ടുവരെയുള്ള കേരളീയമഹാതന്ത്രികളായിട്ട് ഇങ്ങനെ എത്രാനും ആചാര്യന്മാരാണ് അവശ്യം അനുസ്മരണീയരായ്ക്കാണപ്പെടുന്നത്. ആ പരമ്പരയെ കാലക്രമേണ കണക്കാക്കുമ്പോൾ, ഇങ്ങനെ ഒരു പട്ടിക നമുക്കെടുക്കാം:—

ശങ്കരഭഗവൽപാദർ, ഭവത്രാതൻ, രവി, ഈശാനശിവഗുരു, വില്വമംഗലം, ത്രിവിക്രമൻ, നാരായണാചാര്യൻ, രാഘവാനന്ദൻ, മാധവൻ, വാസുദേവൻ എന്ന് ൧൦ പേർ. ഇതു കേരളീയർക്ക് ഏറ്റവും അഭിമാനകരമായ ഒരു ആചാര്യപരമ്പരാ

മാലികയാണെന്നുള്ളതു് പ്രത്യേകം പറയുവാനില്ലല്ലോ. എന്നാൽ ഇതു് മധ്യകാലികാചാര്യപരമ്പരാമാലയായി മാത്രമേ ഗണിയ്ക്കപ്പെടാവൂ. ഇതുപോലെ തന്നെ എന്നു പറയത്തക്ക മാഹാത്മ്യമുള്ള ഒരു നവീനപരമ്പര നമുക്കു് വേറേയും ഉണ്ടു്. അതു് തന്ത്രസമുച്ചയകാരനോടുകൂടിത്തുടങ്ങുന്നുവെന്നു നമുക്കു സങ്കല്പിയ്ക്കാം. ആധുനികന്മാരുടെ കഥ അദ്ദേഹത്തിനിരിയ്ക്കട്ടെ.

തന്ത്രസമുച്ചയകാരാദികൾ ആരെല്ലാമെന്നു തിട്ടപ്പെടുത്തുന്നതു് വളരെ ശ്രമാവഹമായ ജോലിയാണു്. എന്തുകൊണ്ടെന്നാൽ, ചെറുതും വലുതും ആയി ഈ ഇനത്തിൽ അത്ര ഏറെ ഗ്രന്ഥങ്ങൾ ഭാഷയിലും സംസ്കൃതത്തിലും ഉളവായിക്കാണ്മാനുണ്ടു്. വളരെക്കുറച്ചു ഗ്രന്ഥങ്ങൾ മാത്രമേ കർത്തൃനാമഘടിതങ്ങളായിക്കാണ്മാനുള്ളതാനും. അറിയപ്പെടാൻ കഴിഞ്ഞിട്ടുള്ള ഏതാനും പ്രധാനഗ്രന്ഥകാരന്മാരുടെ വിവരം ഇവിടെ കാണിയ്ക്കാമെന്നു മാത്രം വിചാരിയ്ക്കുന്നു:—

തന്ത്രസമുച്ചയകാരൻ ചേന്നാസ്സു നാരായണൻ നമ്പൂതിരിപ്പാട്ട്, തന്ത്രസമുച്ചയകാരശിഷ്യനായ 'വിവരണ'വ്യാഖ്യാനകാരൻ (കൈനിക്കരനമ്പൂതിരിപ്പാട്ട്), സമുച്ചയകാരന്റെ മകൻ വിമർശിനീവ്യാഖ്യാകാരൻ ചേന്നാസ്സു ശങ്കരൻനമ്പൂതിരിപ്പാട്ട്, പരമേശ്വരാനുഷ്ഠാനമെന്നുകൂടിപ്പറയപ്പെടുന്ന 'അനുഷ്ഠാനപദ്ധതി'യുടെ കർത്താവായ പരമേശ്വരൻ നമ്പൂതിരി, അനുഷ്ഠാനം അഥവാ താന്ത്രികക്രിയ എന്ന കൃതിയുടെ കർത്താവായ കുറുത്തപാറ (കൃഷ്ണപാഷാണവിപ്രൻ) നമ്പൂതിരി, തൊഴാന്തരാനുഷ്ഠാനമെന്നുകൂടി പേരുള്ള 'അനുഷ്ഠാനസമുച്ചയ'ത്തിന്റേയും 'തന്ത്രപ്രായശ്ചിത്ത'ത്തിന്റേയും മററും കർത്താവായ തൊഴുവാന്നൂർ നാരായണൻ നമ്പൂതിരി, 'ഹാരിണി' എന്ന വിഷ്ണുസംഹിതാവ്യാഖ്യ, ക്രിയാസാരവ്യാഖ്യ, ക്രിയാശ്രയം എന്ന ഭാഷാപദ്യകൃതി, വൈഷ്ണവനവീകരണം മുതലായ തന്ത്രഗ്രന്ഥങ്ങളുടേയും, രാധാമാധവീയം, സന്താനഗോപാലം, സപ്തസാലഭഞ്ജനം, തൃപ്പൂണിത്തുറവിശേഷം എന്നീ സാഹിത്യകൃതികളുടേയും കർത്താവായി, തന്ത്രസമുച്ചയവിമർശിനീകാരന്റെ ശിഷ്യനായി, കൊല്ലവർഷം ഏഴും എട്ടും ശതാബ്ദികളിലായി ജീവിച്ചിരുന്ന പുലിയന്നൂർ നാരായണൻ നമ്പൂതിരിപ്പാട്ട് (വ്യാഘ്രഗ്രാമനാരായണൻ യമപാ-തരക്ഷുഗ്രാമാലയൻ-വൈയ്യാഘ്രകാരനെന്നു ചിലർ പറയാനിടയായതു് പിശക്-വ്യാഘ്രശബ്ദഭ്രമം), വിഷ്ണുസംഹിതയുടെ 'തത്വപ്രദീപി

ക''വ്യാഖ്യാനം നിർമ്മിച്ച നാഗസ്വാമിനമ്പൂതിരി, ശിവചന്ദ്രികാകാരൻ വാസുദേവൻ നമ്പൂതിരി, വൈഷ്ണവാനുഷ്ഠാനകലാപസംഗ്രഹം, ക്രിയാസംഗ്രഹം മുതലായവയുടെ കർത്താവായ 'ഗത്താരണ്യ' (കുഴിക്കാട്ടു) ശങ്കരഭട്ടതിരി, സ്നാനാനുഷ്ഠാനസംഗ്രഹകാരൻ കുഴിക്കാട്ടു ഭട്ടതിരി, ശ്രീകൃഷ്ണതന്ത്രാദികർത്താവായ കുബേരൻ നമ്പൂതിരി, ഭദ്രദീപദീപികാകാരൻ നാരായണൻ നമ്പൂതിരി, തന്ത്രസാരകർത്താവായ 'അന്തരചിദ്ഗേഹ'ജനായ സുബ്രഹ്മണ്യൻ നമ്പൂതിരി, പ്രയോഗസാരകാരൻ ഗോവിന്ദൻ നമ്പൂതിരി; നൃത്തരംഗജീർണ്ണോദ്ധാരക്രമകർത്താവായ കുഴിയ്ക്കാട്ടു ഭട്ടതിരി, ക്രിയാലേശസ്മൃതികർത്താവായ നീലകണ്ഠൻ നമ്പൂതിരി, ക്രിയാക്രമമെന്നും . ക്രമദീപിക എന്നും പേരുള്ള 'പൊട്ടർഭാഷ' യുടെ കർത്താവായ പൊടവൂർ നമ്പൂതിരി, 'കുഴിയ്ക്കാട്ടു ഭാഷ'യുടെ കർത്താവായ കുഴിയ്ക്കാട്ടു ഭട്ടതിരി, തന്ത്രസമുച്ചയത്തിനും, ശേഷസമുച്ചയത്തിനും ഭാഷാവ്യാഖ്യാനങ്ങൾ എഴുതിയിട്ടുള്ള കുഴിയ്ക്കാട്ടു മഹേശ്വരൻ ഭട്ടതിരി മുതലായവരേ ആണ് മേല്പറഞ്ഞ പട്ടികയിൽ ഉൾപ്പെടുത്തുവാനുള്ളു. 'തന്ത്രരത്നാകര'കാരൻ അമലബ്രഹ്മയതി, 'തന്ത്രശുദ്ധ'കർത്താവായ ഭട്ടാരകശ്രീവേദോത്തമൻ, 'നാരദീയപദ്ധതി'കാരനും, 'ലക്ഷ്മീസുഖ'ശിഷ്യനും ആയ പരമാനന്ദയതി, 'അത്ഥരത്നാവലീ'കാരൻ വിമലസ്വാത്മശംഭു, 'ശൈവപരിഭാഷാമഞ്ജരീ'കാരൻ നിഗമജ്ഞാനദേവൻ മുതലായവർ കേരളീയരായിരിയ്ക്കാൻ സാംഗത്യം കാണുന്നുണ്ടെങ്കിലും അവരുടെ കാലനിർണ്ണയം കൂടുതൽ ഗവേഷണത്തോടെ നടത്തേണ്ടതാകുന്നു. കർത്തൃനാമം കണ്ടുകിട്ടാത്തവയായി, ആവഹന്തിവ്യാഖ്യ, ഉപഹാരപ്രകാശികയും തദ്വ്യാഖ്യാനങ്ങളും, സപര്യാസപ്തകവ്യാഖ്യാനമായ 'സംബന്ധോക്തി', ക്രിയാസംഗ്രഹം (ഗത്താരണ്യകൃതമല്ലാത്തെ), ക്രിയാസാരം, ജീർണ്ണോദ്ധാരം, തന്ത്രനിർണ്ണയം, ധ്വജപ്രതിഷ്ഠ; ക്ഷേത്രപാലജീർണ്ണോദ്ധാരം, തന്ത്രസിദ്ധി, തന്ത്രാനുഷ്ഠാനകലാപസംഗ്രഹം, തന്ത്രാനുഷ്ഠാനക്രമം, ചോദശ്യാരാധന, പ്രയോഗരത്നമാല, ദൗർഗ്ഗാനുഷ്ഠാനകലാപസംഗ്രഹം, നാരായണാത്മകം, കുമാരബലി, കാളീതന്ത്രം, പ്രതിഷ്ഠാസംഗ്രഹം, പുഷ്പാഞ്ജലിവിധാനം, ത്രിഷ്ടുബ്‌വിനിയോഗക്രമം, പൂജാകളശോത്സവപ്രകാരം, ബിംബലക്ഷണം, ബ്രഹ്മതാന്ത്രികം, ഭക്തിചിന്താ

മണി, ഭദ്രദീപക്രിയ, മണ്ഡലചതുഷ്കലക്ഷണം, മഹാഗണപതി
കല്പം, മഹാസമ്മോഹനതന്ത്രം, മാതൃസദ്ഭാവം, ബലികല്പം,
കക്കടകല്പം, വിജയബലികല്പം, സ്കന്ദസദ്ഭാവം, സാരസമുച്ചയം,
വൈഷ്ണവപൂജാദ്ധ്യാനാദി — എന്നിങ്ങനെയുള്ള അനവധി കൃതി
കൾ കേരളീയങ്ങളായിട്ടുണ്ടെന്നും ഇവിടെ രേഖപ്പെടുത്തുവാനുള്ള
താകുന്നു. ഇവയിൽ പലതിന്റെയും കർത്താവിനേ എന്നപോ
ലെ കാലത്തേയും കണ്ടുപിടിക്കേണ്ടതായിട്ടിരിക്കുകയും ആകുന്നു.
കേരളത്തിലെ തന്ത്രാചാര്യന്മാരെപ്പററിയും, തന്ത്രഗ്രന്ഥങ്ങ
ളെപ്പററിയും ഇത്രയുമാണു് ചുരുക്കി പൊതുവേ പറയുവാനു
ള്ളതു്.

## XVI. തന്ത്രസമുച്ചയത്തിന്റെ കാലം

സമുച്ചയകാരന്റെ ജീവിതകാലത്തെപ്പററിയും ഇവിടെ
സ്വല്പം പ്രസ്താവിക്കാതെ തരമില്ലെന്നു വന്നിരിക്കുന്നു. അദ്ദേ
ഹത്തിന്റെ ജനനം 'കല്യബ്ദേഷ്വതീതേഷു' ഇത്യാദിയായ
'സമുച്ചയാ'ന്തിമപദ്യപ്രകാരം ൧൪൨൭ ക്രിസ്ത്വാബ്ദത്തിനു സമ
മായ ൬൦൨-ാമാണ്ടു് ആണെന്നുള്ളതു് വളരെപ്പേർ അംഗീകരി
ച്ചുകഴിഞ്ഞിട്ടുള്ളതാകുന്നു. തന്ത്രസമുച്ചയം ഇദംപ്രഥമമായി പ്ര
സിദ്ധീകരിച്ച ഡാക്ടർ ഗണപതിശാസ്ത്രികൾ ഈ ശ്ലോകം ഉദ്ധ
രിച്ച് ഇതു് ഗ്രന്ഥകാരന്റെ കാലത്തേ (ഗ്രന്ഥരചനാകാലത്തേ
അല്ല) കാണിക്കുന്നു എന്നു് ഉപോദ്ഘാതത്തിൽ പ്രതിപാദിച്ചി
ട്ടുണ്ടു്. എങ്കിലും ഇതു് ഗ്രന്ഥരചനാകാലമായിരിക്കുമെന്നു് ചി
ലർ തെററിദ്ധരിക്കുവാനും, അങ്ങനെ രേഖപ്പെടുത്തിപ്പോകുവാനും
സംഗതിവന്നു. എന്നാൽ, അങ്ങനെ ചെയ്തുപോയ വിവേകികൾ,
വസ്തുത ഗ്രഹിച്ചപ്പോൾ അതു് ഗ്രന്ഥരചനാകാലസൂചിയല്ലെന്നും,
ഗ്രന്ഥകർത്തൃകാലസൂചകമാണെന്നും ബഹുധാ ബഹുത്ര തിരുത്തി
പ്പറയുകയും കഴിഞ്ഞിരിക്കുന്നു.

എന്നാൽ, ഈയിടെവെച്ച് (൧൧൧൯-ൽ) മദിരാശി
സർവ്വകലാശാലയിൽ പ്രൊഫെസ്സർ ആയിരിക്കുന്ന ഡോക്ടർ
സി. കുഞ്ഞൻ രാജാ, എം. എ, പിഎച്ച്. ഡി. അവർകളും
അദ്ദേഹത്തിന്റെ അന്തേവാസിയായി കെ. കുഞ്ഞുണ്ണിരാജാ, എം. എ.

അവർകളും ഈ വിഷയത്തെക്കുറിച്ചു വിചിന്തനം ചെയ്തു കാണ്മാനുണ്ട്. ൧൧൧൯-ലെ ചില 'മംഗളോദയ'മാസികാസഞ്ചി കകളിലും, 'മാതൃഭൂമി ആഴ്ചപ്പതിപ്പി'ലും (പു. ൨ ൨-൮-൨൦) ഇവരുടെ ഗവേഷണഫലങ്ങൾ പുറപ്പെട്ടിരിക്കുന്നു. "കല്യബ്ദേഷ്വതിതേഷു നന്ദനയനേഷ്വംഭോധിസംഖ്യേഷു" എന്നുള്ള ഭാഗം ഗ്രന്ഥരചനാകാലത്തെക്കാണിക്കുന്നതാക്കിത്തീർക്കുവാനുള്ള ശ്രമമാണ് ഇവർ ചെയ്തിരിക്കുന്നത്. എന്നാൽ അങ്ങനെ ആക്കിത്തീർത്താലത്തെ വൈഷമ്യങ്ങളെപ്പറ്റി അവർ ചിന്തിച്ചുകാണ്മാനില്ല. "തന്ത്രസമുച്ചയകാരന്റെ കാലവും ദേശവും" എന്നൊരു ഉപന്യാസം, ൧൧൧൨ കന്നിമാസത്തെ 'ഗുരുനാഥൻ' മാസികയിൽ, പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അതിൽ പ്രസ്തുതകലിദിനത്തെ ഗ്രന്ഥരചനാകാലമായിട്ടെടുത്താൽ വന്നുകൂടുന്ന പല അനുപപത്തികളും ചൂണ്ടിക്കാണിച്ചിരിക്കുന്നതൊന്നുംതന്നെ പ്രസ്തുതപണ്ഡിതന്മാരുടെ ചർച്ചയ്ക്കു വിഷയീഭവിച്ചതായും കാണ്മാനില്ല. തന്ത്രസമുച്ചയഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെടുന്നതിന് ഏതാനും വർഷങ്ങൾക്കു മുമ്പ് 'മംഗളോദയം' എട്ടാംപുസ്തകത്തിൽ (൧൦൯൧ കന്നി ലക്കത്തിൽ) "ഒരു വയോധികന്റെ ഡയറി" എന്ന പേരിൽ ഒരു ലേഖനം പ്രകാശിതമായിട്ടുണ്ട്. പല പല കലിവാക്യങ്ങൾ കാണിച്ച്, ഓരോ വിഷയങ്ങളുടെയും കാലം കാണിച്ചിരിക്കയാണ് അതിൽ. അക്കൂട്ടത്തിൽ, "നന്ദനയനാ"ദി കലിവാക്യവും എടുത്തിട്ടുണ്ട്.

തന്ത്രസമുച്ചയകാരന്റെ ജനനകാലം എന്താണ്. സമുച്ചയം എഴുതിത്തീർന്ന കാലം എന്നല്ല, അതിലും പറഞ്ഞിരിക്കുന്നത്. 'സമുച്ചയകാരജനനദിനമോ, സമുച്ചയം നിർമ്മിച്ചു തീർന്ന ദിവസമോ അത്' എന്ന വാദം ഉളവാകാതിരിക്കെയുള്ള ഒരു രേഖയാണതെന്നും ഓർമ്മിക്കണം. വടക്കുംകൂർ രാജരാജവർമ്മ രാജാവവർകളുടെ "കേരളീയസംസ്കൃതസാഹിത്യചരിത്രം" ൧-ാം ഭാഗത്തിൽ, പ്രസ്തുതകലിവാക്യം ഗ്രന്ഥരചനാകാലമായി പ്രസ്താവിച്ചിട്ടുണ്ടെങ്കിലും, അതേപുസ്തകത്തിലുള്ള ശുദ്ധപത്രത്തിൽ, ഗ്രന്ഥകാരജന്മദിനമായിത്തിരുത്തിക്കാണിച്ചിട്ടുണ്ടെന്നും ഇവിടെ അനുസ്മരിക്കേണ്ടിയിരിക്കുന്നു. ഇതിനെല്ലാം മുൻപ്, കൊല്ലം

൧൦൪൦-ാമാണ്ടിൽ ദിവംഗതനായ കഴിക്കൂറ്റു മഹേശ്വരൻ ഭട്ടതിരി എന്ന മഹാത്മാവു്, തന്ത്രസമുച്ചയത്തിന്നെഴുതിയിട്ടുള്ള ഭാഷാവ്യാഖ്യാനത്തിൽ, ഈ ഭാഗത്തിന്റെ വ്യാഖ്യാനവും ഗ്രന്ഥകാരകാലമായിട്ടാണ് ഗണിക്കപ്പെട്ടുകാണുന്നതെന്നും ഇവിടെ നിർദ്ദേശിക്കേണ്ടിയിരിക്കുന്നു. തന്ത്രസമുച്ചയം ഭാഷാവ്യാഖ്യാനത്തിന്റെ മൂന്നാം ഭാഗം — ൮൪-ാം വശം പരിശോധിക്കുക. അതിവിടെ ഉദ്ധരിക്കുകയും ചെയ്യാം:— "നാലായിരത്തി അഞ്ഞൂററിഇരുപത്തു് കലിയുഗസംവത്സരം കഴിഞ്ഞിരിക്കുമ്പോൾ കൊല്ലവർഷം ൬൨൦-ാമതു മേടമാസത്തിൽ.....യാതൊരു ഗ്രന്ഥകാർത്താവു് ഉണ്ടായി, യാതൊരു ഗ്രന്ഥകർത്താവിനു ജയന്തമംഗലം എന്നുള്ള പേരുകൊണ്ടു് പ്രസിദ്ധമായിരിക്കുന്ന ഗൃഹവും ഭവിക്കുന്നു, അങ്ങനെ പ്രസിദ്ധനായിരിക്കുന്ന ഈ നാരായണാചാര്യർ ഈ തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തെ ഉണ്ടാക്കി". ഈ മഹേശ്വരൻ ഭട്ടതിരി ൯൯൯-ൽ ജനിച്ചതുള്ളം, പരമ്പരോപദേശദ്വാരാ തന്ത്രസമുച്ചയഗ്രന്ഥം മുഴുവൻ പഠിച്ചതുള്ളം, തന്ത്രത്തിൽ പല സ്വതന്ത്രഗ്രന്ഥങ്ങളും ചമച്ചതുള്ളം സർവ്വഥാ ബഹുശ്രുതനും ആയിരുന്നു. സമുച്ചയകാരന്റെ ശിഷ്യപാരമ്പര്യത്തിൽപ്പെട്ട ആളുംതന്നെയും ആണെന്നും തോന്നുന്നു. ഇതും ഡാക്ടർ കുഞ്ഞൻരാജാവു് മുതൽപേർക്കു് പ്രാമാണികമാകുന്നില്ലയോ? സമുച്ചയകർത്താവിന്റെ പുത്രനായ വിമർശിനീകാരൻ ശങ്കരൻനമ്പൂതിരിപ്പാട്, ഈ ഭാഗത്തെ വ്യാഖ്യാനിച്ചിരിക്കുന്നതും കലിദിനം ഗ്രന്ഥകർത്തൃജന്മദിനവാചിയാണെന്നു കാണിച്ചുകൊണ്ടുതന്നെയാണുതാനും. ശ്രീ കുഞ്ഞുണ്ണിരാജാവവർകൾ "മംഗളോദയ" ലേഖനത്തിൽ (വശം ൭൯-ൽ) "വിമർശിനീകാരൻ ഇതിന്നൊരുവഴിയും നിർദ്ദേശിക്കുന്നില്ല"—എന്നു പറഞ്ഞിരിക്കുന്നതു ഒരു "ദൃഷ്ടാദോഷകണാധിരോപണ"മാണ്. എന്തുകൊണ്ടെന്നാൽ, വ്യാഖ്യാനം എപ്പോഴും അന്വയാനുഗുണമാണ് ചെയ്യേണ്ടതും, ചെയ്യുന്നതും, വിമർശിനീകാരൻ ചെയ്തിട്ടുള്ളതും. മൂലം, അതായതു് "കല്യബ്ദേഷ്വതിയാസു" ഇത്യാദിശ്ലോകം, പദ്യവാക്യമായിപ്പോയതുകൊണ്ടാണല്ലോ, അങ്ങനെയും ഇങ്ങനെയും ഒക്കെ അന്വയിക്കാം എന്നും, ഓരോരുത്തർക്കു് ഇഷ്ടം പോലെ പറയാനിടകിട്ടിയതും. വസ്തുതഃ ആ പദ്യം യാതൊരന്വയക്ലേശവും

ഇല്ലാത്തതുമാണു്. അതുകൊണ്ടുതന്നെയാണു് വ്യാഖ്യാതാവായ ശങ്കരൻ നമ്പൂതിരിപ്പാടു് വിശേഷവിധിയായിട്ടൊന്നും പറയാഞ്ഞതും. നിർദ്ദിഷ്ടകലിദിനവാചകത്തെ, ഡാക്ടർ രാജാവു മുതൽപേരുടെ മതം പോലെ, 'വ്യധാൽ' എന്ന ക്രിയയോടന്വയിക്കേണമെന്നാണു് വ്യാഖ്യാതാവിന്റെ വിവക്ഷയെങ്കിൽ, ആ ക്രിയാപദത്തിനു മുമ്പിൽത്തന്നെ (പൂർവ്വംതന്നെ) ഗ്രഹിച്ചർത്ഥം പറയുമായിരുന്നു; പറയണം. അങ്ങനെ ചെയ്യാതെ, 'സംഭൃതഃ' എന്നതിന്റെ പൂർവ്വംതന്നെ ചേർത്തിരിക്കുന്നതു്, അതുപ്പദത്തോടുതന്നെ ആ കലിദിനവാചകത്തെ ചേർത്തേ കഴിയൂ എന്നുള്ളതുകൊണ്ടുതന്നെയാണു്. 'വ്യധാൽ' എന്നതിനോടാണു് ചേർക്കേണ്ടിയിരുന്നതെങ്കിൽ, അതിനുമുമ്പുള്ള സ്വബോധക്രിയയോടു സംബന്ധിക്കുന്നതല്ലാത്ത വിധത്തിൽത്തന്നെ നിബന്ധിക്കുമായിരുന്നു എന്നും നിബന്ധിക്കാമെന്നും നിശ്ചിതമാണല്ലോ. ഈ സ്ഥിതിക്കു വിമർശിനീകാരൻ വേറെ ഏതൊരു വഴിയാണു് നിർദ്ദേശിച്ചിട്ടുള്ളതു്? "രണ്ടു സപ്തമ്യന്തപദങ്ങളും 'സംഭൃതഃ' എന്നതിൽ അന്വയിക്കുന്നതിൽ അല്പം ക്ലിഷ്ടതയുണ്ടു്" എന്നു് ലേഖകൻ പറയുന്നു. എന്താണു് ക്ലിഷ്ടത എന്നു പറയുന്നുമില്ല. "കലിസംഖ്യ ഗ്രന്ഥനിർമ്മാണകാലത്തെ കുറിക്കുന്നതായെടുക്കുന്നതാണു് അക്ലിഷ്ടമായമാർഗ്ഗം" എന്നും ലേഖകൻ പറയാൻ ഭാവമുണ്ടു്. ഗ്രന്ഥരചനാസമാപ്തികാലത്തെ എന്നല്ല, 'ഗ്രന്ഥനിർമ്മാണകാലത്തെ' എന്നുതന്നെയാണു് ഈ നിരൂപകൻ എഴുതിയിരിക്കുന്നതു്! തന്ത്രസമുച്ചയത്തിലെ പടലാവസാനപദ്യങ്ങളിലെല്ലാം പ്രസ്തുതനിരൂപകന്റെയും, വായനക്കാരുടെയും ശ്രദ്ധയെ ഇവിടെ സാദരം ക്ഷണിച്ചുകൊള്ളട്ടെ! അവ പരിശോധിച്ചാൽ ഗ്രഹിക്കാൻ കഴിയും ഗ്രന്ഥരചനാസമാപ്തികാലത്തെ ഏതുവിധത്തിൽ ഗ്രന്ഥകർത്താവു് കാണിക്കുമായിരുന്നു എന്നു്.

ഈ വിഷയത്തിൽത്തന്നെ ഇനിയും ഒരു പ്രമാണം നമുക്കു ലഭ്യമായിട്ടുണ്ടു്. അതായതു് 'വിവരണം' എന്ന തന്ത്രസമുച്ചയവ്യാഖ്യാനത്തിന്റെ അഭിപ്രായം. 'വിവരണ'കാരൻ സമുച്ചയകർത്താവിന്റെ ശിഷ്യനായിരുന്നുവെന്നു് വളരെ പ്രസിദ്ധവുമാണു്. വിവരണാരംഭത്തിൽ തദനുകൂലമായ വചനപ്രമാണവും ഉണ്ടു്. അതു് ഇവിടെ ഉദ്ധരിക്കുന്നു:—

"അഥ ഗ്രന്ഥകാരോ ഗ്രന്ഥാവസാനേ സൈഷ്യ കാലദേശവംശൈഃ സഹ ആത്മാനം ഗ്രന്ഥേ നിബധ്നാതി ആനുഷംഗികം ഛാത്രയോരവിശേഷം സമ്പാദയതി" — എന്ന് വിവരണകാരൻ ആദ്യമേ 'അവതാരിക' ചെയ്യുന്നു. ഇതിൽ കീഴ്‌വരയിട്ടഭാഗങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്. "സൈഷ്യ കാലദേശവംശൈഃ സഹ" — എന്ന ഭാഗംതന്നെ. ഗ്രന്ഥരചനാകാലമല്ല, ഗ്രന്ഥകാരജന്മകാലമാണ് ഇതിൽ കാണിച്ചിരിക്കുന്നത് എന്ന് "സ്വ'ശബ്ദപ്രയോഗംകൊണ്ട് അത്യന്തം സുസ്പഷ്ടം അല്ലയോ? അതും പോരെങ്കിൽ അടുത്തഭാഗവും നോക്കാം — "അതിയത്സു വൃത്തേഷു സ്വവേദ്യോപലക്ഷ്യ സംഭൃതഃ ഇതി സംബന്ധഃ സവേദാ നാമ കശ്ചിൽ പ്രവരനിമിത്തശൂഷിഃ" എന്നാണ് അത്. ഇതിൽ കലിദിനസംഖ്യയോട് 'സംഭൃതഃ' എന്ന സംബന്ധത്തോടുതന്നെ സംബന്ധിപ്പിക്കുന്നുവെന്ന് ഇതാ അദ്ദേഹവും വിളിച്ചു പറഞ്ഞിരിക്കുന്നു. ഇനിയും വല്ല സംശയത്തിനും അവകാശമുണ്ടോ? ശിഷ്യനും, മകനും, മറ്റുപണ്ഡിതന്മാരും അബദ്ധമാണെന്നു പറഞ്ഞിരിക്കുന്നതെന്ന് കരുതിയിട്ട് എന്താണൊരു കാര്യം, സാധ്യം? ഈ വിവരണഗ്രന്ഥഭാഗം അച്ചടിച്ചിട്ടും ഉണ്ട്. ൧൯൪൦-ൽ ഒന്നാം വാല്യമായി പ്രസിദ്ധീകരിച്ചിട്ടുള്ള A Descriptive catalogue of Sanskrit manuscripts in the Curator's office Library, Trivandrum (തിരുവനന്തപുരം ക്യൂറേറ്ററാപ്പീസ് വക സംസ്കൃത ഹസ്തലിഖിതഗ്രന്ഥസൂചി) എന്ന പുസ്തകത്തിലെ [illegible] വശം പരിശോധിക്കുക. ഇത്രയും പ്രബലപ്രമാണങ്ങൾ കണ്ടെടുത്തുകഴിഞ്ഞ സ്ഥിതിക്ക് ഇനി ഇക്കാര്യത്തിൽ യാതൊരു സംശയത്തിനും വകയില്ലെന്നു വിശ്വസിക്കാം. എങ്കിലും ഡാക്ടർ രാജാവവർകൾ ൧൧൨൬-കർക്കടകം ൧൫-ാംനു-യിലെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ "തന്ത്രസമുച്ചയത്തിന്റെ കാലം" എന്ന തലവാചകത്താൽ എഴുതിയിട്ടുള്ള ലേഖനത്തെ ഒന്നു നിരൂപണം ചെയ്യാതെ പോകുന്നതു ശരിയല്ലായ്കയുണ്ട്. തന്ത്രസമുച്ചയത്തിന്റെ വ്യാഖ്യാനമായ 'വിമർശിനി' എഴുതിവച്ചിട്ടുള്ള ഒരു ഗ്രന്ഥത്തിന്റെ (താളിയോലപത്രമാതൃകയുടെ) ഒടുവിൽ കാണുന്ന വിമർശിനീകാരന്റെ

കൊണ്ടു ചെയ്ത വ്യാഖ്യാനങ്ങളെക്കാൾ ഫലപ്രദവും ഉപകാരകരവും ആകുമായിരുന്നതെന്നു എനിയ്ക്കു തോന്നുന്നുണ്ട്.

എന്നുകൊണ്ടെന്നാൽ, "അതൊരു നാരായണകേണാണിദേവ''ന്റെ ജാതകമാണെന്നുള്ളതു് അനിഷേധ്യം. നമുക്കു വളരെ "നാരായണകേണാണിദേവ''ന്മാരെപ്പററി കൂടുതലറിയേണ്ടതായിട്ടിരിക്കുന്നുണ്ടല്ലോ. മാനമേയോദയത്തിലെ മേയഭാഗകർത്താവായ നാരായണനെപ്പററി നമുക്കു് കൂടുതലറിയേണ്ടേ? 'തൊഴാത്തുരനുഷ്ഠാനം' അല്ലെങ്കിൽ 'അനുഷ്ഠാനസമുച്ചയം' എന്ന ഗ്രന്ഥം നിർമ്മിച്ച തൊഴാത്തൂർ നാരായണൻ നമ്പൂരിയെപ്പററി നമുക്കു് കൂടുതൽ അറിയുവാനില്ലേ? ആ ഗ്രന്ഥത്തിന്റെ ഒരു കൃതിയിലെ ഒരു വന്ദനശ്ലോകം കൊണ്ടു് മേല്പുത്തൂരിന്റെ സമകാലികതയെ അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. 'ഹോരിണീ' വ്യാഖ്യാകാരനും, ക്രിയാശ്രയം, ക്രിയാസാരവ്യാഖ്യ മുതലായവയുടെ കർത്താവും ആയ "താഴക്കുഗ്രാമാലയൻ'' (പുലിയന്നൂർ) നാരായണൻ നമ്പൂതിരിയും എട്ടാംശതകത്തിൽ ജീവിച്ചിരുന്ന ആളാണെന്നതിനു തെളിവുണ്ട്. ഈ വക ഏതെങ്കിലും ഒരു നാരായണന്റെ ജാതകമാണ് ആ പദ്യത്തിലേതു എന്നു് കണ്ടറിയുവാൻ എത്ര ഔചിത്യമുണ്ടു്! ഗ്രന്ഥസ്വാമികളുമാർക്കുതന്നെ ഏറെക്കുറെ ശരിയായിട്ടതു കണ്ടുപിടിക്കുവാനും കഴിയുമല്ലോ. തൊഴാത്തുരനുഷ്ഠാനകർത്താവിന്റെ ജാതകമായിരിയ്ക്കാമതെന്നു, ഒരു തന്ത്രഗ്രന്ഥത്തിൽ കാണുന്നതു നിമിത്തവും, 'ആയുരാരോഗ്യസൗഖ്യ'കാലത്തിനു് അല്പം മുമ്പായിരിയ്ക്കുന്നതു പരിഗണിച്ചും മററും എനിക്കൊരൂഹം തോന്നുന്നുണ്ട്.

സമുച്ചയകർത്താവായ ചേന്നാസ്സ നമ്പൂതിരിപ്പാട് ഉദ്ദണ്ഡാദികളുടെ സമകാലികനായിരുന്നുവെന്നും, സാമൂതിരിയുടെ സദസ്യനായിരുന്നുവെന്നും മററുമുള്ളതു് അത്യന്തം ദൃഢമൂലമായിട്ടുള്ള ഐതിഹ്യങ്ങളാകുന്നു. ആ സാമൂതിരിയുടെ ജീവിതകാലം മുതലായവയെപ്പററി പ്രാമാണികങ്ങളായ രേഖകളും ഉപലബ്ധങ്ങളാണ്. അതെല്ലാംതന്നെ, ഏതോ ഒരു ജാതകശ്ലോകം വച്ചുംകൊണ്ടു് അട്ടിമറിച്ചു തട്ടിക്കളയുവാനും സമുച്ചയകാരനെ നൂററിയമ്പതു കൊല്ലങ്ങൾക്കിപ്പുറത്തു നിർത്തുവാനും, അത്ര എളുപ്പത്തിലൊന്നും സാദ്ധ്യമാവുമെന്നു് തോന്നുന്നില്ല. അതുകൊണ്ടു്, തന്ത്രസമുച്ചയകാരൻ, മഹേശ്വരൻ ഭട്ടതിരിപ്പാട്ടു

പറഞ്ഞിരിയ്ക്കുന്നതുപോലെ, കൊല്ലവർഷം അറുനൂററിമൂന്നാമാണ്ടു മേടമാസത്തിൽ ജനിച്ചു് വാർദ്ധക്യമാവും വരെ ജീവിച്ചിരുന്നതായി നമുക്കു് ഗണിക്കാം. വിമർശിനീവ്യാഖ്യാനം തീരുമ്പോഴും സമുച്ചയകാരൻ ആയുഷ്മാനാണെന്നു കരുതുവാൻ, തൽപ്രണേതാവു വഴിവെച്ചു തന്നിട്ടുള്ളതു് വിസ്മരണീയമല്ലല്ലോ.

## XVII. സമുച്ചയകാരന്റെ ദേശം.

ഉത്തരതിരുവിതാംകൂറിൽ, ഇപ്പോഴും രണ്ടു ചേന്നാസ്സുമനകൾ ഉണ്ടു്. ആ രണ്ടു കുടുംബക്കാരും 'തന്ത്രി'മാരും, മന്ത്രവാദികളും, കർമ്മികളും ആണെന്നതാണു്. ഇവരിൽ ഒരു കുടുംബക്കാരിൽ പെട്ട ആളാണ് സമുച്ചയകാരൻ എന്നാണ് മഹാമഹോപാദ്ധ്യായൻ ഡാക്ടർ ഗണപതിശാസ്ത്രികൾ, വിമർശിനീവ്യാഖ്യാനസഹിതമായ തന്ത്രസമുച്ചയം ൧-ാം ഭാഗത്തിന്റെ ഉപോദ്ഘാതത്തിൽ പ്രസ്താവിച്ചിരുന്നതു്. മുൻപറഞ്ഞ 'ഗുരുനാഥൻ'മാസികയിലെ ലേഖനത്തിൽ ഈ അഭിപ്രായത്തിൽ വിപ്രതിപത്തി പ്രദർശിപ്പിച്ചു വേറൊരു ചേന്നാസ്സുനമ്പൂതിരിപ്പാടാണു് എന്നു രേഖപ്പെടുത്തിയിട്ടുണ്ടു്. ഈ മതവിരുദ്ധത കണ്ടിട്ടാണു്, തന്ത്രസമുച്ചയം ഭാഷാവ്യാഖ്യാനം പ്രഥമഭാഗം പ്രസിദ്ധീകരിയ്ക്കാറായപ്പോൾ മലബാറിൽ ചിലർക്കെഴുത്തയച്ചു് വിവരം ശേഖരിച്ചതു. ആ വിവരങ്ങൾ ഈ പുസ്തകത്തിന്റെ ഒന്നാംഭാഗത്തിൽത്തന്നെ ഉദ്ധരിച്ചുകാണിച്ചിട്ടുണ്ടുതാനും. അതിൻപ്രകാരം 'വന്നേരി' (മലബാറിൽ- പൊന്നാനിത്താലൂക്കിൽ) യിലാണ് സമുച്ചയകാരന്റെ ഇല്ലം എന്നറിയാം. ഇപ്പോഴും ചേന്നാസ്സു എന്ന പേരിൽ രണ്ടില്ലങ്ങൾ അവിടെ ഉണ്ടെങ്കിലും, സമുച്ചയകാരൻ ജനിച്ചതു് അതിലൊന്നിലുമല്ല എന്നും, അദ്ദേഹം ജനിച്ചകുടുംബം 'കുററിയററു' (ആളില്ലാതെ നശിച്ചു്) പോയിരിയ്ക്കുന്നുവെന്നും ആ കത്തിൽത്തന്നെ പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ ആ ചേന്നാസ്സില്ലത്തെ ഏതൊരുതരം വിശേഷണം കൊണ്ടാണു് പൃഥക്കരിച്ചിരുന്നതെന്നും മററും അതിൽ നിന്നു് അറിയുവാൻ കഴിയുന്നില്ല. അതറിയാൻ കഴിയുമോ എന്നു പരിശോധിച്ചു നോക്കിയതിൽ, ഒരു രേഖ ലഭിച്ചിട്ടുള്ളതു് ഇവിടെ പ്രസ്താവിക്കാം. ൧൦൮൦-ാമാണ്ടിലെ 'രസികരഞ്ജിനി'മാസികയിൽ (പുസ്ത

കം—൮൬—ലക്കം— ൧) "തിരുനാവായയോഗം" എന്നൊരു ഉപന്യാസം ഉണ്ടു് പ്രധാനലേഖനമായിച്ചേർത്തിരിയ്ക്കുന്നതാണ്. ലേഖകന്റെ പേർ കാണിച്ചിട്ടില്ല. എങ്കിലും, അതിന്റെ ശൈലിയും ചിട്ടയും മററും കണ്ടാൽ, പത്രാധിപത്യം വഹിച്ചിരുന്ന മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലേ വകതന്നെയാണതും എന്നാണു മനസ്സിലാവുക. തിരുനാവായയോഗത്തിൽ പെട്ട പ്രാമാണികന്മാരെ പരിഗണിയ്ക്കുന്ന കൂട്ടത്തിൽ, "തന്ത്രസമുച്ചയകാരനായ പെരിങ്ങിരി ചേന്നാസ്സ നാരായണൻ നമ്പൂതിരിപ്പാട്" (Page 350) എന്നു് അതിൽ പറഞ്ഞിരിക്കുന്നു. ബഹുശ്രുതനും, ഗവേഷകമൂർദ്ധന്യനും ആയ അവിടുന്നു് സൂക്ഷ്മാന്വേഷണം ചെയ്തു് രേഖപ്പെടുത്തിയ വസ്തുതയായിരിക്കും അതെന്നു്, നമുക്കു് ന്യായമായി വിശ്വസിക്കാവുന്നതാണല്ലോ. എന്നാൽ അതു മുടിഞ്ഞ കുടുംബമോ നിലവിലുള്ളതോ എന്നു നിഷ്കർഷിച്ചറിയാൻ സാധിച്ചിട്ടില്ല. സൗകര്യം സിദ്ധിക്കുന്നവർ അതുകൂടി അന്വേഷിച്ചറിയേണ്ടതു്, പലതുകൊണ്ടും അത്യാവശ്യകം തന്നെയാണെന്നും, ഈ സന്ദർഭത്തിൽ സൂചിപ്പിച്ചുകൊള്ളട്ടെ. നിലവിലുള്ള മനയാണെങ്കിൽ, വല്ല രേഖയും അവിടെ നിന്നു്, ഈ മഹാപുരുഷനെസ്സംബന്ധിച്ചു് ഉപലഭ്യമാകാനവകാശമുണ്ടല്ലോ

## XVIII സമുച്ചയകാരന്റെ സമകാലികന്മാർ.

കോഴിക്കോട്ടു് മാനവിക്രമനെന്ന സാമൂതിരിയുടെ സദസ്സിലെ സാമാജികന്മാരായ "പതിനെട്ടരക്കവികളിൽ" ഉൾപ്പെട്ട ആളാണു് സമുച്ചയകാരൻ എന്നതു് അതിപ്രസിദ്ധമാണല്ലോ. നവഗ്രഹപ്രഖ്യരായ പയ്യൂർഭട്ടതിരിമാർ ഒമ്പതുപേർ, തിരുവെഗപ്പുറ ശങ്കരൻ അഞ്ചുപേർ, കാക്കശ്ശേരി ഭട്ടതിരി, മുല്ലപ്പള്ളി ഭട്ടതിരി, ചേന്നാസ്സ നമ്പൂതിരിപ്പാട്, ഉദ്ദണ്ഡൻ, പുനം—ഇങ്ങനെയാണു് ആ പതിനെട്ടരക്കവികളുടെ ഒരു പട്ടിക. ഇവരെല്ലാവരും മഹാപണ്ഡിതന്മാരും മഹാകവികളും ആയിരുന്നിരിക്കണം എന്നു് നിശ്ചയം തന്നെ. ശാസ്ത്രങ്ങളിൽ വളരെ വലിയ വ്യുൽപത്തി (കാവ്യഗ്രന്ഥങ്ങളിലും ശാസ്ത്രഗ്രന്ഥങ്ങളിലും പരിനിഷ്ഠിതത്വം) ഇല്ലായ്ക നിമിത്തമായിരിക്കണം പുനം അരക്കവിയായിട്ടും, [illegible] മാത്രം ഗണിക്കപ്പെട്ടതു്.

ശ്ലോകവൃൽപത്തിയില്ലാത്തവർ പണ്ട് ഭാഷാകവിതയ്ക്കുപോലും കച്ചകെട്ടാറില്ലല്ലോ. (പ്രൌഢകവികളെ ഉദ്ദേശിച്ചാണ്, ചില്ലറ പ്പാട്ടുകളെഴുതുന്നവരെ ഉദ്ദേശിച്ചല്ല ഈ പ്രസ്താവന). 'അരകവി' ത്വത്തിന് വേറെയും ഒരു പപത്തി കാണിപ്പാനുണ്ട്. അതായത്—'ആയിരം ശ്ലോകം എഴുതിയാൽ അരക്കവിയായി' എന്നൊരു വൃദ്ധോക്തി ഇന്നും കേരളത്തിൽ നടപ്പുണ്ട്; പഴമക്കാർ പറഞ്ഞുവരാറുണ്ട്. ഇപ്പോഴത്തെ പഴയ കണക്കായിട്ടാണ് ഗണന. പുനം കുട്ടിക്കാലത്തു തന്നെ കോഴിക്കോട്ടു ചെന്നു ചേർന്നിരിക്കയുണ്ടല്ലോ. കോഴിക്കോട്ടു ചെന്നിട്ട്, മുൻപറഞ്ഞ കണക്കനുസരിച്ച് ശ്ലോകനിർമ്മാണം ചെയ്തു വഴിയ്ക്കു സിദ്ധിച്ചതായിരിക്കാൻ ഇടയുണ്ട് പുനത്തിന്റെ ഈ 'അരക്കവി'സ്ഥാനം. അതു പിന്നെ 'മുഴുക്കവി'ത്വത്തിലേയ്ക്കോ 'കവി'ത്വത്തിലേയ്ക്കോ കയറാതെ ആ അഭിനവനാമത്തിൽത്തന്നെ കവി പ്രഖ്യാതനായ്ത്തീർന്നിരിക്കാം. അതു പിൽക്കാലത്തു 'അരയാല്'പോലെ മാഹാത്മ്യസൂചകമായോ, 'ഒന്നരക്കവി'ത്വമായിട്ടോ ഒക്കെ വ്യാഖ്യാനിക്കപ്പെട്ടുവെന്നേ വിചാരിക്കാനുള്ളൂ. അല്ലാതെ, പുനത്തിന്റെ പൂർണ്ണാവസ്ഥയിലും 'അരക്കവി'ത്വമേ അദ്ദേഹത്തിന് അനുവദിച്ചിരുന്നുള്ളൂ എന്നർത്ഥമില്ല. "മധുരമാഴി! പുനമെന്നോ നൽക്കവീന്ദ്രേണ സാരജ്ഞപതിമമോമും..." "പുനമാം നൽക്കവീന്ദ്രനത്രേ" ഇത്യാദി പിൽക്കാലത്തെ പ്രയോഗങ്ങൾ ഇതിലേയ്ക്കു തെളിവുകളാണ്. പുനം, കാക്കശ്ശേരിബ്ഭട്ടതിരി മുതലായവർ ചേന്നാസ്സിനേക്കാൾ വളരെ പ്രായം കുറഞ്ഞവരായിരുന്നിരിയ്ക്കും. തിരുവേഗപ്പുറക്കാരിൽ ചിലരും, പയ്യൂർഭട്ടതിരിമാരിൽ ചിലരും, ചേന്നാസ്സിനേക്കാൾ പ്രായമേറിയവരും ആയിരുന്നിരിക്കണം. അങ്ങനെ തിരുവേഗപ്പുറക്കാരായ ജ്യായാന്മാരിൽ വെച്ചു നമുക്കിപ്പോൾ സർവ്വഥാ സ്മരണീയനായിരിയ്ക്കുന്നതു 'സുഭദ്രാഹരണ'മെന്ന ശാസ്ത്രമഹാകാവ്യത്തിന്റെ കർത്താവായ നാരായണനോക്കിയ്ക്കാൻ നമ്പൂതിരിയാണെന്നും ഇവിടെ പ്രസ്താവിയ്ക്കേണ്ടിയിരിക്കുന്നു.

'സുഭദ്രാഹരണ'കാവ്യകർത്താവ് തിരുവേഗപ്പുറക്കാരനാണെന്നുള്ളതു വളരെ പ്രസിദ്ധമാണ്. ഈ വസ്തുതയെ പരേതനായ മഹാമഹിമശ്രീ കൊച്ചി രാമവർമ്മ അപ്പൻ തമ്പുരാൻ തിരുമ

നസ്സുകൊണ്ടു്, അവിടത്തെ 'രസികരഞ്ജിനി' മാസികയുടെ നാലാം വാല്യത്തിൽ, 'സാമൂതിരിപ്പാടും പതിനെട്ടരക്കവികളും, എന്ന വിശിഷ്ടപ്രബന്ധത്തിൽ രേഖപ്പെടുത്തിയിട്ടുമുണ്ടു്. വളരെക്കാലത്തേയ്ക്കു് ആ ഉപന്യാസത്തിലെ അഭിപ്രായങ്ങൾക്കൊന്നും പറയത്തക്ക ഒരു ചാഞ്ചല്യവും ഉണ്ടായതുമില്ല. എന്നാൽ, അടുത്തകാലം മുതൽക്കു് പ്രസ്തുതസുഭദ്രാഹരണകാരനെപ്പററി ഭിന്നാഭിപ്രായങ്ങളും ഉദിച്ചിരിയ്ക്കുന്നു. ഗവേഷണാഗ്രണിയായ മഹാകവി ഉള്ളൂർ എസ്സ്, പരമേശ്വരയ്യർ അവർകളാണു് ഭിന്നാഭിപ്രായത്തിന്റെ ഉപജ്ഞാതാവു് എന്നു വിചാരിയ്ക്കേണ്ടിയിരിയ്ക്കുന്നു. അദ്ദേഹത്തിന്റെ 'വിജ്ഞാനദീപിക' ൪-ാം-ഭാഗത്തിൽ, സാമൂതിരിക്കോവിലകവും സാഹിത്യവും" എന്ന ഗംഭീരപ്രബന്ധത്തിലന്തർഭവിയ്ക്കുന്ന ൧൩-ാം-ഖണ്ഡത്തു് ഇപ്രകാരം കാണുന്നുണ്ടു്: "ഭട്ടികാവ്യത്തിന്റെ രീതി പിടിച്ചു് പാണിനീയസൂത്രങ്ങൾക്കു് ഉദാഹരണങ്ങൾ കാണിയ്ക്കുന്നതും, ഇരുപതു സർഗ്ഗങ്ങളുള്ളതുമായ സുഭദ്രാഹരണം കാവ്യത്തിന്റെ പ്രണേതാവു്, വ്യാകരണപാണ്ഡിത്യത്തിനു കേളികേട്ട കൂടല്ലൂർ മനയ്ക്കലെ ബ്രഹ്മദത്തപുത്രനായ നാരായണൻ നമ്പൂതിരിപ്പാടാണെന്നുള്ളതിനു തെളിവുണ്ടു്. അദ്ദേഹവും മാനവിക്രമന്റെ സമകാലികനും സദസ്യനും ആയിരുന്നിരിക്കണം. ആ കവി തന്നെപ്പററി ഗ്രന്ഥാന്തത്തിൽ താഴെ കാണുംപ്രകാരം പ്രസ്താവിച്ചിരിയ്ക്കുന്നു.

"വിശ്വാമിത്രസ്യ ഗോത്രേ ദ്വിജമണിരഭവദ്
ബ്രഹ്മദത്താഭിധാനഃ
ശ്രാദ്ധസ്വാധ്യായപൂതഃ സകലഗുണനിധിഃ
ശാസ്ത്രവിൽ കാവ്യശൌണ്ഡഃ
അന്തേവാസീ വിപശ്ചിദ് ദ്വിപഹരിണസ്തതോ-
ജ്ജാതവേദോഽസ്തമൂർത്ത്യാ-
സ്തൽസൂനുഃ കാവ്യമേതദ്വ്യധിത ബുധമുദേ
ഖ്യാതനാരായണാഖ്യഃ".

ഗ്രന്ഥത്തിന്റെ ഉപക്രമത്തിൽ,

"നിർല്ലോപകണ്ഠാമരണാദധീതാദ്
യോ ബ്രഹ്മദത്താജ്ജനി ദ്വിജേന്ദ്രാൽ,
രാമോദയാചാര്യപിതൃവ്യപുത്ര-
ന്നാരായണോഽസൗ കവിരസ്യ കർത്താ."

എന്നും, സന്താനം, സമ്പത്ത്, വിദ്യ എന്നീ മൂന്നെണ്ണമാണ് ആ ഉദ്ദേശ്യങ്ങൾ എന്നും, ആ ഇല്ലത്തിന്റെ യോഗമാണ് കൂടല്ലൂരെ സർവ്വാംഗീണമായ ഉയർച്ച എന്നും പറയും, കൂടല്ലൂർ അനുജൻ നമ്പൂതിരിപ്പാട്ടിലെയും, നാരായണൻ നമ്പൂതിരിപ്പാട്ടിലെയും ശിഷ്യനായി പത്തു പന്ത്രണ്ടു കൊല്ലക്കാലം കൂടല്ലൂർത്തന്നെ താമസിച്ച് ശാസ്ത്രപാഠം ചെയ്തിട്ടുള്ള മഹാനുഭാവനും, വേദവേദാംഗാദികളിലും വിശിഷ്യ വ്യാകരണശാസ്ത്രത്തിലും മഹാപാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള സാഹിത്യകലാനിധിയും, എന്റെ മഹനീയ ഗുരുഭൂതനും ആയ ബ്രഹ്മശ്രീ ഏഴുവന്തല നീലകണ്ഠൻ നമ്പൂതിരി അവർകൾ, കൂടല്ലൂർ താമസിച്ചിരുന്ന കാലത്ത് അവിടെ നിന്ന് തദ്ഗുരുഭൂതന്മാർ പറഞ്ഞുകേട്ടിട്ടുള്ള കഥകൾ ഞങ്ങളെ പഠിപ്പിച്ചുകൊണ്ടിരുന്നപ്പോൾ പറഞ്ഞിട്ടുണ്ട്. ബുദ്ധിശാലിയായ അദ്ദേഹത്തിന്റെ വചനങ്ങളെ വിശ്വസിക്കാതെ ഒരു നിവൃത്തിയുമില്ല. ഇനി വേറൊന്ന്; കൂടല്ലൂർ നമ്പൂതിരിപ്പാടന്മാർ മഹാപണ്ഡിതന്മാരാകാറുണ്ടെങ്കിലും, ഗ്രന്ഥകാരന്മാരാവുക വളരെ അസാധാരണമാണ്. ശാകുന്തളത്തിന് അപൂർണ്ണമായ ഒരു വ്യാഖ്യാനം, ഒരു കമലിനീകളഹംസം നാടകം, കേരളചരിത്രസംബന്ധമായ ഒരു ഗ്രന്ഥം—ഇങ്ങനെ ചിലതേ കൂടല്ലൂരെ ചില നമ്പൂതിരിപ്പാടന്മാരുടെ കൃതികളായിട്ട് അറിവുള്ളൂ. അവിടത്തെ പേരുകേട്ട പണ്ഡിതപ്രവേകന്മാരിൽ ഈ ഗ്രന്ഥകാരന്മാർക്ക് ഒരു നല്ല സ്ഥാനമില്ലതാനും. വാസുദേവൻ നമ്പൂതിരിപ്പാട്, കുഞ്ഞുണ്ണി നമ്പൂതിരിപ്പാട്, പരമഭാഗവതനായിരുന്ന കുഞ്ഞിക്കാവു നമ്പൂതിരിപ്പാട്, അനുജൻനമ്പൂതിരിപ്പാട്, നാരായണൻനമ്പൂതിരിപ്പാട് എന്നിവരാണ് കഴിഞ്ഞ നൂറാണ്ടിലും സ്വല്പം മുമ്പും ആയി അവിടെ ഉണ്ടായിട്ടുള്ള പണ്ഡിതമഹാമഹന്മാർ. അവർ ശാസ്ത്രീയസദസ്സുകളിൽ അപ്രതിമന്മാരായ മഹാമല്ലന്മാരായിരുന്നുവെങ്കിലും കവിതയാലോ ഗ്രന്ഥകർത്തൃതയാലോ കച്ചകെട്ടിയിരുന്നില്ല. അവർ പരിശോധ്യന്മാരാകാറില്ല, പരിശോധകന്മാരേ ആയിരിക്കാറുള്ളൂ. ഏറെക്കുറെ പണ്ടേയ്ക്കും പണ്ടേ ഉള്ള പാരമ്പര്യമാണ് ഇത്. ഇങ്ങനെയിരിക്കെ, ഈ കുടുംബത്തിൽ നിന്ന് സുഭദ്രാഹരണമഹാകാവ്യകർത്താവിനെപ്പോലെയുള്ള ഒരു ഉത്തമോത്തമഗ്രന്ഥകാരനെ ഉത്പാദിപ്പിക്കാൻ കഴിവുള്ളതാണോ എന്ന് നല്ലവണ്ണം ചിന്തിക്കേണ്ടതുതന്നെയാണ്.

മേല്പുത്തൂരിന്റെ 'പ്രക്രിയാസർവ്വസ്വ'ത്തിൽ 'സുഭദ്രാഹരണ'ത്തിൽ നിന്നു് ഒട്ടേറെ ഭാഗങ്ങളും അവിടവിടെ പ്രമാണത്തോടെ ഉദ്ധരിച്ചിരിക്കുന്നതു് നമുക്കിന്നും കാണാവുന്നതാണു്. പ്രക്രിയാസർവ്വസ്വംപോലുള്ള ഒരു പ്രൗഢഗ്രന്ഥത്തിൽ പ്രാമാണികമായിട്ടുദ്ധരിക്കത്തക്ക ഒരു നില ഒരു ഗ്രന്ഥത്തിനു കിട്ടുക, പ്രചാരപ്രാചുര്യവും, പ്രാചീനതയും, പ്രസിദ്ധിയും, പ്രമാണകോടിപ്രവിഷ്ടതയും സിദ്ധിച്ചതിനുമേൽ മാത്രമേ സംഭവിക്കൂ. പ്രക്രിയാസർവ്വസ്വനിർമ്മാണകാലത്തു്, ഈ അവസ്ഥയെല്ലാം സുഭദ്രാഹരണത്തിനു സിദ്ധിച്ചിരിക്കണം. സമകാലികഗ്രന്ഥങ്ങളേയോ സമീപകാലികഗ്രന്ഥങ്ങളേയോ പ്രക്രിയാസർവ്വസ്വത്തിൽ സ്മരിച്ചു കാണുന്നില്ലതാനും. പ്രക്രിയാസർവ്വസ്വം ഉണ്ടാവുന്നതിനു് ഒരു നൂററിയമ്പതുകൊല്ലം മുമ്പെങ്കിലും ആയിരിക്കണം സുഭദ്രാഹരണത്തിന്റെ ആവിർഭാവം. അതു് കൊല്ലം ഏഴാം ശതാബ്ദിയുടെ ആദിഭാഗമായിരിക്കണം. അതായതു്— [illegible] മുമ്പു്. [illegible] കാലവുമല്ലതന്നെ. അക്കാലത്തു് കൂടല്ലൂർ നമ്പൂരി വിദ്വൽപ്രമുഖന്മാർ ഉണ്ടായിരുന്നുവെന്നോ, ഗ്രന്ഥകാരന്മാരായിട്ടുതന്നെയും ഉണ്ടായിരുന്നുവെന്നോ കേട്ടുകേൾവിപോലുമില്ല. [illegible] സാധനവും നമുക്കില്ല. ഉദ്ദണ്ഡൻ കൂടല്ലൂർ വന്നിട്ടുണ്ടെന്നും, അവിടെ നിന്നു് സമ്മാനങ്ങളും നേടിയിട്ടുണ്ടെന്നും ഉള്ള കഥകളും ശരിയായിരിക്കാം. അവയെല്ലാം, അക്കാലത്തവിടെയുള്ള ആരും ആയിരിക്കട്ടെ 'സുഭദ്രാഹരണ'കാരൻ എന്നു് സിദ്ധിക്കയില്ലല്ലോ. പാരദേശികശാസ്ത്രികൾ കേരളത്തിലെ ഇല്ലങ്ങളിൽ വരുകയും, അവരെ യഥായോഗ്യമായും, യോഗ്യതാധികമായിട്ടുകൂടിയും, മാനിക്കുകയും പണ്ടുതന്നെ നടപ്പുള്ളതും ഇന്നും നടന്നുവരുന്നതും ആണല്ലോ. ഇങ്ങനെ ഏതുവഴിക്കു ചിന്തിച്ചുനോക്കിയാലും, സുഭദ്രാകാരൻ കൂടല്ലൂർനമ്പൂതിരിപ്പാടല്ലെന്നതന്നെയാണു് സിദ്ധിക്കുന്നതു്.

കൂടല്ലൂർ നീലകണ്ഠൻ നമ്പൂതിരിപ്പാടു് 'കമലിനീകളഹംസം' എന്നൊരു നാടകം എഴുതിയിട്ടുണ്ടു്. അപ്രകാശിതമായ ആ കൃതിയിൽനിന്നു് സ്വല്പം ഭാഗം ഇവിടെ ഉദ്ധരിക്കേണ്ടിയിരിക്കുന്നു:—

"സൂത്ര:— അസ്തി കേരളേഷു സംഗമഗ്രാമം നാമ ഗ്രാമം; തത്ര-

"അഭൂവൻ ഗാധികുലജാഃ കുശലാഃ സർവ്വകർമ്മസു
ദ്വിജാ ഹരിപാദാംഭോജസ്മരണാഹതകില്ബിഷാഃ
ആസീന്മഹത്തരസ്തേഷാം നീലകണ്ഠ ഇതി ശ്രുതഃ
തൃതീയസ്തസ്യ തനയോ നീലകണ്ഠഃ കവിസ്ത്വഹം.

... ... ... ...

സൂത്ര:— അർദ്ധോദയാദിമധിഷ്ഠിതസ്യ അനന്താസനമലങ്കുർവ്വാണസ്യ ഭഗവതോ ലക്ഷ്മീപതേഃ യാത്രാപ്രസംഗേന സമാസ്ഥാപിതസർവ്വശാസ്ത്രപവിത്രീകൃതാന്തഃകരണാ അഭിവ്യൂഢഗർവ്വമഹാഗണ്ഡശൈലാഃ സാധിഗതേഭ്യശ്ച ഉർവ്വീദേവാഃ സമാഗതാഃ. തദ്യാവദഹമമീഭ്യഃ പ്രത്യുപകല്പനോപയോഗേനൈഷാമഭിരുചിതവിഷ്ടാനാം പ്രസാദമാപാദയിതുമിച്ഛാമി."

നീലകണ്ഠൻനമ്പൂതിരി തന്റെ വംശ്യന്മാരെ സ്മരിക്കുമ്പോൾ, ഗ്രന്ഥകാരന്മാരായിട്ടാരെയും, അവതരിപ്പിക്കയോ, സ്മരിക്കയോ ചെയ്തിട്ടില്ലെന്നുള്ളതു ശ്രദ്ധേയമാണ്. കൂടല്ലൂരെ കുലദേവത വിഷ്ണു ആണെന്നും, അവിടത്തെ ബ്രാഹ്മണർ, കർമ്മഠന്മാരും, വിഷ്ണുഭക്തന്മാരും ആണെന്നും മാത്രമേ പറഞ്ഞിരിക്കുന്നുള്ളു; കവിയുടെ അച്ഛനായ നീലകണ്ഠൻ നമ്പൂതിരിയെ അല്ലാതെ ആരെയും കവിയ്ക്കു് ഇന്നു് സ്മരിക്കേണ്ടതായില്ലതാനും; നീലകണ്ഠൻനമ്പൂതിരി അധികം പ്രാചീനനല്ല. ഇരുന്നൂറുവർഷത്തോളമേ ഈ കൃതിക്കു പഴക്കമുള്ളു. എന്തെങ്കിലും ഒരു ഗ്രന്ഥകാരനേ ഇല്ലത്തു അനുസ്മരിച്ചുകാണാത്തതു് പ്രത്യേകം ശ്രദ്ധേയമല്ലയോ? എനിക്കു തോന്നുന്നതു്, ഇതും കൂടല്ലൂർക്കാർ വലിയ ഗ്രന്ഥകാരന്മാരായിത്തീർന്നിരുന്നില്ലെന്നുള്ളതിനു് ഒരു തെളിവാണെന്നാണ്.

സുഭദ്രാഹരണകാരൻ, ഗണപതി, സരസ്വതി ഇവരെ വന്ദിച്ച ഉടനെ ദേവീസഹിതനായ ശിവനെ ആണ് വന്ദിച്ചുകാണുന്നതു്. ആ ശ്ലോകം നോക്കുക:—

"ശൈലാദിദേവാദികലാദ്യദേവൌ
വിവിക്തകൈലാസഗുഹാഗൃഹസ്ഥൌ
അപൂർവ്വയോഗേന സുഖായമാനൌ
ശിവാവുപാസേ പിതരൌ പുരാണൌ."

(സുഭദ്രാഹരണം ൧. ശ്ലോകം ൩.)

ഇതിൽനിന്ന്, സുഭദ്രാഹരണകാരന്റെ പരദേവത ശിവനാണെന്നും, ശിവപരദേവതാകമാണ് തൽകുലമെന്നും മനസ്സിലാക്കാൻ കഴിയുന്നുണ്ട്. എന്തുകൊണ്ടെന്നാൽ, 'സുഭദ്രാഹരണ'കാവ്യത്തിലെ നിർവ്വഹണനായകനായ ശ്രീകൃഷ്ണനെ,

"ഹൈയങ്ഗവീനം മുഷിതം വധൂഭിശ്ച_
ന്നാപാഗതാം ദൃഷ്ടപദോർദ്ധ്വരേഖാം
ഗോപാങ്ഗനാം മങ്ഗലമാവഹേദ്വോ
വാസോ വിമുഷ്ണൻ വസുദേവസൂനുഃ"

(സുഭദ്രാഹരണം ൧. ശ്ലോകം ൪.)

എന്ന ശ്ലോകത്തിൽ അവതരിപ്പിച്ചിരിക്കുന്ന രീതിയും, "വോ മങ്ഗലമാവഹേദ്" (നിങ്ങൾക്കു മേ) എന്നുള്ള ആശംസയും, സുഭദ്രാഹരണകാരന്റെ ശൈവത്വത്തിന് സാധകങ്ങളാണ്; അവൈഷ്ണവത്വത്തിന് നിദർശനവുമാണ്. ഈ ഗ്രന്ഥപ്രമാണങ്ങളാൽ തന്നെ കൂടല്ലൂർഗ്രന്ഥകാരനല്ല സുഭദ്രാഹരണകാരൻ എന്ന് വന്നുകഴിഞ്ഞാൽ പിന്നെ, അദ്ദേഹത്തെ തിരുവേഗപ്പുറയ്ക്കു തന്നെ അയയ്ക്കുവാൻ ആർക്കും വൈമനസ്യമരുതല്ലോ. തിരുവേഗപ്പുറക്കാരനാണ് സുഭദ്രാഹരണകാരൻ എന്ന് അപ്പൻതമ്പുരാൻ തിരുമനസ്സിലെ "മഞ്ജരി" പ്രസ്താവം വളരെ അന്വേഷണവും ആലോചനയും കഴിച്ചതിന്മേൽതന്നെ പറഞ്ഞിട്ടുള്ളതാവണം; സമീചീനതയും അതിനിരിക്കണം.

എനിക്കിവിടെ ഇതരപ്രമാണമായി പ്രസ്താവിക്കുവാനുള്ളത്, കാക്കശ്ശേരിഭട്ടതിരിയുടെ ഗുരുനാഥനായ നാരായണജ്യോതിഷ്യാൻ (നാരായണാചാര്യൻ) തന്നെയാണ് 'സുഭദ്രാഹരണ'കാരൻ എന്നതാകുന്നു. 'വസുമതീ (മാന) വിക്രമ'ത്തിൽ കാക്കശ്ശേരിമഹാകവി ഈ നാരായണാചാര്യനെപ്പറ്റി പ്രത്യേകം പ്രസ്താവിച്ചിട്ടുണ്ടല്ലോ.

"അസ്ത്യദ്രികന്യാപതിപാദപീഠ-
വിചേഷ്ടമാനാശയപുണ്ഡരീകഃ
നാരായണാചാര്യ ഇതി പ്രസിദ്ധിം
പ്രാപ്തഃ പരാം പ്രാജ്ഞധിയാം പുരോഗഃ"

എന്നുള്ള പദ്യം തിരുവേഗപ്പുറക്കാരൻ നാരായണാചാര്യനെ അധികരിച്ചുള്ളതാണെന്ന് മഹാകവി ഉള്ളൂർ തന്നെ (വിജ്ഞാന

ദീപികാ വശം ഗതാഃ) സമ്പാദിച്ചിട്ടുള്ളതാണ്. സാമൂതിരിപ്പാട്, ഈ ആചാര്യനെക്കൊണ്ടാണ് കാക്കശ്ശേരിയെ കുട്ടിക്കാലംമുതൽക്കേ 'വൈപശ്ചിതി'യായ വൃത്തിയിൽ ഏർപ്പെടുത്തി പരമകാഷ്ഠവരെ എത്തിച്ചത്—എന്ന് 'തസ്യ ചരണാരവിന്ദ ......' ഇത്യാദി ഗദ്യത്തിലെ, "സമുദ്രനായകേന്ദ്രൻ അനേന" എന്ന ഭാഗംകൊണ്ട് സ്ഫുടമാകുന്നു. ഈ 'അനേന'യ്ക്കു 'സേനന' എന്ന അർത്ഥം ധരിക്കാവുന്നതല്ല. ഇങ്ങനെ സാമൂതിരി തിരുവേഗപ്പുറക്കാരനായ നാരായണാചാര്യനെക്കൊണ്ട് കാക്കശ്ശേരിയെ പണ്ഡിതസാർവ്വഭൗമനാക്കിത്തീർത്തു എന്നുള്ളിടത്തോളം, കാക്കശ്ശേരിയുടെ ഗ്രന്ഥത്തിൽനിന്നു തന്നെ സിദ്ധിയ്ക്കുന്നു എന്നുള്ളതിൽ വാദാവകാശംപോലുമിരിക്കുന്നില്ല. തദ്വാരാ, ഈ നാരായണാചാര്യൻ സാമൂതിരിസദസ്യനായിരുന്നുവെന്നും നിശ്ചയമായിക്കരുതാം. അപ്പോൾ തിരുവേഗപ്പുറക്കാരൻ ഒരാളുടെ വ്യക്തിഗ്രഹം നമുക്കു സിദ്ധിയ്ക്കുന്നു. സുഭദ്രാഹരണകാരൻ ശിവനെ വന്ദിച്ചിട്ടുള്ളതു്, "കേരളാധിരാജതനയാദ്രവാകരോര കചകടമളീപീഡിതോരഃസ്ഥലഃ"എന്നു കാക്കശ്ശേരി വർണ്ണിക്കുന്ന "അനേകോപചരേശ്വര"നെത്തന്നെയാണെന്നും വന്നുകൂടുന്നു. തിരുവേഗപ്പുറദേശവും അവിടെയുള്ള ഇല്ലങ്ങളും "നിളാകൂലകാന്താര"ങ്ങളാണെന്നും പറയാം. "നിളാസാഗരപഥാഭൂലോ" എന്നാണല്ലോ കാക്കശ്ശേരിയുടെ പ്രയോഗവും. വിശ്വാമിത്രഗോത്രക്കാരായ നമ്പൂതിരികുടുംബക്കാർ ഇപ്പോഴും അവിടത്തന്നെ ഉണ്ടുതാനും. കേളികേട്ട വാഴ്ക്കുന്നം (കേരളത്തിലെ പ്രസിദ്ധഭാഗവതൻ) അഴകപ്പുറ മുതലായ കുടുംബക്കാർ വിശ്വാമിത്രഗോത്രക്കാരത്രേ. പല കുടുംബങ്ങളും അവിടെ 'കുററിമുടിഞ്ഞു' (സന്തതിയററു) അന്യകുടുംബങ്ങളിലേയ്ക്കു ലയിച്ചിട്ടുള്ളതായും അറിയാം. അഴകപ്പുറക്കുടുംബത്തിലേയ്ക്കു 'കിഴവപ്പുറം' എന്നൊരു കുടുംബം ലയിച്ചിട്ടുണ്ടെന്നും ഞാൻ അന്വേഷിച്ചറിഞ്ഞിരിക്കുന്നു. 'നിളോപകണ്ഠാരണ്യാദ് വിനീതാദ്' എന്ന പാഠത്തിലെ 'വിനീത' പദം കുടുംബവാചിയായി ഗ്രഹിക്കയും, അതു 'കിഴവപ്പുറ'ത്തിന്റെ സംസ്കൃതീകൃതരൂപമാവാമെന്നു സമ്മതിക്കുകയും ചെയ്യാമെങ്കിൽ, നമ്മുടെ സുഭദ്രാഹരണകാരൻ ആ 'കിഴവപ്പുറ'ത്തെ നാരായണൻ നമ്പൂതിരിതന്നെ ആയിരിക്കണം എന്നു വിശ്വസിക്കാം. വേദവേദാങ്ഗാദിനിഷ്ണാതനും, മററു

കുടുംബക്കാരുടെ ഷോഡശക്രിയാദികൾ കഴിപ്പിച്ചുകൊടുക്കുന്ന
വരും ആണു് 'ഓതിക്കോന്മാർ' എന്നു പറയപ്പെടുന്നവർ.
കാക്കശ്ശേരി 'നാരായണാചാര്യൻ' എന്നു പറഞ്ഞുകാണുന്നതിലും
ആ നാരായണാചാര്യൻ (സുഭദ്രാഹരണകാരൻ) "രാമോദയാചാ
ര്യപിതൃവ്യമുഖ്യ"വരാണെന്നു് കാണുന്നതിലും നിന്നു്, അവൎക്കു്
(ആ കുടുംബക്കാൎക്കു) 'ഓതിക്കോൻ' എന്ന സ്ഥാനമുണ്ടായിരുന്നു
വെന്നു് ഊഹിക്കേണ്ടതാണു്. തിരുവേഗപ്പുറക്കാരനായാല
ല്ലാതെ കൂടല്ലൂർനമ്പൂതിരിപ്പാടാണു് 'സുഭദ്രാഹരണ'കവി എന്നു
വന്നാൽ, അദ്ദേഹത്തിനു സാമൂതിരിസദസ്സിൽ സഭ്യത ലഭ്യമാ
കാൻ കുറേ വൈഷമ്യമുണ്ടെന്നും ഇടക്കു് പറയേണ്ടിയിരിക്കുന്നു.
എന്തെന്നാൽ, യോഗമത്സരം അഥവാ യോഗക്കൂറു് എന്നുള്ളതു്
ഇന്നും നമ്പൂതിരിമാരുടെ ഇടയിലും രാജാക്കന്മാരുടെ ഇടയിലും
അന്തർഹിതമായി നിലനില്ക്കുന്നതും, പണ്ടു് അതിസ്പഷ്ടമായി
പ്രകടീഭവിച്ചിരുന്നതും ആകുന്നു. തൃശ്ശിവപേരൂർയോഗമെന്നും,
തിരുനാവായ യോഗമെന്നും രണ്ടു യോഗമായിട്ടാണെല്ലാ
അഭിജാതന്മാരായ നമ്പൂതിരിമാരുടെ സ്ഥിതി. അതിൽ തിരുനാ
വായ യോഗം സാമൂതിരിയുടെ പക്ഷത്തിലും തൃശ്ശിവപേരൂർ യോഗം
കൊച്ചി മഹാരാജാവിന്റെ ഭാഗത്തിലും ആണു് കഴിഞ്ഞിട്ടുള്ളതും
കഴിയുന്നതും. ഈ യോഗപ്പിരിവും, കേരളരാജാക്കന്മാരുടെ
യോഗക്കൂറും പല പ്രധാനസംഭവങ്ങൾക്കും ഇടവരുത്തിയിട്ടുള്ള
തുമാണു്. ഇപ്പുണിസ്സൂറൻ കോവിലകത്തു 'കൂട്ടിരിപ്പു്' ഇന്നും
തൃശ്ശൂർയോഗക്കാരായിരിക്കണമെന്നു് ഒരു സാമാന്യനിയമം നില
നില്ക്കുന്നുണ്ടു്. അഥവാ രണ്ടു യോഗത്തിലും ചേരാത്ത യജുർ
വേദികുലക്കാരെങ്കിലുമായിരിക്കണം. തിരുനാവായ യോഗക്കാ
ൎക്കു് സുപ്രാപമല്ല. സാമൂതിരികോവിലകത്തിന്റെ ശാഖക
ളായ കോട്ടയ്ക്കലും മററും തിരുനാവായയോഗക്കാരും ആയിരി
ക്കണം. ഇതുപോലെ എല്ലാ അംശങ്ങളിലും ഓരോ നിർബ
ന്ധവും പക്ഷപാതവും സാമൂതിരികോവിലകവും, ഗോശ്രീശാര
കുടുംബവും നിലനിർത്തിപ്പോന്നിരുന്നു. പയ്യൂർഭട്ടതിരിമാർ,
മല്ലപ്പിള്ളിബ്ഭട്ടതിരി, തിരുവേഗപ്പുറക്കാർ, ചേന്നാസ്സു നമ്പൂ
തിരിപ്പാടു് തുടങ്ങിയവരൊക്കെ തിരുനാവായ യോഗക്കാർ ആകു
ന്നു. കൂടല്ലൂർകുടുംബം തൃശ്ശൂർ യോഗത്തിൽപെട്ടതും ആണു്.
അവരൊക്കെ ഇപ്പുണിസ്സൂറ വിദ്വൽസദസ്സിലാണു് സന്നിധാനം
ചെയ്യാറു്; സഭ്യരായിരുന്നതു്—കോഴിക്കോട്ടല്ല.

ഇങ്ങനെ, സുഭദ്രാഹരണകാരനേ സാമൂതിരിസദസ്യനാക്കിത്തീർക്കണമെങ്കിലും, അദ്ദേഹം കൂടല്ലൂർനമ്പൂതിരിപ്പാടല്ലാതിരിക്കണമെന്നാണ് വന്നുകൂടുന്നത്.

ഈ സംഗതികളെ പുരസ്കരിച്ച്, അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു പറഞ്ഞതുപോലെ, സുഭദ്രാഹരണകാരൻ തിരുവേഗപ്പുറക്കാരൻ നമ്പൂതിരിതന്നെ എന്നു തീർച്ചപ്പെടുത്തുകയും ചെയ്യാം. ഉദ്ദണ്ഡനെ ജയിക്കാൻ മന്ത്രപ്രഭാവംകൊണ്ടു സൃഷ്ടിച്ചെടുത്ത കാക്കശ്ശേരിയെ പരിപ്പിക്കുന്നതിന് സാമൂതിരിയാൽ നിയുക്തനായ ഈ പണ്ഡിതകവിസാർവ്വഭൗമൻ സാമൂതിരിയുടെ 'പതിനെട്ടരക്കവിയോഗ'ത്തിലെ പ്രധാനാംഗമായിരുന്നിരിക്കുമെന്നും, ചേന്നാസ്സ നമ്പൂതിരിപ്പാടിന്റെ സമകാലികൻ തന്നെ എന്നും ഇനി നിഗമനം ചെയ്യാമല്ലോ.

ഇനി, 'ലക്ഷ്മീമാനവേദ'കാരൻ ഉണ്ട്. കൃഷ്ണനാട്ടം, മാനവേദചമ്പു (പൂർവ്വഭാരതചമ്പു) എന്നിവയുടെ കർത്താവായി കൊല്ലം ൯-ാം ശതകത്തിന്റെ പൂർവ്വാർദ്ധത്തിൽ ജീവിച്ചിരുന്ന ഭഗവദ്ഭക്തനായ മാനവേദന്റെ വംശം, ശുകസന്ദേശത്തിന്റെ 'വിലാസിനി' എന്ന വ്യാഖ്യാനമെഴുതി 'വിബുധാഗ്രേസരോ മാനവേദഃ' എന്ന് സ്വയം നിർദ്ദിഷ്ടനായിരിക്കുന്ന മാനവേദൻ ജീവിച്ചിരുന്നു എന്നും, അദ്ദേഹത്തെ ഉദ്ദേശിച്ചുള്ള കൃതിയായിരിക്കണം 'ലക്ഷ്മീമാനവേദം' എന്നും മഹാകവി ഉള്ളൂർ 'വിജ്ഞാനദീപിക' ൪-ാം ഭാഗത്തിൽ (വശം ൱൭൩-൱൭൪) പറഞ്ഞിട്ടുണ്ട്. ഈ മാനവേദൻ ഭോജചമ്പുവിനും വ്യാഖ്യാനമെഴുതിയിട്ടുണ്ടെന്ന് മഹാകവി കാണിച്ചിട്ടുണ്ട്. [വിലാസിനീ വ്യാഖ്യാനത്തിന്റെ, കൊല്ലം ൭൩൬-ൽ എഴുതിയ പകർപ്പ് വെന്നിമല പിഷാരത്ത് ഇരിപ്പുണ്ട്"

ഭാഷാചരിത്രം Vol. I ഭാഗം II, വശം 18-19]

"ഈ മാനവേദന്റെ സദസ്യനാണെന്നു തോന്നുന്ന ലക്ഷ്മീമാനവേദം നാടകത്തിന്റെ കർത്താവായ ചിദംബരകവി നിശ്ചയമില്ല" (൱൭൪) ഇത്യാദി പംക്തികൾ നോക്കുക. "ചിദംബരകവിയുടെ കവിതയും ഉദ്ദണ്ഡന്റേതുപോലെ ഉത്തമമാകുന്നു" എന്നും മഹാകവി ഉള്ളൂർ തുടർന്നു പറയുന്നു. ൱൬൩-ാം വശത്ത്, "ചിദംബരകവിയുടെ ജനനസ്ഥലം ചോളദേശത്തിലുള്ള ശ്രീവല്ലഭപുരം ആയിരുന്നു" എന്നും, "ചിദംബരകവി, ഈ മാനവേദൻ തളിയിൽക്ഷേത്രം പുത്തനായി

ചണികഴിപ്പിച്ചു എന്നു പ്രസ്താവിക്കുന്നുണ്ടല്ലോ" (പുറം ൮൭൬) എന്നും, ൮൯൦-ാം പേജിൽ, "വീതിഹോത്രഗോത്രവാരാകര പാരിജാതസ്യ" എന്ന് ചിദംബരകവിയും, വർണ്ണിക്കുന്നതിൽ നിന്ന് സാമൂതിരിപ്പാടന്മാർ അഗ്നികുലക്ഷത്രിയന്മാർ ആണെന്ന് വന്നുകൂടുന്നു" എന്നും, വീണ്ടും വീണ്ടും മഹാകവി ഉള്ളൂർ ചിദംബരകവിയെപ്പററി പറഞ്ഞിട്ടുണ്ട്. എന്നാൽ, ലക്ഷ്മീമാനവേദത്തിന്റെ പ്രസ്താവനാഭാഗം ഉദ്ധരിച്ചു കാണിച്ചിട്ടുള്ളതിൽ (വിജ്ഞാനദീപികതന്നെ) "......സുഗൃഹീതനാമാ വിജയതേ ദിവാകരോ നാമ. തേന ച ധീരോദാത്തസ്യ മാനവേദസ്യ മഹീപതേശ്ചരിതമുപാദായ ......... കൃതം കിമപി നാടകം ഭരതഭാഗ്യനാഡിന്ധമം" (൮൬൯) എന്ന് കവിനാമം ദിവാകരൻ എന്നാണ് കാണിച്ചിട്ടുള്ളത്. "ലക്ഷ്മീമാനവേദം നാടകത്തിന്റെ നിർമ്മാതാവ് ഉദ്ദണ്ഡനെപ്പോലെ വിദേശത്തു നിന്നു വന്ന ദിവാകരകവിയാകുന്നു. അദ്ദേഹത്തെപ്പററി മേൽ പ്രസ്താവിക്കാം". (൮൬൭) എന്നും ശ്രീ പരമേശ്വരയ്യരവർകൾ താനും പറഞ്ഞിട്ടുമുണ്ട്. രണ്ടു നാമങ്ങളും കൂടി ശരിപ്പെടുത്തുക എളുതല്ലല്ലോ. ഏതെങ്കിലും ഒന്ന് ഭ്രമജന്യമായിരിക്കണം. ചിദംബരകവി എന്നുള്ളത് അഭ്യൂഹവർണ്ണനയും, ദിവാകരനാമം, പ്രസ്താവനാഭാഗമുൾപ്പെടെ രണ്ടു തവണയും ആണ് ഗ്രഹിച്ചു കാണുന്നത്. "ഭൂയസാം വ്യവഹാര"ന്യായേന ചിദംബരകവി എന്നും, പ്രസ്താവനാപ്രാമാണ്യമോർത്താൽ ദിവാകരകവി എന്നും ഗ്രഹിക്കേണ്ടതായി വരുന്നു. നിശ്ചയിക്കാൻ നിവൃത്തിയില്ല. ദിവാകരൻ എന്നാണ് കവിനാമമെങ്കിൽ, നമ്പൂതിരിയാകാൻ ഔചിത്യമുണ്ട്. അവരുടെ ഇടയിൽ ദിവാകരന്മാർ ധാരാളമാണ്. 'ചോളേഷു' എന്ന് പ്രസ്താവനാഭാഗത്തിൽ ഉദ്ധരിച്ചു കാണപ്പെടുന്നത് 'കേരളേഷു' എന്നതിന്റെ വികാരമോ മറേറാ അല്ലെന്നും നിശ്ചയിക്കാവതല്ല. ശ്രീവല്ലഭസംജ്ഞ പഴയ വെള്ളാട്ടിരിരാജാക്കന്മാർക്കുണ്ടായിരുന്നുവെന്നും തോന്നുന്നു. തന്നാമകരാജസ്ഥാപിതഗ്രാമം കേരളബ്രാഹ്മണഗ്രാമവും ആയിവരാം. 'ഉദ്ബാഹുസുന്ദരൻ' എന്ന കവിപിതൃനാമം വിചിത്രമായിരിക്കുന്നു. അത് വല്ല ഇല്ലപ്പേരിന്റെയും സംസ്കൃതീകൃതരൂപമാകാൻ കഴിയുമെന്നു തോന്നുന്നു. അതായിരിക്കും ഉചിതവും. 'ആത്മ നാമ

ഇരോന്നാമ' എന്ന പ്രമാണപ്രകാരം ഇരുനാമം ഇല്ലപ്പേരാക്കിക്ക ല്പിച്ചിരിയ്ക്കയാവരുതേ? പുനത്തിൻേറതെന്നു സുപ്രസിദ്ധമായ 'ജംഭപ്രദ്വേഷിമുഖ്യയിൽ' ഇത്യാദി ഭാഷാപദ്യത്തിലേ, 'കബരി തിരുകിനാൾ മേനകാ മാനവേദ!'' എന്ന പ്രയോഗമനുസരിച്ച്, ഒരു മാനവേദൻ പുനത്തിൻെറ സമകാലികനായി, സാമൂതിരിയായി വേണം. അതു് ഏഴാം നൂററാണ്ടിൽ ആയിരിക്കണംതാനും. മാനവിക്രമനുമേൽ മാനവേദൻ ഉണ്ടായിരുന്നു എന്നാണ ല്പോൾ വരുന്നതു്. ൧൪൭൭ മുതൽ ൧൪൮൯ വരെ ഒരു മാനവേദൻെറ കാലമായി ശ്രീ. കേ. വി. കൃഷ്ണയ്യരവർകൾ 'കോഴിക്കോട്ടേ സാമൂതിരിമാർ' എന്ന ഇംഗ്ലീഷുപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുമുണ്ടല്ലോ. അദ്ദേഹത്തെ വിഷയീകരിച്ചല്ല 'ലക്ഷ്മീമാനവേദം' എന്നതിനു് പ്രമാണമൊന്നും കാണ്മാനില്ല. അങ്ങനെ അദ്ദേഹത്തെത്തന്നെ വിഷയീകരിച്ചാണെങ്കിൽ, ലക്ഷ്മീമാനവേദകാരനും ചേന്നാസ്സിൻെറ (തന്ത്രസമുച്ചയകാരൻെറ) സമകാലികനാവണം; അഥവാ, ആയിത്തീരാം. അപ്പൻതമ്പുരാൻ പറഞ്ഞിട്ടുള്ളതു് നിരാധാരമാകണമെന്നില്ലെന്നു് അഭിപ്രായം.

'സാഹിത്യമല്ലൻ' എന്നു് ഉദ്ദണ്ഡനിൽ നിന്നു് ബിരുദനാമം ലഭിച്ച യോഗ്യനും, 'മൂക്കോല'ദേശക്കാരനും, 'വിദ്ധസാലഭഞ്ജിക'യ്ക്കും 'അനർഘരാഘവ'ത്തിനും വ്യാഖ്യാനമെഴുതിയ ആളും ആയ വാസുദേവൻനമ്പൂതിരിയും ചേന്നാസ്സിൻെറ സമകാലികൻ തന്നെ. 'വിക്രമീയം' എന്നാണല്ലോ ആ അനർഘരാഘവവ്യാഖ്യയുടെ പേരും. ഇതുപോലെ, വൃത്തരത്നാകരവ്യാഖ്യാനമായ 'കവിചിന്താമണി'യുടെ കർത്താവും, ഉദ്ദണ്ഡനേ ആശ്ചര്യപ്പെടുത്തിയ മഹാകവിയും ആയ കരുണാകരമാരാർ (മൂക്കോലക്കാരൻ) മുതലായവരും, സമുച്ചയകാരൻെറ സമകാലികരായ പണ്ഡിതകവീന്ദ്രന്മാരായിരുന്നു എന്നു് ഗ്രഹിച്ചിരിയ്ക്കേണ്ടതാണു്. ഈ സമകാലികന്മാരെപ്പററിയുള്ള വിചിന്തനം വളരെ ഉപയോഗിയാണെങ്കിലും, തൽകാലം അധികം വിസ്തരിയ്ക്കുവാൻ സൗകര്യമില്ലായ്കയാൽ, ചുരുക്കുന്നു. എങ്കിലും, ഒരു കവിയുടെ കഥ കൂടി നമുക്ക വിചാരിയ്ക്കാം.

'പൂർണ്ണപുരുഷാർത്ഥചന്ദ്രോദയം' എന്നു് അഞ്ചങ്കത്തിൽ, വൈരാഗ്യചന്ദ്രോദയത്തിൻെറ രീതിയിൽ ഒരു നാടകമുണ്ടു്.

അതിന്റെ കർത്താവ്, ‘തെക്കേപ്പാട്ട്’ എന്ന് ഇല്ലപ്പേരുള്ള (പൂർവാശ്രമസ്ഥാനനാമമുള്ള) ഒരു സ്വാമിയാർ തിരുമനസ്സു കൊണ്ടാണെന്നുള്ളതിനു രേഖയുണ്ട്. അദ്ദേഹം വിശ്വാമിത്ര ഗോത്രക്കാരൻ തന്നെയായിരുന്നു താനും. തിരുവേഗപ്പുറദേശത്ത് ഇപ്പോഴുള്ള ‘പടിഞ്ഞാറേപ്പാട്ട്’ എന്ന ഇല്ലത്തേയ്ക്ക് ഒരു ‘തെക്കേപ്പാട്ട്’ കുറിമുടിഞ്ഞു ഒതുങ്ങിയിട്ടുണ്ടെന്നുള്ളതിനു തെളിവുകൾ ഉണ്ട്. അവിടത്തെ—ആ തെക്കേപ്പാട്ടെ ആയിരിയ്ക്കാം ഈ സ്വാമിയാർ. തുര്യാശ്രമനിവിഷ്ടനായിട്ടും സാഹിത്യാഭിരുചി ശമിച്ചിട്ടില്ലാതിരുന്ന ആ മഹാനുഭാവൻ, സാമൂതിരി സദസ്സിലെ അംഗങ്ങളിൽ ഒരാളായിരുന്നിരിയ്ക്കാൻ ഇടയുണ്ട്. തദ്വാരാ നമ്മുടെ സമുച്ചയകർത്താവിന്റെ സമകാലികനാണെന്നും കാണാൻ കഴിയും. അപ്പോൾ, തിരുവേഗപ്പുറക്കാരായി പേരും കൃതിയും അറിയാതെ കിടക്കുന്ന പണ്ഡിതകവികളിൽ ഒരാളെക്കൂടി നമുക്ക് കിട്ടുകയും ചെയ്യുമല്ലോ. അദ്ദേഹം, പൂർവാശ്രമത്തിൽ സാമൂതിരി സദസ്യനായിരിയ്ക്കണമെന്നേ ഇവിടെ വിവക്ഷിച്ചിട്ടുള്ളു എന്ന് പ്രത്യേകം തന്നെ പറയട്ടെ.

വില്വമംഗലത്തു സ്വാമിയാർ തളിയിൽത്താനയോഗത്തിനു ചെല്ലാറുണ്ടായിരുന്നു എന്നും,

“തർക്കേഷു കർക്കശധിയോ വയമേവ ഭൂമൗ,
കാവ്യേഷു കോമളധിയോ വയമേവ ഭൂമൗ,”

എന്നിങ്ങനെ ഓരോ വരി ചൊല്ലി കിഴിയെടുക്കാൻ തുടങ്ങുമ്പോൾ “നഹി, നഹി” എന്നു പറഞ്ഞു മററു പണ്ഡിതന്മാർ വാദിച്ചു മടക്കുമെന്നും, ഒടുക്കം അദ്ദേഹം:—

“കൃഷ്ണേ സമർപ്പിതധിയോ വയമേവ ഭൂമൗ”

എന്നു ചൊല്ലിയപ്പോൾ, ആരും വാദിയ്ക്കാനുണ്ടായില്ലെന്നും ആ കിഴി—ഭക്തിയ്ക്കുള്ള കിഴി—അവിടുന്നെടുത്തു എന്നും മററും ശ്രദ്ധമൂലമായ ഐതിഹ്യമുണ്ട്. ഇനി ഒരു പക്ഷേ, ആ സ്വാമിയാർ വില്വമംഗലമല്ല, തെക്കേപ്പാട്ടു സ്വാമിയാരാണ് എന്നും വരാം. കൂടുതൽ ഗവേഷണം ഈ വക വിഷയങ്ങളിൽ ആവശ്യകം തന്നെ. പൂർണ്ണപുരുഷാർത്ഥചന്ദ്രോദയകാരന്റെ ചില പ്രാകൃതികൾ കണ്ടുകൊൾക:—

"ദക്ഷിണാംശസ്സ്ഗ്രഹഃ സോƒഥ ജാതവേദാ ഹി നാമതഃ;
സോമയാഗം കൃതവതസ്തസ്യ ജായാ ച പാർവ്വതീ
തദുപാദാനദേഹസ്യ പരമേശകനീയസഃ
...... ലാല ... ... ശവയാജിതാശ്രമസമ്പദാ
തുര്യാശ്രമനിവിഷ്ടേന കൃതിരേഷാ യഥാബലം" ഇത്യാദി.

## XIX 'സമുച്ചയ'കാരശിഷ്യപ്രശിഷ്യന്മാർ

വിവരണവ്യാഖ്യാകാരനും വിമർശിനീവ്യാഖ്യാനകർത്താവും 'സമുച്ചയ'കാരന്റെ ശിഷ്യന്മാരാണെന്നു് അറിയുന്നുണ്ടു്. വിവരണകാരൻ ഗുരുവായൂർക്കു സമീപമുള്ള കൈനിക്കരക്കാലടി എന്ന മനയ്ക്കലെ കൃഷ്ണശർമ്മാവു് എന്ന നമ്പൂതിരിയാണത്രേ. തന്ത്രി നമ്പൂതിരിമാരുടെ ഇടയിലുള്ള പരമ്പരാധാരണയാണു് ഇതു്. ഇപ്പോൾ 'കൈനിക്കര' എന്നു പറഞ്ഞുവരുന്ന ആ മനയുടെ കുറച്ചു പഴയപേർ 'കഴനിക്കര' എന്നാണെന്നും കാണുന്നു. ആ മനക്കാർക്കു തന്ത്രിമാരുടെ വൈദികത്വം കൂടി ഉണ്ടെന്നു അറിയാൻ സാധിച്ചിട്ടുണ്ടു്. 'അനുഷ്ഠാനസമുച്ചയം' അല്ലെങ്കിൽ 'തൊഴുന്തുരനുഷ്ഠാനം' എന്നു പറഞ്ഞുവരുന്ന ഗ്രന്ഥത്തിന്റെ കർത്താവായ തൊഴാന്തുർ നാരായണൻ നമ്പൂതിരി (മുക്കോലയ്ക്കൽ സമീപം) വിവരണകാരന്റെ ശിഷ്യനായിരുന്നുവെന്നും പറയപ്പെടുന്നു. അതിലെ ചില പദ്യങ്ങൾ ഈ അഭിപ്രായത്തെ ബലപ്പെടുത്തുന്നതുമുണ്ടു്. ചില പദ്യങ്ങൾ ഉദ്ധരിച്ചു പരിശോധിയ്ക്കാം:—

"ഭുക്തിമുക്തിഫലകാങ്ക്ഷിഭിർജ്ജനൈ-
ർഭക്തിപൂരഹൃദയാട്ടതാങ്ഘ്രിണേ,
മുക്തിഗേഹനിയതാസിനേ നമോ
ഭക്തിലോലമനസേƒസ്തു തേജസേ.
സുസമാഹിതധീനേത്രമജ്ഞാനപടലം മഹൽ
കൃപയാ യഃ കൃഷതി തം വന്ദേ കൃഷ്ണാഭിധം ഗുരും.

ശ്രീമാതൃദത്തതനയം കരുണാംബുരാശി
നിഷ്യന്ദധർമ്മമധുസല്ലമുഖാരവിന്ദം
നാരായണം നളിനനാഭപദാരവിന്ദ-
മാധ്വീമധുവ്രതമഹം ശരണം വ്രജാമി.

ശ്രീപാർവ്വതീനന്ദന ഏഷ കശ്ചി-
ന്നാരായണാഖ്യോ ദ്വിജബാലപോതഃ
വിഘ്നപാദിദേവാർച്ചനലോലചേതാ
ലിഖത്യശേഷം വരണാദികർമ്മ.

യോ വാ രാമായണാഖ്യം മധു മധുരമലം പായയന്നേവ ലോകാൻ
ദാരാഗാരാദിരാഗാദ്യനുപശമമഹാവ്യാധിജാതം വിധൂയ
സ്വസ്ഥാനേ വാ //തനോതി പ്രവിപുലകരുണാപാരിധേസ്തസ്യ
സോ/ഹം
സൂനുർന്നാരായണസ്യ കഥന ഖലു ന മനോ ഗാഹതേ യസ്യ
ശാസ്ത്രേ."

ഈ തൊഴുവത്തൂർ നാരായണൻ നമ്പൂതിരി തന്നെ എഴുതിയിട്ടുള്ള മറെറാരു വിശിഷ്ടഗ്രന്ഥമാണ് "തന്ത്രപ്രായശ്ചിത്തം" എന്നതു്. അതിൻെറ പ്രാരംഭികപദ്യങ്ങളിൽ ഒന്ന്, ഇവിടെ ഉദ്ധരിച്ച "സ്വസമാഹിതധീനേത്ര" ഇത്യാദിയാണ്. ആ കൂട്ടത്തിൽ മേൽപുത്തൂരിനേ, "ശ്രീമാതൃദത്തതനയം സാക്ഷാന്നാരായണം പരം" എന്ന് സാക്ഷാൽ ഭഗവാനായിത്തന്നെ സ്മരിച്ചുകാണ്മാനുമുണ്ട്. മേൽപുത്തൂരിനേയും ഒരു മാതൃദത്തനേയും കൃഷ്ണനേയും ഗുരുക്കന്മാരായി വന്ദിച്ചിട്ടും ഉണ്ട്.

"ശ്രീമാതൃദത്തതനയം സാക്ഷാന്നാരായണം പരം,
മാതൃദത്താഭിധാനം ച ഗുരുകാരുണ്യഭാജനം,
കൃഷ്ണാഖ്യം ചാജ്ഞതാഹേതുപാപപൂഗവിദാരണം
നമാമി നമനീയാംഘ്രീൻ ഗുരൂനേതാനഹർന്നിശം."

എന്നിങ്ങനെയാണ് ആ പംക്തികൾ. ഈ ഗുരുവർഗ്ഗം പുറമേ സമുച്ചയകാരൻെറ ശിഷ്യന്മാരായി ആരെല്ലാം ഉണ്ടായിരുന്നു എന്ന് അന്വേഷിച്ചറിയേണ്ടതായിട്ടാണിരിക്കുന്നതു്. ഈ രണ്ടു വിശിഷ്ടശിഷ്യന്മാരിൽ വെച്ചു്, വിമർശിനീകാരൻ ശങ്കരൻ നമ്പൂതിരിപ്പാട് സമുച്ചയകാരൻെറ പുത്രനാണെന്ന്, വിമർശിനീവ്യാഖ്യാനത്തിൻെറ അവസാനത്തിലുള്ള ശ്ലോകംകൊണ്ടു സുസ്പഷ്ടവും, സർവ്വസമ്മതവും ആണല്ലോ. വിവരണം ഒരു പ്രൌഢപ്പണിയായിപ്പോയതുകൊണ്ടു്, സാമാന്യപണ്ഡിതന്മാർക്ക് സമുച്ചയാർത്ഥഗ്രഹണത്തിൽ പിന്നെയും സന്ദേഹം വന്നുകൊണ്ടിരുന്നതിനാലായിരിക്കണം, അനുപദാനുസാരിയായ ഒരു അനുപദവ്യാഖ്യാനം

തന്നെ ശങ്കരൻനമ്പൂതിരിപ്പാട്ട് എഴുതിയതു്. അല്ലാതെ, 'വിവരണം' അദ്ദേഹത്തിനു് അദൃഷ്ടചരവും അജ്ഞാതവും ആയിരുന്നു എന്നു തോന്നുന്നില്ല. എന്നാൽ, വിവരണകാരനും വിമർശിനീകാരനും സതീർത്ഥ്യന്മാരെന്നല്ലാതെ, സബ്രഹ്മചാരികളായിരുന്നുവെന്നും തോന്നുന്നില്ല. വിവരണകാരന്നു് സമുച്ചയകാരനേക്കാൾ വളരെ പ്രായം കുറവുമായിരുന്നു എന്നും തോന്നുന്നില്ല. തന്ത്രം മാത്രമായിരിക്കണം അദ്ദേഹം ചേന്നാസ്സിന്റെ അടുക്കൽ പഠിച്ചതും. അന്നു വിമർശിനീകാരൻ ഉണ്ടോ, ഉണ്ടായോ ആവോ. വിവരണകാരനോ വിമർശിനീകാരൻ ഒരിടത്തും സ്മരിച്ചുകാണാത്തതും, വിവരണത്തിലും വിമർശിനിയിലും ചില മതഭേദങ്ങൾ കാണുന്നതും കണക്കാക്കി നോക്കുമ്പോൾ, അവർ അടുപ്പമുള്ളവരായിരുന്നില്ലെന്നാണു് തോന്നിക്കുന്നതു്. എന്നു മാത്രമല്ല, വിവരണപാഠപ്രകാരമുള്ള മൂലവും, വിമർശിനീപാഠപ്രകാരമുള്ള മൂലവും തന്നെ ചിലേടത്തൊക്കെ ഭിന്നങ്ങളാണെന്നു പറയാം. വിവരണപാഠപ്രകാരം മൂലശ്ലോകങ്ങൾക്കു കുറച്ചധികമുണ്ടുതാനും. മതഭേദത്തിനു കാരണം 'തെക്കൻ സമ്പ്രദായ'വും വടക്കൻ സമ്പ്രദായവും എന്നുള്ളതായിരിക്കാം. വിവരണകാരൻ തെക്കനും, വിമർശിനീകാരൻ വടക്കനും ആണല്ലോ. ചില മന്ത്രപ്രതീകങ്ങളെ പൂരണം ചെയ്തു കാണിക്കുമ്പോൾ, രണ്ടിലും ഭിന്നമന്ത്രങ്ങളായിട്ടുപോലും തീർന്നുപോയിട്ടുണ്ടെന്നും കണ്ടിരിക്കുന്നു. സമ്പ്രദായഭേദമാകണമല്ലോ ഇതിനു നിമിത്തം. ഒരു പക്ഷേ, തെക്കൻ ദിക്കിലിരുന്നു് ഒരു സതീർത്ഥ്യൻ സ്വപിതൃഗ്രന്ഥത്തിനു് ഒരു ടിപ്പണി എഴുതിയിട്ടുള്ളതു് വിമർശിനീകാരൻ അറിഞ്ഞിട്ടില്ല, കണ്ടിട്ടില്ല എന്നു തന്നെയും വന്നുകൂടായ്കയില്ല. അഥവാ അറിഞ്ഞാലും, കണ്ടാലും, സ്വന്തം സമ്പ്രദായത്തിനും, ഉപദേശത്തിനും പ്രാധാന്യവും പ്രാമാണ്യവും കല്പിച്ചുകൊണ്ടേ ഈ വക വിഷയങ്ങളിൽ പ്രവർത്തിക്കുകയുള്ളുതാനും. ഇത്തരത്തിലായിരിക്കാം മൂലത്തിനുതന്നെ പാഠഭേദം വന്നതും, വ്യാഖ്യാനങ്ങളിൽ മതഭേദം കടന്നതും എന്നു കരുതാം.

വിമർശിനീകാരന്റെ ശിഷ്യനായിരുന്നു വിഷ്ണുസംഹിതയ്ക്കു ഹാരിണീവ്യാഖ്യാനവും, ക്രിയാശ്രയവും മററും എഴുതിയ പ്രൌഢകവി പുലിയന്നൂർ നാരായണൻ നമ്പൂതിരിപ്പാട്ട് എന്നറിയുന്നുണ്ടു്. 'ക്രിയാശ്രയം' എന്ന കൃതിയുടെ ഒടുവിൽ "ത്രിവർഗ്ഗഫല

സിദ്ധ്യൈ" എന്നു പ്രയോഗിയ്ക്കപ്പെട്ടു കാണുന്നതു് കലിദിനവാചി കൂടിയാണെന്നും പറഞ്ഞുവരുന്നു.

## XX സമുച്ചയകാരന്റെ ഇതരകൃതികൾ

സാമൂതിരിസദസ്സിലെ കവിമണിമാലയിൽ കലർന്നിരിയ്ക്കുന്ന സമുച്ചയകാരൻ 'തന്ത്രസമുച്ചയ'ത്തിനു പുറമേ വേറെയും പല കൃതികൾ നിർമ്മിച്ചിരിക്കുമെന്നുള്ളതു നിർവ്വിവാദമാണല്ലോ. അവ ഏതെല്ലാമെന്നു കണ്ടുപിടിക്കുവാൻ ഇനിയും വളരെക്കാലം ചെല്ലേണ്ടിയിരിയ്ക്കുന്നു. "പ്രക്രീഡൽകാർത്തവീര്യാദി" പദ്യങ്ങൾപോലും സമുച്ചയകാരന്റെ കൃതിയല്ലെന്നുള്ള ഒരഭിപ്രായം ചിലർ കാണിച്ചിട്ടുണ്ടല്ലോ. എന്നാൽ, "മനുഷ്യാലയചന്ദ്രിക" എന്ന കൃതികൂടി സമുച്ചയകർത്താവിന്റേതാണെന്നുള്ളതിനു പ്രാമാണികസമ്മതിയും യുക്തിയും ഉണ്ടു്. മനുഷ്യാലയചന്ദ്രിക പലതുമുള്ളതിൽ "പ്രണമ്യ വിശ്വസ്ഥപതിം പിതാമഹം" ഇത്യാദി പദ്യാരംഭത്തോടുകൂടിയ ശില്പശാസ്ത്രകൃതിയാണ് ഇഗ്രന്ഥത്തിന്റേതു്. അതിന്റെ ഒരു സംസ്കൃതവ്യാഖ്യാനത്തിൽ വ്യാഖ്യാതാവു പറയുന്നുണ്ടു്, അതു സമുച്ചയകാരന്റെ തന്നെ കൃതിയാണെന്നും, സമുച്ചയനിർമ്മാണത്തിനുശേഷം ആണു് തൽപ്രണയനം നടന്നതെന്നും മററും. ആ പംക്തി നോക്കുക:—"അയം കവിഃ, മയാ തന്ത്രസമുച്ചയേ ദേവാലയലക്ഷണമുക്തം, മനുഷ്യാലയലക്ഷണം കുത്രാപി നോക്തം ച. തസ്മാദിദാനീം തന്ത്രസമുച്ചയാൽ കതിപയപദ്യാനി യഥാവകാശമുദ്ധൃത്യ തൈഃ സഹ ചതുശ്ചത്വാരിംശദ്ഭിഃ ശ്ലോകൈഃ മനുഷ്യാലയലക്ഷണം വക്ഷ്യാമീതി നിശ്ചിത്യ തത്രാദൗ പ്രഥമേന ശ്ലോകേന ഇഷ്ടദേവതാനമസ്കാരം ചികീർഷിതപ്രതിജ്ഞാം ച ആഹ—"പ്രണമ്യ വിശ്വസ്ഥപതിം പിതാമഹം... ..." ഇതി—"

ഇതു തന്നെയാണു് പ്രാമാണികസമ്മതിയായിപ്പറയാനുള്ളതു്. സമുച്ചയത്തിലെ പല പദ്യങ്ങളും ആ ഗ്രന്ഥത്തിൽ പകർത്തിച്ചേർത്തു പ്രകൃതപൂരണം ചെയ്തിട്ടുണ്ടെന്നുള്ളതാണു അതിലേയ്ക്കുള്ള പ്രധാനയുക്തി. അന്യഗ്രന്ഥമെന്ന നിലയിലല്ല സ്വകൃതിയെന്ന നിലയിലാണു് പകർത്തിക്കാണുന്നതും. ഈ മനുഷ്യാലയചന്ദ്രിക ഒരു പഴയ ഭാഷാവ്യാഖ്യാനത്തോടുകൂടി അച്ചടിയ്ക്കപ്പെട്ടും കണ്ടിട്ടുണ്ടു്. ഒരു പഴയ പ്രസിദ്ധീകരണ

മാണത്. ആ ഭാഷാവ്യാഖ്യാനത്തിന്റെ കർത്താവും സമുച്ചയകാരൻ തന്നെയെന്നാണ് ഊഹിക്കേണ്ടിയിരിക്കുന്നത്. ഈ സമുച്ചയത്തിലുള്ളത്, ഇന്നതുമുതൽ ഇന്നതുവരെ സമുച്ചയത്തിലുള്ള പദ്യങ്ങൾ, ഇന്നത് സമുച്ചയത്തിൽ പറഞ്ഞിട്ടുണ്ട്— എന്നും മററും അതിൽ പലേടത്തും അവിശേഷണ സമുച്ചയഗ്രഹണം ചെയ്തിരിക്കുന്നത് ഏകകർത്തൃകതാബോധകമായിട്ടാണ് തോന്നുന്നത്. ആ കർത്തൃകൃത്യത്തിനനുഗുണമായ പഴക്കം ഭാഷയ്ക്കും ഉണ്ടുതാനും. പ്രസിദ്ധീകരണം കുറേ പ്രമാദജടിലമായിപ്പോയി എന്നൊരു കുററമേ അതിന്നു പറയാനുള്ളു. എങ്കിലും, ആ ഭാഷാവ്യാഖ്യാനം സമുച്ചയകാരന്റേതന്നെ മതം അവിസംവാദിയാകുമെങ്കിൽ, ഭാഷാകൃതികർത്തുക്കളുടെ കൂട്ടത്തിലും സമുച്ചയകാരന്നൊരു സ്ഥാനം സിദ്ധിക്കാതെയും, ഭാഷാസാഹിത്യചരിത്രകാരന്ന് ആ കൃതിയേയും തൽകർത്താവിനേയും ആദരപൂർവ്വം അനുസ്മരിക്കാതെയും കഴിയുകയില്ലെന്നുള്ളത് വളരെ അഭിമാനാർഹമായി ഭവിച്ചിരിക്കുന്നു.

## XXI സമുച്ചയകാരന്റെ കവിത്വം

'രസികരഞ്ജിനി'ലേഖനത്തിൽ (സാമൂതിരിപ്പാടും ഏവൽ കവികളും) സഹൃദയസാർവ്വഭൗമനായിരുന്ന അപ്പൻ തമ്പുരാൻ തിരുമനസ്സുകൊണ്ട്, തന്ത്രസമുച്ചയകാരന്റെ കവിത്വത്തെ വളരെ ആദരപൂർവ്വം കൊണ്ടാടിയിട്ടുണ്ട്. ആ ഭാഗം ഇവിടെ ഉദ്ധരിക്കാം:—

"ഈ തന്ത്രശാസ്ത്രഗ്രന്ഥത്തിൽ നമ്പൂരിപ്പാട്ടിലേയ്ക്കുള്ള കവിതാവൈദഗ്ദ്ധ്യവും ചുരുക്കിപ്പറവാനുള്ള സാമർത്ഥ്യവും നല്ലവണ്ണം പ്രകാശിച്ചിട്ടുണ്ട്. ചുരുക്കിപ്പറക എന്ന വിഷയത്തിൽ സാക്ഷാൽ ഉദ്ദണ്ഡശാസ്ത്രികൾക്കുപോലും അദ്ദേഹത്തിനോട് മടക്കമായിരുന്നു. നമ്പൂരിപ്പാട് ഈ ഗ്രന്ഥമുണ്ടാക്കിക്കൊണ്ടിരിക്കുന്നതിനിടയ്ക്കൊരിക്കൽ യദൃച്ഛയായി ഉദ്ദണ്ഡശാസ്ത്രികൾ അവിടെച്ചെന്നപ്പോൾ, താനും രണ്ടു ശ്ലോകമുണ്ടാക്കാമെന്നും, അതിൽ അടങ്ങേണ്ടതായ കാര്യങ്ങൾ ഇന്നിന്നവയാണെന്നു പറയേണമെന്നും നമ്പൂരിപ്പാട്ടിലോട് ആവശ്യപ്പെട്ടപ്രകാരം നമ്പൂരിപ്പാട് സമ്മതിച്ച്, വിഷയം പറഞ്ഞുകൊടുക്കുകയും, ശാസ്ത്രികൾ തന്റെ വാഗ്വിലാസത്തെ പ്രകടിപ്പിച്ചുകൊണ്ട് ശ്ലോകമുണ്ടാ

ക്കാനാരംഭിയ്ക്കുകയും ചെയ്തു. ഒന്നരശ്ലോകം കഴിഞ്ഞിട്ടും പറവാനുള്ള കാര്യങ്ങൾ വളരെ ശേഷിച്ചിരുന്നതിനാൽ, പിന്നെ അരശ്ലോകംകൊണ്ട് അതുമുഴുവനും പറഞ്ഞു തീർക്കാൻ തന്നാല സാധ്യമാണെന്നുകണ്ട്, നമ്പൂരിപ്പാട്ടിലേയ്ക്കുതന്നെ ഒഴിഞ്ഞുകൊടുക്കുകയും, നമ്പൂരിപ്പാട് ബാക്കിയുള്ള അരശ്ലോകംകൊണ്ടുതന്നെ പറയേണ്ടകാര്യങ്ങളെ മുഴുവൻ നിഷ്പ്രയാസമായിപ്പറഞ്ഞ് അവസാനിപ്പിയ്ക്കുകയുംചെയ്തു എന്ന് പ്രസിദ്ധമാണ്."

(രസികരഞ്ജിനി, പു. ൪. ല. ൭. വശം ൩൬൭—൩൬൮.)

ഈ പ്രസ്താവന—"തന്ത്രസമുച്ചയം—ഇത് സാമൂതിരി കോവിലകത്തെ പ്രധാനതന്ത്രിയായ ചേന്നാസ്സ നമ്പൂരിപ്പാട്ടിലെ കൃതിയാകുന്നു. എല്ലാം സംസ്കൃതമാണ്. കവിതാഭംഗി അന്യാദൃശംതന്നെ"—എന്ന് വളരെക്കാലംമുമ്പുതന്നെ, ഗോവിന്ദപ്പിള്ള സർവ്വാധികാര്യക്കാരവർകൾ സ്വന്തം ഭാഷാചരിത്രപുസ്തകത്തിൽ പ്രശംസിച്ചു പറഞ്ഞിട്ടുള്ളതിന്റെ ഒരു വിവരണപ്രായത്തിലുള്ളതാകുന്നു. എന്നാൽ, ചിലർക്ക് അദ്ദേഹത്തിന്റെ (സമുച്ചയകാരന്റെ) കവിതാം അത്ര രമണീയമായിട്ടല്ല തോന്നിയിട്ടുള്ളതെന്നും പറയേണ്ടതായിട്ടുണ്ട്. 'വിജ്ഞാനദീപിക' ൪-ാം ഭാഗത്തിന്റെ ൧൭൯-ാം വശത്ത്, "ശംഖരത്നേ ചൈവ ചൂട്ടലപടഹ" ഇത്യാദി *൯-ാം പടലത്തിലുള്ള പദ്യം ഉദ്ധരിച്ചുംകൊണ്ട് എഴുതിയിരിയ്ക്കുന്നതു നോക്കുക—"ശാസ്ത്രജർജ്ജരനായ ചേന്നാസ്സിന് ശബ്ദസുന്ദരമായ മേല്പുദ്ധരിച്ച ശ്ലോകം രചിയ്ക്കുവാൻ സാധിയ്ക്കുകയില്ലെന്നുള്ളതിനു, സമുച്ചയത്തിലെ ഇതരശ്ലോകങ്ങൾ ഓരോന്നും ഉദാഹരണങ്ങളാകുന്നു."

ഇതൊന്നല്ലാതെ, തന്ത്രസമുച്ചയത്തിൽ "ശബ്ദസുന്ദര"മായ മറ്റൊരു ശ്ലോകവും ഇല്ലെന്നാണല്ലോ ഈ വാചകത്തിന്റെ അർത്ഥം. ഇത്ര കവിതാശൂന്യനായ ചേന്നാസ്സിന്, സാമൂതിരിപ്പാട്ടിലെ പതിനെട്ടരക്കവിസദസ്സിൽ സ്ഥാനം കിട്ടിയതും, ഉദ്ദണ്ഡപ്രഭൃതി മഹാകവികൾ അതനുവദിച്ചുകൊണ്ടിരുന്നതും എങ്ങനെയെന്നു തോന്നിപ്പോകുന്നു. ശബ്ദബഹളിപിടിച്ച ശ്ലോകം, ഒരു ശ്ലോകം, ചേന്നാസ്സെഴുതുകയില്ലെന്ന ഈ ദുർദ്ധാരണതന്നെയായിരിയ്ക്കണം, "പ്രക്രീഡൽകാർത്തവീര്യാർജ്ജുനഭുജ" ഇത്യാദിപദ്യം,

*വിജ്ഞാനദീപികയിൽ ഈ പദ്യം ൧൦-ാം പടലത്തിലേതായിട്ടാണ് കാണിച്ചിട്ടുള്ളത്. T. S. തന്ത്രസമുച്ചയം രണ്ടാംഭാഗം ൧൩൧-ാം വശം നോക്കുക.

ചേന്നാസ്സിനെ ചൊല്ലാനായി, "ശാസ്ത്രികൾ (ഉദ്ദണ്ഡൻ) മുൻകൂട്ടി ഉണ്ടാക്കിക്കൊടുത്തിരുന്നു" എന്നാണെന്നപോലെയും അതിൽ എഴുതപ്പെട്ടിരിക്കുന്നതു്. എന്നാൽ ആ പദ്യം ചേന്നാസ്സിന്റെതന്നെ എന്നാണു്, ശാസ്ത്രികളുടേതെന്നല്ല പലരും ധരിച്ചിരിക്കുന്നതു്. അപ്പൻതമ്പുരാൻ ആണല്ലോ ആ പദ്യം ആദ്യമായി അച്ചിൽപ്പെടുത്തിയതു്. അവിടന്നു ധരിച്ചിരിക്കുന്നതു് "തവ ഖലു വിഷയേ ഖണ്ഡതോദ്ദണ്ഡസൂരിഃ" എന്നും, "വിക്രമക്ഷ്മാവര!" എന്നും ഉള്ള പാഠത്തോടുകൂടിയും, വിജ്ഞാനദീപികയിൽ, "വിഷയേ ഖണ്ഡിതോദ്ദണ്ഡസൂരിഃ" എന്നും, "ക്ഷ്മാസ്വപ!" എന്നും ഉള്ള പാഠഭേദത്തോടുകൂടിയും ആകുന്നു. 'ഖണ്ഡിതഃ' എന്ന അത്യാവശ്യകമായ ക്രിയയെ, 'ഖണ്ഡിത' എന്നു് കതാന്തമാക്കി സമാസഘടിതമാക്കിയാൽ ശരിയാകയില്ലെന്നും, 'ക്ഷ്മാസ്വപൻ' അവരകവിതമാണെന്നും ഉദ്ദണ്ഡനറികയില്ലെന്നാവരുമോ! എന്റെ അഭിപ്രായത്തിൽ, ഉദ്ദണ്ഡന്റെ കവിത്വം അതിൽ സ്പർശിച്ചു കാണുന്നില്ലെന്നും, അതു ചേന്നാസ്സിന്റെ സ്വന്തം കവിതതന്നെയാകുന്നതു് ഒട്ടും അസംഭാവ്യമല്ലെന്നും ആണു് പറയുവാനുള്ളതു്.

തന്ത്രസമുച്ചയം സഹൃദയന്മാർക്കു വായിച്ചു രസിക്കുവാനുള്ള ഒരു കാവ്യമല്ല. കാവ്യദോഷങ്ങളുടെ മുട്ടുന്തുംകൊണ്ടു്, അതിൽ കടന്നു പരിശോധിക്കുന്നതും വ്യർത്ഥംതന്നെ. സങ്കേതബദ്ധംഹിതമായ തന്ത്രാർണ്ണവത്തെ സംഗ്രഹിച്ചുചേർക്കുകയാണു് സമുച്ചയരചനയുടെ ഉദ്ദേശ്യം. ധാടിയോ മോടിയോ ഉള്ള കുറേ ശ്ലോകങ്ങൾ എഴുതിവയ്ക്കുകയല്ല. വൃത്തബന്ധത്തിൽ കാര്യം ഒതുക്കിനിർത്തണമെന്ന നിയമം നിശ്ചയിച്ചു തുടങ്ങുമ്പോഴും, ശബ്ദസൗന്ദര്യം നോക്കിനടന്നാൽ, ഉദ്ദേശ്യം നിറവേറുകയില്ലല്ലോ. എങ്കിലും, ശബ്ദാഡംബരവും ചേനാംഗിയുമുള്ള പല ശ്ലോകങ്ങളും സമുച്ചയത്തിൽ ഇല്ലായ്കയില്ലതാനും. ഏതാനും ഉദാഹരണങ്ങൾ ഇവിടെത്തന്നെ കാണിക്കാം:— 'ശംഖപ്രേംഖച്ചടുലചഷകാ'ദി പദ്യത്തെ തുടർന്നുള്ള ചില പദ്യങ്ങൾതന്നെ ആദ്യം കാണുക:—

"ഭോജ്യവാദ്യവരഭാജനാവലിം
പൂജ്യവാസ്യ പുരതഃ പ്രസാന്ധയിഷ

"പ്രാകാരാന്തഃ സമന്താദ് രുചിരതരവിതാ-
നാദിഭിർഭൂഷയിത്വാ
പൂഗസ്തംഭാദിയുക്തൈശ്ശിബിരവിതതിഭി-
ര്യന്ത്രദീപാദിഭിശ്ച
സംമാർജ്ജ്യാലിപ്യ മാല്യൈർബ്ബഹളപരിമളൈർ-
മണ്ഡയിത്വാ വിശോധ്യ
ഗ്രാമേ സർവ്വത്ര സംസ്ഥാപയതു ശുഭപതാ-
കോജ്ജ്വലാൻ കേതുദണ്ഡാൻ."

ശ്ലോ. ൯

എന്തിനധികം ഉദ്ധരിയ്ക്കുന്നു? ഈ പടലം തുടങ്ങുന്നതുതന്നെ,

അഥ പ്രതിഷ്ഠാസ്നപനാദ്യനന്തരം
സമാചരേൽ സർവ്വസുപർവ്വസൂത്സവം;
തതോഽന്യസംവത്സരമുക്തവാസര-
വ്യവസ്ഥയാ ചാഭിമതസമ്പദാപ്തയേ."

ശ്ലോ. ൧

എന്ന് ശബ്ദമംഗീഭിക്ഷയോടുകൂടിയ പദ്യംകൊണ്ടാകുന്നു. ഇതുപോലെ മററുപടലങ്ങളിലും ധാരാളം കാണാവുന്നതുമാണ്.

എട്ടാംപടലത്തിൽനിന്നും ചില പദ്യങ്ങൾ കാൺക:—

"ധാത്രീം രാത്രീചരിഷ്ണുമാചാമമർത്ത്യം
കൗശം കാശം സേവ്യകം ഗൗവ്യകം ച
ന്യസ്യേദ്ദിക്കോണക്രമാന്മധ്യഭാഗേ
പഞ്ചന്യാദിഷേചകയോഽത്രാങ്കുരാഢ്യേ."

ശ്ലോ. ൧൦

"ഉത്തമത്രിതയമുത്തമദ്വയം
മധ്യമേചയമഥാധമദ്വയം
ബാഹ്യമേവകലശാഭിഷേചനം
പ്രാഹുരത്ര നവധാ ബുധോത്തമാഃ."

ശ്ലോ. ൧൪൪

"കചഭിതകഠിതാവൃക്ഷതചക്കരീഷം സുബദ്ധം
ഭസിതമിഹ സമുക്തം ഭർഗ്ഗഭർഗ്ഗാഹരിശേ
ഇഹ മഹിഷനിഹന്ത്ര്യാം ഖാദിരത്വക്പദേ തു
ദ്വിജവരതരുകല്കം യോജനീയം വദന്തി."

ശ്ലോ. വൃ.

അധികം ഉദാഹരണം ആവശ്യമില്ലല്ലോ. ഇതുപോലെ തന്നെ ഇതരപടലങ്ങളിലും,

"ദേവീപാദസവിധാഹിതശംഖ-
പ്രേംഖദാഹരത്തു വാരി വധീയഃ"

(പടലം ൧. പദ്യം ൫൯).

"നിവേദ്യ ഹൃദ്യം ബഹുപായസാദ്യം
ദേവായ സന്തർപ്പ്യ തമഗ്നിരൂപം"

(പടലം ൩. പദ്യം ൧൧)

"ശുദ്ധബ്രഹ്മപഥപ്രസാരിപരമാത്മാച്ഛിന്നലാപാതജ-
ന്യാത്മോത്ഥബോധപരോധിമോഹനമിഷട്ട്വാസനാപാസനം"

(പടലം ൪. പദ്യം ൧)

"ഹവ്യാദമാദായ നിധായ നാഭൗ
ക്രവ്യാദഭാഗം നിഭൃതം നിരസ്യേൽ"

(പടലം ൫. പദ്യം ൫൩)

"ശയ്യായാം ശയിതസ്യ ശർവ്വഹയോർ-
ബിംബസ്യ ദദ്യാദ് ബലിം
... ... ... ... ... ..."

(പടലം ൬, പദ്യം ൧൯)

"ക്ഷീരിശ്രീബകുളാമ്രചമ്പകപലാ-
ശാശോകനീപാർജ്ജുന-
പ്രോത്ഥാന്യത്ര തു പല്ലവാനി കലശേ
കാർശാനവാശാദളേ"

(പടലം ൬. പദ്യം ൯൫)

"ശ്രീമദ്രത്നകിരീടകുണ്ഡലയുഗ-
ഗ്രൈവേയഹാരാംഗദ-
ശ്രേണീകങ്കണസൂപവീതവസനാ-
പാദേസാഽങ്ഘ്രിഭൂഷാദികം"

(പടലം ൧. പദ്യം ൫൭)

"വ്യാത്തവ്യാളാസ്യമധ്യപ്രസൃമരനിജമു-
ഖോജ്ജ്വലം ഗോമുഖം ത-
ന്മുക്താദാമാദിവല്ലീവലയപരിഗതം
ഘുണ്ടുഭിർമ്മണ്ഡിതം ച."

(പടലം ൨. പദ്യം ൨൯)

"കുശപ്രസൂനാക്ഷതവാരിഗന്ധൈർവ്യ-
സ്ത്രീശഃ കിരേൽപാത്രം ചതുർമ്മുഖാദ്യാം,
സകൃൽ സകൃൽ തൽ പരിതഃ പദേഭ്യോ
ബഹിർഗ്രഹേഭ്യോഽപിതഥാംബുക്രൈഃ."

(പടലം ൩. പദ്യം ൩൪)

"പ്ലക്ഷന്യഗ്രോധനിംബാർജ്ജുനബകുളകല-
സ്ഥാനസന്താനശാകനിഷ്പാ-
പാങ്കോലൈർമ്മാലതീചമ്പകതിലഖദിരൈഃ
കോവിദാരമ്മുളിതാ വാ,
ഭൂമിസ്ഥാ ഭൂധരാധീശപരശിഖരിഗതാ,
പാർശ്വസംസ്ഥാഽഥവാഽദ്രേഃ
പൂർണ്ണാ സാ പുഷ്ടിദാത്രീ സുരനിലയസമാ-
കല്പനേ സ്വല്പതോയാ."

(പടലം ൩. പദ്യം ൩൭)

ഇത്യാദികളായി ധാരാളം ഉദാഹരണങ്ങൾ കാണാവുന്നതാണ്. പക്ഷേ എല്ലാസ്ഥലത്തും ഒരുപോലെ ശബ്ദസൗന്ദര്യദീക്ഷയ്ക്കു സൗകര്യമുള്ള തല്ല്യാത്തവിധത്തിലായിട്ടല്ലായി ഇദ്ദേഹമെടുത്തിരിക്കുന്ന വിഷയം എന്നേ ഉള്ളൂ. അക്കാര്യത്തിൽ ഗ്രന്ഥകാരൻ അനാദരണീയനാകുന്നതാണുമാണ്. നേരെമറിച്ച്, ഇത്ര വൈഷമ്യമേറിയ വിഷയമെടുത്തിട്ടുകൂടിയും, യഥാസ്ഥാനം യഥോചിതം ശബ്ദനിഷ്കർഷ പാലിക്കുവാൻ ഇദ്ദേഹം ശ്രദ്ധ

ച്ചതിൽ, ഇദ്ദേഹം അതിനതിദക്ഷനായും തോന്നുന്നുണ്ട്. ഈ ശബ്ദസൗന്ദര്യപരിപാകം അദ്ദേഹത്തിന്റെ സഹജകവിതാസന്താനമാകുന്നു എന്നും കരുതണം. കേവലം കവിതാമാത്രസാധകമായി ഇദ്ദേഹത്തിന്റെ ഏതെങ്കിലും കൃതി കണ്ടുകിട്ടുവാനിടവന്നാൽ, അപ്പോഴുള്ള സർവ്വഥാ പ്രത്യക്ഷീഭവിയ്ക്കുവാനും അവസരമാവും താനും.

## XXII തന്ത്രസമുച്ചയത്തിന്റെ വ്യുൽപാദകത്വം

വിഷ്ണു, ശിവൻ, ശങ്കരനാരായണൻ, ഗണപതി, സുബ്രഹ്മണ്യൻ, ശാസ്താവ്, ദുർഗ്ഗാഭഗവതി എന്നീ ഏഴുമൂർത്തികളുടെ സർവ്വവിധതാന്ത്രികക്രിയകളും സമുച്ചയത്തിലന്തർഭവിയ്ക്കുന്നതുകൊണ്ട് തജ്ജ്ഞന്മാരും ഈ സമുച്ചയംകൊണ്ട് പ്രാധാന്യേന സമ്മിളിഷ്ടവും, ഗ്രന്ഥാന്തരാപേക്ഷയെന്ന്യേതന്നെ സുലഭവും ആണെന്നുള്ളത് വിശേഷിച്ചു പറയുവാനില്ല. കൂട്ടത്തിൽതന്നെ, ആഗമങ്ങളുടെയും അനുബന്ധശാഖകളും ആയ അനവധി വിഷയാന്തരങ്ങളുടെ വ്യുൽപത്തിയും ഇതിൽനിന്നു സിദ്ധിയ്ക്കുന്നതാകുന്നു. മൂർത്തിപൂജാരഹസ്യമർമ്മങ്ങളും ഇതിൽതന്നെ ഉൾക്കൊള്ളിച്ചിരിയ്ക്കുന്നതും നിരീക്ഷണപടുക്കൾക്കു കണ്ടുപിടിയ്ക്കുവാൻ കഴിയുന്നതാണ്. വിഗ്രഹാരാധനാപ്രസ്ഥാനത്തിനു വിലയിടിഞ്ഞു വരുന്ന ഇക്കാലത്ത് ഏതാദൃശവിഷയങ്ങളുടെ വിജ്ഞാനം ആസ്തികജനങ്ങൾക്കെല്ലാം അത്യന്താപേക്ഷിതവും അനാശ്യാരാധ്യവും ആയിരിയ്ക്കുമെന്നുള്ളതിനും യാതൊരു സംശയവുമില്ല.

“ശ്രീമത് ഷൾഗുണസംഗതം വപുരധിഷ്ഠായ”

എന്നാരംഭിയ്ക്കുന്ന പ്രഥമപദ്യത്തിൽതന്നെ, സാക്ഷാൽ സച്ചിദാനന്ദസ്വരൂപനായിരിയ്ക്കുന്ന പരമാത്മാവിന്റെ പരിണാമഭേദങ്ങളാണ്, ഷഡ്ഗുണസംഗതമായ വപുസ്സിനെ അധിഷ്ഠാനം ചെയ്യുന്ന സകലമൂർത്തികളും എന്നു കാണിച്ചിരിയ്ക്കുകൊണ്ട്, ദ്വൈതാദ്വൈതവിശിഷ്ടാദ്വൈതസങ്കീർണ്ണമായ ഒരു സർവ്വാന്തരജ്ഞാനസിദ്ധാന്തം ഗ്രന്ഥകാരൻ സമന്വയിയ്ക്കുകയും, എല്ലാത്തരം സാമ്പ്രദായികന്മാരേയും അനുനയിപ്പിച്ച് ആകർഷിയ്ക്കുകയും ചെയ്തിരിയ്ക്കുന്നത് തുലോം പ്രശംസനീയമായിത്തോന്നുന്നു. കേരളത്തിൽ നിലനിന്നുവന്ന സർവ്വമതമൈത്രിയുടെ പരമാധാരവും ഈ സിദ്ധാന്തമല്ലാതെ മറ്റൊന്നുമാണെന്നു പറയുവാനില്ല.

"കുര്യാൽ കിരീടം ശിഖരൈരുപേതം
ത്രിപഞ്ചസപ്തപ്രമിതൈസ്ത്വദർഹം,
അണ്ഡോപമം വാ, കമലോപമം വാ,
ഛത്രോപമം വാ, കമഠോപമം വാ."

(പടലം ൨. ശ്ലോകം ൫൧)

എന്നാൽ, ഈവക വിഷയങ്ങളൊന്നും കവിസംരംഭഗോചരങ്ങളല്ലെന്നും, വെറും ഗുണാരോപണങ്ങളാണെന്നും കരുതുന്നവരുണ്ടെങ്കിൽ, ഇത്രമാത്രമല്ല, യഥാർത്ഥകാവ്യത്വംകൂടി ഭാഷാവ്യാഖ്യാതാവായ ശ്രീമഹേശ്വരഭട്ടതിരി ഇതിന്നനൽകിയിട്ടുണ്ടെന്ന് അവരറിഞ്ഞിരിയ്ക്കേണ്ടതാണ്. അദ്ദേഹത്തിന്റെ പംക്തികൾ താഴെ കാണുക.— "അത്രയുമല്ല, "ഹൃൽകമലോദരസാട്ടതം" എന്നു പ്രയോഗിക്കുകയാൽ, ഈ തന്ത്രസമുച്ചയത്തുങ്കൽ മധുരതാരോപണം സിദ്ധിയ്ക്കയാൽ, ആസ്വാദകന്മാൎക്ക് ആനന്ദകരമാവു എന്നുള്ള ധൎമ്മവും സിദ്ധമായി. ഹൃദിവാകരേത്യാദി രൂപകാലങ്കാരപ്രയോഗംകൊണ്ടും, ലിഖിതയാമി, ഗുണനികാ ഇത്യാദി വ്യാകരണപ്രയോഗംകൊണ്ടും, ഈ പ്രബന്ധത്തിൽ അലങ്കാരപ്രയോഗവും വ്യാകരണപ്രയോഗവും ഉണ്ടാകകൊണ്ട്, പഠിയ്ക്കുന്നവൎക്ക് വ്യുൽപത്തിയ്ക്കു ദൃഢതയും, പണ്ഡിതന്മാൎക്ക് ഹൃദയാഹ്ലാദവും വരുമെന്നു വ്യഞ്ജനാവ്യാപാരേണ അറിയിയ്ക്കപ്പെട്ടു. വ്യഞ്ജനകൊണ്ട് ഉത്തമകാവ്യത്വവും സിദ്ധമായി.

"ഇദമുത്തമമതിശയിനി
വ്യംഗ്യേ വാച്യാദ് ധ്വനിർബുധൈഃ കഥിതഃ."

എന്ന വചനമുണ്ട്."

([illegible])

കാവ്യോചിതമായ ശബ്ദാലങ്കാരത്തിലും കവി ദത്താവധാനനല്ലായ്കയില്ല. ശബ്ദാലങ്കാരത്തെത്തന്നെ ദീക്ഷിച്ചുംകൊണ്ടുള്ള പ്രയോഗങ്ങൾ അവിടവിടെ അതിസുലഭങ്ങളത്രേ. തദനുസാരേണ രചനാഭംഗിയുള്ള ഭാഗങ്ങളും ധാരാളമുണ്ട്. എന്നാൽ, അക്കൂട്ടത്തിൽ, വായിച്ചുതീൎക്കാൻതന്നെ വിഷമിപ്പിയ്ക്കുന്നവയും, ചെവിയ്ക്കും നാവിന്നും പുഴക്കുന്നവയും ആയ പദ്യങ്ങളും ധാരാളമായിട്ടുതന്നെ ഇതിലുണ്ടെന്നുള്ളതും മറക്കുവാനും മറയ്ക്കുവാനും നിവൃത്തിയില്ലാത്ത പരമാൎത്ഥമാകുന്നു. ആ പദ്യങ്ങൾ അങ്ങനെ ആയിപ്പോയതിൽ കവിയെ പഴിയ്ക്കുകയല്ല

അത്തരത്തിലെങ്കിലും താദൃശവിഷയങ്ങളൊക്കെ പദ്യത്തിലാക്കി യൊതുക്കിയതിൽ ഈ മഹാകവിയേ പുളകപൂർവ്വം പുകഴ്ത്തുക യാണ് വേണ്ടതു്. 'ക്രിയാകലാപബഹുലവും മന്ത്രപ്രതീകജടിലവും ആയ തദ്വിധഘട്ടങ്ങൾ അതിലധികം മോടിപിടിപ്പിയ്ക്കുവാൻ ആക്കും അസാദ്ധ്യമല്ലയോ? ഈ ഒരവസ്ഥനിമിത്തം, യതിനിയമ മുള്ള വൃത്തങ്ങളിൽ യതിഭംഗം കൂടാത്തവ വളരെ വിരളംതന്നെ യായിപ്പോയിട്ടും ഉണ്ടു്. കേരളീയപ്രാചീനസംസ്കൃതകവികൾ യതിഭംഗത്തെ അത്ര വലിയ ദോഷമായി വർജ്ജിച്ചിട്ടില്ലെന്നും പറയുവാനുണ്ടു്. വൃത്തകർത്താവിന്റെ ആരോഹാവരോഹവ്യവ സ്ഥയല്ല, കവിയുടെ ഐച്ഛികനിശ്ചയമാണ് അവരധികം മാനി യ്ക്കുന്നതെന്നു തോന്നുന്നു. കുറേക്കൂടി ചുഴിഞ്ഞു പരിശോധിച്ചാൽ ഈവക യതിഭംഗം പ്രാചീനകവികൾ അത്ര വലിയ ദോഷമായും വർജ്ജ്യമായും ഗണിച്ചിട്ടില്ലെന്നും കാണാവുന്നതാണ്. ഉദാഹര ണാർത്ഥം ഭർതൃഹരിശതകത്രയാദിയിലെ പദ്യപടലം നോക്കുക. "നതു പ്രതിനിവിഷ്ടമൂർഖജനചിത്തമാരാധയേൽ" "ലഭേത സികതാസു തൈലമപി യത്നതഃ പീഡയൻ" "സുരപതിമപി ശ്വാ പാർശ്വസ്ഥം വിലോക്യ ന ശങ്കതേ"-ഇത്യാദി ബഹുധാരാ ളം യതിഭംഗം കാണാം. ഇത്തരം പ്രസിദ്ധപ്പെട്ട പ്രതിഷ്ഠിത കൃതികളിലേ അതിപരിചയമായിരിയ്ക്കും കേരളീയമഹാകവി കളെയും യതിഭംഗം ചെയ്യുവാൻ കൂസലില്ലാത്തവരാക്കിത്തീർത്തതെ ന്നു കരുതാവുന്നതാണ്. അല്ലെങ്കിൽ മഹാകവി മേല്പുത്തൂർ പ്രഭൃതികൾപോലും ആവഴിയ്ക്കു സഞ്ചരിയ്ക്കുമോ? എങ്കിലും ദോഷം ദോഷംതന്നെ എന്നതിന്നും സംശയമില്ല.

തന്ത്രസമുച്ചയത്തിന്നു ഇങ്ങനെ ബഹുമുഖമായിക്കാണുന്ന വ്യുൽപാദകതാപത്തിന്നനുഗുണമായി, സമുച്ചയം മാത്രമല്ലാതെ മുഖ്യമായിട്ടൊന്നും പഠിച്ചിട്ടില്ലാത്തവരും ബഹുമുഖവ്യുൽപത്തി ശാലികളായിക്കാണപ്പെടുന്നുണ്ടെന്നുംകൂടിപ്പറഞ്ഞുകൊണ്ടു് ഈ വിചാരത്തിന്നു വിരാമമിട്ടുകൊള്ളട്ടെ.

## XXIII തന്ത്രസമുച്ചയത്തിന്റെ പാരമ്യവും പ്രചാരവും

സമുച്ചയത്തിന്റെ ഉദയത്തിനു മുൻപുതന്നെ കേരളത്തിൽ സ്വതന്ത്രതന്ത്രഗ്രന്ഥങ്ങൾ ധാരാളം ഉണ്ടാവുകയും പ്രചരിയ്ക്കുകയും

ചെയ്തിട്ടുണ്ടെന്ന്, മുൻകാണിച്ച സുവിസ്തൃതതന്ത്രഗ്രന്ഥപരമ്പരകളിൽനിന്ന് ഗ്രഹിയ്ക്കാവുന്നതാണല്ലോ. ആ സ്ഥിതിയ്ക്ക് തന്ത്രസമുച്ചയം ഉദിച്ചതെന്തിന്? അതിൻെറ പ്രത്യേകത അല്ലെങ്കിൽ വൈശിഷ്ട്യം എന്ത്? അതുകൊണ്ടു സിദ്ധിച്ച മെച്ചം അഥവാ ലാഭം എന്ത്? ഇവവക വിചാരങ്ങൾ ഇവിടെ സംഗതമാകുന്നു.

സമുച്ചയത്തിന്നു മുൻപുണ്ടായിട്ടുള്ള തന്ത്രഗ്രന്ഥങ്ങളിൽ ഓരോ ദേവന്മാരേയും ദേവിമാരേയും കുറിച്ച് പ്രത്യേകം പ്രത്യേകം അഥവാ വെവ്വേറെ പ്രതിപാദിച്ചിരിയ്ക്കുകയാണ്. അതുകൊണ്ടു വന്നുകൂടുന്ന ക്ലേശം, തന്ത്രവിദ്യാർത്ഥികൾക്ക വളരെഗ്രന്ഥങ്ങൾ ഹൃദിസ്ഥമാക്കണമെന്നുള്ള ഇതുതന്നെയാകുന്നു. അല്പഗ്രന്ഥംകൊണ്ട് അധികജ്ഞാനം സമ്പാദിയ്ക്കുവാനുള്ള എളുപ്പവഴിയ്ക്കാണ് തന്ത്രസമുച്ചയത്തിൻെറ പ്രസ്ഥാനം. തന്ത്രസമുച്ചയത്തിൽ ആകെ രണ്ടായിരത്തോളം (മന്ത്രപദ്യങ്ങളൊഴിച്ച്) പദ്യങ്ങളേ ഉള്ളൂ. വിഷ്ണുശിവാദി ഏഴുമൂർത്തികളേസ്സംബന്ധിച്ച സകല കാര്യങ്ങളും ഈ രണ്ടായിരത്തോളമുള്ള പദ്യങ്ങൾക്കുള്ളിൽ ഒതുക്കിയിരിയ്ക്കയാണ് സമുച്ചയകാരൻ. മഹാവിഷ്ണുവിനെ പുരസ്കരിച്ചുകൊണ്ടു സാമാന്യകാര്യങ്ങളെല്ലാം പറയുക; ഓരോ മൂർത്ത്യന്തരങ്ങളെ സംബന്ധിച്ച വിശേഷങ്ങൾ അന്തരത്തിലും കാണിയ്ക്കുക—ഇങ്ങനെ ഒരു ഉപസർഗ്ഗാപവാദശൈലിയിലാണ് ഗ്രന്ഥം ചമച്ചിരിയ്ക്കുന്നത്. ഈ രീതികൊണ്ടു, ഗ്രന്ഥം കഴിയുന്നതും ചുരുക്കുവാനും, വിഷയം സർവ്വഥാ സുഗമമാക്കുവാനും, പൊതുവെ ഒരു ദാർശനികഗൌരവം ഗ്രന്ഥത്തിന്നുണ്ടാക്കുവാനും സമുച്ചയകാരന്നു സാധിച്ചു. ഇതുതന്നെയാണ് ഇതരഗ്രന്ഥാപേക്ഷയാ സമുച്ചയത്തിന്നു സിദ്ധിച്ചിരിയ്ക്കുന്ന പരമമായ പാർത്ഥക്യവും. പദ്യരൂപത്വം, വിഷയഭേദേന പടലഭേദം, മറവുതരം വ്യൽപാദകത്വം മുതലായ ഭംഗിവിശേഷങ്ങളോടുകൂടി പ്രസ്തുതപാർത്ഥക്യം സമ്മേളിച്ചപ്പോൾ, സുവർണ്ണത്തിൽ സുഗന്ധം പിടിപ്പിച്ചാലെന്നപോലെ, വിദ്യാർത്ഥികൾക്കും വിദ്വാന്മാർക്കും അതീവ ഹൃദ്യമായിട്ടും ഭവിച്ചു. ഈ വൈശിഷ്ട്യംനിമിത്തം, തന്ത്രസമുച്ചയനിർമ്മാണം സപ്രയോജനമെന്നല്ല, അത്യന്താപേക്ഷിതംതന്നെയായിബ്ഭവിച്ചിട്ടുണ്ടെന്നുള്ളത് നിസ്സംശയവുമാണ്.

ഈ വൈശിഷ്ട്യത്തിനനുഗുണമായ പരമപ്രചാരവും തന്ത്രസമുച്ചയം സമ്പാദിച്ചിരിയ്ക്കുന്നു. കേരളത്തിലെ തന്ത്രികൾക്ക് ഇപ്പോൾ പാഠ്യഗ്രന്ഥസർവ്വസ്വമായിത്തീർന്നിരിയ്ക്കുന്നത് 'സമുച്ചയം'തന്നെയാണെന്നു പറയാം. സമുച്ചയാനുകതമൂർത്തികളുടെ വിഷയത്തിലേ ഗ്രന്ഥാന്തരം അപേക്ഷിക്കപ്പെടുന്നുള്ളു. തന്ത്രിമാരുടെ 'കെട്ടി'ത്തവും ഉറപ്പും എല്ലാം സമുച്ചയത്തിനെ ആശ്രയിച്ചാണു ഇരിക്കുന്നത്. ദേശഭേദാചാരങ്ങളൊന്നും ഇതിൽ ബാധകമല്ല. പ്രാസംഗികതന്ത്രഗ്രന്ഥങ്ങളിൽ വച്ച്, സമുച്ചയമല്ലാതെ, മറെറാന്നും കേരളീയർക്ക് അച്ചടിച്ചുകിട്ടിയിട്ടില്ലെന്നുള്ളതും, സമുച്ചയത്തിന്റെ തൽകാലപ്രചാരത്തിനു കാരണമായിത്തീർന്നിട്ടുണ്ടായിരിക്കാം. എങ്കിലും, അതിലധികം അതിന്റെ പ്രാമാണ്യംതന്നെയാണ് പ്രാധാന്യത്തിനു കാരണം. അല്ലെങ്കിൽ, തന്ത്രസമുച്ചയഗ്രന്ഥം കൈയ്‌വശമില്ലാത്ത തന്ത്രികുടുംബക്കാർ ഇത്ര വിരളമായിപ്പോകാൻ വഴിയില്ലല്ലോ.

കേരളത്തിൽ തന്ത്രികളുടെ ഇടയിൽ മാത്രമല്ല, കേരളത്തിനുപുറത്തും തന്ത്രസമുച്ചയത്തിനു ധാരാളം പ്രാധാന്യവും പ്രാമാണ്യവും സിദ്ധിച്ചിട്ടുണ്ടെന്ന് എടുത്തു പറയേണ്ടിയിരിക്കുന്നു. തന്ത്രസമുച്ചയത്തെ പ്രാധാന്യേന പുരസ്കരിച്ച് ക്ഷേത്രശാസ്ത്രവിഷയകമായി ഒരു വിശിഷ്ടഗ്രന്ഥമെഴുതി, ശ്രീമാൻ എൻ. വി. മല്ലയ്യാ എം. ഏ. അവർകൾ അണ്ണാമലയൂനിവേഴ്സിററിയിൽ നിന്നു ഡോക്ടർബിരുദം നേടിയിരിക്കുന്ന വസ്തുത അഭിമാനകരമായ ഒരു സംഗതിയാണല്ലോ. ഇംഗ്ലീഷിൽ രണ്ടു വാല്യമായി പ്രസിദ്ധീകരിച്ചിട്ടുള്ള ആ പുസ്തകം, സമുച്ചയത്തിനു കേരളേതരദേശത്തു കിട്ടിയിട്ടുള്ള പ്രതിഷ്ഠയുടെ വിജയധ്വജമായിത്തന്നെ ഗണിക്കപ്പെടാവുന്നതാണ്. പ്രൊഫെസ്സർ വിന്റർനിസ് എന്ന ജർമ്മനീയമഹാപണ്ഡിതൻ ഭാരതീയസാഹിത്യത്തെപ്പററി എഴുതിയിട്ടുള്ള പുസ്തകത്തിൽ, തന്ത്രസമുച്ചയത്തെ സാദരം സ്മരിക്കുകയും, അതു അന്യാദൃശമാണെന്നു രേഖപ്പെടുത്തുകയും ചെയ്തിട്ടുള്ളതും ഇവിടെ ഓർമ്മപ്പെടുത്തുവാനുള്ളതാകുന്നു. കേരളത്തിനു പുറമേ എന്നല്ല, ഇൻഡ്യയ്ക്കു പുറത്തുപോലും ഇപ്രകാരം പ്രചാരം സിദ്ധിക്കുവാനുള്ള ഭാഗധേയം 'സമുച്ചയം' നേടിവച്ചിരിക്കുകയാണ്.

## XXIV സമുച്ചയത്തിന്റെ മൂലം

"സോഽയം തന്ത്രമിദം വ്യധാദ് ബഹുവിധാ-
ന്നുദ്ധൃത്യ തന്ത്രാർണ്ണവാൽ"

എന്ന് സമുച്ചയത്തിന്റെ ഒടുവിൽ കവിതന്നെ പറഞ്ഞു കാണുന്നതനുസരിച്ച്, പലതരത്തിലുള്ള തന്ത്രമഹാഗ്രന്ഥങ്ങളാണ് 'സമുച്ചയ'ത്തിന്റെ ആകരം എന്നു നമുക്കു മനസ്സിലാക്കാം. ഈ 'പലതരത്തിലുള്ള' എന്നതിന് എന്താണർത്ഥം? ഓരോ ദേവദേവീവിഷയകമായി വെവ്വേറെയുള്ള ആഗമങ്ങൾ, കല്പങ്ങൾ, സംഹിതകൾ മുതലായവ എന്ന് അർത്ഥം ഗ്രഹിക്കേണ്ടിയിരിക്കുന്നു. ഏഴാം പടലത്തിന്റെ ആരംഭത്തിലുള്ള—

"അഥാഖിലേശാർച്ചനമുച്യതേഽധുനാ
പുമർത്ഥസർവ്വസ്വവിധായി യജ്വനാം;
തദീയസംസ്ഥാപനകർമ്മ യത്കൃതേ
സമീരിതം സ്വാഗമസാരസംഗ്രഹാൽ"

എന്ന പദ്യംകൊണ്ട് അതുവരെയുള്ള ഭാഗങ്ങൾക്ക് പ്രധാനാധാരം അതാതു മൂർത്തികളെക്കുറിച്ചുള്ള ആഗമഗ്രന്ഥങ്ങളാണെന്ന് ആചാര്യൻ തുറന്നു പറഞ്ഞുതരുന്നുണ്ട്. ഇതുപോലെ തന്നെ,

"ഇത്യാദി തന്ത്രകല്പോക്ത-
വിധയാഽത്ര മനും പഠേൽ" (പടലം ൬- പ. ൪൧)
"സാകല്യം പരികല്പ്യ കല്പവിധിനാ
മന്ത്രോപഹാരാൻ ക്രമാൽ" (പടലം ൪. പ. ൬൫)
"സ്കന്ദേഭാനനയോഃ സ്വകല്പവിധിനാ
ശേഷോപചാരൈരർച്ചയേൽ" (പടലം ൪. പ. ൯൨)
"മൂലേനാവാഹ്യ തസ്മൈ സകളിതമഹസേ
കല്പവിൽ സംപ്രദദ്യാൽ" (പടലം ൪. പ. ൧൦൬)

എന്നിങ്ങനെ പലേടത്തും 'കല്പ'ങ്ങളെ ഗ്രഹിച്ചു കാണുന്നതനുസരിച്ചും, സമുച്ചയത്തിന്റെ ആകരത്വം 'കല്പങ്ങൾ'ക്കും കൂടി യോജിക്കുന്നുണ്ടെന്നു നമുക്കു ഗ്രഹിക്കാം. ഉദാഹരണം, [illegible]

യ്ക്കു സിദ്ധിച്ചിട്ടുള്ള ഉപദേശങ്ങൾ അനുസരിച്ചും പല ഭാഗവും നിർമ്മിക്കപ്പെട്ടിട്ടുണ്ടെന്ന് സമുച്ചയകാരൻ സമ്മതിക്കതന്നെ ചെയ്തിരിക്കുന്നു. നോക്കുക—

"അച്ച്വാസ്ഥാനവിശുദ്ധീഃ
കാശ്ചന ഗുരുശിക്ഷിതാസ്തു പ്രവോചാമ;
അച്ച്കതശ്സാധനയോഃ
കാശ്ചന താശ്ച ബ്രവീമി വിദിതാ യാഃ.

(പടലം ൧൦. പ. ൧൩൪)

ഇങ്ങനെ 'ബഹുവിധ'മായിരിക്കുന്ന 'തന്ത്രാർണ്ണവ'മാണ് സമുച്ചയത്തിന്റെ ആകരമെന്നല്ലാതെ ഇന്ന ഗ്രന്ഥം മാത്രമാണ് ആകരമെന്നു നിർണ്ണയിച്ചെടുക്കുക ശക്യമല്ല. എങ്കിലും സമുച്ചയകാരന്റെ പുത്രനും ശിഷ്യനുമായ വിമർശിനീവ്യാഖ്യാകാരൻ ശങ്കരൻ നംപൂതിരിപ്പാട്, മൂലത്തിലേ സിദ്ധാന്തങ്ങളെ സമർത്ഥിയ്ക്കുന്നതിനും വിശദീകരിക്കുന്നതിനുമായി, കാശ്യപീയം, മയമതം, പ്രയോഗമഞ്ജരി, ഈശാനശിവഗുരുദേവപദ്ധതി, വിഷ്ണുസംഹിത, ക്രിയാസാരം, മുരാരിനിബന്ധനം, സ്കന്ദസദ്ഭാവം, പാശുപതം, സാത്വതസംഹിത, പ്രപഞ്ചസാരം മുതലായ ഗ്രന്ഥങ്ങളിൽ നിന്ന് ധാരാളം പ്രമാണവചനങ്ങളെ അവിടവിടെ ഉദ്ധരിച്ചു കാണുന്നതുകൊണ്ട്, താദൃശഗ്രന്ഥങ്ങളും കല്പഗ്രന്ഥങ്ങളും, ഗുരൂപദിഷ്ടസിദ്ധാന്തങ്ങളും ആണ് സമുച്ചയനിർമ്മാണത്തിൽ അടിസ്ഥാനമായിത്തീർന്നിട്ടുള്ളതെന്ന് നമുക്കു കണ്ടുപിടിക്കുവാൻ കഴിയും. ഏതായാലും, ആ മൗലികസിദ്ധാന്തങ്ങളെല്ലാം തന്നെ പ്രാമാണ്യംകൊണ്ടും പ്രചാരപ്രാചുര്യം കൊണ്ടും ഏററവും ആദരണീയങ്ങളായിരുന്നുവെന്ന്, സമുച്ചയത്തിനു സിദ്ധിച്ചിരിക്കുന്ന പ്രാധാന്യവും പ്രാബല്യവും നിമിത്തം നമുക്കു നിശ്ചയിക്കാവുന്നതാകുന്നു.

## XXV സമുച്ചയസംജ്ഞാകരണം

"ഗുരുദിവാകരഭദ്രകടാക്ഷതഃ
സ്ഫുരിതഹൃൽകമലോദരസംഭവം
ലിഖിതയാമൃധ തന്ത്രസമുച്ചയം
ത്തുണ്ണനികാവിധിസാധനസിദ്ധയേ"

എന്നാണ് സമുച്ചയകാരൻ ഗ്രന്ഥാരംഭത്തിൽ പ്രതിജ്ഞ ചെയ്യുകാണുന്നത്. എന്തുകൊണ്ടാണ്, 'വിരചയാമ്യഥ താന്ത്രികപദ്ധതിം' എന്നോ മറേറാ എഴുതാതെ, 'തന്ത്രസമുച്ചയം ലിഖിതയാമി' എന്നുതന്നെ എഴുതിയതെന്ന് ഒന്നു ചിന്തിച്ചു നോക്കേണ്ടതല്ലയോ? വസ്തുതഃ അതിന്നു പ്രത്യേകം അർത്ഥമുണ്ട്. വിരചനമെന്നാൽ നിർമ്മിതിയായിപ്പോകും; അതു സ്വകപോലകല്പിതമാകും. ഇവിടെ, തന്ത്രസമുച്ചയം എഴുതിവയ്ക്കുകമാത്രമേ താൻ ചെയ്യുന്നുള്ളൂ എന്നാണ് ഗ്രന്ഥകാരന്റെ വിവക്ഷിതം. അവടവിടെയായി കിടക്കുന്ന ഓരോ തന്ത്രത്തെ ഒന്നിച്ചു ചേർത്തു എഴുതിവയ്ക്കുക മാത്രമാണ് സമുച്ചയകർത്താവിന്റെ പ്രാരിപ്സിതം എന്നു സാരം. അങ്ങനെതന്നെയാണു സമുച്ചയനിർവ്വഹണമെന്നും കാണേണ്ടതാണ്. സമുച്ചയത്തിൽ കുറേറെ ഗ്രന്ഥങ്ങൾ, കുറു നാലിലൊന്നോ എട്ടിലൊന്നെങ്കിലുമോ ഭാഗം—പരകീയഗ്രന്ഥങ്ങൾ—മന്ത്രധ്യാനാദിരൂപങ്ങളാണെന്നു സൂക്ഷിച്ചു പരിശോധിയ്ക്കുമ്പോൾ തെളിയുന്നുണ്ട്. പ്രായേണ അവ ഉദ്ധൃതപ്രായങ്ങളുമാണ്. ഈ വിവേകം അത്ര വകവെയ്ക്കാതെ, ആദ്യമേ മൂലഗ്രന്ഥം അച്ചടിച്ചു തീരുകയും, ഈ ഭാഷാപ്രസിദ്ധീകരണത്തിൽ ആ രീതി അനുകരിക്കപ്പെടുകയും ചെയ്തിട്ടുള്ളതുകൊണ്ട്, വിദ്യാർത്ഥികൾ അന്യഥാ ധരിക്കാനിടവരരുത് എന്നു മാത്രം കരുതി ഈ സംഗതി എടുത്തു പറയുന്നതാകുന്നു. പ്രാർത്ഥനാ—മന്ത്രധ്യാനാദിരൂപങ്ങളായ പദ്യങ്ങൾക്കുകൂടി ക്രമസംഖ്യ ഇട്ടുകാണുന്നത്, ആകെയുള്ള ശ്ലോകസംഖ്യയുടെ ജ്ഞാനത്തിന് ഉപകരിക്കുമെന്നുള്ളതിൽ സംശയമില്ല. എന്നാൽ, അവ ഉദ്ധരണങ്ങൾ മാത്രമാണെന്നു മനസ്സിലാക്കണം, സമുച്ചയകാരകൃതങ്ങളല്ല. എങ്കിലും, ഏതദ്ഭിന്നങ്ങളായ പദ്യങ്ങൾ എല്ലാം സമുച്ചയകാരന്റെ കൃതികൾ തന്നെ എന്നതിൽ സന്ദേഹമില്ല.* ചില ചില ഭാഗങ്ങളിൽ യഥായോഗ്യം കൂട്ടിച്ചേർത്തു ചൊല്ലുവാൻ സമുച്ചയകാരൻ ഉപദേശിച്ചിട്ടുണ്ട്. വിദ്യാർത്ഥികൾ അത്തരത്തിലുള്ള ഭാഗങ്ങൾ ഗുരൂപദേശദ്വാരാ ഗ്രഹിയ്ക്കേണ്ടതാണു. സുപ്രസിദ്ധനായ "ബാലശങ്കര" കാരൻ കൂടെക്കൂടെ പറയാറുള്ളവിധം, അന്നന്നു പ്രമാണഭൂതരോടു ചോദിച്ചു നിശ്ചയിയ്ക്കേണ്ട കാര്യവും സമുച്ചയകാരൻ ചിലേടത്തു പ്രസ്താവിച്ചിട്ടുണ്ട്. അതായതു കാലദേശാവസ്ഥകൾക്ക

വിട്ടുകൊടുത്തിട്ടുള്ള സംഗതികൾ. ഈ വസ്തുതകളും, ഈ കൃതിയുടെ സമുച്ചയസ്വരൂപതയേ സഹായിക്കുന്നവയെന്നു തന്നെ പറയാം. "ബഹുവിധാദ്ദൃത്യ തന്ത്രാർണ്ണവാൽ ഇദം തന്ത്രം വ്യധാൽ" എന്നു് ഒടുവിൽ പറഞ്ഞുകാണുന്നതു്, പ്രസ്തുതസിദ്ധാന്തത്തിനു വിപരീതമല്ലെന്നും ഗ്രഹിക്കണം. പടലാന്തപദ്യഭാഗങ്ങളും അങ്ങനെതന്നെ എന്നു പറയേണ്ടതില്ലല്ലോ

## XXVI ഭാഷാവ്യാഖ്യാകാരനും ഭാഷാവ്യാഖ്യാനവും.

കുഴിക്കാട്ടില്ലത്തു മഹേശ്വരൻ ഭട്ടതിരിയാണു് ഈ ഭാഷാവ്യാഖ്യാനം എഴുതിയതെന്നുള്ളതിനു്, ഗ്രന്ഥാവസാനത്തിൽത്തന്നെ രേഖാപ്രമാണമുള്ളതു് വലിയൊരു സമാധാനമാണു്. തച്ചുശാസ്ത്രഭാഗത്തിനുമാത്രമായി മറെറാരു ഭാഷാവ്യാഖ്യാനം കൂടി ൧-ാം വാള്യത്തിൽ ചേർത്തിട്ടുള്ളതിന്റെ കർത്താവു് ആരാണെന്നു് ഇനിയും അറിവുകിട്ടിയിട്ടില്ല. ആ വ്യാഖ്യാനത്തിന്റെ താൾപത്രമാതൃകാഗ്രന്ഥം, ആലുവായ്ക്കു സമീപമുള്ള ആലങ്ങാട്ടു രാജാവിന്റെ കോയിക്കൽനിന്നാണു് ലഭിച്ചിട്ടുള്ളതെന്നു് ൧-ാം വാള്യത്തിൽത്തന്നെ കാണിച്ചിട്ടുണ്ടല്ലോ. ആലങ്ങാട്ടു രാജകുടുംബം തച്ചുശാസ്ത്രത്തിനു കുറേ പാരമ്പര്യപ്രസിദ്ധിയുള്ളതാകുന്നു. സമീപകാലംവരെ വിദഗ്ദ്ധന്മാരായ ശില്പശാസ്ത്രജ്ഞന്മാർ അവിടെ ഉണ്ടായിരുന്നതാനും. അവിടെയുണ്ടായിരുന്ന ഏതെങ്കിലും തമ്പുരാനായിരിക്കയില്ലേ ഈ ഭാഗത്തിന്റെ — ഈ വ്യാഖ്യാനത്തിന്റെ — കർത്താവെന്നു സംശയിക്കുവാനവകാശമുണ്ടു്. കൂടുതലന്വേഷിച്ചും ചിന്തിച്ചും പരിശോധിച്ചും വേണം തീർച്ചപ്പെടുത്തുവാൻ. ഒരു വഴി തുറന്നുവയ്ക്കുന്നു എന്നുമാത്രം കരുതിയാൽ മതി. ഏതായാലും, ഭാഷ ധാരാളം പഴക്കമുള്ളതാണു്.

കുഴിക്കാട്ടുഭട്ടതിരി തിരുവിതാംകൂറിൽ തിരുവല്ലാദേശത്തുള്ള ആളാണു്. ഇദ്ദേഹം കൊല്ലവർഷം ൧൦-ാം നൂററാണ്ടിലും ൧൧-ാം നൂററാണ്ടിലുമായി ജീവിച്ചിരുന്ന ഒരു പണ്ഡിതവര്യനാണെന്നും ശേഷസമുച്ചയത്തിനും ഇദ്ദേഹത്തിന്റെവക ഭാഷാവ്യാഖ്യാനമുണ്ടെന്നും, 'കുഴിക്കാട്ടുപച്ച' എന്ന പേരിൽ മറെറാരു ഗ്രന്ഥവും മററും തന്ത്രവിഷയകമായിത്തന്നെ ഭാഷയിൽ ഇദ്ദേഹം നിർമ്മിച്ചിട്ടുണ്ടെന്നും, തന്ത്രത്തിനു പുറമേ മററു വിഷയങ്ങളിലും

ഇദ്ദേഹം പണ്ഡിതനായിരുന്നു എന്നും, ജ്യോതിശ്ശാസ്ത്രത്തിൽ വിശേഷവൈദഗ്ദ്ധ്യം സമ്പാദിച്ചിരുന്നുവെന്നും മററുമുള്ള വിവരങ്ങൾ ഒന്നാംഭാഗത്തിന്റെ അവതാരികയിൽ പ്രസ്താവിച്ചു കഴിഞ്ഞിട്ടുണ്ട്. തന്ത്രത്തിനു പാരമ്പര്യപ്രസിദ്ധിയുള്ളതാണ് ഈ കുടുംബം. പലേ തന്ത്രഗ്രന്ഥങ്ങളുടെ കർത്താവായ ഗ്രന്ഥാരണ്യശങ്കരനും മററും ഈ കുടുംബത്തിലെ അംഗങ്ങളായിരുന്നു. ഗ്രന്ഥകർത്തൃത്വം കൊണ്ടു മാത്രമല്ല, തന്ത്രവൃത്തികൊണ്ടും കുടുംബം പ്രസിദ്ധമാണ്. മഹേശ്വരൻഭട്ടതിരി കൊല്ലം ൧൦൪൦ –ൽ ദിവംഗതനായിക്കഴിഞ്ഞിരിക്കുന്നു. ഈ വ്യാഖ്യാനത്തിനു ഉദ്ദേശം നൂറുകൊല്ലത്തിൽ കൂടുതൽ കാലത്തെ പഴക്കമുണ്ടെന്നു കാണാവുന്നതാണ്. തന്ത്രിമാരുടെ ഇടയിൽ ഗ്രന്ഥത്രയംപോലെ തന്നെ ധാരാളം പ്രാധാന്യവും പ്രാമാണ്യവും നേടിക്കഴിഞ്ഞിട്ടുള്ളതാണ് ഈ വ്യാഖ്യാനം. സംസ്കൃതത്തിൽ പരിശ്രമം ഇല്ലാതെ ചുരുങ്ങിച്ചുരുങ്ങിക്കഴിഞ്ഞു വരുന്ന നമ്പൂതിരിമാരുടെ ഇടയിലുള്ള തന്ത്രിമാൎക്ക് ഈ വ്യാഖ്യാനം വലിയൊരു നിധി തന്നെയാണെന്നു നിസ്സംശയം പറയാം.

മററയ്ക്ക് അന്വയക്രമേണ വിസ്തരിച്ചു വ്യാഖ്യാനിക്കുക തന്നെയാണ് പൊതുവേ ചെയ്യുകാണുന്നത്. ചില ചില ദിക്കുകളിൽ മൂലാധികമായി പലതും വിശദീകരിച്ചുതരുന്നതുമുണ്ട്. ആവശ്യകപ്രസംഗവശാൽ 'ശില്പരത്നം' മുതലായ ഗ്രന്ഥങ്ങളിലെ ശ്ലോകങ്ങൾകൂടി ഇടയ്ക്കുചേൎത്തു വ്യാഖ്യാനിക്കയും ചെയ്തിട്ടുണ്ട്. ശില്പരത്നത്തിനു പുറമേ, കുശചന്ദ്രിക, വിവരണവ്യാഖ്യ, വിമൎശിനീവ്യാഖ്യ, ആഗമങ്ങൾ, മററു പ്രാചീനഗ്രന്ഥങ്ങൾ, പ്രപഞ്ചസാരം മുതലായവയേ വ്യാഖ്യാനത്തിൽ അവിടവിടെ സ്മരിയ്ക്കുകയും ആവശ്യകപംക്തികളും ആശയങ്ങളും ഉദ്ധരിച്ചു കാണിയ്ക്കുകയും ചെയ്തിട്ടുമുണ്ട്. വിവരണവ്യാഖ്യാനത്തെയാണ് പ്രായേണ ഈ വ്യാഖ്യാനം പിന്തുടരുന്നതെന്നു പറയാം. മൂലപാഠവും വിമൎശിനിയ്ക്കനുരൂപമായിട്ടല്ല, വിവരണാനുസൃതമായിട്ടാണ് സ്വീകരിയ്ക്കപ്പെട്ടിരിയ്ക്കുന്നത്. അതുനിമിത്തം, നാഗരാക്ഷരപുസ്തകവും, ഈ ഭാഷാവ്യാഖ്യാനസഹിതപുസ്തകവും തമ്മിൽ മൂലത്തിന് സ്ഥാനഭേദവും, പൊരുത്തക്കേടും, ന്യൂനാധികഭാവവും മററും പററിയിട്ടുണ്ട്. ചിലേടത്ത്

മൂലത്തിന്റെ ശുദ്ധിയും സംശയാസ്പദമല്ലെന്നില്ല. "പ്രസമുക്ഷ്യ ഗോമയജലാൻ പ്രോൽകിര്യ" (പട. ൩. . . ൭൩.) ഇത്യാദിഭാഗം ഉദാഹാര്യമാണ്. വ്യാഖ്യാനസാരിയായ മൂലപാഠമാണ് മുദ്രണം ചെയ്യപ്പെട്ടിരിയ്ക്കുന്നതും. ഭാഷാസംബന്ധിച്ചും വ്യാഖ്യാനം ശ്ലാഘ്യമാണ്. ലളിതവും ശുദ്ധവും സ്പഷ്ടവും ആണ് പ്രായേണ ഭാഷാശൈലി. ചില നിഷ്കർഷക്കുറവും കൺകേടും അതിലും ഇല്ലെന്നുമില്ല. എങ്കിലും അതെത്രയോ നിസ്സാരതരം! ഇത്ര വിപുലവും ഗഹനവും ആയ മൂലഗ്രന്ഥത്തെ ഇത്തരത്തിലെങ്കിലും സമ്പൂർണ്ണമായി വ്യാഖ്യാനിച്ചു വച്ചു മഹേശ്വരൻ ഭട്ടതിരി ചെറിയൊരുപകാരമല്ല തന്ത്രികൾക്കു ചെയ്തിരിയ്ക്കുന്നതു്. ശാശ്വതികമായ ഒരു മഹാനുഗ്രഹമാണ്. ഇന്നത്തെയും ഇനിയത്തെയും കേരളീയതന്ത്രിലോകം മുഴുവൻ എത്രയും കൃതജ്ഞതയോടുകൂടി ശ്രീ മഹേശ്വരൻഭട്ടതിരിയോടുള്ള കടപ്പാടിനെ ആദരപൂർവം അനുസ്മരിയ്ക്കതന്നെ ചെയ്യും. 'കേരളഭാഷാസാഹിത്യചരിത്ര'ത്തിലും ശ്രീമഹേശ്വരൻ ഭട്ടതിരിയ്ക്ക് ഒരു സമുന്നതസ്ഥാനം ലഭിയ്ക്കാതിരിയ്ക്കാൻ തരമില്ല. കാരണം, ഇതിന്റെ ബഹുമുഖമായ അമൂല്യതതന്നെ.

## XXVII. ഈ പ്രസിദ്ധീകരണം.

തിരുവനന്തപുരംക്യൂറേറ്റരാപ്പീസുവക താളിയോലഗ്രന്ഥങ്ങളുടെ സൂചീപുസ്തകം ൬-ാം ഭാഗത്തിന്റെ അവതാരികയിൽ തന്നെ ഈ പ്രസിദ്ധീകരണം സംബന്ധിച്ച വിജ്ഞാപനം രേഖപ്പെടുത്തിക്കഴിഞ്ഞിട്ടുണ്ടു്. *അതിൽ മഹേശ്വരൻഭട്ടതിരിയുടെ ഈ വ്യാഖ്യാനത്തെത്തന്നെ നാരായണഭട്ടതിരിയുടേതെന്നു പറഞ്ഞുപോയെന്നേയുള്ളു. വ്യാഖ്യാനമാതൃക ഒന്നുമാത്രമാണ് ഇവിടെ സംഭരിയ്ക്കപ്പെട്ടിട്ടുള്ളതും, ഈ പ്രസിദ്ധീകരണത്തിന് ആധാരമായിരുന്നിട്ടുള്ളതും എന്ന് ൬-ാം ഭാഗത്തിന്റെ അവതാരികയിൽത്തന്നെ പറഞ്ഞിട്ടുണ്ടല്ലോ. മാതൃകയുടെ അപര്യാപ്തതയും, വിഷയത്തിന്റെ ദുർധർഷതയും, മററും പ്രസിദ്ധീകരണത്തിന്റെ സത്വരതയ്ക്കു കൂടെക്കൂടെ വ്യാഘാതങ്ങളായിപ്പോയിട്ടുണ്ടു്. എങ്കിലും, ആ വിഷമതകളെല്ലാം ഒരുവിധം കടന്ന് ഇപ്പോഴിതു് പൂർണ്ണമായി പ്രകാശിപ്പിയ്ക്കുവാൻ സാധിച്ചിരിയ്ക്കുന്നു.

---

*_Vide_ Vol VI· p· 4·

ജ്യൌതിഷമഹോപാദ്ധ്യായൻ ശ്രീമാൻ എൻ. രാഘവൻ നായർ അവർകളും, വ്യാകരണമഹോപാദ്ധ്യായനും, മീമാംസാ ശിരോമണിയുമായ ബ്രഹ്മശ്രീ എസ്. ശങ്കരരാമശാസ്ത്രികൾ അവർകളും ഇതിന്റെ പ്രൂഫ്പരിശോധകന്മാരായി, എനിയ്ക്കു പുറമേ നിയുക്തരായിരുന്നിട്ടുണ്ട്. അവരുടെ ഉദാരവും ഹാർദ്ദവുമായ സേവനത്തെ കൃതജ്ഞതാപൂർവ്വം ഇവിടെ അനുസ്മരിയ്ക്കാതിരിയ്ക്കാവുന്നതല്ല. ഞങ്ങളുടെ ആണററി ഡയറക്ടർ പ്രൊഫെസർ ബ്രഹ്മശ്രീ വി. എ. രാമസ്വാമിശാസ്ത്രികൾ (എം. എ. ശിരോമണി etc., etc.,) അവർകളുടെ നിഷ്കർഷവും നിർദ്ദേശവും അനുസരിച്ചാണ് ഇത്രയും വിസ്തൃതമായ ഒരവതാരിക ഇതിനെഴുതുവാൻ ഇടയായതെന്ന് പറയാതെതന്നെ അറിയാവുന്നതാണല്ലോ. ഇത്തരത്തിലെങ്കിലും ഇതു പൂർത്തിയാക്കി എടുക്കുന്നതിന് ഈ ലേഖകൻ എത്രമാത്രം ക്ലേശം സഹിച്ചിട്ടുണ്ടെന്നും, എത്രമാത്രം ഗ്രന്ഥങ്ങൾ അദ്ധ്യയനം ചെയ്യേണ്ടിവന്നിട്ടുണ്ടെന്നും വായനക്കാർക്കുതന്നെ കാണ്മാൻ കഴിയും. തന്ത്രസംബന്ധമായി ഇതിൽ സമാഹരിച്ചിട്ടുള്ള വിഷയങ്ങൾ എല്ലാം തന്നെ സമൂലങ്ങളും, എന്നാൽ സമാഹൃതരൂപേണ അന്യത്ര സുദുർല്ലഭങ്ങളും ആണെന്നാണ് ലേഖകന്റെ ധാരണ. ഈ അവതാരികയിൽ എന്തെല്ലാം വിഷയങ്ങൾ ചർച്ചചെയ്യപ്പെട്ടിട്ടുണ്ടെന്നുള്ളതിനു സംഗൃഹീതരൂപത്തിൽ ഒരു പട്ടിക ചേർക്കുന്നതു പല വായനക്കാർക്കും ആവശ്യമായിരിക്കുമെന്നുവച്ച്, അങ്ങനെ ഒന്നു് ചുവടേ ചേർത്തുകൊള്ളുന്നു:—

### I. വിദ്യാസ്ഥാനങ്ങളിൽ തന്ത്രത്തിനുള്ള സ്ഥാനം.

ധർമ്മശാസ്ത്രങ്ങളുടെ കൂട്ടത്തിൽ ഗണിക്കണമെന്നു സപ്രമാണം കാണിക്കുക.

### II. തന്ത്രാഗമാദിവിവരണം.

തന്ത്രാഗമസംഹിതാഭേദങ്ങൾ, അവയുടെ ലക്ഷണം, അവയുടെ വകഭേദം, എണ്ണം, പേര്, വൈശിഷ്ട്യം മുതലായവ.

### III. ചില വിപ്രതിപത്തികൾ.

ശ്രുതിദ്വൈവിധ്യമതം, അർത്ഥഭേദം, സമീചീനാർത്ഥം; വൈദികരുടെ താന്ത്രികനിന്ദ, അഭിനവശങ്കരാചാര്യമതം, സായ

ണാദിഭാഷ്യകാരന്മാരുടെ അഭിപ്രായം; വൈഷ്ണവതന്ത്രങ്ങളുടെ വേദമൂലകത്വം, ഏകായനവേദശാഖ; പ്രസ്തുതതന്ത്രങ്ങളുടെ അവൈദികത്വവാദം, എതിർപക്ഷം, മാധ്വാദിമതം; തന്ത്ര ബാഹ്യമൂലകത്വത്തിന്നു പ്രമാണം; ശൈവാഗമപ്രാമാണ്യചിന്ത, ശാക്തതന്ത്രചിന്ത, മഹാനിർവാണതന്ത്രമതം, സൂതസംഹിതാമതം, മധുസൂദനസരസ്വതീമതം; തന്ത്രാധികാരികൾ, താന്ത്രികബാഹ്യത്വം, വൈഖാനസാഗമമതം, തന്ത്രവും വേദങ്ങളും.

## IV. താന്ത്രികസൂത്രങ്ങൾ.

വൈഖാനസസൂത്രം, നാരദഭക്തിസൂത്രം, ശാണ്ഡില്യഭക്തിസൂത്രം, പാശുപതസൂത്രം, ഭൃതിശാസനസൂത്രം, പരശുരാമകല്പസൂത്രം, ശക്തിസൂത്രം.

## V. തന്ത്രപ്രസ്ഥാനവും നവീനലോകവും.

രമേശചന്ദ്രദത്തമതം, ബ്രാഹ്മസമാജപ്രതിനിധിമതം, സർമോണിയർ വില്യംസിന്റെ മതം, വിൻറർനിസ്സിന്റെ മതം; നവീനലോകജുഗുപ്സാഹേതു; സർ ജോൺവുഡ്രാഫിന്റെ പരിശ്രമവും സിദ്ധാന്തവും; ദേവീമാഹാത്മ്യത്തിൽ പക്ഷഭേദം; വിഷ്ണുക്രാന്താ, രഥക്രാന്താ, അശ്വക്രാന്താ എന്നു മൂന്നിനത്തിലായി നൂറ് വീതം ആകെ മുന്നൂറ് തന്ത്രങ്ങളുടെ നാമാവലി.

## VI. തന്ത്രപ്രസ്ഥാനത്തിലെ പ്രമാണങ്ങൾ.

പ്രത്യക്ഷാദിശബ്ദാന്തം ൯-പ്രമാണങ്ങൾ; മാധ്വസിദ്ധാന്തവും, രാമാനുജീയാദിമതവും.

## VII. താന്ത്രികവ്യാപ്തി.

വേദം, ഉപനിഷത്ത്, പുരാണം, മന്ത്രശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, ശില്പശാസ്ത്രം, വൈദ്യശാസ്ത്രം, സ്മൃതികൾ, ഇതിഹാസങ്ങൾ, ജൈനശാഖ, ബൌദ്ധശാഖ, ക്രിസ്തുമതശാഖ എന്നിവയിലും മാതൃകാവർണ്ണമാലയിൽത്തന്നെയും താന്ത്രികവ്യാപ്തി ഉണ്ടെന്ന്.

## VIII. തന്ത്രശാസ്ത്രത്തിലെ കലകളും മാതൃകാവർണ്ണമാലയും.

ശിവ-ശക്തി-ബിന്ദുരൂപമായ തത്വത്രയം; കലയുടെ ഉത്പത്തി, സ്വഭാവം; സകലകലാകലാംശഭേദങ്ങൾ; വർണ്ണമാലാ

സൃഷ്ടിപ്രകാരം, ധ്വനി-നാദ-നിരോധികാ--അർദ്ധചന്ദ്ര-ബിന്ദു-പരാ-പശ്യന്തി-മദ്ധ്യമാ-വൈഖരീസമുൽപത്തിപ്രകാരം; സൗമ്യ-സൗര-ആഗ്നേയഭേദേനയുള്ള വർണ്ണവിഭാഗം; സ്വര-സ്പർശ-യരലവാദികളിൽ നിന്ന്. ഹ്ന-ഹ്വ-ഹ്ര ഇങ്ങനെ നവ്യ കലകളുടെ സിദ്ധി, ഇവയ്ക്കു് പ്രമാണപ്രദർശനം.

## IX. തന്ത്രത്തിന്റെ കാലം.

പ്രാമാണികമതവും നവീനമതവും, വിൻറർനിസ്സിന്റെ സിദ്ധാന്തവും അതിന്റെ അയുക്തതയും, മഹാഭാരതത്തിലേ തന്ത്രപരാമർശത്തിന് ഉദാഹരണവും, അതിന്റെ പ്രാമാണ്യവും, രാമായണകാലത്തും തന്ത്രമുണ്ടെന്നുള്ളതിനു തെളിവ്, ഹരപ്പാ മോഹേഞ്ജോ ഭരോ ദേശങ്ങളിൽനിന്നു കണ്ടുകിട്ടിയിട്ടുള്ള ചിത്രരൂപലിപികൾ താന്ത്രികലിപികളാണെന്ന സിദ്ധാന്തം, ശ്രീശങ്കരാനന്ദസ്വാമിയുടെ താന്ത്രികസിദ്ധാന്തങ്ങളും അവയുടെ പ്രാധാന്യവും.

## X. കേരളദേശവും തന്ത്രവും.

കേരളത്തിന്റെ പ്രതിഷ്ഠയോടുകൂടി അവിടെ തന്ത്രത്തിനും പ്രതിഷ്ഠ കിട്ടിയെന്ന്, ഈ വിഷയത്തിൽ പ്രാമാണികഗ്രന്ഥങ്ങളിലേ സിദ്ധാന്തങ്ങൾ, ചരിത്രാതീതകാലത്ത് തന്ത്രസത്തയില്ലെന്ന പൂർവ്വപക്ഷവും, സപ്രമാണം തൽഖണ്ഡനവും; ക്ഷേത്രപ്രതിഷ്ഠാകാലകലിവാക്യപ്രാമാണ്യം.

## XI കേരളത്തിലേ ക്ഷേത്രങ്ങൾ.

തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ രാജ്യങ്ങളിലേ സുപ്രസിദ്ധക്ഷേത്രങ്ങൾ; ഓരോന്നിനും പട്ടികകൾ.

## XII. കേരളക്ഷേത്രങ്ങളിലേ മൂർത്തികൾ.

ശൈവ, വൈഷ്ണവ, ദേവീപ്രഭൃതിഭേദേന ഇരുന്നൂറോളം മൂർത്തിഭേദങ്ങൾക്ക് പ്രമാണപ്രദർശനം, ആചാര്യസ്വാമിക്ഷേത്രം, ചേരമാൻപെരുമാൾ പ്രതിഷ്ഠ, ഖഡ്ഗ, ശൂല, ചക്രാദിപ്രതിഷ്ഠകൾ.

## XIII. കേരളത്തിലെ ക്ഷേത്രങ്ങളുടെ പ്രത്യേകതകൾ.

ശില്പസമ്പ്രദായം മുതൽക്കുള്ള ബഹുവിധപാർത്ഥക്യങ്ങൾ, ഭോജനസമ്പ്രദായവൈശിഷ്ട്യം-യതീശ്വരപ്രാധാന്യം, മേലാണ്മപ്രാധാന്യം, ഊരാണ്മപ്രാധാദ്ധ്യം മുതലായവയ്ക്കു് പ്രമാണം.

## XIV. തന്ത്രത്തിലെ പ്രസ്ഥാനത്രയവും, കേരള പ്രസ്ഥാനമഹത്ത്വവും.

കാശ്മീരികപ്രസ്ഥാനം, ബംഗാളപ്രസ്ഥാനം, കേരള പ്രസ്ഥാനം എന്ന മൂന്നു പ്രസ്ഥാനങ്ങളിൽ കേരളപ്രസ്ഥാനത്തിനുള്ള വിശിഷ്ടതകൾ, വാമമാൎഗ്ഗപ്രസ്ഥാനത്തിന്നും കേരളത്തിൽ സത്ത, മേഴത്തോളഗ്നിഹോത്രിയുടെ അന്തൎജ്ജനം, പുളിയാമ്പിള്ളിനമ്പൂതിരി, ചിറവൂർ നമ്പൂരിപ്പാട്ട്.

## XV. കേരളത്തിലെ തന്ത്രാചാൎയ്യന്മാർ.

കൎമ്മിഗ്രന്ഥകാരഭേദേന ദ്വിവിധാചാൎയ്യന്മാർ; പ്രധാന തന്ത്രികുടുംബങ്ങളുടെ പട്ടിക, ഗ്രന്ഥകാരാചാൎയ്യന്മാർ, നാരായണഭട്ടതിരി, ശ്രീശങ്കരഭഗവൽപാദർ, പ്രയോഗമഞ്ജരീകാരൻ, ഈശാനശിവഗുരുദേവപദ്ധതികാരൻ, വില്വമംഗലത്തുസ്വാമിയാർ, പ്രപഞ്ചസാരകാരൻ, ഈശാനശിവഗുരുദേവപദ്ധതി കേരളീയമെന്ന സ്ഥാപന, ശങ്കരഭഗവൽപാദാദികളുടെ പട്ടിക, തന്ത്രസമുച്ചയകാരാദി ആധുനികാചാൎയ്യന്മാരുടെ പട്ടിക, കേരളീയതന്ത്രഗ്രന്ഥപരമ്പര.

## XVI. തന്ത്രസമുച്ചയകാരന്റെ കാലം.

കൊല്ലവർഷം ൬൭൦ മേൽ, അദ്ദേഹം ജനിച്ചു എന്ന സിദ്ധാന്തം; ഇതിലെ മതഭേദങ്ങൾ, തന്നിരൂപണം, സിദ്ധാന്തപ്രാമാണ്യം.

## XVII. സമുച്ചയകാരന്റെ ദേശം.

ശ്രീ ഗണപതിശാസ്ത്രികളുടെ പ്രസ്താവന, തന്നിരൂപണം, വന്നേരിനാട്ടിൽ ചെറിങ്ങിരി ചേന്നാസ്സമന എന്നതിനു പ്രമാണം.

## XVIII. സമുച്ചയകാരന്റെ സമകാലികന്മാർ.

പൂൎവ്വാക്ഷരക്കവികളിൽ ഏതെങ്കിലും അക്ഷരക്കവികൾ, സഹോദരന്മാരാണെന്ന വിചാരം, മതഭേദങ്ങൾ, ഗ്രന്ഥപ്രാമാണ്യം,

കാക്കശ്ശേരിയുടെ ഗുരുവും, തിരുമംഗലപ്പൂമ്പൻ ആയ നാരായണാചാര്യൻ എന്ന സിദ്ധാന്തം, അല്ല 'കിഴവപ്പൂറം' ആയിരിയ്ക്കാമെന്ന്, ലക്ഷ്മീമാനവേദകാരൻ, സാഹിത്യമല്ലൻ വാസുദേവൻ, കവിചിന്താമണികാരൻ കരുണാകരമാരാർ, പൂർണ്ണപുരുഷാർത്ഥചന്ദ്രോദയകാരൻ തെക്കേപ്പാട്ടു സ്വാമിയാർ.

XIX. സമുച്ചയകാരശിഷ്യപ്രശിഷ്യന്മാർ.

വിവരണവ്യാഖ്യാകാരൻ, വിമർശിനീവ്യാഖ്യാകാരൻ, തൊഴാന്തരനുഷ്ഠാന (അനുഷ്ഠാനസമുച്ചയ)കാരൻ, വ്യാഘ്രഗ്രാമ (പുലിയന്നൂർ) നാരായണൻനമ്പൂതിരി.

XX. സമുച്ചയകാരന്റെ ഇതരകൃതികൾ

മനുഷ്യാലയചന്ദ്രിക, അതിന്റെ ഭാഷാവ്യാഖ്യാനം.

XXI. സമുച്ചയകാരന്റെ കവിത്വം.

ശ്രീഅപ്പൻതമ്പുരാന്റെ അഭിപ്രായം, ഭാഷാചരിത്രകാരന്റെ അഭിപ്രായം, വിജ്ഞാനദീപികാമതം, കവിത്വോദാഹരണപദ്യങ്ങൾ.

XXII. തന്ത്രസമുച്ചയത്തിന്റെ വ്യുൽപാദകത്വം.

ദൈവികവ്യുൽപത്തി, തന്ത്രവ്യുൽപത്തി, സംസ്കൃതഭാഷാവ്യുൽപത്തി, സാങ്കേതികവ്യുൽപത്തി, വൃത്തവ്യാകരണാലങ്കാരാദിവ്യുൽപത്തി.

XXIII. സമുച്ചയത്തിന്റെ പാഠ്യകത്വവും പ്രചാരവും.

പ്രതിപാദനരീതിവൈശിഷ്ട്യം, ഉത്സർഗ്ഗാപവാദശൈലീസ്വീകരണം, ചുരുക്കം, പദ്യാത്മകത്വം, ശ്രീമല്ലയ്യായുടെ പ്രബന്ധം, വിൻറർനിസ്സിന്റെ പരാമർശം.

XXIV. സമുച്ചയത്തിന്റെ മൂലം.

കല്പങ്ങൾ, ആഗമങ്ങൾ, ഉപദേശങ്ങൾ, ഇതരഗ്രന്ഥങ്ങൾ

XXV. സമുച്ചയസംജ്ഞാകരണം.

സമുച്ചയത്തിലെ വള്ളരെപ്പദ്യങ്ങൾ പരകീയങ്ങളാണെന്ന്, നാമകരണത്തിലുള്ള ഔചിത്യം, ഗ്രന്ഥപാഠകത്വപ്രമാണം.

XXVI. ഭാഷാവ്യാഖ്യാകാരന്മാരും, ഭാഷാവ്യാഖ്യാനവും.

കഴിക്കാട്ടു മഹേശ്വരൻ ഭട്ടതിരി, ആലങ്ങാട്ടുതമ്പുരാൻ, കഴിക്കാട്ടു ഭട്ടതിരിമാർ, മഹേശ്വരൻഭട്ടതിരിയുടെ കാലം കൃതികൾ, യോഗ്യതകൾ, ഭാഷാവ്യാഖ്യാനത്തിന്റെ സ്വഭാവം, ഉപാദേയത, അതിൽ സ്മരിക്കപ്പെട്ടിരിക്കുന്ന ഗ്രന്ഥങ്ങൾ, ഭാഷാവ്യാഖ്യാനത്തിന്റെ പ്രധാനാധാരം.

XXVII. ഈ പ്രസിദ്ധീകരണം.

ആരംഭകാലം, പൂർവ്വവിജ്ഞാനപരാമർശം, പ്രസാധകന്മാർ, അഭിവൃദ്ധി.

XXVIII. ഉപസംഹാരം.

ഈ അവതാരിക വളരെ അധികം നീണ്ടുപോയി എന്നു പ്രഥമദൃഷ്ടിയിൽ ആർക്കും തോന്നിപ്പോയേക്കാം. എന്നാൽ വാസ്തവത്തിൽ വക്തവ്യശേഷം ഇനിയും വളരെയുണ്ട്. അവശ്യം വിചാരണീയങ്ങളും പ്രകാശനീയങ്ങളും അവധാരണീയങ്ങളും ആയിട്ടുള്ള വിഷയങ്ങളെ മാത്രം ഗ്രഹിച്ച്, പറയേണ്ടുന്നിടത്തോളം മാത്രം സംക്ഷേപിക്കുന്നതിനും കഴിയുന്നത്ര ചുരുക്കിപ്പറയുകമാത്രമേ ഇവിടെ ചെയ്തിട്ടുള്ളു. ചപലതരം വായനക്കാരുടെ ജിജ്ഞാസാശാന്തിയെ ലക്ഷ്യമാക്കിയും, വിജ്ഞാനാഭിവൃദ്ധിയെ അനുസ്മരിച്ചും അജ്ഞാനാന്ധകാരത്തെ അകററുവാനും അല്ലാതെ ഒരൊററ വിഷയവും ഇതിൽ സ്വീകരിച്ചിട്ടില്ല, ഒരൊററവാചകവും ഇതിൽ എഴുതിയിട്ടുമില്ല എന്നാണ് ലേഖകന്റെ ഉത്തമവിശ്വാസം. അഥവാ,

"പ്രതിപാദ്യബുദ്ധ്യപേക്ഷൌ
പ്രായഃസംക്ഷേപവിസ്തരൌ കർത്തുഃ
തേന ന ബഹുഭാഷിതയാ
വിപശ്ചിദ്ഭിരസൂയിതവ്യം നഃ"

(വ്യക്തിവിവേകം)

എന്നാണല്ലോ മഹിമഭട്ടാചാര്യൻ പറഞ്ഞിട്ടുള്ളതും. പരമഭാഗവതനായ മേൽപ്പുത്തൂർ ഭട്ടപാദർ,

"ശ്വേതച്ഛായം കൃതേ ത്വാം മുനിവരവപുഷം
പ്രീണയന്തേ തപോഭിഃ,-
ത്രേതായാം സ്രുക്സ്രുവാദ്യങ്കിതമരുണതനും
യജ്ഞരൂപം ഭജന്തേ,
സേവന്തേ തന്ത്രമാർഗ്ഗൈർവിലസദരിഗദം
ദ്വാപരേ ശ്യാമളാംഗം,
നീലം സങ്കീർത്തനാദ്യൈരിഹ കലിസമയേ
മാനുഷാസ്ത്വാം ഭജന്തേ."

(നാരായണീയം)

എന്ന പദ്യത്തിൽ, യുഗഭേദേനയുള്ള ഭഗവത്സേവാപ്രകാരങ്ങളെ പ്രവചിച്ചു കാണുന്നതനുസരിച്ച്, പൂർവ്വയുഗത്തിൽത്തന്നെ പ്രസിദ്ധമായ താന്ത്രികസേവാപദ്ധതിക്ക് ഈ കാലേയകാലത്തും ഉജ്ജീവനവും ഉന്മേഷവും ഉളവാക്കുവാനുതകുന്ന പ്രകൃതപ്രസിദ്ധീകരണത്തെ കൃതകേതരമായ കൃതകൃത്യതയോടും, ഭക്തിബഹുമാനങ്ങളോടും കൂടി കേരളീയകരകമലങ്ങളിൽ സപ്രശ്രയം സമർപ്പിക്കുകയും, അതിനിടവരുത്തിയ ഭഗവൽകൃപയ്ക്കു നിരവധി കോടി നമസ്കാരസൂക്തികളെ സന്ദേശിക്കുകയും മാത്രമേ ഇനി ചെയ്യേണ്ടതും ചെയ്യുന്നതുമുള്ളതാനും.

തിരുവനന്തപുരം,
൭-൪-൧൧൨൧.

ഇ. വി. രാമൻനമ്പൂതിരി.

## തന്ത്രസമുച്ചയത്തിലെ വിഷയവിവരണം.

### ഒന്നാംപുസ്തകം — ഒന്നാംപടലം.

| വിഷയം | | പുറം |
|---|---|---|
| പുംസ്ത്രീനപുംസകശിലകൾ | ... | ൧൫ |
| ബലിവികിരണം | ... | ൧൬ |
| സ്വപ്നാത്മശയനം | ... | ൧൭ |
| ദുസ്സ്വപ്നദോഷപരിഹാരം | ... | ൧൮ |

പടലാവസാനം.

---

രണ്ടാംപടലം

(പ്രാസാദബിംബലക്ഷണം)

| വിഷയം | | പുറം |
|---|---|---|




മൂന്നാംപടലം

(അങ്കുരാർപ്പണാദി)

## നാലാംപടലം

(മണ്ഡപസംസ്കാരാദിധ്യാനാധിവാസാന്തം)



## രണ്ടാം പുസ്തകം

### അഞ്ചാംപടലം

(ധ്യാനാധിവാസം)

## ആറാംപടലം

### (പ്രതിഷ്ഠ)

സപ്തമപടലം

(നിത്യപൂജാപ്രകാരം)

| വിഷയം | | പുറം |
|---|---|---|
| ഷോഡശോപചാരങ്ങൾ | ... | ൧൫൭ |
| പരിവാരവിവരണം | ... | ൧൬൧ |
| പുഷ്പാവരണം | ... | ൧൬൭ |
| നിവേദ്യം | ... | ൧൭൧ |
| മാനസപൂജ | ... | ൧൭൩ |
| പൂജാഹോമം | ... | ൧൭൪ |
| പാനീയസമർപ്പണാദി | ... | ൧൭൫ |
| ഗണ്ഡൂഷാദി | ... | ൧൭൬ |
| പ്രസന്നാർഘ്യാദി | ... | ൧൭൮ |
| ദ്വാദശാക്ഷരാദിമന്ത്രപൂജാപ്രകാരം | ... | ൧൮൧ |
| ധ്യാനം | ... | ൧൮൨ |
| ഷഡക്ഷരീപൂജ | ... | ൧൮൩ |
| പ്രാസാദമന്ത്രപൂജ | ... | ൧൮൫ |
| പഞ്ചബ്രഹ്മപൂജ | ... | ൧൮൬ |
| പടലാവസാനം | ... | ൧൮൮ |

## എട്ടാം പടലം

(കലശസ്നാനവിധി)

| വിഷയം | | പുറം |
|---|---|---|
| അങ്കുരാരോപണാദി | ... | ൨൦൦ |
| സംഖ്യാപ്രകാരം പദ്മങ്ങൾ | ... | ൨൦൨ |
| പഞ്ചവിംശതിദ്രവ്യകലശം | ... | ൨൦൩ |
| ശിലാദികളുടെ ഗർഭന്യാസമന്ത്രം | ... | ൨൧൩ |
| ലിപിപങ്കജപൂജാമന്ത്രങ്ങൾ | ... | ൨൧൫ |
| കലകൾ | ... | ൨൨൦ |
| കലകളിൽ കൂട്ടാനുള്ളവ | ... | ൨൨൩ |
| പ്രാണപ്രതിഷ്ഠ | ... | ൨൨൫ |
| കലശന്യാസത്തിൽ പക്ഷാന്തരം | ... | ൨൩൦ |
| ഹൃദിസ്ഥാദിമന്ത്രം | ... | ൨൩൧ |
| സംഘാതദ്രവ്യം | ... | ൨൩൬ |
| വിഷ്ണുവിങ്കലെ സപ്തദശദ്രവ്യകലശം | ... | ൨൬൬ |



൩–ാം പുസ്തകം

ഒമ്പതാം പടലം

(ഉത്സവവിധി)




## പത്താം പടലം

### (പ്രായശ്ചിത്തങ്ങൾ)

൧൨-ാം പടലം

(അനേകതന്ത്രിയാ-പൂജാസാധനലക്ഷണ മന്ത്രോദ്ധാരാദി)

ശ്രീ

# തന്ത്രസമുച്ചയം

## (തൃതീയഭാഗം)

### ൯ാമത് പടലം.

അനന്തരം ഉത്സവത്തിന്റെ വിധിയെപ്പറയുന്നു, ഒമ്പതാമത്തെപ്പടലംകൊണ്ട്.

അഥ പ്രതിഷ്ഠാസ്നപനാദ്യനന്തരം
സമാചരേത സർവ്വസു പർവ്വസൂത്സവം
തതോऽനുസംവത്സരമുക്തവാസര-
വ്യവസ്ഥയാ ചാഖിലസമ്പദാപ്തയേ. ൧

അഥ സർവ്വസു പർവ്വസു പ്രതിഷ്ഠാസ്നപനാദ്യനന്തരം ഉത്സവം സമാചരേത് — അനന്തരം സർവ്വദേവന്മാരിലും പ്രതിഷ്ഠയും ചതുർത്ഥസ്നാനവും കഴിഞ്ഞാൽ ഉത്സവത്തെ ആരംഭിപ്പൂ. തതഃ അഖിലസമ്പദാപ്തയേ അനുസംവത്സരം ഉക്തവാസരവ്യവസ്ഥയാ ച — പിന്നെ സർവ്വസമ്പത്തുകളേയും ലഭിപ്പാനായിക്കൊണ്ട് സംവത്സരംതോറും അതാതു ദേവന്മാൎക്ക് പ്രധാനമായിട്ടുള്ള നാളുതാൻ പക്കം താൻ വ്യവസ്ഥയായി കല്പിച്ച് ഉത്സവത്തെ ചെയ്യണം.

മാർഗ്ഗാദിരാധാവധികേഷു ഷട്സു
മാസേഷ്വിഹൈകത്ര പരത്ര വാऽതഃ
സ്വർക്ഷാന്തമാകല്പ്യ സമുപ്തബീജഃ
സപ്താഹ്നികാദ്യുത്സവമാദധീത. ൨

മാർഗ്ഗാദിരാധാവധികേഷു ഇഹ ഷട്സു മാസേഷു — വൃശ്ചികമാസം തുടങ്ങി മേടമാസം കഴിയുവോളമുള്ള ഈ ആറു മാസങ്ങളിൽ, ഏകത്ര വാ അതഃ പരത്ര വാ — ഇതിൽ ഒരു മാസത്തിൽ താൻ മറ്റുള്ള മാസങ്ങളിൽ താൻ, സ്വർക്ഷാന്തം ആകല്പ്യ — അതതു ദേവന്മാൎക്ക് വിധിച്ചിരിക്കുന്ന നാളിൽ ആറാട്ടുവരുമാറു നിശ്ചയിച്ച്, സമുപ്ത

G. P. T. 1793. 500. 13-3-118.

ബീജഃസാപ്താഹനികാദി ഉത്സവം ആദധീത — പാലികമുളപ്പി ന്റെ ദിവസം കണ്ട് ഏഴുദിവസം ഒമ്പതു ദിവസം ഇത്യാദി പറഞ്ഞിരിക്കുന്നപോലെ അങ്കുരാരോപണത്തെ ചെയ്ത് ഏഴുദിവസം തുടങ്ങി പന്ത്രണ്ടു ദിവസം വരെയും ഉത്സവത്തെ ചെയ്‌വൂ. പ്രതിഷ്ഠാദിവസം പ്രമാണമായിട്ടും ഉത്സവത്തെ ആണ്ടുതോറും ചെയ്യാം.

സ്നാത്വാ ചാന്തഃസ്ഥിതഭേര്യാദിനാദോ
ഗർഭാഗാരം പ്രാപ്യ നാന്ദീമുഖാന്തേ
കൃത്വാ പുണ്യാഹം സമാരാധ്യ ദേവം
മന്ത്രീ സങ്കല്പം കരോത്യുത്സവസ്യ. ൩

മന്ത്രീ — പൂർവ്വപൂജാക്രമങ്ങളെ അറിഞ്ഞ ആചാര്യൻ സ്ഥിതഭേര്യാദിനാദഃ — വാദ്യങ്ങളെക്കൊണ്ട് ഉച്ചത്തിൽ കൊട്ടിഘോഷിച്ച് ഉത്സവാരംഭത്തെ എല്ലാജനങ്ങളേയും അറിയിച്ച്, സ്നാത്വാ ആചാന്തഃ — കുളിച്ച് ആചമിച്ചവൻ, ഗർഭാഗാരം പ്രാപ്യ — ഗർഭഗൃഹത്തിങ്കൽ ചെന്ന പൂജാസ്ഥാനത്തിങ്കലിരുന്ന്, നാന്ദീമുഖാന്തേ — നാന്ദീമുഖമുദ്ദേശിച്ച ദാനങ്ങളെ ചെയ്ത്, പുണ്യാഹം കൃത്വാ — ധ്വജദേവതാഃ പ്രീയന്താം എന്ന വിശേഷം കൂട്ടി തണ്ഡുലപൂർണ്ണമായ പാത്രത്തിൽ ദർഭമുത്തപ്പക്കുകളെക്കൊണ്ട് ശുദ്ധിവരുത്തിയ വാഹനത്തേയും മണിമാല കൊടിക്കൂറകളേയും വച്ച് പുണ്യാഹത്തെ ചെയ്ത്, ദേവം സമാരാധ്യ — പിന്നെ ദേവങ്കൽ പീഠപൂജ തുടങ്ങി പ്രസന്നാർഘ്യം കഴിവോളം ചെയ്ത്, മന്ത്രീ ഉത്സവസ്യ സങ്കല്പം കരോതി — ആചാര്യൻ 'ഭഗവൻ! തവോത്സവം കരിഷ്യേ' ഇപ്രകാരം പ്രാർത്ഥിപ്പൂ. ഈ വാഹനത്തിൽ പുണ്യാഹം മണ്ഡപത്തിൽ വച്ചു ചെയ്യുന്നു ചിലർ.

തത്രാഗ്രതഃ സ്ഥാപയതു ധ്വജം ച
തദ്ദണ്ഡവാഹാദികമാരചയ്യ
സംശോധ്യ സംപ്രോക്ഷ്യ ച പല്ലവാദ്യൈഃ
പുണ്യാഹമാധായ യഥാവിധാനം. ൪

തത്ര അഗ്രതഃ — അവിടെ ദേവന്റെ മുമ്പിൽ ധ്വജപ്രതിഷ്ഠയില്ലാത്തിടത്തു, തദ്ദണ്ഡവാഹാദികം ധ്വജം ആരചയ്യ സ്ഥാപയതു — ധ്വജത്തേയും അതിന്റെ ദണ്ഡ് വാഹനം കൊടിക്കൂറ ഇത്യാദിയേയുമുണ്ടാക്കിച്ച് പ്രാഗഗ്രമായിട്ട് എങ്കിലും ഉദഗഗ്രമായിട്ടു

എങ്കിലും വച്ചിച്ച്, സംശോദ്ധ്യ പല്ലവാദ്യൈഃ സംപ്രോക്ഷ്യ - ധ്വജത്തെ വെള്ളംകൊണ്ടു കഴുകി ഞാലും മാവും ദർഭകളുംകൊണ്ട് അലങ്കരിച്ച്, യഥാവിധാനം പുണ്യാഹമാധായ ച — വിധിക്കതക്കവണ്ണം നാന്ദീമുഖശ്രാദ്ധത്തെയും പുണ്യാഹത്തെയും ചെയ്‌വൂ. വാഹനത്തിന്ന അകത്തു് പുണ്യാഹം ചെയ്യുന്ന പക്ഷത്തിൽ തച്ഛേഷജലംകൊണ്ടു് ധ്വജത്തേയും പ്രോക്ഷിപ്പൂ. പുറത്തു ധ്വജസ്ഥാനത്തു് തന്നെ പുണ്യാഹമെങ്കിൽ വാഹനത്തേയും തത്സമീപത്തുവച്ച് പുണ്യാഹത്തെതളിപ്പൂ.

ശോദ്ധ്യ ഭൂതാപ്യയധാരണാദ്യൈ-
സ്തദ്വാഹനം വർണ്ണതനും വിഭാവ്യ
ദേവാഗ്രസംസ്ഥാത് കൃതമൂർത്തികേ/സ്മിൻ
സമാഹാണനാ വാഹനതോ/ഭിവാഹ്യ. ൭

ഭൂതാപ്യയധാരണാദ്യൈഃ തദ്വാഹനം സംശോദ്ധ്യ — പിന്നെ ഹ്ലാം ഹ്രൂം ഫട് ഇത്യാദിമന്ത്രങ്ങളെക്കൊണ്ടു ഭൂതസംഹാരം ശോഷണാദിഭൂതസൃഷ്ടികളെക്കൊണ്ടു വാഹനത്തെ ശുദ്ധിചെയ്തു്, വർണ്ണതനുംവിഭാവ്യ- ലിപിന്യാസാന്തം ചെയ്തു വാഹനമന്ത്രപ്രാണായാമാദിപീഠന്യാസവും പീഠപൂജയും ചെയ്തു്, കൃതമൂർത്തികേ അസ്മിൻ- മൂർത്തിയെ കല്പിച്ചിരിക്കുന്ന ഈ വാഹനത്തുങ്കൽ, ദേവാഗ്രസംസ്ഥാത് വാഹനതഃ വാഹാണനാ അഭിവാഹ്യ- ദേവന്റെ മുമ്പിൽ നന്ത്യസന്നിഹിതമായിരിക്കുന്ന വാഹനത്തുങ്കൽ നിന്നും നീരാജനമുഴിഞ്ഞു് ശംഖിൽ വെള്ളമുണ്ടാക്കി പ്രണവം മൂലപ്രകാരം വാഹനമന്ത്രപുടിതമായിരിക്കുന്ന പഞ്ചതത്ത്വങ്ങളെക്കൊണ്ടു ആവാഹിച്ച് പാത്രത്തുങ്കൽ പൂജിച്ചിരിക്കുന്ന വാഹനത്തുങ്കൽ യോജിപ്പിപ്പൂ.

സാകല്യമാപാദ്യ സമർച്ച്യ കേതൌ
സമ്യക് പ്രതിഷ്ഠാപ്യ സമിഷ്ടപീഠേ
കേതും ച സംസ്ഥാപ്യ സമിഷ്ടപീഠേ
ഗർത്തേ പതാകാദിപരിഷ്കൃതാംഗം. ൮

സാകല്യം ആപാദ്യ സമർച്ച്യ—പിന്നെ പഞ്ചതത്ത്വന്യാസാദി ചെയ്തു സംസ്കരിച്ച വാഹനത്തെ പുറത്തു് എഴുന്നള്ളിച്ച കൊടിമരത്തിൻമൂട്ടിൽ വന്നാൽ, കേതൌ സമ്യക് പ്രതിഷ്ഠാപ്യ — കൊടിമരത്തിന്റെ അഗ്രത്തുങ്കൽ പീഠം പൂജിച്ച് ധ്വജത്തിന്ന ശോഷണാദിയും വൃഷഷൺമുഖവായുമന്ത്രങ്ങളെക്കൊണ്ടു്

മൂലമദ്ധ്യാഗ്രങ്ങളിൽ പൂജയും ചെയ്തു് വാഹനത്തേ ധ്വജാഗ്രത്തുങ്കൽ നീരാജനപുരസ്സരം പ്രതിഷ്ഠിച്ചു പ്രണവവ്യാപകാദി അംഗന്യാസാന്തംചെയ്തു നീരാജനത്തെ ഉഴിവൂ. സമിഷ്ടപീഠേ ഗത്തേ പതാകാദിപരിഷ്കൃതാംഗം കേതും ച സംസ്ഥാപ്യ– പിന്നെ കുഴിയിൽ കുത്തി മണ്ണു കളഞ്ഞു തളിച്ചു പാദം പൂജിച്ചു കൊടിക്കൂറയും മണിമാലകളും ധ്വജദണ്ഡുങ്കൽ കെട്ടി ഉറപ്പിച്ചിരിക്കുന്ന ധ്വജത്തേ ബ്രാഹ്മണരേക്കൊണ്ടു പൊക്കി നിർത്തിച്ചു് ചുവട്ടിൽ തറയുമുണ്ടാക്കിച്ചാൽ പുണ്യാഹം തളിച്ചു് ആചാൎയ്യൻ തൊട്ടു പ്രതിഷ്ഠയേ കല്പിച്ചു പ്രണവോപചാരവും ചെയ്തു തത്ത്വാവാഹനമന്ത്രങ്ങളേ ജപിപ്പൂ.

ആവാഹ്യ സംപൂജ്യ നിവേദ്യ വേദ്യാം
കൃത്വാ ബലിം പ്രാൎത്ഥയതാം ച മന്ത്രീ
ധ്വജപ്രതിഷ്ഠാപനകൎമ്മ യത്ര
തന്നിത്യസാന്നിദ്ധ്യകൃതേ കൃതം പ്രാക് ൬
തത്രാധുനാ കേതുപടേഽഭിവാഹ്യ
തദ്വാഹമാരോപ്യ യജേദ്യഥോക്തം
കൃത്വാ ച കേതൂൻ ബഹിരഗ്നിമാദി-
ദിക്പീഠികാന്തേ ബലിദേവതാനാം. ൭

ആവാഹ്യ സംപൂജ്യ – പിന്നെ ധ്വജമൂലത്തുങ്കൽ വാഹനമന്ത്രംകൊണ്ടു് ആവാഹിച്ചു് ആവാഹനമുദ്രയും വ്യാപകാംഗവും ചെയ്തു പൂജിച്ചു്, നിവേദ്യ വേദ്യാം ബലിം കൃത്വാ–നിവേദിച്ചു തറയിൽ ബലിയും തൂകി പ്രസന്നപൂജയും ചെയ്താൽ, മന്ത്രീ പ്രാൎത്ഥയതാം ച – ആചാൎയ്യൻ പ്രാൎത്ഥിപ്പൂ.

"ഉത്സവോ വൎത്തതേ യാവദയംദേവസ്യ ശാർങ്ഗിണഃ
താവദത്രൈവ രക്ഷാൎത്ഥം ധ്വജേത്വം തിഷ്ഠ സൎവ്വദാ."

യത്ര തന്നിത്യസാന്നിദ്ധ്യകൃതേ പ്രാക് ധ്വജപ്രതിഷ്ഠാപനകൎമ്മ കൃതം – യാതൊരു ക്ഷേത്രത്തുങ്കൽ മുമ്പിൽതന്നെ ആവാഹനത്തെയും നിത്യം ബലിപൂജാദികളേയും ചെയ്യുന്നതിന്നായിക്കൊണ്ടു് ധ്വജപ്രതിഷ്ഠ ചെയ്തിരിക്കുന്നു, തത്ര അധുനാ കേതുപടേ തദ്വാഹം അഭിവാഹ്യ–അവിടെ കൊടിക്കൂറയെ പാത്രത്തിൽ വച്ചു നാന്ദീമുഖാദി വാഹനപൂജയുംചെയ്തു് ആവാഹിച്ചു്, ആരോപ്യ യഥോക്തം യജേത് – ആ കൊടിക്കൂറയെ കയററിൽ കെട്ടി മുകളിൽ കരേററി

ആവാഹനാദികളെയും പറഞ്ഞതുപോലെ ചെയ്തു് ബഹിഃ
അഗ്രിമാദിദിക്പതികളായ ബലിദേവതാനാം ക്ഷേത്രേശൻ ച കുര്യാത് -
പിന്നെ പുറത്തു എട്ടുദിക്കിലുമുള്ള ബലികളുടെ മന്ത്രംകൊണ്ടു
മണ്ഡപസംസ്കാരത്തിങ്കലേപ്പോലെ ചുറ്റും ഓരോന്നായി ദിഗ്
ധ്വജങ്ങളേയും നാട്ടി തന്മന്ത്രംകൊണ്ടു പൂജിച്ചു ബലിയും തൂകു.
ഇങ്ങനെ കൊടിയേറ്റിന്റെ ക്രിയ.

പ്രാകാരാന്തഃ സമന്താദ്രുചിരതരവിതാനാദിഭിർഭൂഷയിത്വാ
പൂഗസ്തംഭാദിശുംഭച്ഛിബിരവിതതിഭിര്യന്ത്രദീപാദിഭിശ്ച
സമ്മാർജ്ജ്യാലിപ്യ മാല്യൈർവ്വിഹഗപരിമളൈർമ്മണ്ഡയിത്വാ
[വിശോധ്യ
ഗ്രാമേ സർവ്വത്ര സംസ്ഥാപയതു ശുഭപതാകോജ്ജ്വലാൻ കേതു
[ദണ്ഡാൻ. ൻ

പ്രാകാരാന്തഃ — പിന്നെ പുറത്തെ മതിലിന്റെ ഉള്ളിൽ, സമന്താത് — ചുറ്റും, രുചിരതരവിതാനാദിഭിഃ — പലവിടത്തും കോണുകളിൽ മണ്ഡപങ്ങളുമുണ്ടാക്കി മനോഹരങ്ങളായിരിക്കുന്ന വിതാനാദികളെക്കൊണ്ടു, പൂഗസ്തംഭാദി ശുംഭച്ഛിബിരവിതതിഭിഃ — പഴുക്കാമണ്ഡപങ്ങളാകുന്ന ശിബിരസമൂഹങ്ങളെക്കൊണ്ടും, യന്ത്രദീപാദിഭിഃ ച — ദീപസ്തംഭാദികളെക്കൊണ്ടും എല്ലാടവും, ഭൂഷയിത്വാ — അലങ്കരിച്ചു്, സമ്മാർജ്ജ്യ ആലിപ്യ വിഹഗപരിമളൈഃ മാല്യൈഃ മണ്ഡയിത്വാ — മതില്ക്കകത്തു് എല്ലാടവും തളിച്ചുമെഴുകി സൌരഭ്യമേറിയിരിക്കുന്ന മാലകളേയും കെട്ടിത്തൂക്കി അലങ്കരിച്ചു്, ഗ്രാമേ സർവ്വത്ര ശുഭപതാകോജ്ജ്വലാൻ കേതുദണ്ഡാൻ സംസ്ഥാപയതു — ക്ഷേത്രത്തിന്റെ അവസാനത്തു നാലു ദിക്കുകളിലും നല്ല കൊടിക്കൂറകളോടുംകൂടി ഓരോ ധ്വജങ്ങളേയും നാട്ടിച്ചുകൊള്ളു.

ആരഭ്യ ചൈവം മഹമാദ്യരാത്രൌ
ദേവാർച്ചനം ഭൂതബലിം ച കുര്യാത്
പ്രാതശ്ച സായം ച പരേഷ്വഹസ്സു
ബലിം തദിജ്യാം സവനത്രയേഽപി. ൭൦

ആദ്യരാത്രൌ മഹം ആരഭ്യ — മുമ്പിലത്തെ ദിവസം രാത്രിയിങ്കൽ ഇപ്രകാരം ഉത്സവത്തെ ആരംഭിച്ചു്, ദേവാർച്ചനം ഭൂതബലിം ച കുര്യാത് — അത്താഴപ്പൂജയേയും ശ്രീഭൂതബലിയേയും ചെയ്യു.

പരേഷു അഹസ്സു സായംപ്രാതഃ ച ബലിം സവനത്രയേ തദിജ്യാം ച - രണ്ടാംദിവസം തുടങ്ങി ആറാട്ടുവരെയും നേരത്തും വൈകീട്ടും ശ്രീഭൂതബലിയും മൂന്നുനേരവും സവനപൂജകളേയും ചെയ്‌വൂ.

ശുദ്ധോദകൈഃ സ്നാനവിധൌ സദൎഗ്ഭ-
ദധ്യാജ്യഗന്ധോദകപഞ്ചഗവ്യൈഃ
കേരോദകൈരസ്തം കലശൈശ്ച സാധു
സംസ്നാപ്യ ദേവം വിഹിതക്രമേണ. ൧൧

സ്നാനവിധൌ- സ്നാനകാലത്തുങ്കൽ, ശുദ്ധോദകൈഃ- സദൎഗ്ഭ ദധ്യാജ്യഗന്ധോദകപഞ്ചഗവ്യൈഃ കേരോദകൈഃ കലശൈഃ ച വിഹിതക്രമേണ ദേവം സംസ്നാപ്യ- ശുദ്ധജലങ്ങളേക്കൊണ്ടും തയിരുകൊണ്ടും മോരുകൊണ്ടും അഷ്ടഗന്ധജലങ്ങളേക്കൊണ്ടും തേങ്ങാവെള്ളംകൊണ്ടും നിറച്ചു പൂജിച്ചിരിക്കുന്ന കലശങ്ങളേക്കൊണ്ടും അഭിഷേകത്തെച്ചെയ്‌വൂ.

നവാംശുകാഭ്യാം പരിവേഷ്ട്യ യജ്ഞ-
സൂത്രം ച കൃത്വാ ഽഥ കിരീടപൂൎവൈഃ
വിഭൂഷയേത് സ്വാൎഹവിഭൂഷണൈശ്ച
ഗന്ധൈശ്ച മാല്യൈരപി മാലികാഭിഃ. ൧൨

നവാംശുകാഭ്യാം പരിവേഷ്ട്യ- പിന്നെ കോടിവസ്ത്രങ്ങളേക്കൊണ്ട് അലങ്കരിച്ച്, യജ്ഞസൂത്രം ച കൃത്വാ- പൂണൂലും ചാൎത്തി കിരീടപൂൎവൈഃ സ്വാൎഹവിഭൂഷണൈഃ ച ഗന്ധൈഃ മാല്യൈഃ മാലികാഭിഃ ച വിഭൂഷയേത് - കിരീടം കങ്കണം ഇത്യാദി തദുചിതങ്ങളായിരിക്കുന്ന അലങ്കാരങ്ങളേക്കൊണ്ടും ചന്ദനം പൂവ് മാല ഇത്യാദികളേക്കൊണ്ടും അലങ്കരിപ്പൂ.

കാലേഷു ത്രിഷു സാവനൈഃ സ്വമനുഭിൎമൂലേന വാ സൎവ്വതഃ
സംപൂജ്യാജ്യഗുളോപദംശകദളീകേരാദിയുക്തം ചരും
ദൌഗ്ദ്ധാദ്യം വിനിവേദയേദിഹ ശിവേ ദൌഗ്ദ്ധാന്നഹാരിദ്രകേ
സദ്ഭ്യാന്തം കൃസരം ഗുളാന്നസകലാന്നേ പരന്നേഷു ക്രമാത്.

൧൩

സൎവ്വതഃ എല്ലാദേവന്മാരിലും, ത്രിഷു കാലേഷു – നേരത്തും ഉച്ചയ്ക്കും വൈകീട്ടും മൂന്നുകാലങ്ങളിലും, സാവനൈഃ സ്വമനുഭിഃ മൂലേന വാ സംപൂജ്യ – സവനങ്ങളിൽ വിധിച്ചിരിക്കുന്ന മന്ത്രങ്ങളേക്കൊണ്ട് എങ്കിലും സ്വമൂലംകൊണ്ട് എങ്കിലും പൂജിച്ച്, ആജ്യഗുളോപദംശകദളീകേരാദിയുക്തം ചരും വിനിവേദയേത് –നെയ്യും

ശക്കരയും ഉപദംശങ്ങളും കദളിപ്പഴം തേങ്ങാ മാങ്ങാ ചക്കപ്പഴം ഇത്യാദികളോടും കൂടിയ ഹവിസ്സിനെ നിവേദിപ്പൂ. ഇഹ ശിവേ ദൌഗ്ധാദ്യം വിനിവേദയേത് – ഇവിടെ ശിവങ്കൽ പാല്പായസം തുടങ്ങിയ അഞ്ചു കൂട്ടത്തെ നിവേദിക്കണം. ആനനേഷു ക്രമാത സദ്യാന്തം ദൌഗ്ധാന്നഹാരിദ്രകേ കൃസരം ഗുളാന്നസകലാന്നേ ച – ഈശാനമുഖത്തുങ്കൽ ദൌഗ്ധാന്നത്തേയും തത്പുരുഷമുഖത്തുങ്കൽ ഹരിദ്രാന്നത്തേയും, അഘോരമുഖത്തുങ്കൽ കൃസരാന്നത്തേയും, വാമദേവമുഖത്തുങ്കൽ ഗുളാന്നത്തേയും സദ്യോജാതമുഖത്തുങ്കൽ സകലാന്നത്തേയും, ഇങ്ങനെ ക്രമേണ വെവ്വേറെ പൂജിച്ചു നിവേദിപ്പൂ. വിഷ്ണുവിങ്കൽ ദ്വാദശാക്ഷരം അഷ്ടാക്ഷരം ശിവങ്കൽ പ്രാസാദമന്ത്രം പഞ്ചബ്രഹ്മം ഷഡക്ഷരം ഇങ്ങനെ സവനമന്ത്രങ്ങൾ. മറ്റെല്ലാവക്കും മൂലംതന്നെ.

കാലദ്വയേ/പ്യുത്സവനാമധേയം
ബലിം തുരർഭൂതബലിം കിരേദ്വാ
കാലപ്രക്ലൃപ്ത്യോഭയമാചരേദ്വാ
വക്ഷ്യേ ബലിം നൈത്യകമൌത്സവം ച ൧൪

[illegible] കാലദ്വയേ അപി ഉത്സവനാമധേയം ബലിം വാ ഭൂതബലിം വാ കിരേത് – നേരത്തും രാത്രിയിലും ഉത്സവബലിയെ എങ്കിലും ശ്രീഭൂതബലിയെ എങ്കിലും ചെയ്‌വൂ. കാലപ്രക്ലൃപ്ത്യാ ഉഭയം ആചരേദ്വാ – രണ്ടുംകൂടി ചെയ്യാൻ സമയം മതിയാകമെങ്കിൽ രണ്ടും കൂടീട്ടും ചെയ്‌വൂ. നിത്യവും നേരത്തു ഉത്സവബലിയും വൈകീട്ടു ശ്രീഭൂതബലിയുമായിട്ടു ചെയ്യാം. നൈത്യകം ഔത്സവം ബലിം ച വക്ഷ്യേ – ഞാൻ മുമ്പിൽ ഭൂതബലിയേയും അനന്തരം ഉത്സവബലിയേയും പറയുന്നേൻ.

ത്രിധാ സ്വമൂലാണുസമർച്ചിതം ഹവി-
ർവിഭജ്യ തദ്ദൈവികമാദ്യമംശകം
സഭൂതക്രൂരാവിതരാംശകൌ ക്രമാത്
പ്രകല്പയേത് പാരിഷദം ച നൈത്യകം. ൧൫

സ്വമൂലാണുസമർച്ചിതം ഹവിഃ ത്രിധാ വിഭജ്യ – ശ്രീഭൂതബലിക്കുള്ള ഹവിസ്സിനെ മൂന്നാക്കി ഒരിടത്തു തളികയിൽ നിരത്തി കദളീപാകനാളികേരാദികളെ ഇട്ടു ഉപസ്തരിച്ചു തളിച്ചു രക്ഷിച്ചു ശോഷണാദി മൂന്നും ചെയ്തു പീഠം പൂജിച്ചു ആവാഹിച്ചു സകളീകരിച്ചു പൂജിച്ചു അർഘ്യപുഷ്പാഞ്ജലി ചെയ്തു ആ ഹവിസ്സിനെ

മൂന്നായിട്ടു പകുത്തു് അതിൽ വടക്ക് അംശംതാൻ, ആദ്യം ദൈവികം സമസ്ത്രത്തിന്റെ ഇതരാംശങ്ങൾ പാരിഷദം ഭൗതികം ച കല്പയേത് – ആദ്യമായിട്ടുള്ളതിനെ ദേവേഭ്യോ നമഃ എന്നും, നടുവിലത്തേതും ഒടുക്കത്തേതും ആയ അംശങ്ങളിൽ മഞ്ഞൾ തൈര് തിരിപ്പണം എള്ളു് മലര് ഇവ ഭൂതക്രൂരങ്ങളെ ഇട്ടു് പാരിഷദേഭ്യോ നമഃ എന്നും ഭൂതേഭ്യോ നമഃ എന്നും വെവ്വേറെ പൂജിച്ചു തന്മന്ത്രംതൊട്ടു ജപിച്ചു രക്ഷിപ്പൂ.

നിർമ്മാല്യഭുക്പ്രഥമമുഖ്യദേവതാ-
ന്തമിഷ്ടം ഹവിർദ്ദൈവികമന്യദന്യതഃ
ആമന്ത്രണം ചാഞ്ചിതവാദ്യഘോഷണൈ-
രത്രാദിതോ ഭൂതഗണസ്യ കാരയേത്. ൧൬

നിർമ്മാല്യഭുക്പ്രഥമമുഖ്യദേവതാന്തം ദൈവികം ഹവിഃ ഇഷ്ടം – ചണ്ഡാദി നിർമ്മാല്യധാരി അവസാനമായുള്ള ദേവതകൾക്ക് ദൈവികമായിട്ടു കല്പിച്ച ഹവിസ്സ് ഇച്ഛിക്കപ്പെട്ടു. അന്യതഃ അന്യത് – തത്പാർഷദന്മാർക്കു തത്പാർഷദമായുള്ള ഹവിസ്സ്, ഭൂതഗണങ്ങൾക്കു ഭൂതഗണങ്ങളുടെ ഹവിസ്സ്. ഇങ്ങനെ വേണം ബലി തൂകുവാൻ. അത്ര ആദിതഃ അഞ്ചിതവാദ്യഘോഷണൈഃ ഭൂതഗണസ്യ ആമന്ത്രണം കാരയേത് – ഇവിടെ ബല്യാരംഭത്തുങ്കൽ പൂജിതങ്ങളായിരിക്കുന്ന വാദ്യഘോഷങ്ങളെക്കൊണ്ടു ഭൂതഗണങ്ങളുടെ ആഹ്വാനരൂപമായിട്ടു പാണി കൊട്ടിക്കയും വേണം.

സംപ്രാർത്ഥ്യ ദേവം ബലികൌതുകേ സ്വേ
സംയോജ്യ സംസ്ഥാപ്യ ച മൂർത്തിപേന
തത്സാക്ഷികം ക്ലിപ്തസുദീപ്തദീപ-
വാദ്യാദിയുക്തം ബലിമാതനോതു. ൧൭

സംപ്രാർത്ഥ്യ സ്വേ ബലികൌതുകേ ദേവം സംയോജ്യ – 'സൃഷ്ടിസ്ഥിതിവിനാശാനാം' – എന്നതുകൊണ്ടു ദേവനെ പ്രാർത്ഥിച്ചു ബലിബിംബത്തുങ്കൽ ആവാഹിച്ചു വ്യാപകാംഗവും ചെയ്തു, മൂർത്തിപേന സംസ്ഥാപ്യ – പരികർമ്മിയെക്കൊണ്ടു ബലിബിംബത്തെ എടുപ്പിച്ചു, തത്സാക്ഷികം ക്ലിപ്തസുദീപ്തദീപവാദ്യാദിയുക്തം ബലിം ആതനോതു – ആ ബലിബിംബം അടുക്കൽ എഴുന്നള്ളിപ്പിച്ചുംകൊണ്ടു വിളക്കും വാദ്യഘോഷങ്ങളും മുമ്പായിട്ടു ബലിയെ ചെയ്വൂ

'സൃഷ്ടിസ്ഥിതിവിനാശാനാം കർത്തൃഭൂതപതേ! ഹരേ!
ത്വത്പാരിഷദമുഖ്യാനാം ബലിദാനായ ശാധി മാം.'

ഇത് ഇവിടെ പറഞ്ഞ പ്രാർത്ഥനാമന്ത്രം.

പ്രോക്ഷ്യാരാധ്യ വിഭാവ്യ തത്ര വസുപത്രാബ്ജസ്ഥിതാം ദേവതാം
പാദ്യാദ്യം പ്രസമർപ്യ തത്തദണുനാ സംപൂജ്യ ദത്വാ ബലിം
തത്തത്പാർശ്വപദേ പ്രദായ പരിഷന്മന്ത്രേണ മൂലേന ച
പ്രാപ്യാപോ ബലിമുദ്രയാ പ്രധിനയാദേവം ബലിപ്രക്രിയാ. ൧൮

പ്രോക്ഷ്യ ആരാധ്യ - അവിടെ ബലിതൂകുന്നിടത്തു തളിച്ചു പുഷ്പങ്ങളെ ആരാധിച്ച്, ദേവതാം വസുപത്രാബ്ജസ്ഥിതാം വിഭാവ്യ - ദേവതകളെ പത്മാസനസ്ഥിതങ്ങളായി ധ്യാനിച്ചു, പാദ്യാദ്യം പ്രസമർപ്യ - പാദ്യാർഘ്യാചമനീയങ്ങളെ കൊടുത്തു, തത്തദണുനാ സംപൂജ്യ ബലിം ദത്വാ - അവിടത്തെ ബലിദേവതാമന്ത്രംകൊണ്ട് ജലഗന്ധപുഷ്പങ്ങളെ അർപ്പിച്ച് ധൂപദീപങ്ങളെ തന്മുദ്രകൊണ്ടു സമർപ്പിച്ചു, തത്തത്പാർശ്വപദേ - ആ ബലിപറത്തിൻെറ പാർശ്വഭാഗത്ത്, പരിഷന്മന്ത്രേണ മൂലേന ച - തത്പാർഷദേഭ്യോ നമഃ എന്ന മന്ത്രംകൊണ്ടും മൂലംകൊണ്ടും അർച്ചിച്ചു ബലിയും തൂകി, ആപഃ പ്രാപ്യ - ഒരിക്കൽ വെള്ളംകൊടുത്ത്, ബലിമുദ്രയാ പ്രധിനയാ - ബലിമുദ്രകൊണ്ട് പ്രസാദിപ്പിച്ചു. ഏവം ബലിപ്രക്രിയാ - ഇങ്ങനെ എല്ലാടവും ബലിയുടെ ക്രമങ്ങൾ.

ശ്രീഭൂതബലിയിങ്കലെ ബലിക്രമത്തെ പറയുന്നു:—

ദ്വാഃസ്ഥൗ പാർശ്വദ്വയേ ദ്വാര്യജിതപുരമുരദ്വേഷിണോർമണ്ഡ-
[പേഽഗ്രേ
വാഹം പൃഷ്ഠേഽഹിരാജം യജതു സഗണപം ദക്ഷിണേ ദക്ഷി-
[ണേശം
ശേഷേഷ്വേതാനശേഷാൻ സ്മരജിതി ഗതവാഹാഹിപാൻ ദ്വാഃ-
[സ്ഥവത്സ്വ
ദ്വാഃസ്ഥാൻ സവ്യേഷ്വധോഗ്ര്യാദികദിഗധിപതീൻ വാഹനാന്താൻ
[ദ്വിശേശേ. ൧൯

അജിതപുരമുരദ്വേഷിണോഃ - വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും, ദ്വാരി പാർശ്വദ്വയേ ദ്വാഃസ്ഥൗ - ഗർഭഗൃഹത്തിൻെറ ദ്വാരത്തിൽ രണ്ടുപുറത്തുങ്കലും ദ്വാഃസ്ഥന്മാരേയും, അഗ്രേ മണ്ഡപേ വാഹം - നേരെ മണ്ഡപത്തിൽ വാഹനത്തേയും, പൃഷ്ഠേ അഹി

രാജം - ശ്രീകോവിലിന്റെ പുറകിൽ അനന്തനേയും, ദക്ഷിണേ സഗണപം ദക്ഷിണേശം ച - തെക്കേ ദ്വാരത്തുങ്കൽ ഗണപതിയേയും ദക്ഷിണാമൂർത്തിയേയും, യജേത് - അർച്ചിച്ചു തൂകു. ശേഷേഷു അശേഷാൻ ഏതാൻ - ദുർഗ്ഗാദി നാലു ദേവന്മാരിലും അനന്തൻ കൂടെ ദ്വാഃസ്ഥാദി ദക്ഷിണാമൂർത്തി കഴിവോളവും, സ്മരജിതി ഗതവാഹാദിപാൻ - ശിവങ്കൽ വാഹനവും അനന്തനും കൂടാതെ ദ്വാഃസ്ഥന്മാരും ഗണപതിദക്ഷിണാമൂർത്തിയും തൂകു. ദ്വാഃസ്ഥവത് ദ്വാസ്ഥാൻ പ്രാസാദദ്വാരത്തുങ്കൽ ദ്വാഃസ്ഥന്മാരുള്ള ദേവന്മാരിൽ ദ്വാഃസ്ഥന്മാരേയും, അഥ സർവേഷു അഗ്ന്യാദികദിഗധിപതീൻ - പിന്നെ എല്ലാ ദേവന്മാരിലും നടയിൽ തുടങ്ങി ഇന്ദ്രാദി എങ്കിലും വരുണാദി എങ്കിലും ദിക്പാലന്മാർ പത്തിനേയും, ഈശേ വാഹനാന്താൻ ദശ - ശിവങ്കൽ ദിക്പാലന്മാർ പത്തും കഴിഞ്ഞാൽ മണ്ഡപത്തുങ്കൽ വൃഷഭായ നമഃ എന്നും ക്രമേണ പൂജിച്ചു തൂകു.



ലോകേശോപരി മാതൃശാസ്തൃമഹിഷദ്വിട്ഷണ്മുഖാത്ഥാധിഭൃ-
ന്നിർമ്മാല്യാമൃതഭോജിനശ്ച നിഖിലേഷ്വഭ്യർച്ചയേത് സ്വാസ്പദേ
സോമാനന്തരമേവ വാഽർഹതു ധനാധ്യക്ഷം യഥാഽന്തർബഹിർ-
ദ്വാഃസ്ഥേജ്യോപരി വാഹനാദികസമിജ്യാ വൈവമന്തർബലിഃ. [൨൦

ലോകേശോപരി - ദിക്പാലന്മാരുടെ ബലി ചെയ്താൽ, നിഖിലേഷു മാതൃശാസ്തൃമഹിഷദ്വിട്ഷണ്മുഖാത്ഥാധിഭൃന്നിർമ്മാല്യാമൃതഭോജിനഃ ച - എല്ലാ ദേവന്മാരിലും വീരഭദ്രാദിമാതൃക്കളേയും ശാസ്താവിനേയും ദുർഗ്ഗയേയും സുബ്രഹ്മണ്യനേയും വൈശ്രവണനേയും നിർമ്മാല്യധാരിയേയും, സ്വാസ്പദേ അർച്ചയേത് - അവരവരുടെ സ്ഥാനത്തുമുകളിൽ പറയുന്നപോലെ പൂജിച്ചു ബലിയേ തൂകു. സോമാനന്തരം ഏവ ധനാധ്യക്ഷം അർഹതു വാ - ദിക്പാലന്മാരിൽ സോമന്റെ കഴിഞ്ഞാൽ ഉടനേ വൈശ്രവണനേ തൂകുകിലുമാം. യഥാ അന്തർബഹിഃ ദ്വാഃസ്ഥേജ്യോപരിവാഹനാദികസമിജ്യാ വാ - അകത്ത് ദ്വാഃസ്ഥനും പുറത്തു ദ്വാഃസ്ഥനും കഴിഞ്ഞു് വാഹനാദികളെ പൂജിക്കിലുമാം. ഏവം അന്തർബലിഃ - ഇങ്ങനെ അകത്തെ ബലിദേവതകളുടെ ക്രമം ഭവിക്കും.

പ്രാസാദാന്തർബഹിരപി സ്വാന്തർബഹിശ്ചാജിരേശേ
ദ്വാഃസ്ഥാസ്സ്യുഃ ഷൾപന്തിമധിരഹിതാ വാഽഭ്യഹീനാ രമേശേ

അന്ത്യസ്ഥാനസ്ഥിതവിരഹിതാഃ ശര്‌വശാസ്ത്രോഃ ക്ഷമായ്യാ-
മാദ്യോനാ വാ ഗുഹഗണപയോർവാ തഥാ//ദ്യന്തഹീനാഃ. ൨. ൭

അജ്ഞിഭേതശ - ശങ്കരനാരായണങ്ങൾ, പ്രാസാദാന്തഃ ബഹിഃ അപി - പ്രാസാദത്തിന്റെ അകത്തും പുറത്തും, സഭാന്തഃ ബഹിഃ ച - വലിയമ്പലത്തിന്റെ അകത്തും പുറത്തും ഇങ്ങനെ എട്ടുദ്വാഃസ്ഥന്മാര്; രമേശേ തേഷു അന്തിമവിരഹിതാഃ വാ ആദ്യഹീനാഃ വാ - വിഷ്ണുവിങ്കൽ ആ ദ്വാഃസ്ഥന്മാരിലൊടുക്കത്തെ ദ്വാഃസ്ഥന്മാരു കൂടാതെയും എന്നിയേ അകത്തെ ഗർഭദ്വാരത്തുങ്കൽ കൂടാതെയുമാം. അപ്പോളാറ് ദ്വാഃസ്ഥന്മാര് .ശര്‌വശാസ്ത്രോഃ അന്ത്യസ്ഥാനസ്ഥിതവിരഹിതാഃ - ശിവങ്കലും ശാസ്താവിങ്കലും ഒടുക്കത്തെ ദ്വാഃ സ്ഥന്മാരു കൂടാതെ ആറുപേരും, ക്ഷമായ്യാം ആദ്യോനാ വാ - ദുർഗ്ഗയിങ്കൽ ഗർഭഗൃഹത്തുങ്കലേതു കൂടാതെ ആറായിട്ടുമാം കൂടീട്ടുമാം. ഗുഹഗണപയോഃ തഥാ ആദ്യന്തഹീനാഃ വാ - സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും ആദിമത്തേതും ഒടുക്കത്തേതും കൂടാതെ നാലായിട്ടുമാം. ശിവങ്കലെപ്പോലെ ആറായിട്ടുമാം.

പ്രാസാദാന്തർനന്ദിചണ്ഡൗ ഹരീശേ
സ്യാതാം തദ്ബാഹ്യേ ജയത്സേനനാമാ
വിഷ്വക്സേനശ്ചാപ്യുമാ ശ്രീഃ സഭാന്തഃ
ശൂലം ചക്രം തദ്ബഹിശ്ച ക്രമേണ. ൨. ൨

ഹരീശേ - ശങ്കരനാരായണങ്കൽ, പ്രാസാദാന്തഃ നന്ദിചണ്ഡൗ - പ്രാസാദത്തിന്റെ അകത്തെ ഗർഭഗൃഹദ്വാരത്തിങ്കൽ നന്ദിനേ നമഃ, ചണ്ഡായ നമഃ എന്നും; തദ്ബാഹ്യേ - പുറത്തേ ദ്വാരത്തുങ്കൽ, ജയത്സേനനാമാ വിഷ്വക്സേനഃ ച - ജയത്സേനായ നമഃ വിഷ്വക്സേനായ നമഃ; സഭാന്തഃ ഉമാ ശ്രീഃ -വലിയമ്പലത്തിന്റെ അകത്തേ ദ്വാരത്തുങ്കൽ ഉമായൈ നമഃ, ശ്രിയൈ നമഃ, തദ്ബഹിഃ ശൂലം ചക്രം ച ക്രമേണ സ്യാതാം - വലിയമ്പലത്തിന്റെ പുറത്തേ ദ്വാരത്തുങ്കൽ ശൂലായ നമഃ ചക്രായ നമഃ എന്നും ക്രമേണ എട്ടു ദ്വാഃസ്ഥന്മാരു ഭവിക്കും.

ചണ്ഡപ്രചണ്ഡാവരിശംഖപാണീ
ശ്രീപുഷ്ടിസംജ്ഞാവജിതേ/ഗ്ര്യപക്ഷേ
സ്ഥിതാഃ ക്രമാൽ ചക്രദരാദിപാണീ
ശ്രീപുഷ്ടിബാഹ്യേ ഭവതോ/ന്യപക്ഷേ. ൨. ൩

അജിതേ അഗ്ര്യപക്ഷേ - വിഷ്ണുവിന്റെ മുമ്പിൽ പറഞ്ഞ പക്ഷത്തുങ്കൽ, ചണ്ഡപ്രചണ്ഡൌ അരിശംഖപാണീ ശ്രീപുഷ്ടി സംജ്ഞൌ ക്രമാത് സ്ഥിതാഃ - ഗർഭഗൃഹദ്വാരത്തുങ്കൽ ചണ്ഡായ നമഃ, പ്രചണ്ഡായ നമഃ എന്നും പുറത്തേ ദ്വാരത്തുങ്കൽ ചക്രപാണയേ നമഃ, ശംഖപാണയേ നമഃ, എന്നും വല്യമ്പലത്തിന്റെ അകത്തേ ദ്വാരത്തുങ്കൽ ശ്രിയൈ നമഃ പുഷ്ട്യൈ നമഃ എന്നും ക്രമേണ സ്ഥിതങ്ങൾ. അന്യപക്ഷേ - രണ്ടാമത്തേ പക്ഷത്തുങ്കൽ; ശ്രീപുഷ്ടിബാഹ്യേ ചക്രദരാദിപാണീ ഭവതഃ - വല്യമ്പലത്തിന്റെ അകത്തു് ശ്രീപുഷ്ടികളും പുറത്തു ചക്രപാണിയും ശംഖപാണിയും ഇങ്ങനെ ഭവിക്കും.

പ്രാസാദസ്ഥാഃ പ്രോക്താ നന്ദിമഹാകാളശൂലപാണ്യഭിധാഃ
സഹപരശുപാണയോ/ന്തഃ സദസി ശിവേ തീക്ഷ്ണദന്തസമൃഗാ-
[സ്യൌ. ൨൪

ശിവേ പ്രാസാദസ്ഥാഃ - ശിവങ്കൽ പ്രാസാദസ്ഥങ്ങളായിട്ട് നന്ദിമഹാകാളശൂലപാണ്യഭിധാഃ സഹപരശുപാണയഃ പ്രോക്താഃ - അകത്തു് നന്ദിനേ നമഃ മഹാകാളായ നമഃ എന്നും പുറത്തു ശൂലപാണയേ നമഃ എന്നും പ്രോക്തങ്ങളായി. സദസി അന്തഃ തീക്ഷ്ണദന്തസമൃഗാസ്യൌ - വല്യമ്പലത്തിന്റെ അകത്തു തീക്ഷ്ണദന്തായ നമഃ മൃഗാസ്യായ നമഃ എന്നും ഇങ്ങനെ ആറു ദ്വാഃസ്ഥന്മാര്.

ശാസ്തരി ശസ്താഃ ക്രമശഃ ക്ഷുരികാപാണിശ്ച ഖഡ്ഗഹസ്തശ്ച
അഥ വീരബാഹുസമഹാവീരൌ തീക്ഷ്ണശ്ച തീക്ഷ്ണദന്തശ്ച.
[൨൫

ശാസ്തരി ക്രമശഃ ക്ഷുരികാപാണിഃ ഖഡ്ഗഹസ്തഃ വീരബാഹുസമഹാവീരൌ - ശാസ്താവുങ്കൽ അകത്തു ക്ഷുരികാപാണയേ നമഃ ഖഡ്ഗഹസ്തായ നമഃ പുറത്തു വീരബാഹവേ നമഃ എന്നും; തീക്ഷ്ണഃ തീക്ഷ്ണദന്തഃ ച - വല്യമ്പലത്തിൽ അകത്തു തീക്ഷ്ണായ നമഃ തീക്ഷ്ണദന്തായ നമഃ എന്നും; ശസ്താഃ - ക്രമേണ ഉക്തങ്ങളായി ഭവിക്കും.

പ്രാക്‌ചണ്ഡികാംബികേ സ്താം ഹ്ളാദിന്യപി മോദിനീ സഭാ-
[ന്തഃസ്ഥേ
തത്ര ബഹിർവിജയന്തീകാത്യായന്യൌ ച ദുർഗായാം. ൨൬

ദുർഗ്ഗയിങ്കൽ അകത്തു്, ചണ്ഡികാംബികേ - ചണ്ഡികായൈ നമഃ, അംബികായൈ നമഃ എന്നും അവിടെ പുറത്തു ജയായൈ നമഃ, വിജയായൈ നമഃ ഇതു രണ്ടും മൂലത്തിൽ പറഞ്ഞിട്ടില്ല; സഭാന്തഃസ്ഥേ ഹ്ലാദിനീ മോഹിനീ-വലിയമ്പലത്തിൽ അകത്തു് ഹ്ലാദിന്യൈ നമഃ, മോഹിന്യൈ നമഃ എന്നും, തത്ര ബാഹ്യേ വിജയന്തീകാത്യായന്യൌ ച സ്തഃ - വലിയമ്പലത്തിൻെറ പുറത്തു് വിജയന്ത്യൈ നമഃ, കാത്യായന്യൈ നമഃ എന്നും ഭവിക്കും. പുറത്തു കൂടാതെയും പക്ഷമുണ്ടു്.

വഹ്നിഭുവി വജ്രഹസ്തഃ പ്രാസാദേ ശക്തിപാണിശ്ച
സദസി പുനരഗ്നികേതുർദ്വാഃസ്ഥൌ സ്തഃ സൂര്യകേതുശ്ച. ൨൧

വഹ്നിഭുവി പ്രാസാദേ - സുബ്രഹ്മണ്യങ്കൽ, പ്രാസാദദ്വാരത്തിങ്കൽ, വജ്രഹസ്തഃ ശക്തിപാണിഃ ച - വജ്രഹസ്തായ നമഃ, ശക്തിപാണയേ നമഃ. ഇവിടെ ഗർഭഗൃഹദ്വാരത്തിങ്കൽ സുകുമാരായ നമഃ, ഭദ്രസേനായ നമഃ ഇങ്ങനെ മൂലത്തിൽ പറയാതെ രണ്ടും കൂടി ചെയ്യുന്നുണ്ടു്. പുനഃ സദസി അഗ്നികേതുഃ സൂര്യകേതുഃ ച ദ്വാഃസ്ഥൌ സ്തഃ - പിന്നെ വലിയമ്പലത്തിൻെറ അകത്തു് അഗ്നികേതവേ നമഃ എന്നും സൂര്യകേതവേ നമഃ എന്നും ദ്വാഃസ്ഥന്മാരു ഭവിക്കുന്നു.

പ്രാസാദദ്വാരഗതൌ വിഘ്നേശേ തീക്ഷ്ണദന്തസഗജാസ്യൌ
സ്യാതാം ച ചണ്ഡവിക്രമവിഘ്നകരൌ കീർത്തിതൌ സഭാ-
ന്തഃസ്ഥൌ. ൨൨

വിഘ്നേശേ പ്രാസാദദ്വാരഗതൌ തീക്ഷ്ണദന്തസഗജാസ്യൌ - ഗണപതിയിങ്കൽ പ്രാസാദദ്വാരത്തിങ്കൽ തീക്ഷ്ണദന്തായ നമഃ, ഗജാസ്യായ നമഃ എന്നും, സഭാന്തഃസ്ഥൌ ചണ്ഡവിക്രമവിഘ്നകരൌ കീർത്തിതൌ സ്യാതാം - വലിയമ്പലത്തിൻെറ അകത്തു് ദ്വാരത്തിങ്കൽ ചണ്ഡവിക്രമായ നമഃ, വിഘ്നകരായ നമഃ എന്നും ഉക്തങ്ങളായി ഭവിക്കും. ഇവിടെ ഗണപതിക്കു മാത്രം നാലു ദ്വാഃസ്ഥന്മാര്.

അനന്തരം വാഹനങ്ങളെ പറയുന്നു—

സ്ഥാണൌ വൃഷോ മുരരിപൌ ഗരുഡോ ദ്വയാത്മാ
ശാർങ്ഗീശപുത്രേ/ഗണരാജി മഹാദിപാഷഃ

ആഖ്വേ ഹയഃ ശിഖിഭവേ ശിഖികുക്കുടൌ ച
സിംഹോ നിസുംഭജിതി വാഹനകേതനാങ്കാഃ. ൨൯

സ്ഥാണൌ വൃഷഃ – ശിവങ്കൽ ഋഷഭായ നമഃ എന്നും, മുരരിപൌ ഗരുഡഃ – വിഷ്ണുവിങ്കൽ വൈനതേയായ നമഃ എന്നും, ശാർങ്ഗീശപുരേ ദ്വയാത്മാ – ശങ്കരനാരായണങ്കൽ കാളയുടെ പുറത്തു പക്ഷി ഇരിക്കമാറു വാഹനത്തിന്റെ സ്വരൂപം, വൃഷായ ഗരുഡാത്മനേ നമഃ എന്നു മന്ത്രം; ഗണരാജി മഹാമൂഷഃ – ഗണപതിയിങ്കൽ മഹാമൂഷായ നമഃ, ആഖ്വേ ഹയഃ – ശാസ്താവിങ്കൽ അശ്വായ നമഃ; ശിഖിഭവേ ശിഖികുക്കുടൌ – സുബ്രഹ്മണ്യങ്കൽ മയൂരായ നമഃ എന്നു വാഹനം. കുക്കുടായ നമഃ എന്നു കൊടിമരത്തിന്മേൽ വെയ്ക്കുന്ന വാഹനം. നിസുംഭജിതി സിംഹഃ – ദുർഗ്ഗയിങ്കൽ സിംഹായ നമഃ എന്നും, വാഹനകേതനാങ്കാഃ – ഇങ്ങനെ എല്ലാവരുടേയും വാഹനങ്ങളും കൊടിമരത്തേലേ വാഹനവും ഒന്നായിട്ടു തന്നെ പറഞ്ഞു. സുബ്രഹ്മണ്യനു രണ്ടും വേറേ ഉണ്ടാകണം.

ദ്വാഃസ്ഥാൻ പ്രാർച്ച്യ ബഹിരേത്യ ച സഭായാ യേസമസ്താദിനാ
വിജ്ഞാപ്യ ധ്വജദേവതാശ്ച പരിതസ്തത്തദ്ഗണാംസ്തദ്ബഹിഃ
പീഠേ സ്വാവരണാവൃതം പരിഷദദ്ധ്യക്ഷം തതോഽഷ്ടഗ്രഹാൻ
ദിക്ഷു ക്ഷേത്രപതിം യജേദുദിതദിശ്യേവം ബഹിഃ സ്യാദ് ബലിഃ.
൩൦

ദ്വാഃസ്ഥാൻ പ്രാർച്ച്യ – വല്യമ്പലത്തിലെ ദ്വാഃസ്ഥന്മാരെ അർച്ചിച്ചു തൂകി. സഭായാഃ ബഹിർനിരേത്യ – വല്യമ്പലത്തിന്റെ പുറത്തു ചെന്നു; യേസമസ്താദിനാവിജ്ഞാപ്യ – 'യേസമസ്തംജഗത്' ഇത്യാദി കൊണ്ടു പ്രാർത്ഥിച്ചു, പരിതഃ ധ്വജദേവതാഃ – നടയിൽ തുടങ്ങി എട്ടു ദിക്കിലും ധ്വജദേവതകളേയും, തദ്ബഹിഃ തത്തദ്ഗണാൻ – അതിന്റെ പുറത്തു അവരവരുടെ ഗണദേവതകളേയും ഇങ്ങനെ രണ്ടു പ്രദക്ഷിണത്തേ തൂകി, പീഠേ സ്വാവരണാവൃതം പരിഷദദ്ധ്യക്ഷം – പിന്നെ വല്യ ബലിക്കല്ലിന്റെ താഴത്തു എട്ടിനോടും കൂടി മുകളിൽ അദ്ധ്യക്ഷദേവതയേയും അർച്ചിച്ചു തൂകി. തതഃ ദിക്ഷു അഷ്ടഗ്രഹാൻ – പിന്നെ എട്ടു ദിക്കിലും ദേവഗ്രഹാദി എട്ടിനേയും ദിഗ്ബലിയും ശീഘ്രബലിയും ചെയ്തു, ഉദിതദിശി ക്ഷേത്രപതിം യജേത് – വടക്കു ദിതിപദത്തിങ്കൽ ക്ഷേത്രപാലനേയും പൂജിച്ചു തൂകി നിവേദിപ്പൂ. ഏവം ബഹിഃ ബലിഃ സ്യാത് – ഇങ്ങനെ പുറത്തേ ബലിക്രമം ഭവിക്കും.

നന്ദീ മഹാകാല സഭൃംഗനാഥ-
മഹീധരാഖ്യൗ സഹപർവ്വതേശൗ
തതോ ഗുഹേശാധികകാലപാശ-
കപാലിനശ്ചാഷ്ട ശിവേ ധ്വജേശാഃ. ൧൮

ശിവേ – ശിവങ്കൽ, നന്ദീ മഹാകാലസഭൃംഗനാഥ മഹീധരാഖ്യൗ – നന്ദിനേ നമഃ, മഹാകാളായ നമഃ, ഭൃംഗനാഥായ നമഃ, മഹീധരായ നമഃ; സഹപർവ്വതേശൗ – പർവ്വതേശായ നമഃ; തതഃ ഗുഹേശാധികകാലപാശകപാലിനഃ ച – ഗുഹേശായ നമഃ, കാലപാശായ നമഃ, കപാലിനേ നമഃ; ഇതി അഷ്ട ധ്വജേശാഃ – ഇങ്ങിനെ എട്ടു ധ്വജദേവതകൾ.

സദേവസേനാപതിരഗ്നിലോചനഃ
സഖഡ്ഗഹസ്തോഽപ്യസിധാരിസംജ്ഞിതഃ
സപാശപാലോ ധ്വജശേഖരാഭിധോ
ഗദീ പുനഃ ശൂലവിലാസിനാമകഃ. ൧൯
വിപ്രപ്രിയശ്ചേതി നവ ധ്വജേശാ
ഇഹാന്തിമസ്സർവ്വദിശീഹ കാര്യഃ
സ്വമണ്ഡപപ്രോക്തചരാഃ പരേഷു
ഗണേശപൂരേ ദ്വാരഘടപ്രതിഷ്ഠാഃ. ൨൦

ഗുഹേ – സുബ്രഹ്മണ്യങ്കൽ സദേവസേനാപതിഃ അഗ്നിലോചനഃ, ദേവസേനാപതയേ നമഃ, അഗ്നിലോചനായ നമഃ; സഖഡ്ഗഹസ്തഃ അസിധാരിസംജ്ഞിതഃ – ഖഡ്ഗഹസ്തായ നമഃ അസിധാരിണേ നമഃ; സപാശപാലഃ ധ്വജശേഖരാഭിധഃ–പാശപാലായ നമഃ ധ്വജശേഖരായ നമഃ; പുനഃ ഗദീ ശൂലവിലാസിനാമകഃ– പിന്നെ ഗദിനേ നമഃ, ശൂലവിലാസിനേ നമഃ; വിപ്രപ്രിയഃ ച – വിപ്രപ്രിയായ നമഃ, ഇതി നവ ധ്വജേശാഃ – ഇങ്ങിനെ ഒമ്പതു ധ്വജദേവതകൾ. ഇഹ അന്തിമഃ സർവ്വദിശി കാര്യഃ – ഇവിടെ ഒടുക്കത്തെ മന്ത്രം ഈശകോണിൽ തന്നെ തൂക്കൂ. പരേഷു സ്വമണ്ഡപപ്രോക്തചരാഃ – വിഷ്ണ്വാദികൾക്കു തന്റെ മണ്ഡപസംസ്കാരത്തിങ്കൽ പറഞ്ഞിരിക്കുന്നവ തന്നെ ധ്വജദേവതകൾ. വിഷ്ണുവിങ്കൽ കുമുദായ നമഃ, ശങ്കരനാരായണങ്കൽ നന്ദിനേ കുമുദാത്മനേ നമഃ ഇത്യാദി എട്ടും, ദുർഗ്ഗയിങ്കൽ ഹാരിദ്ര്യൈ നമഃ ഇത്യാദി എട്ടും, ശാസ്താവിങ്കൽ ഗോപ്ത്രേ നമഃ ഇത്യാദി എട്ടും, ഗണേ

ശാരേ ദാരഘടപ്രദിഷ്ഠാഃ – ഗണപതിയിങ്കൽ വക്രദന്തായ നമഃ ഇത്യാദി എട്ടും ഇങ്ങനെ ധ്വജദേവതകൾ.

**വിംശദ്ഭൂതഗണാഃ സ്മൃതാഃ സ്മരരിപോർ ദിശി ദശസു പഞ്ചാശതോദ്-**
**ഭിന്നാശ്ചാഷ്ടസു ദിക്ഷു ശാർങ്ഗഭൃതി സപ്തത്യാ തഥേശാച്യുതേ**
**ഷട്കോട്യോദ്ഭിദുരാ ഗുഹേ മഹിഷഹന്ത്ര്യാമഷ്ടകോട്യാ തഥാ**
**തത്തത്പാരിഷദാഃ പ്രമഥഗണപത്യാദ്യാ ദ്വിതീയാവൃതൌ.**
**൨൪**

ദ്വിതീയാവൃതൌ – രണ്ടാമത്തെ പ്രദക്ഷിണത്തിങ്കൽ, സ്മരരിപോർ ദിശി ദശസു വിംശദ്ഭൂതഗണാഃ സ്മൃതാഃ – ശിവങ്കൽ കിഴക്കു തുടങ്ങി എട്ടു ദിക്കിലും മുകളിലും താഴെയും ഉദ്ദേശിച്ച് ഈശാനകോണിലും നിരൃതികോണിലും വിംശദ്ഭൂതഗണേഭ്യോ നമഃ എന്നു പത്തു ദിക്കുകളിൽ തൂകുക. ശാർങ്ഗഭൃതി അഷ്ടസു ദിക്ഷു പഞ്ചാശതാ ഉദ്ഭിന്നാഃ – വിഷ്ണുവിങ്കൽ പഞ്ചാശദ്ഭൂതഗണേഭ്യോ നമഃ എന്നു തന്നെ എട്ടു ദിക്കുകളിലും; ഈശാച്യുതേ സപ്തത്യാ തഥാ – ശങ്കരനാരായണങ്കൽ സപ്തതിഭൂതഗണേഭ്യോ നമഃ എന്നും; ഗുഹേ ഷട്കോട്യാ ഉദ്ഭിദുരാഃ – സുബ്രഹ്മണ്യങ്കൽ ഷട്കോടിഭൂതഗണേഭ്യോ നമഃ എന്നും; മഹിഷഹന്ത്ര്യാം തഥാ അഷ്ടകോട്യാ – ദുർഗ്ഗയിങ്കൽ അഷ്ടകോടിഭൂതഗണേഭ്യോ നമഃ എന്നും; പ്രമഥഗണപത്യാദ്യാഃ തത്തത്പാരിഷദാഃ – ശാസ്താവിങ്കൽ ഗോപ്തൃപാർഷദേഭ്യോ നമഃ ഇത്യാദി എട്ടും ഗണപതിയിങ്കൽ വക്രദന്തപാർഷദേഭ്യോ നമഃ ഇത്യാദി എട്ടും ധ്വജദേവതാപാർഷദന്മാരുടെ മന്ത്രംകൊണ്ട് എട്ടു ദിക്കിലും തൂകുക. ഇങ്ങനെ രണ്ടാമത്തെ പ്രദക്ഷിണമന്ത്രങ്ങൾ.

**ബലിപീഠസ്യ സമന്താദ് ബലിജിതി വലജിന്മുഖാഷ്ടദിക്ക്രമതഃ**
**കുമുദാദ്യഷ്ടകമിഷ്ട്വാ മദ്ധ്യേ പീഠം യജേത ഹരിസേനം. ൨൫**

ബലിജിതി ബലിപീഠസ്യ സമന്താത് – വിഷ്ണുവിങ്കൽ വലിയ ബലിക്കല്ലിന്റെ താഴെ ചുറ്റും; വലജിന്മുഖാഷ്ടദിക്ക്രമതഃ – ഇന്ദ്രാദിയായി എട്ടു ദിക്കുകളിലും, കുമുദാദ്യഷ്ടകം ഇഷ്ട്വാ – കുമുദാദികളായ എട്ടു മന്ത്രങ്ങളെയും പൂജിച്ചു തൂകി, മദ്ധ്യേ പീഠം ഹരിസേനം യജേത – പീഠമദ്ധ്യത്തിങ്കൽ മുകളിൽ ഹരിസേനായ നമഃ എന്നു പൂജിച്ചു തൂകുക.

പുരഭിദി ഭൃതിദസംജ്ഞം സദുർന്നിരീക്ഷം സഭീമരൂപമഥ
യജൽ സുലോചനസുമുഖൗ സമഹാബാഹു ദിശാസ്വധശ്ചോർദ്ധ്വ ച
[നൃന്ദ
ത്രിശിരസ്ത്രിഭുജൗ പിംഗലഹരസേനൗ ച സ്വാഹാദ്യൈർദ്ദിഗാന്തൈഃ
[സ്വൈഃ
ചതുരോ ഭൃതിദപൂർവ്വാംശ്ചതുരഃ കുമുദാദികാംശ്ച ശാർങ്ഗീശേ.
[ന. ൧

പുരഭിദി-ശിവങ്കൽ, ദിശാസു അധഃ ഊർദ്ധ്വം ച - കിഴക്കു തുടങ്ങി എട്ടു ദിക്കുകളിലും താഴെ ഉദ്ദേശിച്ച നിരൃതികോണിലും മുകളിലും ക്രമേണ, ഭൃതിദസംജ്ഞം സദുർന്നിരീക്ഷം-ഭൃതിദായ സ്വാഹാ നമഃ ദുർന്നിരീക്ഷായ സ്വാഹാ നമഃ; സഭീമരൂപം - ഭീമരൂപായ സ്വാഹാ നമഃ, സുലോചനസുമുഖൌ-സുലോചനായ സ്വാഹാ നമഃ സുമുഖായ സ്വാഹാ നമഃ; സമഹാബാഹു-മഹാബാഹവേ സ്വാഹാ നമഃ, ത്രിശിരസ്ത്രിഭുജൌ-ത്രിശിരസേ സ്വാഹാ നമഃ ത്രിഭുജായ സ്വാഹാ നമഃ ഇങ്ങനെ താഴത്തേതു് എട്ടും, പിംഗലഹരസേനൌ ച - നിരൃതികോണിൽ പിംഗലായ സ്വാഹാ നമഃ ഹരസേനായ സ്വാഹാ നമഃ ഇതു മുകളിൽ; ദിഗാന്തൈഃ സ്വൈഃ സ്വാഹാദ്യൈഃ - സ്വാഹാന്തങ്ങളായിട്ടു് ഈ മന്ത്രങ്ങൾ പത്തുകൊണ്ടും തുക്കു. ശാർങ്ഗീശേ ഭൃതിദപൂർവ്വാൻ ചതുരഃ കുമുദാദികാൻ ചതുരഃ ച - ശങ്കരനാരായണങ്കൽ താഴെ കിഴക്കു തുടങ്ങി ഭൃതിദായ സ്വാഹാ നമഃ ഇത്യാദി ശിവന്റെ മന്ത്രങ്ങൾ നാലും കുമുദായ നമഃ ഇത്യാദി നാലും തുക്കു.

ദ്വിതയാൻ ദിശോഽഖിലാൻ വാ പരിതോഽധഃ പിംഗലം യജേദ്ദ-
[ഷരി
പരമേഷ്ഠിശപാദാദ്യം സേനമഥായാന്തു മന്ത്രതശ്ചാന്തേ. ന. വ്യ

അഥവാ പരിതഃ ദ്വിതയാൻ അഖിലാൻ ദിശഃ - എന്നിയേ ശങ്കരനാരായണങ്കൽ വിഷ്ണുവിന്റേയും ശിവന്റേയും മന്ത്രങ്ങളൊക്കയും ഭൃതിദായ സ്വാഹാ കുമുദാത്മനേ നമഃ ഇങ്ങനെ ഈരണ്ടു കൂട്ടിയും തുക്കു. അധഃ പിംഗലം താഴെ കല്പിച്ചു പിംഗലായ

നമഃ എന്നും, ഉപരി പരമേഷ്ഠീശപാദാദ്യം സേനം - മുകളിൽ പരമേഷ്ഠീശസേനായ നമഃ എന്നും തൂകുക. അഥ അന്തേ ആയാന്തു മന്ത്രതഃ ച യജേത് - പിന്നെ ഒടുക്കം മുകളിൽ "ആയാന്തു പാർഷദാഃ സർവേ" ഇത്യാദിമന്ത്രംകൊണ്ടു പൂജിച്ചു തൂകുക.

"ആയാന്തു പാർഷദാഃ സർവേ ശാങ്കരാ വൈഷ്ണവാസ്തഥാ
ബലിപീഠേ/ത്ര സന്തുഷ്ടാ നിവസന്തു യഥാസുഖം."

"നമഃ സർവപാർഷദേഭ്യോ നമഃ" ഇങ്ങനെ ആയാന്തുമന്ത്രം.

ബ്രഹ്മസുപൂർവേ ഘോഷ്യൈ സയജ്ഞവേഷ്ട്യ സുരംഗിണീ [സുമുഖീ
സുഭജാ പ്രമോദിനീ പുനരാത്മന്യപി കീർത്തിതാ/ന്തിമാ/ബ്രാഹ്മീ. [ന്ദൻ
ഏതാഃ ക്രമേണ പൂജ്യാ ദുർഗായാം ദിക്ഷു പീഠമദ്ധ്യേ ച
ബ്രാഹ്മ്യന്തേ/ബ് ജദളസ്ഥാഃ കാള്യാദ്യാശ്ചാത്ര പൂജനീയാ വാ ൪൦

ദുർഗായാം ദിക്ഷു പീഠമദ്ധ്യേ ച - ദുർഗയിങ്കൽ താഴെ എട്ടു ദിക്കുകളിലും, ബ്രഹ്മ(സു)പൂർവേ ഘോഷ്യൈ - ബ്രഹ്മഘോഷ്യൈ നമഃ (സുഘോഷ്യൈ നമഃ), സയജ്ഞവേഷ്ട്യ - യജ്ഞവേഷ്ട്യൈ നമഃ, സുരംഗിണീ സുമുഖീ സുഭജാ പ്രമോദിനീ - സുരംഗിണ്യൈ നമഃ സുമുഖ്യൈ നമഃ സുഭജായൈ നമഃ പ്രമോദിന്യൈ നമഃ ഇങ്ങനെ താഴെ എട്ടും തൂകി, അന്തിമാ ബ്രാഹ്മീ - പിന്നെ ഒടുക്കം മുകളിൽ ബ്രാഹ്മ്യൈ നമഃ എന്നും, ഏതാഃ ക്രമേണ പൂജ്യാഃ - ഈ മന്ത്രങ്ങൾ ക്രമേണ ഒമ്പതും പൂജിപ്പൂ.

അത്ര ബ്രാഹ്മ്യന്തേ അബ് ജദളസ്ഥാഃ കാള്യാദ്യാഃ ച പൂജനീയാഃ വാ - ഇവിടെ മുകളിൽ ബ്രാഹ്മിക്കു തൂകിയാൽ അഷ്ടദളങ്ങളിൽ കിഴക്കു തുടങ്ങി കാളീ കരാളീ ഇത്യാദി ധ്വജദേവതകളേയും കൂടെ പൂജിക്കണമെന്നു വികല്പമായിട്ടു പറകകൊണ്ടു പക്ഷംപോലെ ചെയ്‌വൂ.

ശൂരോഗ്രശിഖിജഗത്പൂർവാശ്ച മഹാചണ്ഡപൂർവകൌ [സേനാഃ
ക്രൂരാക്രൂരജയത്സ്കന്ദാദ്യാശ്ച ദശേശവത് സ്കന്ദേ. ൪൧

സ്കന്ദേ ഈശവത് - സുബ്രഹ്മണ്യനിൽ ശിവങ്കലേപ്പോലെ പത്തു ദിക്കുകളിൽ, ശൂരോഗ്രശിഖിജഗത്പൂർവാഃ മഹാചണ്ഡപൂർവകൌ ച സേനാഃ - ശൂരസേനായ നമഃ, - ഉഗ്രസേനായ നമഃ, ശിഖിസേനായ നമഃ, ജഗത്സേനായ നമഃ, മഹാസേനായ നമഃ, ചണ്ഡസേനായ നമഃ; ക്രുദ്ധക്രൂരജയത്സ്കന്ദാദ്യാഃ ച - ക്രുദ്ധസേനായ നമഃ, ക്രൂരസേനായ നമഃ, ജയത്സേനായ നമഃ സ്കന്ദസേനായ നമഃ ഇങ്ങനെ പത്തു ദിക്കുകളിലും പത്തു മന്ത്രങ്ങളേ പൂജിച്ചു തൂകുക.

അഥവാഽത്ര ഭൃതിദാദീൻ സപിംഗലസ്കന്ദസേനപര്യന്താൻ
പ്രയജേദ്യേ ഭൂതാദിഗ്രഹാദികാഭ്യാമപീഹ ബലിരിഷ്ടഃ. ൪൨

അഥവാ അത്ര ഭൃതിദാദീൻ സപിംഗലസ്കന്ദസേനപര്യന്താൻ പ്രയജേത് - എന്നിയേ ഇവിടെ ശിവങ്കലെ ഭൃതിദായ സ്വാഹാ ഇത്യാദി എട്ടിനേയും, പിംഗലായ നമഃ സ്കന്ദസേനായ നമഃ ഈ രണ്ടു മന്ത്രങ്ങളേ കൂട്ടി പത്തു മന്ത്രങ്ങളേ തൂകുക. ഇഹ യേഭൂതാദിഗ്രഹാദികാഭ്യാം അപി ബലിഃ ഇഷ്ടഃ - "യേ ഭൂതാഃ സ്കന്ദസേനസ്യ" ഇത്യാദികൊണ്ടും "ഗ്രഹേഭ്യഃ സ്കന്ദ പാർഷദേഭ്യഃ" ഇത്യാദികൊണ്ടും പൂജിച്ചു ബലിയേയും തൂകണം.

"യേഭൂതാഃ സ്കന്ദസേനസ്യ പാർഷദാ ബലിഭോജിനഃ
തൃപ്യന്തു തേ മുദം യാന്തു സദ്ഭ്യോഽസദ്ഭ്യോനമോ നമഃ"
"ഗ്രഹേഭ്യസ്കന്ദപാർഷദേഭ്യശ്ച സർവേഭ്യസ്തേഭ്യസ്താഭ്യോ നമോ [നമഃ"

ഇതു രണ്ടും ഇവിടെ പറഞ്ഞ ബലിമന്ത്രങ്ങൾ.

അഥ ഗജവക്ത്രഗണേശൌ വിനായകശ്ചണ്ഡവിക്രമഃ ക്രമശഃ
വിഘ്നകരസപ്തമേഖലസശൂർപ്പകർണാഖ്യനാഗദന്ത്യഭിധാഃ. ൪൩

നവമോഽത്ര രുദ്രവക്ത്രജനാമാ ദശമസ്തു വിഘ്നസേനാഖ്യഃ
വിഘ്നേശ്വരബലിപീഠേ ദിക്ഷ്വധ ഊർദ്ധ്വം ച പൂജനീയാഃ സ്യുഃ [൪൪

വിഘ്നേശ്വരബലിപീഠേ ദിക്ഷു അധഃ ഊർദ്ധ്വം ക്രമശഃ ച - ഗണപതിയുടെ വലിയ ബലിക്കല്ലിൽ താഴെ കിഴക്കു തുടങ്ങി എട്ടു ദിക്കുകളിലും താഴെയും മുകളിലും ക്രമേണ, ഗജവക്ത്രഗ

ണേശൌ - ഗജവക്ത്രായ നമഃ ഗണേശായ നമഃ. വിനായകഃ ചണ്ഡവിക്രമഃ-വിനായകായ നമഃ ചണ്ഡവിക്രമായ നമഃ, വിഘ്നകരസർപ്പമേഖലസച്ഛൂർപ്പകർണാഖ്യനാഗദന്ത്യഭിധാഃ – വിഘ്നകരായ നമഃ സർപ്പമേഖലായ നമഃ ശൂർപ്പകർണായ നമഃ നാഗദന്തിനേ നമഃ; അത്ര നവമഃ രുദ്രവക്ത്രജനാമാ, ദശമഃ വിഘ്നസേനാഖ്യഃ – ഇവിടെ ഒൻപതാമത്തു നിരൃതികോണിങ്കൽ താഴെ രുദ്രവക്ത്രജായ നമഃ പത്താമത്തു വിഘ്നസേനായ നമഃ, പൂജനീയാഃ സ്യുഃ – ഇങ്ങനെ പത്തിനേയും പൂജിച്ചു തൂകുക.

ആര്യേ ദ്വാരഘടോക്താ ദിക്ഷ്വർച്ച്യാ വീരബാഹുപൂർവാഃ സ്യുഃ
ഭൂതേശശാസ്തൃസേനാവധ ഊർദ്ധ്വമപീതി പീഠബലിക്ലപ്തിഃ.
[൪൭

ആര്യേ ദിക്ഷു - ശാസ്താവിങ്കൽ എട്ടുദിക്കുകളിൽ, ദ്വാരഘടോക്താഃ വീരബാഹുപൂർവാഃ അർച്ച്യാഃ സ്യുഃ – ദ്വാരകലശപൂജയിങ്കൽ പറഞ്ഞിരിക്കുന്ന വീരബാഹവേ നമഃ ഇത്യാദി എട്ടു മന്ത്രങ്ങളെ പൂജിച്ചു തൂകിയാൽ, അധഃ ഊർദ്ധ്വം ഭൂതേശശാസ്തൃസേനൌ അപി –താഴെ ഭൂതേശായനമഃ എന്നും മുകളിൽ ശാസ്തൃസേനായ നമഃ എന്നും പൂജിച്ചു തൂകുക. ഇതി പീഠബലിക്ലപ്തിഃ– ഇങ്ങനെ വല്യബലിക്കല്ലിങ്കലെ ബലിക്രമം.

ദേവഗ്രഹാദിബലികർമ്മണി ദിഗ്ബലിം സ്വ–
മൂലാണുനാ ക്ഷിപതു പാരിഷദാത്മനാഥ
ക്ഷിപ്രപ്രദക്ഷിണബലിം പ്രവിധായ ശേഷം
ക്ഷേത്രാധിപായ ച സമർപ്പയതൂപഹാരൈഃ. ൪൮

അഥ ദേവഗ്രഹാദിബലികർമ്മണി – പിന്നെ മൂന്നാമത്തെ പ്രദക്ഷിണത്തിന് എല്ലാ ദേവന്മാരിലും ദേവഗ്രഹാദിഎട്ടും തൂകുമ്പോൾ, സ്വമൂലാണുനാ ദിഗ്ബലിം ക്ഷിപതു – തന്റെ തന്റെ മൂലംകൊണ്ടു പുറത്തായിട്ടു ദിഗ്ബലിയേയും ചെയ്‌വൂ. പാരിഷദാത്മനാ ഏവം ക്ഷിപ്രപ്രദക്ഷിണബലിം ച വിധായ – പിന്നെ നാലാമത്തെ പ്രദക്ഷിണത്തിനു "വിഷ്ണുപാർഷദേഭ്യഃ സർവ്വേഭ്യോ ഭൂതേഭ്യോ നമഃ സ്വാഹാ" എന്നു പാർഷദമന്ത്രം കൊണ്ടു ഒരു പ്രദക്ഷിണം ശീഘ്രബലിയേയും ചെയ്തു ശേഷം; ക്ഷേത്രാധിപായ

ഉപഹാരൈഃ സമർപ്പയത്തു - ക്ഷേത്രപാലനായിക്കൊണ്ടു ബലിയേ തൂകി പഞ്ചോപഹാരങ്ങളേക്കൊണ്ടു പൂജിച്ചു പാത്രശേഷഹവിസ്സിനേ നിവേദിപ്പൂ.

അനന്തരം ഉത്സവബലിയുടെ ക്രമത്തേ പറയുന്നു: —

ഉപസ്ഥായ സ്തോത്രൈഃ പ്രവികിരതു മന്ത്രൈർന്നിജന്നിജൈ-
ർയ്യഥാന്യായം ദ്വാഃസ്ഥപ്രഭൃതിദിഗധീശാന്തിമബലിം
ദശസ്വാശാസ്വാശാധിപപരിഷദന്തേ / ത്ര മനനോം-
നമോ ഭൂതേഭ്യാദ്യേന ച സകലദേവോത്സവബലൌ. ൪൧

സകലദേവോത്സവബലൌ - എല്ലാ ദേവന്മാരിലേയും ഉത്സവബലിയിങ്കൽ ഹവിസ്സിനേ പൂജിച്ചാൽ അർഘ്യപാദ്യാചമനദ്രവ്യങ്ങളേയും മൂന്നു കലശത്തിലിട്ടു വെള്ളം നിറച്ചു പൂജിച്ചു പാണിയും കൊട്ടിച്ചു ശർഗ്ഗഹത്തുങ്കൽ ചെന്നു ദേവങ്കൽ അനുജ്ഞാപൂജയും ചെയ്തു ബലിബിംബത്തുങ്കൽ ശംഖജലംകൊണ്ടു് ആവാഹിച്ചു യോജിപ്പിച്ചു ബിംബത്തേ പരിഗ്രഹിച്ചു പരികർമ്മിയേക്കൊണ്ടു് എടുപ്പിച്ചു ബലിയേച്ചെയ്വൂ. അവിടെ, സ്തോത്രൈഃ ഉപസ്ഥായ - എല്ലാടവും സ്തോത്രങ്ങളേക്കൊണ്ടു് ഉപസ്ഥാനം ചെയ്തു് അർഘ്യപാദ്യാചമനങ്ങളേ ഓരോന്നിനേയും ശംഖിലാക്കി കൊടുത്തു്; നിജന്നിജൈർമന്ത്രൈഃ ദ്വാഃസ്ഥപ്രഭൃതിദിഗധീശാന്തിമബലിം യഥാന്യായം പ്രവികിരതു - അവിടെ പറഞ്ഞിരിക്കുന്ന ബലിദേവതകളുടെമന്ത്രംകൊണ്ടും തത്പാർഷദമന്ത്രം ദ്വാഃസ്ഥന്മാരുതുടങ്ങി ദിക്പാലകന്മാരു പത്തും കഴിവോളം ശ്രീഭൂതബലിയിങ്കലേ ക്രമംപോലെ ബലിയേ തൂകുന്നു. അത്ര ദശസു ആശാസു ആശാധിപപരിഷദന്തേ ഓംനമോ ഭൂതേഭ്യാദ്യേന ച - ഇവിടെ പത്തുദിക്കുകളിലും ദിക്പാലന്മാരുടെ തത്പാർഷത്തിന്റെ ബലികഴിഞ്ഞാൽ "ഓം നമോ ഭൂതേഭ്യോ ഭൂതകൃദ്ഭ്യഃ" ഇത്യാദിയായമന്ത്രംകൊണ്ടു പൂജിച്ചു തൂകി ഒടുക്കം എല്ലാടവും മൂലംകൊണ്ടുതൂകണം.

പൂർവസ്യാമിതി പൂർവകേണ ച നമോ ഭൂതാദിമന്ത്രാന്തതോ
ദിശിക്ഷ്വീശഗണേശവഹ്നിഭുവി യേഭൂതാദിമന്ത്രേണ ച
ഓജാശാസു ബലിം കരോതു ഹരിവർജ്ജം സർവതോ വാ തഥാ
ശർവേ പ്രാഗമൃതാംശുപൂജനവിധാവച്ച്യുതേ വിത്താധിപഃ. ൪൨

ഈശഗണേശവഹ്നിഭുവി - ശിവങ്കലും ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും, നമോഭൂതാദിമന്ത്രാന്തതഃ ദിശിക്ഷു

പൂൎവ്വസ്യാം ഇതി പൂൎവ്വകേണ ച – ഇന്ദ്രാദി പത്തുദിക്കുകളിലും ഓം നമോ ഭൂതേഭ്യ ഇത്യാദി തൂകിക്കഴിഞ്ഞാൽ, പൂൎവ്വസ്യാം ദിശി, ശിവസ്യ ഭഗവതഃ – ഇത്യാദി തത്തദ്ഗണമന്ത്രങ്ങളേക്കൊണ്ടും പൂജിച്ചു തൂകു. ഓജാംശാസു യേഭ്രുതാദിമന്ത്രേണ ച – പിന്നെ ഇന്ദ്രൻ യമൻ (വരുണൻ, സോമൻ) ബ്രഹ്മാവു് ഇങ്ങനെ അഞ്ചു ദിക്കുകളിലും "യേ ഭൂതാഃ പുരസ്സദാ" ഇത്യാദി മാലാമന്ത്രംകൊണ്ടും പൂജിച്ചു തൂകു. ഒടുക്കം മൂലാ തൂകു. ഹരിവൎജ്ജം സൎവ്വതഃ തഥാ വാ – വിഷ്ണുവിനേ ഒഴിച്ചു് ശങ്കരനാരായണങ്കലും ദുൎഗ്ഗയിങ്കലും ഇങ്ങനെതന്നെ ബലിയേ ചെയ്യാം. വിഷ്ണുവിങ്കലേപ്പോലെയുമാം. ഇവിടെ ദുൎഗ്ഗയിങ്കൽ വിഷ്ണുവിങ്കലേപ്പോലെയും. മററു് എല്ലാടവും സോമൻെറ ബലിചെയ്തു പിന്നെ വൈശ്രവണൻെറ ബലിയേ ച്ചെയ്വൂ.

യഥാന്യായം മാതൃപ്രഭൃതിഗ്രഹനിഷ്ഠാവൃതിമഥോ
 യജേദ് ഗായത്ര്യാദ്യൈൎമ്മനുഭിരപി സൎവ്വേഷു വിധിവത്
ഇമാം പ്രാഗാദ്യാശാപരിഗതകുമാരാദിസഹിതാം
 ത്രിധാമന്യേവം വാ സഹരിഹരസുംഭാസുരരിപൌ. ൪൯

സൎവ്വേഷു മാതൃപ്രഭൃതിഗ്രഹനിഷ്ഠാവൃതിം – പിന്നെ എല്ലാ ദേവന്മാരിലും മാതൃക്കൾ തുടങ്ങി സുബ്രഹ്മണ്യൻ കഴിവോളമുള്ള ആവരണത്തെ, ഗായത്ര്യാദ്യൈഃ മനുഭിഃ അപി വിധിവത യഥാന്യായം യജേത് – തത്തദ്ഗായത്രികളേക്കൊണ്ടും നാമമന്ത്രങ്ങളേക്കൊണ്ടും തത പാൎഷദമന്ത്രങ്ങളേക്കൊണ്ടും കൂടി വിധിച്ചപോലെ ക്രമേണ പൂജിച്ചു തൂകു. ത്രിധാമനി പ്രാഗാദ്യാശാപരിഗതകുമാരാദിസഹിതാം ഇമാം – വിഷ്ണുവിങ്കൽ കിഴക്കു തുടങ്ങി സ്കന്ദാദി എട്ടുദിക്കിലും ആവരണത്തോടുകൂടുംവണ്ണം ഈ മന്ത്രാദി ആവരണത്തേ തൂകണം. സഹരിഹരസുംഭാസുരരിപൌ ഏവം വാ– ശങ്കരനാരായണങ്കലും ഈ സ്കന്ദാവരണം കൂടി ചെയ്കിലുമാം.

പ്രാചി സ്കന്ദം പ്രഭേശം ശിഖിനി പിതൃപതൌ ധൎമ്മമാതൃസ്ഥ
 [ഥാഝ്യം
ട്ടംഗേ ഭാനം പിതൃസ്ഥം ദ്രുഹിണമുദകരാജീരണേ സൂകരാഢ്യേ
സ്കന്ദം മുഖ്യേന്ദ്രമാതൄരപി തുഹിനരുചാവംബികാം ത്ര്യംബകം
 [സോ
കോണേ ചാഷേൽപരിത്യാച്ചയജു പുനരുദിത്യാം ച നിൎമ്മാല്യ–
 [ഭാജം. ൫൦

പ്രാചി സ്കന്ദം – പൂർവ്വദ്വാരത്തുങ്കലും പശ്ചിമദ്വാരത്തുങ്കലും കിഴക്ക സുബ്രഹ്മണ്യനേയും, ശിഖിനി പ്രദേശം– അഗ്നികോണിൽ ശാസ്താവിനേയും, പിതൃപതൌ ധർമ്മമാതൄഃ – തെക്ക ധർമ്മായ നമഃ എന്ന (ധർമ്മരാജാവിനേയും) മാതൃക്കളേയും, ദ്രുംഗേ ആര്യ്യം – യമനിരൃതിമദ്ധ്യത്തുങ്കൽ ദ്രുംഗപദത്തുങ്കൽ ശാസ്താവിനേയും, പിതൃസ്ഥം ഭാനും – നിരൃതികോണിൽ ആദിത്യനേയും, ഉദകരാജി ദ്രുഹിണം – പടിഞ്ഞാറ് ബ്രഹ്മാവിനേയും, ഈരണേ സൂകരാര്യ്യേ – വായുകോണിൽ വരാഹത്തേയും ദുർഗ്ഗയേയും (മുഖ്യേ) വായുസോമമദ്ധ്യത്തുങ്കൽ സുബ്രഹ്മണ്യനേയും, ദ്രുഹിനരുചൌ അന്യമാതൄഃ അംബികാം – അവിടെക്ക സോമന്റെ പടിഞ്ഞാറ് ഉത്തരമാതൃക്കളേയും സോമങ്കൽ അംബികായൈ നമഃ എന്നും, സോ കോണേ ത്ര്യംബകം ച അർഹേത് – ഈശകോണിൽ ശിവനേയും പൂജിച്ചു തൂകുക. ഇങ്ങനെ സ്കന്ദാവരണം തൂകിയാൽ, പുനഃ പരീത്യ ഉദിത്യാം നിർമ്മാല്യഭാജം അർച്ചയതു–ഒരു പ്രദക്ഷിണമായി വന്ന് ഉദിതിപദത്തുങ്കൽ നിർമ്മാല്യധാരിയേയും പൂജിച്ചു തൂകി ജലാപ്ളുതബലിയും ചെയ്വൂ.

അനന്തരം ഉപസ്ഥാനമന്ത്രങ്ങളെ പറയുന്നു:—

വിഷ്ണുവിങ്കൽ.

"നമസ്തേ ദ്വാരപാലായ ചണ്ഡായാമിതതേജസേ
നരസിംഹതനുജായ ചക്രേണാങ്കിതമൌലയേ.
നമസ്തേ ദ്വാരപാലായ പ്രചണ്ഡായാമിതൌജസേ
നരസിംഹതനുജായ ശംഖേനാങ്കിതമൌലയേ."

ഇതു രണ്ടും ദ്വാഃസ്ഥന്മാൎക്ക്.

"വാഹനായ മഹാവിഷ്ണോസ്താർക്ഷ്യായാമിതതേജസേ
ഗരുഡായ നമസ്തേഽസ്തു ദുഷ്ടസർപ്പേന്ദ്രമൃത്യവേ."

ഇതു ഗരുഡന്ന്.

"ശയ്യാ യോ ജഗതാം ധാതുർവ്വിഷ്ണോർവ്വിവിധമായിനഃ
അനന്തായ നമസ്തുഭ്യമഹീന്ദ്രനമിതാംഘ്രയേ."

ഇത് അനന്തന്ന്.

"നമസ്തേ സർവ്വഭൂതേശ! സർവ്വസമ്പത്പ്രദായിനേ
സർവ്വവിഘ്നവിനാശായ വിഘ്നേശായ ശിവാത്മനേ!"
"നമസ്തേഽസ്തു മഹായോഗിൻ വ്യാഖ്യാമുദ്രാലസത്കര!
ദക്ഷിണാമൂർത്തിരൂപായ രുദ്രായ പരമാത്മനേ."

ഇതു രണ്ടും ഗണപതിദക്ഷിണാമൂർത്തികൾക്കു്.
"നമസ്തേ ദ്വാരപാലായ ചക്രവ്യഗ്രമഹാഭുജ!
ദൃഷ്ട്യാ നിഹതദൈത്യായ വൈഷ്ണവായ നമോ നമഃ.
"നമസ്തേ ദ്വാരപാലായ ശംഖവ്യഗ്രമഹാഭുജ!
ദൃഷ്ട്യാ നിഹതദൈത്യായ വൈഷ്ണവായ നമോ നമഃ.

ഇതു രണ്ടും ദ്വാഃസ്ഥന്മാൎക്കും.

"ദൈത്യദൎപ്പവിനാശായ സഹസ്രാക്ഷായ ധീമതേ
കുലിശവ്യഗ്രഹസ്തായ നമസ്തേഽസ്തു ശതക്രതോ!"

ഇതു് ഇന്ദ്രന്നു്.

"മുഖം യഃ സൎവ്വദേവാനാം യേന ഹവ്യം ച നീയതേ
യേന പ്രവൎത്തതേ സൎവ്വം നമസ്തസ്മൈ ഹവിൎഭുജേ."

ഇതു അഗ്നിക്കു്.

"യേന സംഹ്രിയതേ സൎവ്വം യേന ധൎമ്മശ്ച രക്ഷ്യതേ
യസ്മാദ് ബിഭേതി ലോകോഽയം പ്രേതനാഥ! നമോഽസ്തു [തേ."

ഇതു യമന്നു്.

"രാക്ഷസാ യാതുധാനാശ്ച പിശാചാശ്ചാശ്രയന്തി യം
തസ്മൈ നിരൃതിരൂപായ രക്ഷസാം പതയേ നമഃ."

ഇതു നിരൃതിക്കും.

"യേന സംരക്ഷ്യതേ സൎവ്വം യസ്മിൻ സൎവ്വം പ്രതിഷ്ഠിതം
അമോഘപാശഹസ്തായ തസ്മൈഽപാം പതയേ നമഃ."

ഇതു വരുണന്നു്.

"പൂൎയ്യന്തേ ച ഹ്രിയന്തേ ച യേന പ്രാണാദയഃ ക്രമാത്
ഭൂതാനാം പതയേ നിത്യം നമസ്തസ്മൈ മരുത്പതേ!"

ഇതു വായുവിന്നു്.

"യം പ്രാശ്യാമരതാം യാന്തി ദേവാ യജ്ഞശരീരിണഃ
സോമായ ഗദിനേ തസ്മൈ ജ്യോതിഷാം പതയേ നമഃ"

ഇതു സോമന്നു്.

"യത പ്രസാദാജ്ജഗത്സർവം ധനേന പരിപൂൎയ്യതേ
യക്ഷഗുഹ്യകനാഥായ ധനനാഥ! നമോഽസ്തു തേ."

ഇതു വൈശ്രവണന്നു്.

"യേന കാലാഹിനാ ലോകോ യുഗാന്തേഷ്വവദഹ്യതേ
തസ്മൈ തേ ബ്രഹ്മണഃ പുത്ര! വിരൂപാക്ഷ! നമോ/സ്തു തേ.

ഇതു് ഈശാനന്നു്.

"യേന സൃഷ്ടം ജഗത്സർവം സർഗാദൌ വിഷ്ണുശാസനാത
പിതാമഹ! നമസ്തുഭ്യം സർവലോകേശ! പത്മജ!"

ഇതു് ബ്രഹ്മാവിന്നു്.

"പന്നഗാധിപതിർദ്ദേവ! അനന്തോ നാമ നാമതഃ
പാതാളവാസിനേ നിത്യം നാഗരാജ! നമോ/സ്തു തേ."

ഇതു് അനന്തന്നു്.

"വീരഭദ്ര നമസ്തേ/സ്തു നമോ വിഘ്നേശ്വരായ ച
ബ്രാഹ്മ്യാദിഭ്യശ്ച മാതൃഭ്യഃ സർവാഭ്യോ വൈ നമോ നമഃ"

ഇതു് മാതൃക്കൾക്കു്.

ശ്രീധരായ നമസ്തേ/സ്തു നമസ്തേ/ശ്വമുഖായ ച.
വാഗീശ്വര്യാദിമാതൃഭ്യഃ സർവാഭ്യോ വൈ നമോ നമഃ.

ഇതു് ഉത്തരമാതൃക്കളുടേതു്.

"വിഷ്വക്സേന! നമസ്തേ/സ്തു ദേവനിർമ്മാല്യധാരിണേ
ശംഖചക്രഗദാപാണേ! മഹാപാരിഷദേശ്വര"

ഇതു വിഷ്വക്സേനന്റെ.

ഏതേ ഹരാവുപസ്ഥാനേ മന്ത്രാസ്തത്ര ശിവാദിഷു
സാധാരണാസ്ത ഏവ സ്യുർവിശേഷോക്താൻ പൃഥഗ് ബ്രുവേ. ൫൮

ഹരൌ - വിഷ്ണുവിങ്കൽ, ഏതേ ഉപസ്ഥാനേ മന്ത്രാഃ - ദ്വാഃസ്ഥാദിനിർമ്മാല്യധാര്യന്തം ഉപസ്ഥാനത്തിങ്കലേ മന്ത്രങ്ങൾ. തത്ര ശിവാദിഷു തേ സാധാരണാഃ ഏവ സ്യുഃ - അവിടെ ശിവാദികൾ(ക്കു്)മിക്കവാറും ദിക്പാലാദിമന്ത്രങ്ങൾ തുല്യങ്ങളായി ഭവിക്കും. വിശേഷോക്താൻ പൃഥഗ് ബ്രുവേ - ദ്വാഃസ്ഥാദികളുടെ മന്ത്രങ്ങൾ വേറേ ഉള്ളതിനേ പറയുന്നു.

ശിവങ്കൽ

"നമസ്തേ ദ്വാരിയുക്തായ ശൂലഹസ്തായ ധീമതേ
ദുഷ്ട്വാ നിഹതദൈത്യായ നന്ദീശായ നമോ നമഃ"
"നമസ്തേ ദ്വാരി യുക്തായ പരശുവ്യഗ്രപാണയേ
ദുഷ്ട്വാ നിഹതദൈത്യായ മഹാകാളായ തേ നമഃ"

ഇതു രണ്ടും അകത്തേ ദ്വാഃസ്ഥന്മാക്കു്. ഗണപതിദക്ഷിണാമൂർത്തികൾക്കു വിഷ്ണുവിങ്കലേപ്പോലെ

"നമസ്തേ ദ്വാരി യുക്തായ ശൂലഹസ്തായ ധീമതേ
ദംഷ്ട്രാ നിഹതദൈത്യായ ശാങ്കരായ നമോ നമഃ"
"നമസ്തേ ദ്വാരിയുക്തായ പരശുവ്യഗ്രപാണയേ,
ദംഷ്ട്രാ നിഹതദൈത്യായ ശാങ്കരായ നമോ നമഃ."

ഇതു രണ്ടും പുറത്തേ ദ്വാഃസ്ഥന്മാൎക്ക്.

പിന്നെ ഇന്ദ്രാദിനിരൃത്യന്തം നാലും വിഷ്ണുവിങ്കലേതു തന്നെ.

"യേന പ്രസൂയതേ സൎവ്വം യസ്മിൻ സൎവ്വം പ്രലീയതേ
അമോഘപാശഹസ്തായ തസ്മൈഽപാം പതയേ നമഃ."

ഇതു വരുണന്ന്. പിന്നെ വായു തുടങ്ങി അനന്തൻ കഴിവോളമാറിന്നും വിഷ്ണുവിങ്കൽ പറഞ്ഞതു തന്നെ.

"വാഹനായ മഹാശംഭോഃ ശൈലാൎണ്ണവഘനസ്വന!
വൃഷഭായ നമസ്തുഭ്യം സൎവ്വദുഷ്ടപ്രശാന്തയേ"

ഇതു വാഹനത്തിന്ന്.

"ചണ്ഡേശ്വരനമസ്കാരമന്ത്രം പറഞ്ഞിട്ടല്ലായ്ക്കകൊണ്ടു് "വിവരണ"ത്തിൽ പറയുന്ന ധ്യാനത്തെ എഴുതുന്നു.

"ശൂലം പരശുഖട്വാംഗം ഗഞ്ജനീം ദധതം കരൈഃ
ത്രിനേത്രം ധൂമ്രവൎണ്ണം ച ധ്യായേ ചണ്ഡേശ്വരം വിഭും."

ഇങ്ങനെ ശിവങ്കലേ ഉപസ്ഥാനമന്ത്രങ്ങൾ.

ശങ്കരനാരായണങ്കൽ ദ്വാഃസ്ഥന്മാൎക്ക് ശിവങ്കലേതു് ഒന്നും വിഷ്ണുവിങ്കലേതു് ഒന്നും ഇങ്ങനെ കണ്ടുകൊള്ളു. ഗണപതിദക്ഷിണാമൂൎത്തികൾക്കും ഇന്ദ്രാദികൾക്കും വിഷ്ണുവിങ്കലേപ്പോലെ. നിൎമ്മാല്യധാരിക്കും വാഹനത്തിന്നും അവരവരുടെ മൂലം തന്നെ.

ദുൎഗ്ഗയിങ്കൽ—

"നമസ്തേ ദ്വാരി യുക്തായൈ ചണ്ഡ്യൈ ഖേടാസിധാരിണി!
നരസിംഹതനൂജായൈ ചക്രേണാങ്കിതമൌലയേ."
"നമസ്തേ ദ്വാരി യുക്തായൈ അംബികായൈ മഹൌജസേ
നരസിംഹതനൂജായൈ ശംഖേനാങ്കിതമൌലയേ."

ഇതുരണ്ടും അകത്തേ ദ്വാരദേവതകൾക്ക്.

"നമസ്തേ ദ്വാരി യുക്തായൈ ജയായൈ ജ്വാലയാവൃതേ!
ദംഷ്ട്രാ നിഹതദൈത്യായൈ കാത്യായന്യൈ നമോ നമഃ."

"നമസ്തേ ദ്വാരി യുക്തായൈ വിജയായൈ മഹൌജസേ
ദൃഷ്ട്യാ നിഹതദൈത്യായൈ കാത്യായന്യൈ നമോ നമഃ"

ഇതു രണ്ടും പുറത്തെ ദ്വാരപാലികകൾക്കു.

"വാഹനായ മഹാദേവ്യാഃ സിംഹായാമിതതേജസേ
അതുല്യബലവന്നത്ര നമസ്തേ/സ്തു ഹരീശ്വര!"

ഇതു രണ്ടും സിംഹത്തിന്. പിന്നെ ഇന്ദ്രനും അഗ്നിക്കും വിഷ്ണുവിങ്കൽ പറഞ്ഞ "ദൈത്യദർപ്പ" എന്നും (മുഖം യഃ എന്നും) തന്നെ.

"ദണ്ഡഹസ്തായ ഭീമായ സർവ്വപ്രാണഹരായ ച
പ്രേതനാഥ! നമസ്തേ/സ്തു പിതൃലോകനിവാസിനേ."

ഇതു യമന്.

"ഖഡ്ഗഹസ്തായ ഘോരായ നൈരൃതായ മഹാമതേ!
രക്ഷോ/ധിപായ തീക്ഷ്ണായ നമസ്തേ/സ്തു നിശാചര!"

ഇതു നിരൃതിക്ക്.

"ജലാധിപായ പ്രാണായ സർവ്വഭൂതഹിതായ ച
പാശഹസ്തായ ഭീമായ നമസ്തേ/സ്തു അപാംപതേ.!"

ഇതു വരുണന്.

"സദാഗതായ പ്രാണായ സർവ്വഭൂതഹിതായ ച
ധ്വജഹസ്തായ ഭീമായ നമസ്തേ/സ്തു സമീരണ."

ഇതു വായുവിന്.

"നക്ഷത്രാണാം ച സർവ്വേഷാം സോമോരാജാ പ്രകീർത്തിതഃ
ഗദാപട്ടസധാരീ ച സോമരാജായ തേ നമഃ."

ഇതു സോമന്.

"ധനദായ കുബേരായ സർവ്വൌഷധിധരായ ച
പൌലസ്ത്യായ ച നീലായ നമസ്തേ/സ്തു ധനാധിപ!"

ഇതു വൈശ്രവണന്.

"ഈശാനഃ സർവ്വവിദ്യാനാമക്ഷമാലാധരോ ഹരഃ
ഹരിണഹസ്തോ മഹാത്മാ ച നമസ്തേ/സ്തു ഹരിപ്രിയ!"

ഇതു് ഈശാനന്.

"സ്രഷ്ടാ ചരസ്യ സർവ്വസ്യ ലോകാനാം ച പിതാമഹഃ
ആദിശ്ച സർവ്വഭൂതാനാം തസ്മൈ (ദേവാ?വേദാ)ത്മനേ നമഃ"

ഇതു ബ്രഹ്മാവിന്ന്.

"പന്നഗാധിപതിർദ്ദേവ! അനന്തോ നാമ നാമതഃ
പാതാളവാസിനേ നിത്യം നാഗരാജായ വൈ നമഃ."

ഇത് അനന്തന്ന്. ഇങ്ങനെ ദുർഗ്ഗയിങ്കലേ ഉപസ്ഥാനമന്ത്രങ്ങൾ.

"തർജ്ജയന്തീ ജഗത്സർവ്വം സദാ നിർമ്മാല്യധാരിണി!
വരദാഭയഹസ്താ(ഖ്യൈ?)ചണ്ഡികായൈ നമോസ്തു/തേ."
ഇതു ദുർഗ്ഗയിങ്കലേ നിർമ്മാല്യധാരി.

സുബ്രഹ്മണ്യങ്കൽ ദ്വാഃസ്ഥന്മാർക്ക് ഉപസ്ഥാനമന്ത്രങ്ങൾ തത്തദ്ബലിമന്ത്രങ്ങൾ തന്നെ. ഇന്ദ്രാദികൾക്ക്,

"ഇന്ദ്രസ്സുരപതിശ്ചൈവ വജ്രഹസ്തോ മഹാബലഃ
ശതയാഗാധിപോ ദേവസ്തസ്മൈ യാഗാത്മനേ നമഃ."

ഇത് ഇന്ദ്രന്ന്.

"സർവ്വദേവമയോ ദേവോ രക്തോഷ്ഠാഗ്നിർമഹാബലഃ
സപ്തജിഹ്വോ മഹാവീര്യോ നമോ വൈശ്വാനരായ ച."

ഇത് അഗ്നിക്ക്.

"ദണ്ഡഹസ്തോ മഹാദേവോ ധർമ്മാദ്ധ്യക്ഷോ മഹാബലഃ
ആവാഹയേ ധർമ്മരാജം തസ്മൈ പ്രേതാത്മനേ നമഃ."

ഇത് യമന്.

"ഖഡ്ഗഹസ്തധരോ ദേവോ നൈരൃത്യോ നീലവിഗ്രഹഃ
നിരൃതേ ച നമസ്തുഭ്യം ഖഡ്ഗഹസ്താത്മനേ നമഃ."

ഇത് നിരൃതിക്ക്.

"ജലരാജ! മഹാരാജ! വിഖ്യാത ഇതി നിമ്നഗഃ
പശ്ചിമാം ദിശമാചഷ്ടേ പാശഹസ്താത്മനേ നമഃ."
"സർവ്വപ്രകാശകോ നിത്യഃ സർവ്വലോകാധിദേവതാ
ധ്വജഹസ്തോ മഹാപ്രാണസ്തസ്മൈ വായ്വാത്മനേ നമഃ."

ഇതു വായുവിന്ന്. സോമന്ന "നക്ഷത്രാണാം ച" ഇത്യാദിയും വൈശ്രവണന്ന "ധനദായ" ഇത്യാദിയും ദുർഗ്ഗയിങ്കൽ പറഞ്ഞതുതന്നെ.

"സർവ്വലോകാധിപോ ദേവ ഈശാനോ നാമ നാമതഃ
ശൂലപാണിർമഹാദേവസ്ത്രൈലോക്യാധിപതേ! നമഃ."

ഇത് ഈശാനന്.

ബ്രഹ്മാവിന്ന് "സ്രഷ്ടാ ചരസ്യ" എന്നും, അനന്തന്ന് "പന്നഗാധിപതിഃ" ഇത്യാദിയും. ദുർഗ്ഗയിങ്കൽ പറഞ്ഞതു തന്നെ. സുബ്രഹ്മണ്യങ്കലേ ഉപസ്ഥാനമന്ത്രങ്ങൾ.

ഗണപതിയിങ്കൽ ദ്വാഃസ്ഥാദികൾക്കും തത്തന്മന്ത്രം തന്നെ. ഇന്ദ്രാദികൾക്കും ശിവങ്കൽ പറഞ്ഞതുതന്നെ.

"വാഹനായ ഗണേശസ്യ മഹാഘോഷായ ധീമതേ
മദ്ധ്യേ പാരിഷദേശാനാം ഭ്രാജമാനായ വൈ നമഃ.

ഇതു് വാഹനത്തിന്ന്. ഇങ്ങനെ ഗണപതിയിങ്കലേ ഉപസ്ഥാന മന്ത്രങ്ങൾ.

ശാസ്താവിങ്കൽ ദ്വാഃസ്ഥാദികൾക്ക വേറെയില്ല. ഇന്ദ്രാദികൾക്കും ശിവങ്കലേപ്പോലെ.

ഏവം ഗിരിശശാർങ്ഗീശഢുർഗ്ഗാസ്കന്ദാദിഷൂദിതാഃ
ദ്വാഃസ്ഥവാഹനദിക്പാദിസ്തുതിമന്ത്രാ വിശേഷിതാഃ. ൭ ൧

ഗിരീശശാർങ്ഗീശഢുർഗ്ഗാസ്കന്ദാദിഷു - ശിവങ്കലും ശങ്കരനാരായണങ്കലും സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും, ഏവം വിശേഷിതാഃ ദ്വാഃസ്ഥവാഹനദിക്പാദിസ്തുതിമന്ത്രാഃ ഉദിതാഃ - ഇങ്ങനെ വിശേഷങ്ങളായിട്ടുള്ള ദ്വാഃസ്ഥന്മാരുടേയും വാഹനങ്ങളുടേയും ദിക്പാലന്മാരുടേയും നിർമ്മാല്യധാരിയുടേയും ഉപസ്ഥാന മന്ത്രങ്ങൾ പറയപ്പെട്ടു.

അനന്തരം മന്ത്രങ്ങളെ പറയുന്നു—

താരാദ്യം നിജനാമ ങേന്തമഥ വിഷ്ണ്വാദീഷ്ടദേവാക്ഷര-
പ്രോദ്യത് പാരിഷദാക്ഷരം സഹ ചതുര്‍ത്ഥ്യാ ഹാർദ്ദഹൃദ്യം വദേത്
ഏവം സ്യാൽ പരിവാരദൈവതമനൂനാം ലക്ഷണം തത് പദ-
പ്രോദ്യത പാരിഷദേഭ്യ ഏഷ പരിഷന്മന്ത്രോ നമോന്തഃ സ്മൃതഃ.

താരാദ്യം ങേന്തം നിജനാമ - പ്രണവം ആദിയായി ചതുര്‍ത്ഥ്യേകവചനാന്തമായിരിക്കുന്ന തന്റെ തന്റെ നാമവും, അഥ വിഷ്ണ്വാദീഷ്ടദേവാക്ഷരപ്രോദ്യത് പാരിഷദാക്ഷരം സഹ ചതുര്‍ത്ഥ്യാ ഹാർദ്ദഹൃദ്യം വദേത് - പിന്നെ വിഷ്ണ്വാദികളായ ദേവന്മാരുടെ നാമത്തുങ്കൽ പാരിഷദ് എന്ന് ചതുര്‍ത്ഥിയോടു കൂടിയും നമഃ എന്ന് ഒടുക്കം കൂട്ടിയും ചൊല്ലൂ. അപ്പോൾ ഓം ചണ്ഡായ വിഷ്ണുപാരിഷദേ നമഃ നന്ദിനേ രുദ്രപാരിഷദേ നമഃ ഓം ചണ്ഡികായൈ രുദ്ര

പാരിഷദേ നമഃ ഇങ്ങനെ ബലിമന്ത്രങ്ങൾ ഒക്കെയും കൂട്ടിച്ചൊല്ലൂ. ഏവം പരിവാരദൈവതമന്ത്രനാം ലക്ഷണം സ്യാത് - ഇങ്ങനെ പരിവാരദേവതമാരുടെ മന്ത്രങ്ങളുടെ ലക്ഷണം ഭവിക്കും. തത്പദപ്രോദ്ധൃത് പാരിഷദേഭ്യഃ നമോന്തഃ - തത് എന്ന പദാന്തത്തുങ്കൽ ഉദ്ധൃതമായ പാരിഷദേഭ്യഃ എന്ന നമോന്തമായി ചൊല്ലൂ. തത്പാരിഷദേഭ്യോ നമഃ എന്ന് ഏഷ പരിഷന്മന്ത്രഃ - ഇങ്ങനെ എല്ലാടവും തത്പാർഷത്തുകളുടെ മന്ത്രം ഭവിക്കും.

യല്ല്യന്തർദ്വാരമധികൌ ശ്രീശേऽത്രാനന്ദനന്ദനൌ
ദ്വാഃസ്ഥൌ ജയാ ച വിജയാ തഥൈവ മഹിഷദ്വിഷി. ൫൩

അത്ര ശ്രീശേ - ഇവിടെ വിഷ്ണുവിങ്കൽ, അന്തർദ്വാരം=ഗർഭദ്വാരത്തിന്റെ അകത്ത് ആനന്ദനന്ദനൌ ദ്വാഃസ്ഥൌ അധികൌ - ആനന്ദായ നമഃ എന്ന രണ്ടു ദ്വാഃസ്ഥന്മാര് അധികങ്ങളായിഭവിക്കും. മഹിഷദ്വിഷി തഥാ ഏവ ജയാ ച (വിജയാ ച) - ദുർഗയിങ്കൽ അകത്തു കട്ടിള ഉള്ളിടത്തു് അപ്രകാരം തന്നെ ജയായൈ നമഃ വിജയായൈ നമഃ ഇങ്ങനെ രണ്ടുകൂടെ വേണം.

സ്ഫുര സ്ഫോടയ ഹ്രൂം ത്ര്യക്ഷസ്വാഹാ നന്ദിമനുശ്ശിവേ
പ്രോംകപാലിൻ ഹ ഇത്യേഷ മഹാകാളമനുർഹൃദാ. ൫൪

ശിവേ - ശിവങ്കൽ, സ്ഫുരസ്ഫോടയഹ്രൂംത്ര്യക്ഷസ്വാഹാ നന്ദിമനുഃ - സ്ഫുരസ്ഫോടയഹ്രൂംത്ര്യക്ഷസ്വാഹാ - ഇപ്രകാരം നന്ദിനേ നമഃ എടത്തു മുമ്പു തൂകു. പ്രോംകപാലിൻ ഹ ഇതി ഹൃദാ ഏഷഃ മഹാകാളമനുഃ - പ്രോംകപാലിൻ ഹ നമഃ ഇപ്രകാരം മഹാകാളായ നമഃ എന്നതിന്റെ മുമ്പിൽ തൂകു.

ഗരുഡമനുസ്താരാദിസ്വാഹാന്തഃ പക്ഷിരാജായ
ഗരുഡായ വൈനതേയായേത്യപി നത്യാऽഥതസ്യ ഗായത്ത്രീ.

താരാദിസ്വാഹാന്തഃ പക്ഷിരാജായ - ഓം പക്ഷിരാജായ സ്വാഹാ എന്നും, ഗരുഡായ വൈനതേയായ ഇതി നത്യാ സഹ- ഗരുഡായ നമഃ എന്നും വൈനതേയായ നമഃ എന്നും, ഗരുഡമനുഃ - ഈ മൂന്നും ഗരുഡന്നു തൂകുവാൻ മന്ത്രങ്ങൾ. അഥ തസ്യ ഗായത്ത്രീ ച - പിന്നെ ഗരുഡന്റെ ഗായത്ത്രിയും തത്പാർഷദമന്ത്രവും ഇങ്ങനെ ആറു മന്ത്രങ്ങൾ വെവ്വേറേ തൂകു.

"വൈനതേയായ വിദ്മഹേ പക്ഷിരാജായ ധീമഹേ
ഗായത്ത്രീ ചേതി തന്ത്രോക്താ തന്നോ ഗരുഡഃ പ്രചോദയാത്."

"വൈനതേയായ വിദ്മഹേ പക്ഷിരാജായ ധീമഹേ തന്നോ ഗരുഡഃ പ്രചോദയാത്" ഇതി തത്ര ഗായത്ത്രീ ഉക്താ - ഇങ്ങനെ ഗരുഡന്റെ ഗായത്ത്രി ഉക്തയായി.

സിംഹസ്യ വജ്രനഖദംഷ്ട്രായുധായപദാന്തതഃ
മഹാസിംഹായ ഹൂം നത്യാ മന്തരേവം സമീരിതഃ ൭൬

സിംഹസ്യ - ദുർഗയിങ്കൽ സിംഹത്തിന്റെ മന്ത്രത്തിങ്കൽ വിശേഷം; വജ്രനഖദംഷ്ട്രായുധായ പദാന്തതഃ മഹാസിംഹായ ഹൂം നത്യാ - ഓം വജ്രനഖദംഷ്ട്രായുധായ മഹാസിംഹായ ഹൂം നമഃ; ഏവം- ഇപ്രകാരം, മന്ത്രഃ സമീരിതഃ - ഈ മന്ത്രം കൊണ്ടു മുമ്പിൽ പൂജ.

സുരതേജഃപ്രേതാഖ്യാ രക്ഷാംസി തഥാ ജലാനി ച പ്രാണാഃ
നക്ഷത്രാണ്യപി വിദ്യാ ലോകാ നാഗാശ്ച ജാതയോ/ത്ര ദശ. ൭൭

ദിക്പാലമന്ത്രങ്ങളിൽ, സുരതേജഃപ്രേതാഖ്യാഃ - ഇന്ദ്രന്ന് സുരാധിപതയേ എന്നും, അഗ്നിക്ക തേജോധിപതയേ എന്നും, യമന്ന പ്രേതാധിപതയേ എന്നും; രക്ഷാംസി തഥാ ജലാനി പ്രാണാഃ - നിരൃതിക്ക രക്ഷോധിപതയേ എന്നും, വരുണന്ന ജലാധിപതയേ എന്നും, വായുവിന്ന പ്രാണാധിപതയേ എന്നും; നക്ഷത്രാണി അപി വിദ്യാ സോമന്ന് നക്ഷത്രാധിപതയേ എന്നും ഈശാനന്ന് വിദ്യാധിപതയേ എന്നും, ലോകാഃ നാഗാഃ ച- ബ്രഹ്മാവിന്ന ലോകാധിപതയേ എന്നും, അനന്തന്ന നാഗാധിപതയേ എന്നും; ഇതി ദശ ജാതയഃ - ഇപ്രകാരം ദിക്പാലമന്ത്രങ്ങളിൽ പത്തിന്നും ജാത്യധിപതിത്വം കൂട്ടി മന്ത്രത്തേ ചൊല്ലൂ.

വിഷ്ണ്വാദിദേവനാമ്നാം പുരതസ്തു സുരാദിജാതിനാമാദ്യം
അധിപതയേപദമത്ര പ്രയോജ്യമിന്ദ്രാദിദിക്പമന്ത്രേഷു. ൭൮

ഇന്ദ്രാദിദിക്പമന്ത്രേഷു - ഇന്ദ്രാദികളായ ദിക്പാലമന്ത്രങ്ങൾ പത്തിലും, വിഷ്ണ്വാദിദേവനാമ്നാം പുരതഃ - വിഷ്ണുപാർഷദേ നമഃ ഇത്യാദി ദേവന്റെ നാമത്തിന്നു മുമ്പിൽ, സുരാദിജാതിനാമാദ്യം അധിപതയേപദം ച അത്ര പ്രയോജ്യം - സുരതേജഃ ഇത്യാദി തജ്ജാതിനാമങ്ങളോടു കൂടി അധിപതയേ എന്നും കൂട്ടി ച്ചൊല്ലണം പത്തും.

"ഓന്നമോ ഭൂതേഭ്യോ ഭൂതകൃദ്ഭ്യഃ സർവേഭ്യോ/രിഷ്ടകൃദ്ഭ്യഃ
സദ്ഭ്യോ സദ്ഭ്യഃ സർവഗണേഭ്യോ നമോ നമഃ സ്വാഹാ."

ഇതു ദിക്പാലന്മാരെ പത്തുകലും തൂകുവാൻ പറഞ്ഞ മന്ത്രം.

"പൂർവ്വസ്യാം ദിശി ഹരേർഭഗവതോ യേ ഗണാഃ
വജ്രപാണയഃ ശ്വേതാഃ ശ്വേതാക്ഷാഃ ശ്വേതലോഹിതാഃ
ദിവ്യാന്തരിക്ഷഭൌമാഃ പാതാളനിവാസിനശ്ച
തേഭ്യോ വൈ നമോ നമഃ സ്വാഹാ.

ഇതു ദിഗ്ഗണമന്ത്രങ്ങൾ; പത്തുദിക്കിലും തൂകുവാനമ്മതു്.

പ്രാചി ത്വന്തരിഹാന്യത്ര ശസ്ത്രവർണപദേ ക്രമാത്
ആഗ്നേയ്യാം ശക്തിരക്തേ ച യാമ്യായാം ദണ്ഡസംയുതം. ൫൯
കൃഷ്ണം തഥൈവ നൈരൃത്യാം ഖഡ്ഗം ശ്യാമസമന്വിതം
വാരുണ്യാം പാശശബളേ വായവ്യാം പുനരങ്കുശം. ൬൦

പീതം തഥൈവ സൌമ്യായാം ഗദാം സിതസമന്വിതാം
ഐശാന്യാം ശൂലകപിലേ തൂർദ്ധ്വായാം പത്മസൂക്ഷ്മകേ. ൬൧

അധസ്താദപിഷധൂമ്രേ ച യോജയേന്മന്ത്രവിത്തമഃ
ഹരിസ്ഥാനേന്യദേവേഷു ശിവാദിസ്വസ്വനാമ ച. ൬൨

ഇഹ പ്രാചി ഇതി അണഃ – ഇവിടെ കിഴക്കേ ദിക്കിലേ മന്ത്രം ഇപ്രകാരം. ആഗ്നേയ്യാം ശക്തിരക്തേ ശസ്ത്രവർണ്ണപദേ – അഗ്നികോണിൽ ശക്തിരക്തങ്ങൾ ശസ്ത്രപദങ്ങളായിട്ടു വേണം. അപ്പോൾ "ആഗ്നേയ്യാം ദിശി ഹരേർഭഗവതോ യേ ഗണാഃ ശക്തിപാണയോ രക്താഃ രക്താക്ഷാഃ രക്തലോഹിതാഃ ദിവ്യാന്തരിക്ഷഭൌമാഃ" ഇത്യാദിയും, യാമ്യായാം ദണ്ഡസംയുതം കൃഷ്ണം–തെക്കേ ദിക്കിൽ ദണ്ഡു് ആയുധവും കൃഷ്ണവർണ്ണവും ആയിരിക്കണം. "യാമ്യായാം ദിശി ഹരേർഭഗവതോ യേ ഗണാഃ ദണ്ഡപാണയഃ കൃഷ്ണാഃ കൃഷ്ണാക്ഷാഃ കൃഷ്ണലോഹിതാഃ ദിവ്യാന്തരിക്ഷഭൌമാഃ" ഇത്യാദി സ്വാഹാന്തം; നൈരൃത്യാം തഥാ ഏവ ഖഡ്ഗം ശ്യാമസമന്വിതം– നിരൃതിയിങ്കൽ ഖഡ്ഗം ആയുധവും ശ്യാമവർണ്ണവും ആയിട്ടുവേണം. "നൈരൃത്യാം ദിശി ഹരേർഭഗവതോ യേ ഗണാഃ ഖഡ്ഗപാണയഃ ശ്യാമാഃ ശ്യാമാക്ഷാഃ ശ്യാമലോഹിതാഃ ദിവ്യാന്തരിക്ഷഭൌമാഃ" ഇത്യാദി സ്വാഹാന്തം. വാരുണ്യാം പാശശബളേ – വരുണങ്കൽ പാശം ആയുധവും ശബളം വർണ്ണവും ആയിട്ടു വേണം. "വാരുണ്യാം ദിശി ഹരേർഭഗവതോ യേ ഗണാഃ പാശപാണയഃ ശബളാശ്ശബളാക്ഷാശ്ശബളലോഹിതാഃ ദിവ്യാന്തരിക്ഷഭൌമാഃ" ഇത്യാദി

സ്വാഹാന്തം. വായവ്യാം അങ്കുശം പീതം ച – വായുവിങ്കൽ അങ്കുശം ആയുധവും പീതം വൎണ്ണവുമായിട്ടു വേണ്ടാം. "വായവ്യാം ദിശി ഹരേൎഭഗവതോ യേ ഗണാഃ അങ്കുശപാണയഃ പീതാഃ പീതാക്ഷാഃ പീതലോഹിതാഃ ദിവ്യാന്തരിക്ഷഭൌമാഃ" ഇത്യാദി സ്വാഹാന്തം.

സൌമ്യായാം ഗദാം സിതസമന്വിതാം – സോമങ്കൽ ഗദ ആയുധവും സിതം വൎണ്ണവുമായിട്ടു വേണം. "സൌമ്യായാം ദിശി ഹരേൎഭഗവതോ യേ ഗണാഃ ഗദാപാണയഃ സിതാസ്സിതാക്ഷാഃ സിതലോഹിതാഃ ദിവ്യാന്തരിക്ഷഭൌമാഃ" ഇത്യാദി സ്വാഹാന്തം. ഐശാന്യാം ശൂലകപിലേ – ഈശാനങ്കൽ ശൂലം ആയുധവും കപിലം വൎണ്ണവുമായിരിക്കണം. "ഐശാന്യാം ദിശി ഹരേൎഭഗവതോ യേ ഗണാഃ ശൂലപാണയഃ കപിലാഃ കപിലാക്ഷാഃ കപിലലോഹിതാഃ ദിവ്യാന്തരിക്ഷ" ഇത്യാദി സ്വാഹാന്തം.

ഊൎദ്ധ്വായാം ചക്രം സൂക്ഷ്മകേ – മുകളിൽ ചക്രമായുധവും സൂക്ഷ്മവൎണ്ണവുമായിരിക്കണം. "ഊൎദ്ധ്വായാം ദിശി ഹരേൎഭഗവതോ യേ ഗണാഃ ചക്രപാണയഃ സൂക്ഷ്മാഃ സൂക്ഷ്മാക്ഷാഃ സൂക്ഷ്മലോഹിതാഃ ദിവ്യാന്തരിക്ഷഭൌമാഃ" ഇത്യാദി സ്വാഹാന്തം. അധസ്താദ് വിഷധൂമ്രേ ച – താഴത്തു വിഷം ആയുധവും ധൂമ്രവൎണ്ണവും ആയിരിക്കണം. "അധസ്താദ്ദിശി ഹരേൎഭഗവതോ യേ ഗണാഃ വിഷപാണയോ ധൂമ്രാ ധൂമ്രാക്ഷാ ധൂമ്രലോഹിതാ ദിവ്യാന്തരിക്ഷഭൌമാഃ" ഇത്യാദി സ്വാഹാന്തം. ഇങ്ങനെ വിഷ്ണുവിങ്കലെ ദിഗ്ഗണമന്ത്രങ്ങൾ. മന്ത്രവിത്തമഃ ഹരിസ്ഥാനേ അന്യദേവേഷു ശിവാദി സ്വസ്വനാമ ച യോജയേത് – ആചാൎയ്യവരൻ ഹരേൎഭഗവതഃ എന്നുള്ളേടത്തു ശിവാദിദേവന്മാൎക്കാകുമ്പോൾ ശിവസ്യ ഭഗവതഃ, ദുർഗ്ഗായാ ഭഗവത്യാഃ, സ്കന്ദസ്യ ഭഗവതഃ ഇത്യാദി തത്തദ്ദേവന്മാരുടെ നാമങ്ങളെച്ചേൎത്തു മന്ത്രങ്ങൾ പത്തിനേയും ചൊല്ലു.

"യേ ഭൂതാഃ പുരഃസരാ നിശാചരാ രൌദ്രാഃ സന്തോƒസന്തഃ സദസന്തോ വിരൂപാ വിശ്വരൂപാ മഹാരൂപാ ഘോരരൂപാ മൃഗാസ്യാ വിഹഗാനനാഃ പുഷ്ടികൃതോƒപുഷ്ടികൃതഃ കാമദാശ്ച ബലിമിച്ഛന്തി തേഷാം സൎവ്വേഷാം ബലിം ഹരാമി മഹദ്ഭ്യഃ ക്ഷുദ്രകേഭ്യശ്ച സൎവ്വേഭ്യസ്തേഭ്യസ്സൎവ്വേഭ്യോ നമോ നമഃ സ്വാഹാ."

ഈ മന്ത്രവും ദിക്പാലന്മാരിൽ അഞ്ചാമത്തു തൂകുവാനുള്ളതു.

പതയേ നമഃ. അഗ്നികോണിൽ ക്ഷാം ക്ഷേത്രാധിപതയേ നമഃ എന്നും പൂജിച്ചു കൊള്ളുക. മധ്യേ ധർമ്മായ നമഃ എന്നും കൊള്ളുക.

അനന്തരം മാതൃക്കളുടെ പൂജാക്രമത്തെ പറയുന്നു —

വീരഭദ്രം ഗണപതിം പ്രാക്പ്രത്യക്പാർശ്വയോസ്തഥാ
ബ്രഹ്മാണീമപി തന്മധ്യേ മാഹേശ്വരീമപി. ൩൬
കൗമാരീം വൈഷ്ണവീം തദ്വദ്വാരാഹീം ച സബീജകൈഃ
നാമമന്ത്രൈസ്തഥേന്ദ്രാണീം ചാമുണ്ഡീം സജിനാകനാരൈഃ. ൩൭

തതഃ പ്രാക്പ്രത്യക്പാർശ്വയോഃ വീരഭദ്രം ഗണപതിം - കിഴക്കേ പടിഞ്ഞാറ് പാർശ്വങ്ങളിൽ വീം വീരഭദ്രായ നമഃ എന്നും, ഗം ഗണപതയേ നമഃ എന്നും പൂജിച്ചു കൊള്ളുക. തന്മധ്യേ സബീജകൈഃ ബ്രഹ്മാണീം മാഹേശ്വരീം കൗമാരീം വൈഷ്ണവീം വാരാഹീം ഇന്ദ്രാണീം ചാമുണ്ഡീം ച നാമമന്ത്രൈഃ സജിനാകനാരൈഃ ച - അവ രണ്ടിന്റെ നടുവിൽ ബീജങ്ങളോടു കൂടി ബ്രം ബ്രഹ്മാണ്യൈ നമഃ, മം മാഹേശ്വര്യൈ നമഃ, കൗം കൗമാര്യൈ നമഃ, വൈം വൈഷ്ണവ്യൈ നമഃ, വാം വാരാഹ്യൈ നമഃ, ഇം ഇന്ദ്രാണ്യൈ നമഃ, ചാം ചാമുണ്ഡായൈ നമഃ ഈ നാമങ്ങളെക്കൊണ്ടു പൂജിച്ചു ശേഷം വീരഭദ്രാദികളെ ഒക്കെയും തത്തദ്ഗായത്രികളെക്കൊണ്ടു പൂജിച്ചു കൊള്ളുക.

'വീരഭദ്രായ വിദ്മഹേ മഹാനന്ദായ ധീമഹി
തന്നഃ ശാന്തഃ പ്രചോദയാത്.' 'ഏകദംഷ്ട്രായ വിദ്മഹേ
ഗജാനനായ ധീമഹി തന്നോ ദന്തീ പ്രചോദയാത്.'

ഇവ വീരഭദ്രന്റെയും ഗണപതിയുടെയും ഗായത്രികൾ.

'ബ്രഹ്മഭൃതായൈ വിദ്മഹേ കുശഹസ്തായൈ ധീമഹി
തന്നോ ബ്രാഹ്മീ പ്രചോദയാത്.'

'മഹേശ്വരഭൃതായൈ വിദ്മഹേ ശൂലഹസ്തായൈ ധീമഹി
തന്നോ മാഹേശ്വരീ പ്രചോദയാത്.'

'സ്കന്ദഭൃതായൈ വിദ്മഹേ ശക്തിഹസ്തായൈ ധീമഹി
തന്നഃ കൗമാരീ പ്രചോദയാത്.'

'വിഷ്ണുഭൃതായൈ വിദ്മഹേ ചക്രഹസ്തായൈ ധീമഹി
തന്നോ വൈഷ്ണവീ പ്രചോദയാത്.'

'പ്രജാപതിഭൂതായൈ വിദ്മഹേ ഗദാഹസ്തായൈ ധീമഹേ
തന്നോ വാരാഹീ പ്രചോദയാത്'
'ഇന്ദ്രഭൂതായൈ വിദ്മഹേ വജ്രഹസ്തായൈ ധീമഹേ
തന്ന ഇന്ദ്രാണീ പ്രചോദയാത്'.
'രുദ്രഭൂതായൈ വിദ്മഹേ ശൂലഹസ്തായൈ ധീമഹേ
തന്നശ്ചാമുണ്ഡീ പ്രചോദയാത്'.
ഇങ്ങനെ ബ്രഹ്മാണ്യാദി എട്ടിന്റെ ഗായത്രികൾ.
മാതൃഭ്യോ ലോകമാതൃഭ്യഃ സർവമാതൃഭ്യ ഇത്യപി
സർവമാതൃഗണേഭ്യശ്ച ക്രമാദ്ദിക്ഷ്വർച്ചയേത്തതോഽമൂനാ. സ്വ

ദിക്ഷു ക്രമാത് മാതൃഭ്യഃ ലോകമാതൃഭ്യഃ സർവമാതൃഭ്യഃ സർവമാതൃഗണേഭ്യഃ ഇതി – ഈമ്മാതൃക്കളുടെ നാലു ദിക്കുകളിൽ ക്രമേണ മാതൃഭ്യോനമഃ, ലോകമാതൃഭ്യോനമഃ, സർവമാതൃഭ്യോ നമഃ, സർവമാതൃഗണേഭ്യോ നമഃ ഇതു നാലിനേയും പൂജിച്ചു തൂവു. അതഃ അമൂനാ അപി ഉത്തരാർദ്ധം – മൂലത്തിൽ പറയുന്ന മാലാമന്ത്രം കൊണ്ടും പൂജിച്ചു തൂകു.

'നാനാരൂപാ മാതരഃ പ്രതിദിശം വ്യവസ്ഥിതാഃ
ദിവ്യാന്തരിക്ഷഭൗമാഃ പാതാളനിവാസിന്യശ്ചോപയാന്തു
വിഷ്ണുപാഷദാ മമാനുഗ്രഹന്തു പ്രതിഗ്രഹ്ണന്തു പൂജാം
സൌമ്യരൂപധാരിണ്യസ്താഭ്യോ ദേവീഭ്യോ നമോ നമഃ സ്വാഹാ.'

ഇതു മൂലത്തിൽ തൂകാനുള്ള മന്ത്രം.

സാധാരണമനൈർവിഷ്ണുപാഷദ സ്വസ്വാക്ഷരം ഹരേത്
സർവത്രാകാശമാതൃഭ്യസ്തദ്ഗണേഭ്യോഽപി വാ ഹരേത്. [illegible]

സാധാരണമനൈർവിഷ്ണുപാഷദ സ്വസ്വാക്ഷരം ഹരേത് – ഈവിധമായിരിക്കുന്ന മന്ത്രങ്ങളാൽ വിഷ്ണുപാഷദാ എന്നുള്ളേടത്ത് രുദ്രാജ്ഞയാ ദുർഗാജ്ഞയാ സ്കന്ദാജ്ഞയാ ഇത്യാദി തന്റെ തന്റെ നാമത്തെ കൂട്ടിക്കൊള്ളണം. സർവത്ര ആകാശമാതൃഭ്യഃ തദ്ഗണേഭ്യഃ അപി വാ ബലിം ഹരേത് – പിന്നെ എല്ലാടവും ആകാശമാതൃഭ്യോ നമഃ ആകാശമാതൃഗണേഭ്യോ നമഃ എന്നും ബലിയെ തൂകു. ചിലര് ഇവിടെ ഉപാസിന്യൈ നമഃ എന്നു തൂകുന്നു. ഈ മന്ത്രങ്ങളെല്ലാം തൽപാർശ്വത്തും മൂലവും വെവ്വേറെ പൂജിച്ചു തൂകണം. ഒടുക്കം മൂലം പൂജിച്ചു തൂകി 'വിഷ്ണുപാർഷദേഭ്യഃ സർവേഭ്യോ ഭൂതേഭ്യോ നമോ നമഃ സ്വാഹാ.' ഈ മന്ത്രംകൊണ്ടു ജലാപ്ലുതബലിയേയും ചെയ്യൂ.

നിജമന്ത്രശാസ്തൃശംബരകുമാരഹസ്തപ്രശസ്തനീലകാലാശ്ച
അഗ്ന്യർച്ച്യനേ കപർദ്യുഗ്രോഗ്രസുതശ്ച ഭൂതനാഥശ്ച. ൧൦

അഗ്ന്യർച്ച്യനേ - പിന്നെ ശാസ്താവിങ്കൽ ബലിക്ക നിജമന്ത്രം ശാസ്താവിന്റെ മൂലവും, ശാസ്തൃശംബരകുമാരഹസ്തപ്രശസ്തനീലകാലൗ ച - ശാസ്ത്രേ നമഃ, ശംബരകുമാരായ നമഃ, ഹസ്തപ്രശസ്തായ നമഃ, നീലായ നമഃ, കാളായ നമഃ, കപർദ്ദി ഉഗ്രഃ ഉഗ്രസുതഃ ഭൂതനാഥഃ ച - കപർദ്ദിനേ നമഃ, ഉഗ്രായ നമഃ, ഉഗ്രസുതായ നമഃ, ഭൂതനാഥായ നമഃ ഇങ്ങനെ പത്തു മന്ത്രങ്ങളും വെവ്വേറെ പൂജിച്ചു തൂകുക. പിന്നെ ഗായത്രിയും തത്പാർഷദമന്ത്രവും മൂലവും പൂജിച്ചു തൂകുക.

'ഭൂതനാഥായ വിദ്മഹേ ഭവപുത്രായ ധീമഹി
തന്നഃ ശാസ്താ പ്രചോദയാത്.'

ഇതു ശാസ്താവിന്റെ ഗായത്രി.

'ഘാംബാദീനാം ഗണാഃ സർവേ കോടികോടിഗണാധിപാഃ
ദേവസ്യ സഹിതാഃ സർവേ തദ്ഭൃത്യേഭ്യോ നമോ നമഃ'

ശാസ്താവിന്റെ പടിഞ്ഞാറ് ഈ മന്ത്രംകൊണ്ട് ഇരുപത്തിയൊന്നു പ്രാവശ്യം നക്രാകൃതിയായിട്ട് ബലി തൂകണം.

ഘാംബാദ്യാഃ പശ്ചിമേ ശാസ്തുഃ സ്വനാമ്നാർച്ച്യോ ദിവാകരഃ
ഖഷോൽകായേതി മന്ത്രോ വാ ഠഠാന്തസ്തദ്ദിശ്യൈവ സ്ഥിതഃ. ൧൧

ശാസ്തുഃ പശ്ചിമേ ഘാംബാദ്യാഃ - ശാസ്താവിന്റെ പടിഞ്ഞാറു ഘാംബാദീനാം ഗണാഃ ഇത്യാദി തൂകിയാൽ നിരൃതിയിങ്കൽ, സ്വനാമ്നാ വാ ഠഠാന്തഃ ഖഷോൽകായ ഇതി മന്ത്രോ വാ തദ്ദിശ്യൈവ ദിവാകരഃ അർച്ച്യഃ - നിരൃതിക്കോണിൽ ദിവാകരായ നമഃ എന്നു സ്വനാമംകൊണ്ട് എങ്കിലും ഖഷോൽകായ സ്വാഹാ എന്ന മന്ത്രം കൊണ്ട് എങ്കിലും തൽസ്ഥാനത്തു ആദിത്യനെ തൂകുക.

ഓന്തദാദിദ്വിഷട്കേണ ബ്രഹ്മാ ഹൂമിതി സൂകരഃ
ദുർഗാ സ്വമൂലതഃ സ്കന്ദോ മൂലനാമജിനാക്ഷരൈഃ. ൧൨

ഓന്തദാദിദ്വിഷട്കേണ ബ്രഹ്മാ - പടിഞ്ഞാറു തഥനമോം ബ്രഹ്മണേ തഥനമഃ എന്ന ദ്വാദശാക്ഷരംകൊണ്ട് ബ്രഹ്മാവിന്, ഹൂം ഇതി സൂകരഃ - വായുക്കോണിൽ ഹൂം നമഃ എന്ന

മന്ത്രംകൊണ്ട് സൂകരത്തിന്നും, സ്വമൂലതഃ ദുർഗാ - അവിടെ സ്വമൂലംകൊണ്ട് ദുർഗയ്ക്കും ഇത്ര. മൂലനാമജിനാക്ഷരൈഃ സ്കന്ദഃ ച-ഷാഡ്ഗുസോമമദ്ധ്യസ്ഥങ്ങൾ സ്വമൂലംകൊണ്ടും സനൽകുമാരസ്കന്ദവിശാഖഷഷ്ഠിഷൺമുഖാഃ ഈ ഷൺമന്ത്രങ്ങളെക്കൊണ്ടും സുബ്രഹ്മണ്യന്നും ഇത്ര.

'സനൽകുമാരായ വിദ്മഹേ ഷഡാനനായ ധീമഹി
തന്നഃ സ്കന്ദഃ പ്രചോദയാത്.'

ഇങ്ങനെ സുബ്രഹ്മണ്യകൽ ഗായത്ത്രീമന്ത്രം. തത്ഷാഷ്ഠത്തും മൂലവും ഏപ്പാടവും ഇത്രകണം.

അനന്തരം ഉമാദേവ്യങ്ങളെ പറയുന്നു.

ശ്രീധരാശ്വമുഖൈര പാർശ്വദ്വയേ വാഗീശ്വരീ ക്രിയാ
കീർത്തിർല്ലക്ഷ്മീസ്തഥാ സൃഷ്ടിർവ്വിദ്യാ ശാന്തിശ്ച മാതരഃ. ൧൭

പാർശ്വദ്വയേ ശ്രീധരാശ്വമുഖൈര - പടിഞ്ഞാറും കിഴക്കും രണ്ടുപുറത്തും ശ്രീം ശ്രീധരായ നമഃ, അം അശ്വമുഖായ നമഃ, തന്മദ്ധ്യേ - അവരണ്ടിന്റെ നടുവിൽ, വാഗീശ്വരീ ക്രിയാ കീർത്തിഃ ലക്ഷ്മീഃ തഥാ സൃഷ്ടിഃ വിദ്യാശാന്തിഃ ച മാതരഃ - ഌീം വാഗീശ്വര്യൈ നമഃ, ഌൂം ക്രിയായൈ നമഃ, ഌൈം കീർത്ത്യൈ നമഃ, ഌോം ലക്ഷ്മ്യൈ നമഃ, ഌം സൃഷ്ട്യൈ നമഃ, ഌെം വിദ്യായൈ നമഃ, ഌാം ശാന്ത്യൈ നമഃ ഇങ്ങനെ മാതൃക്കൾ ഏഴിന്നും ഇവിടെ ബീജങ്ങൾ.

തദ്ബീജം തുര്യഷഷ്ഠൗ ച ദ്വാദശശ്ച ത്രയോദശഃ
ആദ്യശ്ചൈകാദശശ്ചൈവ ദ്വിതീയശ്ചേന്ദുഗാഃ സ്വരാഃ. ൧൮

ഇന്ദുഗാഃ - ലകാരഗതങ്ങളായിട്ട്, തുര്യഷഷ്ഠൗ - ഈം ഊം, ദ്വാദശഃ, ത്രയോദശഃ - ഐം, ഓം; ആദ്യഃ ഏകാദശഃ - അം ഏം ദ്വിതീയഃ - ആം, സ്വരാഃ - ഈ അച്ചുകൾ കൂട്ടണം. ഌീം, ഌൂം, ഌൈം, ഌോം, ഌം, ഌെം, ഌാം; തദ്ബീജം - ഇങ്ങനെ മാതൃക്കൾ ഏഴിന്നും ബീജങ്ങൾ.

ഗായത്ത്രീരഹിതം സർവ്വം യോജ്യമത്രാപി പൂർവ്വവത്
ശിവം യജേത് ഷഡർണ്ണേന നാമ്നാ നിർമ്മാല്യധാരിണം. ൧൯

അത്ര ഗായത്ത്രീരഹിതം സർവ്വം പൂർവ്വവത് യോജ്യം - ഉത്തര മാതൃക്കളിൽ ഗായത്ത്രികളില്ല. ശേഷം മാതൃഭ്യഃ ഇത്യാജലാപ്പ്,

തബലിയോളം ഒക്കെയും മുമ്പേ പറഞ്ഞിരിക്കുന്നവ വേണം. പിന്നെ വടക്കു അംബികായൈ നമഃ എന്നും തൂകൂ. ഷഡർണ്ണേന ശിവം — പിന്നെ ഈശകോണിൽ ഷഡക്ഷരമൂലം കൊണ്ടു ശിവനേയും, നാമ്നാ നിർമ്മാല്യധാരിണം — നിർമ്മാല്യധാരിയുടെ നാമംകൊണ്ടു നിർമ്മാല്യധാരിയേയും പൂജിച്ചു തൂകി ജലാപ്ലുതബലിയും ചെയ്വൂ.

വിഷ്വക്സേനോऽന്തവൌങ്കാരോ നമോന്തഃ പരികീർത്തിതഃ
ക്ലീം മുണ്ഡിന്യൈ നമ ഇതി മുണ്ഡിനിമന്ത്രരീരിതഃ. ൰൭

അന്തവൌങ്കാരഃ നമോന്തഃ വിഷ്വക്സേനഃ പരികീർത്തിതഃ — ഒടുക്കം വൌം എന്നും, നമഃ എന്നും കൂടി വിഷ്വക്സേനവൌന്നമഃ എന്നു വിഷ്വക്സേനമന്ത്രം ഉക്തമായി. ക്ലീം മുണ്ഡിന്യൈ നമഃ ഇതി മുണ്ഡിനീമന്ത്രഃ ഈരിതഃ — ക്ലീം മുണ്ഡിന്യൈ നമഃ എന്ന് ദുർഗ്ഗയിങ്കലേ നിർമ്മാല്യധാരിമന്ത്രവും ഉക്തമായി.

ചണ്ഡേശ്വരസ്യ മന്ത്രോऽയം ധ്വനിചണ്ഡഹൂമസ്ത്രകം
ചണ്ഡേതി ചണ്ഡചണ്ഡേതി നാമ ചണ്ഡേശ്വരേതി ച. ൰൮

അസ്യ ചണ്ഡേശ്വരസ്യ മന്ത്രഃ — ധ്വനിചണ്ഡഹൂം; അസ്ത്രകം — ധ്വനിചണ്ഡഹൂം ഫട് നമഃ, എന്നും; ചണ്ഡ ഇതി ചണ്ഡചണ്ഡ ഇതി ചണ്ഡേശ്വര ഇതി നാമ ചണ്ഡായ നമഃ ചണ്ഡചണ്ഡായ നമഃ, ചണ്ഡേശ്വരായ നമഃ ഇങ്ങനെ ചണ്ഡേശ്വരന്ന് നാലു നാമമന്ത്രങ്ങളും.

ചണ്ഡചണ്ഡായ വിദ്മഹേ ചണ്ഡേശ്വരായ ധീമഹേ
ഇതി ചണ്ഡേശഗായത്രീ തന്നശ്ചണ്ഡഃ പ്രചോദയാത്. ൰൯

ചണ്ഡചണ്ഡായ വിദ്മഹേ ചണ്ഡേശ്വരായ ധീമഹേ തന്നശ്ചണ്ഡഃ പ്രചോദയാത് ഇതു ചണ്ഡേശ്വരഗായത്രി, ഇങ്ങനെ ചണ്ഡേശ്വരന്റെ ഗായത്രിയും തൂകി തത്പാർശ്വമൂലങ്ങളും ജലാപ്ലുതബലിയും ചെയ്വൂ.

ഗോപുരദ്വാരി സമ്പൂജ്യ ശംഖപുഷ്പനിധീ ഹരൌ
ശംഖചക്രൌ ബഹിർദ്വാരേ തതഃ സർവ്വത്ര ക്ഷാലയേത്. ൨൰

ഹരൌ ഗോപുരദ്വാരി — വിഷ്ണുവിങ്കൽ ഗോപുരദ്വാരമാകുന്ന വല്ല്യമ്പലത്തിന്റെ അകത്തെ ദ്വാരങ്ങൾ അകത്തായിട്ടു,

ശംഖപുഷ്പനിധി സംപൂജ്യ - ശംഖനിധയേ നമഃ, പുഷ്പനിധയേ നമഃ എന്നു പൂജിച്ചു തൂകു. ബഹിഃ ദ്വാരി ശംഖചക്രേ ച - പുറത്തെ ദ്വാരത്തിന്റെ പുറത്ത് ബലിക്കല്ലുരയിൽ ശംഖായ നമഃ, ചക്രായ നമഃ എന്നും പൂജിച്ച് തൂകു. തതഃ സർവ്വത്ര ഘോഷയേത് - പിന്നെ എല്ലാ ദേവന്മാരിലും യേ സമസ്തം ഇത്യാദികൊണ്ട് ഉച്ചത്തിൽ പ്രാർത്ഥിപ്പൂ.

അനന്തരം പുറത്തെ ബലിക്രമത്തെ പറയുന്നു:—

ആരാധ്യ ധ്വജദേവതാദിബഹിരാവാരദ്വയം പൂർവ്വവ-
ദ്ദിക്ഷ്വേഷു ദിഗ്ഗുണമന്ത്രതശ്ച ദശദിക്പത്രാമരേഭ്യോ ബലിം
യേ ഭൂതാദിപുരഃപ്രഭൃത്യുപരിനിക്ഷിപ്യ സർവ്വദിക്ഷു ക്രമാത്
പീഠസ്യാധിപതിം നിജാവൃതിവൃതം മദ്ധ്യേ സമഭ്യർച്ചയേത്. വൃ ൦

വിഷ്ണോ ബഹിഃ ധ്വജദേവതാദി ആവാരദ്വയം പൂർവ്വവദ് ആരാധ്യ - വിഷ്ണുവിങ്കൽ പുറത്തെ കുമുദാദിധ്വജദേവതകളും പഞ്ചാശദ് ഭൂതങ്ങളും ഈ രണ്ടു പ്രാകാരത്തെ ശ്രീഭൂതബലിയിങ്കൽ പറഞ്ഞപോലെ അർച്ചിച്ചു തൂകിയാൽ, ദശദിക്ഷു ദിഗ്ഗുണമന്ത്രതഃ ച ബലിം - ഇന്ദ്രാദിപത്തു ദിക്കുകളിലും പൂർവ്വസ്യാം ദിശി ഹരേഃ ഇത്യാദി മുമ്പിൽ പറഞ്ഞിരിക്കുന്ന ദിഗ്ഗുണമന്ത്രങ്ങളെക്കൊണ്ടു ബലിയെ തൂകു. ഇത് എന്നു വികല്പമല്ല. യേ ഭൂതാദിപുരഃപ്രഭൃത്യുപരിനിക്ഷിപ്യ സർവ്വദിക്ഷു - യേ ഭൂതാഃ പുരസ്സരോ നിശാചരാഃ ഇത്യാദി കിഴക്കു തുടങ്ങി യേ ഭൂതാഃ ഉപരിഷദഃ എന്നു കഴിവോളം വലിയബലിക്കല്ലിന്റെ താഴെ പത്തു ദിക്കുകളിലും പൂജിച്ചു തൂകി, നിജാവൃതിവൃതം പീഠസ്യ അധിപതിം മദ്ധ്യേ സമഭ്യർച്ചയേത് - കുമുദാദി എട്ടിനേയും താഴെ തൂകി നടുവിലും പീഠാധിപനെ ഹരിസേനാദിമന്ത്രങ്ങളെക്കൊണ്ട് പൂജിച്ചു തൂകു.



സ്ഥാണോർഭൂതബലിക്രമേണ ബലിപീഠാന്തം ബഹിഃ സ്യാദ്
[ബലിർ-
യത്രാന്തഃ ശിവവദ് ബഹിശ്ച ശിവവത്തത്രാന്യതശ്ചാന്യഥാ
ദുർഗ്ഗായാം പ്രഥമോദിതാവരണയോരഭ്യർച്ച്യാഃ സ്വദുർഗ്ഗാദയ-
സ്തദ്ദിക്ഷ്വഗ്ഗണാഃ സ്വരദ്ധിപശി മഹാകാളാദയശ്ചോദിതാഃ. വൃ ൧

സ്ഥാണോഃ - ശിവങ്കൽ ഭൂതബലിക്രമേണ ബലിപീഠാന്തം ബഹിഃ ബലിഃ സ്യാത് - ഭൂതബലിയിങ്കലെപ്പോലെ ധ്വജദേവതകളേയും പിശാചഭൂതഗണങ്ങളേയും വലിയബലിക്കല്ലിങ്കലും പൂർ

ഭൂതേഭ്യഃ ഭൂതകൃദ്ഭ്യഃ" ഇത്യാദികൊണ്ടും "ഗൃഹ്ണന്തു ബലിമേതത്തു" ഇത്യാദികൊണ്ടും ഈ മൂന്നു മന്ത്രങ്ങളെക്കൊണ്ട് ഒരു പ്രദക്ഷിണമായിട്ട് എട്ടു ദിക്കിലും ബലി ചെയ്‌വൂ. പിന്നെ ദേവഗൃഹാദി ദിഗ്ബലിയും ശീഘ്രപ്രദക്ഷിണബലിയും തൂകി ക്ഷേത്രപാലനും തൂകി നിവേദിപ്പൂ. ഇങ്ങനെ പുറത്തെ ബലിക്രമങ്ങൾ. ഈശാനേ ധ്വജാവാരതഃ പ്രാഗന്തഃ പഥ ഏതത്തൈഃ ബലിഃ – ശിവാങ്കൽ നന്ദ്യാദിധ്വജാവരണത്തിനു മുമ്പിലും ഈ ത്രിവിധമന്ത്രങ്ങളെക്കൊണ്ടു ബലി ചെയ്യുന്നു എന്നു പക്ഷമുണ്ട്.

അനന്തരം മന്ത്രങ്ങളെ പറയുന്നു:—

"സുദുർഗാ ച വിദുർഗാ ച നിദുർഗാ സുവിലോചനാ
സുലോചനാ സുഭദ്രാ ചാതിദുർഗാ ദുർഗവിക്രമാ."

കിഴക്ക്.

"അകന്യാ ച സുകന്യാ ച രവികന്യാ ച കന്യകാ
രക്ഷഃകന്യാ മാരകന്യാ സുരകന്യാ രവിപ്രഭാ."

അഗ്നികോണിൽ.

"കൃത്തികാ കാർത്തികാ സർവകാർത്തികാ കാർത്തികായനീ
കൃത്യാന്തികാ കൃത്യകന്യാ കൃത്തിനീ കൃത്തികോദ്ഭവാ"

തെക്ക്.

"വാമാ സുവാമാ വാമാർദ്ധാ വാമാംഗീ വാമലോചനാ
വാമോദ്ഭവാ വാമസമാ വാമമൂർത്തിധരാ പുനഃ."

ഇതു് നിരൃതികോണിൽ.

"ദേവീ സുദേവീ യാദേവീ സമദേവീ സുമർദ്ദിനീ
വിദേവീ രവിദേവീ ച ദേവദേവീതി കീർത്തിതാ."

ഇതു് പടിഞ്ഞാറ്

"അദണ്ഡാ ച വിദണ്ഡാ ച സുദണ്ഡാ ദണ്ഡവിക്രമാ
ശതദണ്ഡാ മഹാദണ്ഡാ ദുർദണ്ഡാ ദുരതിക്രമാ."

ഇത് വായുകോണിൽ.

"അഗൌരീ ച വിഗൌരീ ച സുഗൌരീ ഗൌരിവിക്രമാ
നിർഗൌരീ ചൈവ ദുർഗൌരീ സുഗൌരീ ഗൌരിവല്ലഭാ."

ഇത് വടക്ക്.

"ജയാ ച വിജയാ ചൈവ അജയാ ച ജയാവതീ
സുജയാ ച ജയാക്രാന്താ ജയന്താ ജയവിക്രമാ."

ഇത് ഈശകോണിൽ.

"കാളീ ചൈവ സുകാളീ ച വികാളീ കരകാളികാ
ദുർഗാളീ കാൎത്തികാളീ ച വിഷ്ണ്വാളീ ഭദ്രകാളികാ."

ഇത് മുകളിൽ കല്പിച്ച് ഈശകോണിൽ തന്നെ.

"സമേദിനീ സുമേദിനീ വസുധാ ച വസുന്ധരാ
ഭൂമിരുൎവ്വീധരാ പൃഥ്വീതി ക്രമാത് പരികീൎത്തിതാഃ."

ഇത് താഴെ കല്പിച്ച് നിരൃതികോണിൽ.

സുദുർഗാദ്യഷ്ടശക്ത്യന്തേ പ്രാക്സ്ഥിതാദ്യോഽക്ഷരാന്തതഃ
സ്യാദ് ദേവഗ്രഹശക്തിഭ്യോ ദുർഗാവൎണ്ണസമന്വിതഃ. വൃന്ദ
കോടിപാരിഷദിഭ്യോഽന്തേ നമോ നമ ഇതീരിതഃ
പ്രാങ്മന്ത്രോഽന്യത്ര തത്തദ്ദിഗ്ഗ്രഹാൎണ്ണവിഭേദിതഃ.

[വൃർ

സുദുർഗാദ്യഷ്ടശക്ത്യന്തേ - സുദുർഗാദി എട്ടുശക്തിയുടെ അവസാനത്തുങ്കൽ, പ്രാക്സ്ഥിതാദ്യഃ അക്ഷരാന്തതഃ-പ്രാക്സ്ഥിതാഭ്യഃ എന്ന അക്ഷരത്തെ ചൊല്ലിയാൽ, ദേവഗ്രഹശക്തിഭ്യഃ ദുർഗാവൎണ്ണസമന്വിതഃ _ ദേവഗ്രഹശക്തിഭ്യോ ദുർഗാ എന്ന അക്ഷരങ്ങളേയും കൂട്ടിച്ചൊല്ലി, കോടിപാരിഷദിഭ്യഃ അന്തേ നമോ നമഃ ഇതി ഈരിതഃ _ കോടിപാരിഷദിഭ്യോ നമോ നമഃ സ്വാഹാ ഇതി; പ്രാങ്മന്ത്രഃ പ്രാഗ്ദിശി സ്ഥിതാഭ്യോ ദേവഗ്രഹശക്തിഭ്യോ ദുർഗാപാരിഷദിഭ്യോ നമോ നമഃ സ്വാഹാ ഇങ്ങനെ കിഴക്കേദിക്കിലേ മന്ത്രം. അന്യത്ര തത്തദ്ദിഗ്ഗ്രഹാൎണ്ണവിഭേദിതഃ _ അഗ്ന്യാദിദിക്കുകളിൽ അതാതു ദിക്കിന്റെ പേരും അവിടത്തെ ഗ്രഹങ്ങളുടെ പേരുംകൂട്ടി ചൊല്ലണം. അഗ്നിദിക്സ്ഥിതാഭ്യോ/സുരഗ്രഹശക്തിഭ്യോ ദുർഗാകോടിപാരിഷദിഭ്യോ നമോ നമഃ സ്വാഹാ. ഇങ്ങനെ അഗ്നികോണിൽ കൂട്ടി ഇരിക്കണം. അവാഗ്ദിശിസ്ഥിതാഭ്യോ ഗന്ധൎവ്വഗ്രഹശക്തിഭ്യഃ ഇത്യാദി. നിരൃതിദിക്സ്ഥിതാഭ്യോ

യക്ഷഗ്രഹശക്തിഭ്യഃ ഇത്യാദി. പശ്ചിമദിക്‌സ്ഥിതാഭ്യഃ പിതൃഗ്രഹശക്തിഭ്യഃ ഇത്യാദി. വായുദിക്‌സ്ഥിതാഭ്യോ നാഗഗ്രഹശക്തിഭ്യഃ ഇത്യാദി. ഉത്തരദിക്‌സ്ഥിതാഭ്യോ രാക്ഷസഗ്രഹശക്തിഭ്യഃ ഇത്യാദി. ഈശദിക്‌സ്ഥിതാഭ്യഃ പിശാചഗ്രഹശക്തിഭ്യഃ ഇത്യാദി. ഉപരിദിക്‌സ്ഥിതാഭ്യോ ബ്രഹ്മഗ്രഹശക്തിഭ്യ ഇത്യാദി. അധഃസ്ഥിതാഭ്യോ നാഗഗ്രഹശക്തിഭ്യ ഇത്യാദി. ഇങ്ങനെ സ്വർഗ്ഗാദി പത്തിലും കൂട്ടി ബലിചെയ്‌വൂ. ഈ സ്വർഗ്ഗാദികൂടാതെയും പ്രാചീനഗ്രന്ഥങ്ങളിൽ കാണുന്നു.

അനന്തരം ദിക്പാലകന്മാരുടെ ധ്യാനം പറയുന്നു —

"മഹാശക്തോ വിധാതാ ച വജ്രപാണിഃ ക്രതുഃ പ്രഭുഃ
ദക്ഷഃ ശതക്രതുർമൂർത്തിരപ്രമേയശ്ച വീര്യവാൻ.
നിത്യോ വിദ്യുത്പ്രകാശശ്ച ശൂലഹസ്തസ്ത്രിനേത്രവാൻ
സ്വാംഗദീപ്തസ്സുരാധീശഃ സൃഷ്ടികൃദ്ദീപ്തവിക്രമഃ.
മാന്ധാതാ സൃഷ്ടികൃദ്വീര്യോ നിത്യയോഗഃ പ്രതാപവാൻ
ഏതേ വിംശതികോടീനാം പ്രാക്‌സ്ഥിതാനാം നമോ നമഃ"

ഇങ്ങനെ കിഴക്ക്.

"അഗ്നിരഗ്നിസമാനശ്ച ശുചാഗ്നി വിശപാദ്ഗവ്യയഃ
ഹുതാശീ മൂർത്തിമാൻ വ്യാപീ കപിലോ രക്തലോചനഃ.
ഉഗ്രോ രക്തവപുർധൂമ്രസ്സപ്താർച്ചിർവിശ്വതോമുഖീ
ഹുതഭുക് സത്യവാൻ ഭോഗീ ഭസ്മഭൂഷണോ മരുത്സഖഃ.
യോഗപ്രിയഃ സദാകാംക്ഷീ ദാരുജഃ സ്വധനോ ജടീ
ഇത്യേതേ കോടിഗുണിതാ അഗ്നിരൂപാ നമോ നമഃ."

ഇത് അഗ്നികോണിൽ.

"യമോ വൈവസ്വതോ ധാതാ ശത്രുഘാതഃ പ്രജാന്തകഃ
മൃത്യുഃ പ്രേതാധിപോ ധർമ്മഃ കൃഷ്ണഃ കൃഷ്ണാക്ഷ ഏവ ച.
നിത്യയോഗീ സ്വരാട് ക്ഷേമീ ആത്മധർമ്മീ സദാന്തകഃ
മായാത്മാ പീ ജയാകാംക്ഷീ സത്യാസത്യപ്രിയസ്സ്വരാട്.
ഇത്യേതേ കോടിഗുണിതാ യമരൂപാ നമോ നമഃ."

ഇത് തെക്ക്.

"രക്ഷോഽസുരഃ പിശാചശ്ച നിരൃതിർവീര ഏവ ച
തീക്ഷ്ണനേത്രക്ഷുരപ്രേതീ യജ്ഞഹർത്താ വിനായകഃ.

അർജ്ജുനോ ലാംഗലോ മന്ദ്യരംഗാരഃ ശിവഭൂഷണഃ
ജമൃതോ മൃത്തികൃദപാംഗീ മന്ത്രീശസ്ത്രീപുരാന്തകഃ.
ഗണാധിപാഃ ശിവസ്യൈതേ ഉൗർദ്ധ്വപാശ്രുപാ നമോ നമഃ."

ഇത് മുകളിലുദ്ദേശിച്ച് ഈശകോണിൽ.

"ബുധഃ പ്രമത്തഃ ശൂലഃ കാലരൂപോഗ്രദംഷ്ട്രവാൻ
ദീർഘബാഹുഃ പ്രകാശശ്ച ഭർത്താ ഹർത്താ വിചക്ഷണഃ.
കാലാഗ്നി ഭൈരവോ ഘോരോ നരകഃ ശർവ്വ ഏവ ച
നാഗശ്ചൈവാഥ ഘോരശ്ച കിംബൂതർദനജഃ ക്ഷമീ.
ഇത്യേതേ കോടിഗുണിതാഃ പാതാളാസ്ഥേ നമോ നമഃ."

ഇത് താഴത്തെ ഉദ്ദേശിച്ച് നിരൃതികോണിൽ. ഇങ്ങനെ മഹാകാളാദിവിംശത് ഭൂതഗണസ്ഥാനത്തു തൂകാനുള്ളതു്.

വിഷ്ണുവിങ്കലും പഞ്ചാശത് ഭൂതഗണമന്ത്രത്തിൻെറ സ്ഥാനത്തു് മഹാകാളാദികളെപ്പോലെ അവരുടെ നാമങ്ങളോടു കൂടീട്ടുള്ളതു്. മന്ത്രത്തെ "വിധാന"ത്തിൽ പറഞ്ഞിരിക്കകൊണ്ടു് അവറ്റെ കൂടെ എഴുതുന്നു.

"ഉൽകടഃ പ്രകടശ്ചൈവ ഉന്മുഖോ വിമുഖസ്തഥാ
അശനിഗ്രീവോശനിവദന അശനിജിഹ്വസ്തഥൈവ ച.
ഹസ്തിവക്ത്രോ മുകുന്ദശ്ച ഹസ്തിപാദസ്തഥൈവ ച
ഏകശവോ വാമനശ്ചൈവ നരോ നരക ഏവ ച.
മന്ദരോ മന്ദദൃഷ്ടിശ്ച കന്ദുകഃ കട്ടമോചനഃ
പടഹാക്ഷോ വിശാലാക്ഷഃ ക്ഷാമകഃ ക്ഷമകസ്തഥാ.
പാണ്ഡരഃ പാണ്ഡുപൃഷ്ഠശ്ച ദുർദ്ദിനഃ സുദിനസ്തഥാ
വാമദേവോ മഹാദേവോ മഹാനീ മധുസൂദനഃ.
കാലകഃ കലനശ്ചൈവ ഭാവനോ ഭഗവാനപി
ഭാനുമാൻ ഭാഗധേയശ്ച ഭാസ്കരോ ഭാസുരസ്തഥാ.
വിശ്വസേനോ വിസേനശ്ച വിഷ്വക്സേനോ വിഭീഷണഃ
വിസ്തരോ വിസാരശ്ചൈവ വിഭണ്ഡീ ഭണ്ഡ ഏവ ച.
ക്രമകഃ കാമകശ്ചൈവ കാമദ്രുത് കാമനാശനഃ
പഞ്ചാശച്ച ഗണാ ഹ്യേതേ പൂർവ്വം ദിശമുപാശ്രിതാഃ.
ഏതേ പാരിഷദാഃ പ്രോക്താഃ കൃഷ്ണസ്യ വശാനുഗാഃ.
ഐന്ദ്ര്യാം ദിശി പഞ്ചാശദ്ഭൂതഗണേഭ്യോ നമഃ."

ഇത്രയും കിഴക്കേ ദിക്കിലേക്ക്.

"ആഗ്നേയോ നിധനശ്ചൈവ അഗ്നിജിഹ്വോ ഹുതാശനഃ
അഗ്നിരൂപോഽഗ്നികേശശ്ച അഗ്നിവർണ്ണോഽഗ്നിരേവ ച
അഗ്നിവക്ത്രോ മഹാവക്ത്രോ മഹാസേനോ മഹോദരഃ
കരാളഃ കാളജിഹ്വശ്ച കാകവക്ത്രോ വിവക്ത്രകഃ.
മധുമ്മണ്ഡൂകവക്ത്രശ്ച ഭേകോ ഭേകകസ്തഥാ
ശാവ്രഃ ശമകശ്ചൈവ ശംകുന്തകേശ്രവാസ്തഥാ.
മാരീചോ ദ്രോണമാരീചോ മഹിഷോ മാഹിഷസ്തഥാ
കുംഭനാസോ വിനാസശ്ച കുംഭകർണ്ണോഽഥ കുംഭകഃ.
വിസാരീ വിക്രമീ ചൈവ മസ്കരീ മസ്കരസ്തഥാ
സൂകരഃ സൂകരാസ്യശ്ച ശശഃ ശശമുഖസ്തഥാ.
സിംഹസ്സിംഹമുഖശ്ചൈവ നരസിംഹോ ഭല്ലസ്തഥാ
കാലട്ടത് കാലസൂത്രീ ച സൂത്രട്ടൽ സൂത്ര ഏവ ച.
വിനാളോ നാളകർണ്ണശ്ച ആഗ്നേയീം ദിശമാശ്രിതാഃ
കുമുദാക്ഷഗണോ ഹ്യേതേ ആഗ്നേയഗ്രഹസംയുതാഃ
ആഗ്നേയ്യാം ദിശി പഞ്ചാശദ് ഭൂതഗണേഭ്യോ നമഃ."

ഇങ്ങനെ അഗ്നികോണിലേക്ക്.

"യമോ ധർമ്മധരോ ധാർമ്മാ ധർമ്മാംഗോ ധനർദ്ധരഃ
മൃത്യുഃ കാലായിപഃ കാലഃ കൃഷ്ണഃ കൃഷ്ണാക്ഷ ഏവ ച.
നിത്യയോഗീ സ്വഹസ്ത്ക്ഷേമീ ആത്മയോഗീ സദാന്തകഃ
വിനയഃ പ്രശ്രയശ്ചൈവ നിശ്രയോ നിപുണോഽലസഃ.
കണാപഃ കണിബാഹുശ്ച കബോജഃ പ്രാംശുർവിമർദ്ദനഃ
നിഷ്കോശോ നിരാക്രോശോ നിർമ്മലോ നിവഹോ വഹഃ.
ആഹോ ഉതാഹോ ഹാഹാശ്ച ഹൂഹൂഗ്ഗണ ഏവ ച
ഭല്ലൂകഃ കാപിലശ്ചൈവ ധൂമ്രകഃ കട്ടകോ വിടഃ
ശംഖീ ചക്രീ ച ദണ്ഡീ ച ശാർങ്ഗീ ശാർങ്ഗധരസ്തഥാ
വാസുദേവോ വിശ്രേയോ കേതുമാൻ കേതുകഃ ക്ഷമീ.
ഗണാഃ പഞ്ചാശദേതേ തു ദക്ഷിണാം ദിശമാശ്രിതാഃ
പുണ്ഡരീകാനുഗാ ഹ്യേതേ ഗന്ധർവ്വഗ്രഹസംയുതാഃ.
യാമ്യായാം ദിശി പഞ്ചാശദ് ഭൂതഗണേഭ്യോ നമഃ."

ഇങ്ങനെ തെക്കേ ദിക്കിലേക്ക്.

"നിരൃതിഃ പ്രകൃതിശ്ചൈവ സുകൃതിർവികൃതിസ്തഥാ
ദാരുണോ ഭേദകശ്ചൈവ രാക്ഷസോ രക്ഷകസ്തഥാ.

മാസഭോ മാസപശ്ചൈവ നിഷ്ഠുരഃ ഖരഭാഷണഃ
പ്രലംബോ ലംബകശ്ചൈവ പ്രാണദഃ പ്രാണവസ്തഥാ.
വീരസേനോ ഗദശ്ചൈവ വിഭാഷീ ച വിഭാഷണഃ
രക്താക്ഷോ ലോഹിതാക്ഷശ്ച രക്തജിഹ്വോ വിജിഹ്വകഃ.
വിദ്യുത്കേശോ വിശാലാക്ഷോ വിക്ഷരോ വിരഹസ്തഥാ
അക്ഷരഃ പ്രക്ഷരശ്ചൈവ കാമരൂപീ വിരൂപണഃ.
സർവ്വഗഃ സർവ്വവിദ് ഗൌരസ്സംഭവഃ പ്രഭവസ്തഥാ
വൈകർത്തനോ വികർത്താ ച വാരുണോ വസുരേവ ച.
വിമർദ്ദോ മർദ്ദനശ്ചൈവ കപർദ്ദീ വൃഷ ഏവ ച
നന്ദകീ പൃഷദശ്ചൈവ കീനാശോ വരുണോ/രുണഃ.
ഗണാ ഏതേ തു പഞ്ചാശന്നൈരൃതീം ദിശമാശ്രിതാഃ
യക്ഷഗ്രഹൈസ്തു സംയുക്താ വാമനസ്യാനുഗാ ഇമേ.
നൈരൃത്യാം ദിശി പഞ്ചാശദ് ഭൂതഗണേഭ്യോ നമഃ."

ഇതു് നിരൃതികോണിലേക്ക്.

വാരുണോ വരുണശ്ചൈവ പാശീ പാശധരോ നൃതഃ
ക്ഷേപണഃ ക്ഷോഭണശ്ചൈവ നാദഃ പർവ്വതോ രവിഃ.
സുനാമാ നമനോ ഹംസോ വൈകുണ്ഠഃ പരമഃ പരഃ
ഹനുമാൻ വസുമാൻ ഭദ്രോ വിരൂപഃ പ്രഭവസ്തഥാ.
മഹാകർണ്ണോ വികർണ്ണശ്ച ശശക ശലകഃ കപിഃ
നരദോ നാരകശ്ചൈവ കർണ്ണീ കർണ്ണരഥോ/ംശുമാൻ.
ചക്രട്ടസ്തുംബട്ടപുഞ്ജീ വജ്രനാഗോ വിനാശകഃ
ക്ഷരഃ ക്ഷരപശ്ചൈവ ക്ഷേമിണഃ ക്ഷമണഃ സുഹൃത്.
ദുർഗന്ധഃ പൂതിഗന്ധശ്ച താർക്ഷ്യോ ഗരുഡ ഏവ ച
വിരോധോ രോധകോ രോധഃ കങ്കണീ ച ഗണാസ്ത്വമീ.
പശ്ചിമാം ദിശമാശ്രിത്യ തിഷ്ഠന്തി വിവിധായുധാഃ
ശങ്കുകർണ്ണവശാഹ്യേതേ പിതൃഗ്രഹഗണാന്വിതാഃ.
വാരുണ്യാം ദിശി പഞ്ചാശത് ഭൂതഗണേഭ്യോ നമഃ."

ഇതു് പടിഞ്ഞാറെ ദിക്കിലേക്ക്.

"മരുന്മാരുതഗന്ധർവ്വാശായുർവ്വായുസ്തഥാനിലഃ
ഗുളകോ വർത്തകഃ കങ്കോ മാർഗ്ഗണഃ പ്രഗണോ ബലഃ.
ബലോ ബലനിധിർവ്വീരോ വിരോധോ രോധകോ/ധമഃ
നവധസ്സുവധശ്ചൈവ സംഗമോ ധീരകസ്തഥാ.

മലീ മലനിധിർധന്യസ്തഃ സമസ്തഃ സഹസോ വസുഃ
കുകരഃ കടകശ്ചൈവ ഗന്ധോ ഗന്ധവഹഃ പടുഃ
സിക്താകഃ സിക്തരോഗീ ച സേവകഃ സേവനഃ സവഃ.
ഔഷധോ ഭേഷജശ്ചൈവ രോഗീ രോഗധരസ്തഥാ.
കരണഃ കാരണഃ കർത്താ ദ്വാരചാരീ ബലോ/ബലഃ
ഗണാ പഞ്ചാശദേതേ തു വായവ്യാം ദിശമാശ്രിതാഃ
സർവ്വനേത്രാനുഗാ നിത്യം നാഗഗ്രഹസമന്വിതാഃ
വായവ്യാം ദിശി പഞ്ചാശദ്ഭൂതഗണേഭ്യോ നമഃ."

ഇതു് വായുകോണിലേക്കുള്ളതു്.

സോമഃ സോമലകസ്സാമ സാമവിത് സാമനാശനഃ
സുധാ സുധാതാ ധാതാ ച സുരാഷ്ട്രഃ കാഷ്ഠകഃ കലിഃ.
കാലവാൻ കാലചക്രശ്ച കാളകൂടവിഷോജ്ജ്വലഃ
അമൃതോ/മൃതനാഭശ്ച കേയൂരീ കേവലീ ബലീ.
വിഷ്ണുഃ കൃഷ്ണഃ പിംശംഗി ച രേഖാലേഖഃ പികഃ ശുകഃ
ഉലൂകഃ ശകടശ്ചൈവ ശ്യേനഃ ശ്യേനമുഖസ്തഥാ.
മാർജ്ജാരോ വല്ഗുവല്ഗാ ച ഗുപ്തഃ കണവകഃ കണഃ
ശേഷോ വിശേഷ ഉച്ഛേഷാ കർദ്ദമഃ പൂതിവിഗ്രഹഃ.
സാംബഃ സാവത്സരശ്ചൈവ വേഗീ വേഗധരോ മരുത്
ഗണാഃ പഞ്ചാശദേതേ തു സോമസ്യ ദിശമാശ്രിതാഃ.
സുമുഖസ്യ വശാ ഹ്യേതേ രാക്ഷസഗ്രഹസംയുതാഃ
സൌമ്യായാം ദിശി പഞ്ചാശദ്ഭൂതഗണേഭ്യോ നമഃ"

ഇതു വടക്കേ ദിക്കിലേക്കുള്ളതു്.

"ഈശാന ഈശരോ വ്യാപീ വ്യസനോ വിസനോ വസുഃ
ഹരോ വാരോ വിരോപാശീ ശകുനീ ശകുനോ വടഃ.
വൃക്ഷഃ കക്ഷഃ ക്ഷമഃ ശാന്തിർമ്മാരോ മാരീ കവിർജ്ജവിഃ
ബ്രഹ്മജ്ഞോ ബ്രഹ്മവിദ് ബ്രഹ്മീ ബ്രഹ്മഹാ ബ്രഹ്മസാധനഃ.
വേദീ വേദവിദഭ്യഷ്ടശ്ശങ്കരഃ ശാങ്കരസ്തഥാ
ധീമാൻ ധീദൃഷ്ടിരിഷ്ടാത്മാ ദൃഷ്ടാത്മാ ദൃഷ്ടകർമ്മകൃത്.
വിനതോ വികചോ വാദീ വേനോ ദ്വിപക ഏവ ച
സർവ്വഗഃ സർവ്വഭൂതസ്ഥഃ സർവ്വഭാഗഃ സനാതനഃ.

ഗോവിന്ദോ ഗോപതിർഗോപ്താ ഐശാനീം ദിശമാശ്രിതാഃ
സുപ്രതിഷ്ഠവശാ ഹ്യേതേ പിശാചഗ്രഹസംയുതാഃ.
ഐശാന്യാം ദിശി പഞ്ചാശദ്ഭൂതഗണേഭ്യോ നമഃ."

ഇതു ഈശകോണിലേക്ക്. ഇങ്ങനെ വിഷ്ണുവിങ്കലേ പഞ്ചാശദ്ഭൂതഗണങ്ങളുടെ സ്ഥാനത്തു തൂകുവാനുവാനുള്ളതു്.

ശങ്കരനാരായണങ്കൽ ശിവന്റെ മഹാകാളാദിയും വിഷ്ണുവിങ്കലേ ഉൽകടാദിയും കൂടിച്ചൊല്ലി.

"സപ്തതിസ്തു ഗണാഃ പ്രാച്യാം ഹരനാരായണസ്യ ച
പ്രാച്യാം ദിശി സപ്തതിഭൂതഗണേഭ്യോ നമഃ."

ഇങ്ങനെ എല്ലാടവും ഊഹിച്ചു മന്ത്രങ്ങളെച്ചൊല്ലൂ. സുബ്രഹ്മണ്യങ്കൽ—

"ഇന്ദ്ര ഐന്ദ്രോഽഥ കമുദഃ കന്ദരശ്ചാഥ ഡംബരഃ
ആഡംബരശ്ച സ്കന്ദസ്യ പൂർവസ്യാം ദിശി യേ ഗണാഃ."

പൂർവസ്യാം ദിശി ഷട്കോടിഭൂതഗണേഭ്യോ നമഃ. ആഗ്നേയ്യാം ദിശി യേ ഗണാഃ ഇത്യാദി കൂട്ടിക്കൊള്ളൂ. ഗണപതിയിങ്കൽ

"വജ്രദന്തപാരിഷദേഭ്യഃ കോടിഗണേഭ്യോ നമഃ" ഇത്യാദി തത്ധ്വജദേവതകൾതന്നെ. ശാസ്താവിങ്കൽ "ഗോപ്തൃപാരിഷദേഭ്യഃ കോടിഗണേഭ്യോ നമഃ" ഇത്യാദി. ഇങ്ങനെ രണ്ടാമത്തേ പ്രദക്ഷിണത്തിങ്കലേ മന്ത്രങ്ങൾ.

സുബ്രഹ്മണ്യങ്കൽ മൂന്നാമത്തേ പ്രദക്ഷിണത്തിന്നു "യേ താഃ സ്കന്ദസേനസ്യ" ഇത്യാദി മന്ത്രം കൊണ്ടു എട്ടുദിക്കിലും തൂകൂ.

നാലാമത്തേ പ്രദക്ഷിണത്തിന്നു "ബലിഗ്രഹേഭ്യോ ഭൂതേഭ്യഃ സ്കന്ദപാരിഷദേഭ്യോ നമോ നമഃ" ഈ മന്ത്രംകൊണ്ടു് എട്ടുദിക്കിലും തൂകി, വല്യബലിക്കല്ലിങ്കൽ തൂകൂ.

ശാസ്താവിങ്കൽ മൂന്നാമത്തേ പ്രദക്ഷിണത്തിന്നു "ചാംബാദീനാം ഗണാസ്സർവേ" എന്ന മന്ത്രംകൊണ്ടു് എട്ടുദിക്കുകളിലും തൂകൂ. നാലാമത്തേ പ്രദക്ഷിണത്തിന്നു "നമോഽസ്തു ഭീമരൂപേഭ്യോ

ഭീമവക്ത്രേഭ്യോ വിവിധാകൃതിഭ്യോ വരദേഭ്യശ്ച വോ നമോനമഃ.''
അഞ്ചാമത്തെ പ്രദക്ഷിണത്തിന്ന നാലു ദിക്കുകളിലും തൂകുവാൻ
''പ്രാഗ്ഗണേഭ്യോബഹുരൂപേഭ്യോ വിശ്വരൂപേഭ്യഃസദ്ഭ്യോ/സദ്ഭ്യഃ
സദസദ്ഭ്യഃ സർവ്വഗണേഭ്യോ നമോ നമഃ സ്വാഹാ.''

ഏഷ പ്രാഗ്ഗണമന്ത്രോ/ത്ര പ്രാക്സ്ഥാനേ ദക്ഷിണേതി ച
പശ്ചിമേത്യുത്തരേത്യർണ്ണം യോജയേദ് ദക്ഷിണാദിഷു. വൃ ൫

ഏഷഃ പ്രാഗ്ഗണമന്ത്രഃ – കിഴക്കുദിക്കിൽ ഇങ്ങനെ പ്രാഗ്ഗണ മന്ത്രം ഭവിക്കും. ദക്ഷിണാദിഷു പ്രാക്സ്ഥാനേ – തെക്കുതുടങ്ങിയുള്ള ദിക്കുകളിൽ പ്രാക് എന്നുള്ള പദത്തുങ്കൽ, ദക്ഷിണേതി പശ്ചിമേതി ഉത്തരേതി ച അർണ്ണം യോജ്യം – ദക്ഷിണഗണേഭ്യഃ ഇത്യാദി ആയിട്ടു തെക്കും പശ്ചിമഗണേഭ്യഃ ഇത്യാദി പടിഞ്ഞാറും ഉത്തരഗണേഭ്യഃ ഇത്യാദി വടക്കും കൂട്ടിക്കൊള്ളണം.

ആറാമത്തെ പ്രദക്ഷിണത്തിന്ന് സർവ്വേഭ്യഃ പിംഗലേഭ്യോ മഹാശനേഭ്യോ ഘോരരൂപേഭ്യോ മൃഗയുഭ്യോ വിനായകേഭ്യോ മൂകേഭ്യോ ബധിരേഭ്യോ/ന്ധേഭ്യോ ജളേഭ്യഃ സ്ഥൂലേഭ്യഃ കൃശേഭ്യോ ദീർഘേഭ്യോ ഹ്രസ്വേഭ്യോ നപുംസകേഭ്യഃ സ്ത്രീഭ്യഃ സദ്ഭ്യോ/സദ്ഭ്യഃ സദസദ്ഭ്യഃ സർവഗണേഭ്യോ നമോ നമഃ സ്വാഹാ. ഈ മന്ത്രംകൊണ്ടു എട്ടു ദിക്കുകളിലും തൂകി വല്യബലിക്കല്ലിങ്കൽ തൂകു.

ഗണപതിയിങ്കൽ;

''ഉത്സവാത്ഥം ഗതാ യേ ച യാശ്ച വിഘ്നപ്രഹർഷണാഃ;''

''ഓന്നമോ വിഘ്നപാർഷദേഭ്യോ നമോ നമഃ വിഘ്നപാർഷദേഭ്യോ നമോ നമഃ സ്വാഹാ''ഈ മന്ത്രം കൊണ്ടു എട്ടു ദിക്കിലും തൂകി വല്യബലിക്കല്ലിങ്കൽ തൂകു.

സ്വനാമമന്ത്രഗായത്ത്രീ തത്തന്മൂർത്ത്യാദിമന്ത്രകൈഃ
സാസംഖ്യദേവതാമൂലൈർബലിപീഠേ ബലിം ഹരേത. വൃ ൬

ബലിപീഠേ സ്വനാമമന്ത്രഗായത്ത്രീതത്തന്മൂർത്ത്യാദിമന്ത്രകൈഃ – വല്യബലിക്കല്ലിങ്കൽ തന്റെ നാമമന്ത്രങ്ങളെക്കൊണ്ടും ഗായത്ത്രികൊണ്ടും മൂർത്തിമന്ത്രംകൊണ്ടും, സാസംഖ്യദേവതാമൂലൈഃ ബലിം ഹരേത് – ''അസംഖ്യാതാ ഗണാ'' ഇത്യാദികൊണ്ടും ''ദേവതാഭ്യഃ പിതൃഭ്യഃ''ഇത്യാദികൊണ്ടും മൂലംകൊണ്ടും ബലിയെ ചെയ്വൂ.

വിഷ്ണുവിങ്കൽ "ബലായ നമഃ ഹരിസേനായ നമഃ" എന്നു നാമമന്ത്രം. "ഹരിസേനായ വിദ്മഹേ മഹാബലായ ധീമഹേ തന്നസ്സാന്തഃപ്രചോദയാത ഇതു ഗായത്ത്രിമന്ത്രം. "അഷ്ടമൂർത്തി പാർഷദേഭ്യഃ സദഭ്യോഽസദ്ഭ്യഃ സദസദഭ്യഃ സർവഗണേഭ്യോ നമോ നമഃ സ്വാഹാ" ഇതു മൂർത്തിമന്ത്രം.

"അസംഖ്യാതാ ഗണാസ്സർവേ കോടികോടിഗണാധിപാഃ
ഭവന്തു സഹിതാഃ സർവേ തേഭ്യസ്താഭ്യോ നമോ നമഃ."

ഇതു് അസംഖ്യാതാ ഇത്യാദി.

"ദേവതാഭ്യഃ പിതൃഭ്യോഽഥ ഭൂതേഭ്യഃ സഹ ജംഗമൈഃ
ഏതത്സ്ഥാനനിവാസിഭ്യഃ പ്രയച്ഛാമി ബലിം നമഃ.

ഇതു ദേവതാഭ്യ ഇത്യാദിമന്ത്രം. പിന്നെ മൂലവും പൂജിച്ചു തൂകി ജലാപ്ലുതബലിയും ചെയ്‌വൂ.

ശിവങ്കൽ "മഹാബലായ നമഃ, ഈശാനായ നമഃ,ഹരസേനായ നമഃ"ഇതു നാമമന്ത്രങ്ങൾ. "ഹരസേനായ വിദ്മഹേ മഹാബലായ ധീമഹേ തന്നഃ ശക്തിഃ പ്രചോദയാത്" ഗായത്രീമന്ത്രം. ദശമൂർത്തിപാർഷദേഭ്യഃ ഇത്യാദിയും അസംഖ്യാതാ ഇത്യാദിയും ദേവതാഭ്യഃ ഇത്യാദിയും മൂലവും ജലാപ്ലുതബലിയും പൂജിച്ചു തൂകൂ.

മററുള്ള ദേവന്മാരിൽ നാമമന്ത്രങ്ങൾ തതന്മന്ത്രം തന്നെ; ഗായത്ത്രിയുമില്ല. പത്തുമന്ത്രമുള്ളേടത്തു ദശമൂർത്തിപാർഷദേഭ്യഃ എന്നു വേണം. ദുർഗ്ഗയ്ക്കു് അഷ്ടമൂർത്തിപാർഷദേഭ്യഃ എന്നുതന്നെ. അസംഖ്യാതാ ഇത്യാദി എല്ലാടവും സമം.

പിന്നെ മന്ത്രത്രയാവരണത്തിങ്കൽ "യേ സമസ്തം ജഗദ്വ്യാപ്യ" ഇത്യാദി തൂകിയാൽ ഓം നമോ ഭൂതേഭ്യോ ഭൂതകൃദഭ്യ ഇത്യാദി തൂകൂ. മൂന്നാമതു്—

"ഗൃഹ്ണന്തു ബലിമേതത്തു ബാഹ്യസ്ഥാ വിഹഗാനനാഃ
യേ ക്രൂരാ യേഽല്പസത്ത്വാശ്ച ഭൂതപ്രേതപിശാചകാഃ
വേതാളാശ്ചൈവ മാതംഗാ ഹീനാംഗനാശ്ച യേ ഗണാഃ
സർവേഷാം ചൈവ തേഷാം ച ഹരാമി ബലിമുത്തമം.
സർവേഭ്യ ഏവ തേഭ്യശ്ച സഗണേഭ്യോ നമോ നമഃ."

ദേവഗ്രഹാദിബലിയും ദിക്ബലിയും ശീഘ്രബലിയും തൂകി ക്ഷേത്രപാലങ്കൽ തൂവി നേദിപ്പൂ.

പ്രോക്തക്രമേണ സകലം ബലിപീഠവർജ്ജം
ക്ഷേത്രാധിപാലബലികർമ്മയുതം വിധായ
സ്വാവാരവീതമഭിപൂജ്യ ച പീഠമദ്ധ്യേ
പീഠാധിപം വിധിവദത്ര സമാപയേദ്വാ. വൃ ൧

പ്രോക്തക്രമേണ ബലിപീഠവർജ്ജം ക്ഷേത്രാധിപാലബലികർമ്മയുതം വിധായ – ഈ പറഞ്ഞ ക്രമംപോലെ ബലിയേ തൂകുന്നേടത്തു വല്യബലിക്കല്ലിങ്കലേ ബലി ചെയ്യാതെ പിറ്റെ ബലികൾ ഒക്കെയും ക്ഷേത്രപാലബലിയും ചെയ്തു്, പീഠമദ്ധ്യേ സ്വാവാരവീതം പീഠാധിപം വിധിവദ് അഭിപൂജ്യ അത്ര സമാപയേദ വാ – വല്യബലിക്കല്ലിങ്കൽ താഴത്തേ ബലികളും മുകളിലേ ബലികളും വിധിക്കു തക്കവണ്ണം ചെയ്തു് അവിടെ ബലി സമാപിക്കിലുമാം.

ബലിം വിധായേതി പരീത്യ സന്നതഃ
സ്വാചമ്യ ഗർഭാലയമഭ്യുപേത്യ
ആയോജ്യ ദേവം ബലിബിംബസംസ്ഥിതം
സ്വമൂലബിംബേ തമഥ ക്ഷമാപയേത്. വൃ വൃ

ബലിം വിധായ – ഈ പറഞ്ഞപ്രകാരം ഉത്സവബലിയെ തൂകിക്കഴിഞ്ഞാൽ, പരീത്യ സന്നതഃ – ദേവനെ പ്രദക്ഷിണംവെച്ചു മണ്ഡപത്തിൽ നമസ്കരിച്ചു, സ്വാചമ്യ ഗർഭാലയം അഭ്യുപേത്യ – കാലുംകഴകി ആചമിച്ചു ഗർഭഗൃഹത്തുങ്കൽ ചെന്നി, ബലിബിംബസംസ്ഥിതം ദേവം സ്വമൂലബിംബേ ആയോജ്യ – ബലിബിംബത്തുങ്കൽ ആവാഹിച്ചു് ഇരിക്കുന്ന ദേവനെ ശംഖമുദ്രകൊണ്ടു ആവാഹിച്ചു മൂലബിംബത്തുങ്കൽ യോജിപ്പിച്ചു് തത്വന്യാസാദിചെയ്തു് തിരുമധുരത്തേ നിവേദിച്ചു്, അഥ തം ക്ഷമാപയേത് – ദേവനോടു ക്ഷമസ്വ എന്നു പ്രാർത്ഥിപ്പൂ.

ഇത്യുത്സവം ത്രിഷവണാർച്ചിതദേവദേവ–
ഭൂദേവദേവപരിഷത്പ്രകരാഭിരാമം
ആതോദ്യവാദ്യബഹുലോജ്ജ്വലദീപദീപ്രം
കുർവ്വീത സർവ്വദിവസേഷു സുഭാവിതാത്മാ. വൃ ൻ

സുഭാവിതാത്മാ ഗുരുഃ—ഏററവും താൽപര്യത്തോടുകൂടിയിരിക്കുന്ന ആചാര്യൻ, സർവ്വദിവസേഷു - കൊടിയേററു തുടങ്ങി ആറാട്ടു കഴിയുവോളമുള്ള ദിവസങ്ങളിൽ നിത്യവും, ഇതി ത്രിഷവണാർച്ചിത ദേവദേവഭൂതദേവദേവപാരിഷത് പ്രകരാഭിരാമം - ത്രികാലത്തുങ്കലും വിധിച്ചിരിക്കുന്ന സവനപൂജാദികളെക്കൊണ്ടു ദേവനേയും അപ്രകാരം മൃഷ്ടാന്നഭോജനാദികളെക്കൊണ്ടു ബ്രാഹ്മണരേയും ശ്രീഭൂതബല്യാദികളെക്കൊണ്ടും ദേവൻെറ പരിവാരദേവഗണങ്ങളേയും പൂജിച്ച് ഏററവും മനോഹരമായിട്ടും, ആതോദ്യവാദ്യബഹുലോജ്ജ്വലദീപദീപ്രം - വീണാവാദനസംഗീതാദികളെക്കൊണ്ടും വല്യഘോഷങ്ങളെക്കൊണ്ടും ബാഹ്യദീപങ്ങളെക്കൊണ്ടും അലങ്കാരമായിട്ടും, ഉത്സവം കുർവീത - ഉത്സവത്തെ ഘോഷിക്കണം.

തീർത്ഥസ്നാനദിനാധരേഭ്യുരഭിസായം സോഽയമാചാര്യകോ
ഗ്രാമേ ചൈത്യചതുഷ്പഥാദിഷു ബലിം കുര്യാത് പരീത്യാഖിലേ
ഗ്രാമാന്തേ മൃഗയാപ്രചാരവിധൃതിം കൃത്വാ സുയോധൈഃ സമം
പ്രത്യാവൃത്യ തതഃ സ്വകൌതുകഗതം മൂലേ സമായോജയേത്.

[൫൦

തീർത്ഥസ്നാനദിനാധരേഭ്യുഃ അഭിസായം - ആറാട്ടുദിവസത്തുങ്കൽനിന്നു തലേനാൾ രാത്രിയിൽ, സഃ അയം ആചാര്യകഃ - ശ്രീഭൂതബലി കഴിച്ച് ആചാര്യൻ, ഗ്രാമേ അഖിലേ ചൈത്യചതുഷ്പഥാദിഷു ബലിം കുർവൻ പരീത്യ - ആ ഗ്രാമത്തിൽ എല്ലാടവും ആലിൻതറ നാലുവഴിക്കൂട്ടുന്നേടം അന്യദേവതാസ്ഥാനം ഇത്യാദി സ്ഥലങ്ങളിൽ ബലിയെ ചെയ്തുകൊണ്ടു് പ്രദക്ഷിണമായി ദേവനെയുമെഴുന്നള്ളിക്കുമ്പോൾ, ഗ്രാമാന്തേ സുയോധൈഃ സമം മൃഗയാപ്രചാരവിധൃതിം കൃത്വാ - ഗ്രാമാവസാനത്തുങ്കൽ വച്ചു ആയുധപാണികളെക്കൊണ്ടു് ശാസ്ത്രോക്തപ്രകാരം പ്രയോഗിച്ച് നായാട്ടുവിളികളേയും ചെയ്യിച്ചാൽ, തതഃ പ്രത്യാവൃത്യ - പിന്നെ തിരിച്ചു ക്ഷേത്രത്തിൽ വന്ന്, സ്വകൌതുകഗതം ദേവം മൂലേ സമായോജയേത് - ബലിബിംബഗതനായ ദേവനെ മൂലബിംബത്തുങ്കൽ യോജിപ്പിപ്പൂ.

മന്ത്രേണ ശാർങ്ഗിണി വിഷ്വക്പാരിഷദമാതൃർഗണാദികെഷു തദ്വ
[ശിവേ
സ്യാതാം ഗ്രാമബലൌ തു രുദ്രപദഭിന്നൌ വാ നമോഭൂതകഃ

ഗൃഹ്ണന്ത്വപീശഹരയോ നിസുംഭജിതി ഹൃദ്ഭൃതാദിഗൃഹ്ണ-
[ന്ത്വപണ്ടു

ഗൃഹ്ണന്ത്വാദ്യന്നവേ ഗുഹേ പ്രമഥനാഥേ പിംഗലാദ്യസ്തഥാ
[ ഫ

ശാർങ്ഗിണി ഗ്രാമബലൌ തു വിഷ്ണുപാരിഷദേഭ്യോർണ്ണാദികൌ – വിഷ്ണുവിങ്കൽ ഗ്രാമബലിയിങ്കലാകട്ടേ വിഷ്ണുപാർഷദേഭ്യഃ എന്നും മാതൃഭ്യസ്തദ്ഗണേഭ്യഃ എന്നും രണ്ടു മന്ത്രങ്ങൾ. ശിവേ തൌ രുദ്രപദഭിന്നൌ സ്യാതാം – ശിവങ്കൽ ഈ മന്ത്രങ്ങൾ രുദ്രപാർഷദേഭ്യഃ ഇത്യാദിയായിട്ടു ഭവിക്കും. നമോഭൂതേഭ്യഃ വാ – ഓം നമോ ഭൂതേഭ്യഃ ഇത്യാദിയുമാം. ഈശഹരൌ ഗൃഹ്ണന്തു – ശങ്കരനാരായണങ്കൽ "ഗൃഹ്ണന്തു ബലിമേതത്തു" ഇത്യാദികൊണ്ടും, നിസുംഭജിതി ഹൃദ്ഭൃതാദി ഗൃഹ്ണന്ത്വപണ്ടു – ദുർഗ്ഗയിങ്കൽ ഓം നമോ ഭൂതേഭ്യഃ ഇത്യാദിയും ഗൃഹ്ണന്തു ബലിം ഇത്യാദിയും രണ്ടു മന്ത്രങ്ങൾകൊണ്ടും, ഗുഹേ ഗൃഹ്ണന്ത്വാദ്യണവഃ – സുബ്രഹ്മണ്യങ്കൽ ഗൃഹ്ണന്തു ബലിമിത്യാദിയും ഗ്രാമപർവ്വതവനചാരിഭ്യഃ ഇത്യാദിയും നമോസ്തു സിദ്ധചാരിഭ്യ ഇത്യാദിയും ശൂന്യഗ്രാമനിവാസിഭ്യഃ ഇത്യാദിയും ഇങ്ങനെ നാലു മന്ത്രങ്ങൾ കൊണ്ടും, പ്രമഥനാഥേ പിംഗലാദ്യഃ – ശാസ്താവിങ്കൽ ഓം ഹ്രൂം നമഃ സർവ്വേഭ്യഃ പിംഗലേഭ്യഃ ഇത്യാദികൊണ്ടും ഗ്രാമബലിയെച്ചെയ്വൂ.

മന്ത്രങ്ങളെ പറയുന്നു—

"വിഷ്ണുപാരിഷദേഭ്യശ്ച പ്രമഥേഭ്യോ നമോ നമഃ.

മാതൃഭ്യസ്തദ്ഗണേഭ്യശ്ച സർവ്വേഭ്യോ വൈ നമോ നമഃ."

ഇവ രണ്ടും വിഷ്ണുവിങ്കലേ മന്ത്രങ്ങൾ. ശിവങ്കൽ ഇവ തന്നെ രുദ്രപാരിഷദേഭ്യഃ ഇത്യാദി.

"ഗൃഹ്ണന്തു ബലിമേതത്തു" എന്നും ആം. "ഗ്രാമപർവ്വതവനചാരിഭ്യോ നമോ നമഃ."

"നമോഽസ്തു സിദ്ധചാരിഭ്യശ്ചതുഷ്പഥഗതായ ച
ശൂന്യാഗാരനിവാസിഭ്യഃ സർവ്വേഭ്യോ വൈ നമോ നമഃ.
ശൂന്യഗ്രാമനിവാസിഭ്യോ വൃക്ഷഗുല്മഗതായ ച

ദേവാഗാരനിവാസിഭ്യഃ സർവേഭ്യോ വൈ നമോ നമഃ."

ഇവ നാലും സുബ്രഹ്മണ്യങ്കലേ മന്ത്രങ്ങൾ.

ബലിം ദത്വാ യഥാന്യായം ശേഷം ശുദ്ധേ തു ഭൂതലേ
നമഃ പാരിഷദേഭ്യശ്ചേത്യുക്ത്വാ തന്നിക്ഷിപേദ് ഗുഹേ.
[൯൨

ഗുഹേ യഥാന്യായം ബലിം ദത്വാ- സുബ്രഹ്മണ്യങ്കൽ ഈ നാലുമന്ത്രങ്ങളെക്കൊണ്ടും ബലിയെ തൂകി, ശേഷം തത് ശുദ്ധഭൂതലേ - ശേഷമുള്ള ഹവിസ്സിനെ ശുദ്ധമായിരിക്കുന്ന ഭൂതലത്തിൽ, നമഃ പാരിഷദേഭ്യഃ ഇതി ഉക്ത്വാ നിക്ഷിപേത് - "സർവപാരിഷദേഭ്യോ നമഃ" ഈ മന്ത്രം ചൊല്ലി ഇടപ്പൂ.

"ഓം ഹ്രൂം നമഃ സർവേഭ്യഃ പിംഗളേഭ്യോ ബഹുരൂപേഭ്യോ മഹാഗണേഭ്യോ ഘോരരൂപേഭ്യോ മൃഗമുഖേഭ്യോ വിനായകേഭ്യോ ബധിരേഭ്യോ/ന്ധേഭ്യോ ജഡേഭ്യഃ സ്ഥൂലേഭ്യഃ കൃശേഭ്യോ ദീർഘേഭ്യോ ഹ്രസ്വേഭ്യോ മുണ്ഡേഭ്യഃ സ്ത്രീഭ്യോ നപുംസകേഭ്യോ ബഹുരൂപേഭ്യഃ സദ്ഭ്യോ/സദ്ഭ്യഃ സദസദ്ഭ്യഃ സർവഗണേഭ്യോ നമോ നമഃ സ്വാഹാ." ഇതു ശാസ്താവിങ്കലേ മന്ത്രം.

അനന്തരം പള്ളിക്കുറുപ്പിന്റെ ക്രിയകളെ പറയുന്നു.—

അഥാപ്ലുതോ മംഗലപാലികാദിഭിഃ സ്വലംകൃതേ തത്ര നിഷദ്യ
[മണ്ഡപേ
സമർച്ചിതാത്മാ ശയനേ പ്രസാധിതേ യഥാപുരം പീഠമപി പ്രപൂ-
[ജയേത്. ൯൩

അഥ ആപ്ലുതഃ - ഗ്രാമബലി കഴിഞ്ഞാൽ ആചാര്യൻ കുളിച്ചു വന്ന്, മംഗലപാലികാദിഭിഃ സ്വലംകൃതേ തത്ര മണ്ഡപേ നിഷദ്യ - മുളപ്പാലികകളെക്കൊണ്ടും വിതാനാദികളെക്കൊണ്ടും അലംകരിച്ചിരിക്കുന്ന അഗ്രമണ്ഡപത്തിങ്കലിരുന്ന്, സമർച്ചിതാത്മാ - ദേഹശുദ്ധിശംഖപൂരണാത്മാരാധനകളെ ചെയ്ത്, പ്രസാധിതേ ശയനേ - വീഥീ സ്വസ്തികത്തു ശയ്യയെ വിരിച്ച്, യഥാപുരം പീഠം അപി പ്രപൂജയേത് - ധ്യാനാധിവാസത്തുങ്കൽ പറഞ്ഞ പോലെ പീഠം പൂജിച്ച് തത്തച്ഛക്തിബീജംകൊണ്ട് ആവാഹിച്ച് പൂജിപ്പൂ. ശയ്യയുടെ വടക്കേ ഭദ്രപീഠംവച്ച് പീഠത്തെയും പൂജിപ്പൂ.

ഗർഭാലയം പ്രാപ്യ സമിഷ്ടവിഷ്ടരേ
ദേവം സമാസ്ഥാപ്യ സമർച്ച്യ ചാർച്ചകഃ
പ്രസാദ്യ ദത്വാ വ്യജനാദ്യുപാഹൃതീഃ
കൃതാഞ്ജലിഃ പ്രാർത്ഥയതാമനേന തം. ൯൪

അർച്ചകഃ ഗർഭാലയം പ്രാപ്യ — പിന്നെ ആചാര്യൻ ഗർഭഗൃഹത്തിങ്കൽ ചെന്നു്, സമിഷ്ടവിഷ്ടരേ ദേവം സമാസ്ഥാപ്യ സമർച്ച്യ — പീഠം പൂജിച്ചു ദേവനേ ആവാഹിച്ചു സകളീകരിച്ചു പൂജിച്ചു് ത്രിമധുരം നിവേദിച്ചു്, പ്രസാദ്യ വ്യജനാദ്യുപാഹൃതീഃ ദത്വാ - പ്രസന്നപൂജയേ ചെയ്തു് പ്രസന്നാർഘ്യം കൊടുത്താൽ താലവൃന്താദി രാജോപഹാരങ്ങളേ സമർപ്പിച്ചു്, കൃതാഞ്ജലിഃ അനേന തം പ്രാർത്ഥയതാം — പൂജിച്ചു പുഷ്പാഞ്ജലിയേ ചെയ്തു തൊഴുതു നിന്നു് ഈ മന്ത്രംകൊണ്ടു ദേവനോടു പ്രാർത്ഥിപ്പൂ.

"തീർത്ഥയാത്രാ ത്വയാ ദേവ ശ്വഃ കർത്തവ്യാ സുരേശ്വര!
തത്ര പ്രതിസരാരംഭം ത്വമനുജ്ഞാതുമർഹസി."

ഇതു് പ്രാർത്ഥനാമന്ത്രം.

അശ്വത്ഥപത്രയുഗളൈർഘൃത സാഗ്രദൂർവാ
സിദ്ധാർത്ഥസംയുതഘൃതം പരിഗൃഹ്യ ദോർഭ്യാം
മന്ത്രൈഃ സുശോഭനസുഭദ്രസുമംഗലാർണ്ണ-
ഭിന്നൈർഭവത്വവസിതൈഃ ക്രമശോഽധിബിംബം. ൯൫

ആരോപയേത് കടിതടാവധി കന്ധരാന്തം
കാന്തം ച ദോർവിനിമയോഭയപാർശ്വയുക്ത്യാ
പ്രക്ഷാളയേത് കരയുഗം പൃഥഗത്ര തത്ത-
ദശ്വത്ഥപത്രകമപാസ്യ ച തസ്യ പൃഷ്ഠേ. ൯൬

ഈ രണ്ടു ശ്ലോകംകൊണ്ടു് ഘൃതാരോഹണത്തേ പറയുന്നു:- അശ്വത്ഥപത്രയുഗളൈഃ സാഗ്രദൂർവാസിദ്ധാർത്ഥസംയുതഘൃതം ദോർഭ്യാം പരിഗൃഹ്യ — പിന്നെ ഈ രണ്ടു അരയാലിലകളേക്കൊണ്ടു കറുകയുടെ അഗ്രങ്ങളും കടുകും നെയ്യും വച്ചാൽ ചിലതു തിരി കൂടി കൊളുത്തിവച്ചിട്ടും രണ്ടു കൈകളേക്കൊണ്ടും എടുത്തു്, ഭവതു അവസിതൈഃ സുശോഭനസുഭദ്രസുമംഗലാർണഭിന്നൈഃ മന്ത്രൈഃ അധിബിംബം ക്രമശഃ - ഭവതു എന്നു് ഒടുക്കമായിരിക്കുന്ന സുശോഭനസുഭദ്രസുമംഗലങ്ങളോടു കൂടെ "സുശോഭനം ഭവതു"

"സുഭദ്രാം ഭവതു" "സുമംഗലം ഭവതു" ഈ മൂന്ന മന്ത്രങ്ങളേക്കൊണ്ടു ബിംബത്തുങ്കൽ ക്രമേണ, കടിതടാവധി കന്ധരാന്തം കാന്തം ച ദോർവിനിമദ്ധ്യോഭയപാർശ്വയുക്ത്യാ ആരോപയേത് — പാദാഗ്ര ത്തുങ്കൽ തുടങ്ങി അരയോളവും, അരയിൽ തുടങ്ങി കണ്ഠത്തോ ളവും, കണ്ഠത്തിങ്കൽ തുടങ്ങി കേശാന്തത്തോളവും, കൈകൾ പി ണച്ച രണ്ടു പുറത്തും കൂടി ഉയത്തി മൂന്നിനേയും പിറകിലായിട്ട് ഇട്ടു. അത്ര തത്തദശചതുഷ്പത്രകം തസ്യ പൃഷ്ഠേ അപാസ്യ കര യുഗം പൃഥക് പ്രക്ഷാളയേത് — അതാതു് അരയാലിലകളേ പുറ കിൽ കളഞ്ഞതാൽ മൂന്ന പ്രാവശ്യം കൈകൾ രണ്ടിനേയും കഴുകു.

കമ്മാർച്ചാമഭിഷിച്യ തത്ര പുരതഃ കൃത്വാ വിധായ ദ്വിജൈഃ പുണ്യാഹം പ്രകലയ്യ കൌതുകമഘോരേണേശപൂർവ്വന്യേഷു തത് പ്രാഗ്വദ് ഭൂതലയാദികം ലിപിമനന്യാസാന്തമാധായ തത് — പീഠം മൂർത്തിമപി പ്രകല്പ്യ കുസുമാരാധ്യാ സമാജ്ഞാപ്യ തം.

[൪൭

കർമ്മാർച്ചാം അഭിഷിച്യ തത്ര പുരതഃ കൃത്വാ — പിന്നെ പൂജാശേഷത്തെ ചെയ്തു കമ്മബിംബത്തെ എടുത്തു് അഭിഷേകം ചെയ്തു് അവിടെ മുമ്പിൽ പലകമേൽ വച്ചു്, ദ്വിജൈഃ പുണ്യാഹം വിധായ — ബ്രാഹ്മണരെക്കൊണ്ടു കൌതുകദേവതാ പ്രീയതാം എന്ന വിശേഷം കൂട്ടി പുണ്യാഹത്തെ ചെയ്തു; ഈശപൂർവ്വ അഘോരേണ അന്യേഷു പ്രാഗ്വത് കൌതുകം തത് പ്രകലയ്യ — ശിവങ്കൽ അഘോരനേക്കൊണ്ടും മററു് എല്ലാ ദേവന്മാക്കും പ്രതിഷ്ഠയ്ക്കു് മുമ്പിൽ പറഞ്ഞ മന്ത്രങ്ങ ളേക്കൊണ്ടും, കൌതുകസാധനമായ സ്വർണ്ണാദികളേ കെട്ടി, ഭൂതലയാദികം ലിപിമനന്യാസാന്തം ആധായ — പിന്നെ ഹ്ലാം ഹ്രൂം ഫട ഇത്യാദി ബീജങ്ങളേക്കൊണ്ടു ഭൂതസംഹാ രവും ശോഷണാദികളും ഭൂതസൃഷ്ടിയും സംവത്സരോചിതാദി ലിപിന്യാസാന്തവും മന്ത്രോദയപ്രാണായാമാദി പീഠന്യാസാ ന്തവും ചെയ്തു്, പീഠം മൂർത്തിം അപി പ്രകല്പ്യ — പീഠത്തേപ്പൂജിച്ച മൂർത്തിയേയും കല്പിച്ച, കുസുമാരാധ്യാ തം സമാജ്ഞാപ്യ — പുഷ്പങ്ങ ളേ ആരാധിച്ച മൂലബിംബത്തുങ്കൽ നിന്നു് ആവാഹനാജ്ഞയേ പ്രാർത്ഥിച്ചു.

പ്രഷ്ഠോദ്ഗീഥോപചാരൈർനിജമനപുടിതൈഃ സൃഷ്ടിസംഹാ-
[രരീത്യാ
പ്രോക്തൈരാവാഹയാമീത്യുപരതിസഹിതൈഃ പഞ്ചമന്ത്രൈ-
[സ്തദീയാത്
ഹൃത്പദ്മാദാത്മതേജഃകണമധിദരവാരി പ്രണീയാമൃതസ്തം
കർമ്മാർച്ചായാം സുയോജ്യ പ്രകടയതു സഹാംഗീക്രിയാദ്യം ച
[സദ്യഃ. ൻവ്വ

പ്രഷ്ഠോദ്ഗീഥോപചാരൈഃ - ആദിക്ക പ്രണവത്രയോപ ചാരമൂലങ്ങളോടും, നിജമനപുടിതൈഃ സൃഷ്ടിസംഹാരരീത്യാ പ്രോക്തൈഃ ആവാഹയാമീത്യുപരതിസഹിതൈഃ - തങ്ങളുടെ മൂലപുടിതങ്ങളായി സൃഷ്ടിസംഹാരക്രമേണ ഉക്തങ്ങളായി എട്ടക്കാം. ഭഗവൻ ആഗച്ഛ ഇത്യാദി ആവാഹയാമി ഇത്യന്തമുള്ള മന്ത്രങ്ങളോടു കൂടിയുമിരിക്കുന്ന പഞ്ചമന്ത്രൈഃ-തങ്ങളുടെ പഞ്ച തത്വങ്ങളേക്കൊണ്ടു്, തദീയാദ് ഹൃത്പദ്മാദ് ആത്മതേജഃ കണം അധിദരവാരി പ്രണീയ - ദേവന്റെ ഹൃദയപത്മത്തുങ്കൽ നിന്നു് ചൈതന്യാംശത്തെ ശംഖജലത്തിലാവാഹിച്ച്; അമൃതഃ തം കർമ്മാർച്ചായാം സുയോജ്യ സദ്യഃ സഹാംഗീക്രിയാദ്യം ച പ്രകടയതു - ഈ ശംഖജലത്തിൽനിന്നും തച്ചൈതന്യത്തേ കർമ്മബിംബത്തുങ്കൽ ചേർത്തു് പ്രണവവ്യാപകതത്വന്യാസാദി അംഗാന്തം ന്യസിപ്പൂ.

തത്വന്യാസപ്രഭൃതി വിധിനാ സുസ്ഥിതം മൂലസംസ്ഥം
കൃത്വാ ദേവം വിഹൃതമമൃതോ മണ്ഡപാന്തഃ പ്രണീയ
പീഠം ന്യസ്യ പ്രഥമമഹിതേ സ്വാണനാ//വാഹ്യ ഭൂയഃ
സാംഗീകൃത്യ പ്രയജതു നിവേദ്യാന്തിമൈശ്ചോപഹാരൈഃ.
[ൻൻ

മൂലസംസ്ഥം ദേവം തത്വന്യാസപ്രഭൃതിവിധിനാ സുസ്ഥിതം കൃത്വാ - പിന്നെ മൂലബിംബത്തുങ്കലേ ദേവനേ തത്വന്യാസാദികൊണ്ടു സുസ്ഥിതനാക്കിച്ചെയ്തു രണ്ടേടത്തും നീരാജനമുഴിഞ്ഞു മൂലബിംബത്തേ വസ്ത്രംകൊണ്ടു മൂടി പാണിയും കൊട്ടിച്ച്, അമൃതഃ വിഹൃതം ദേവം മണ്ഡപാന്തഃ പ്രണീയ - ഇവിടെ ആവാഹിച്ച കർമ്മബിംബത്തേ മണ്ഡപത്തിലെഴുന്നു

ള്ളിച്ച്, പ്രഥമമഹിതേ പീഠേ ന്യസ്യ - മുമ്പിൽ പൂജിച്ചിരിക്കുന്ന പീഠത്തുങ്കൽ എഴുന്നള്ളിച്ച്, ഭൂയഃ സ്വാണുനാ ആവാഹ്യ സാംഗീകൃത്യ - പിന്നെ മൂലംകൊണ്ട് ആവാഹിച്ചു അംഗാന്തം ന്യസിച്ച്, നിവേദ്യാന്തിമൈഃ ഉപഹാരൈഃ ച പ്രയജ്യ- ആസനാദ്യുപഹാരങ്ങളെക്കൊണ്ടു മൂർത്തിപൂജയും ചെയ്തു നിവേദിച്ച് ഗണ്ഡൂഷാന്തം ചെയ്വൂ.

താംബൂലവ്യജനാർപ്പണാദിസുഭഗാം കൃത്വാ പ്രസന്നാർച്ചനാം
പ്രാഗന്ത്യാർഘ്യവിധേഃ സ്വപഞ്ചമനുഭിഃ ശയ്യാതലേ ശായയേ[ത്
വ്യാപ്യൈനം പുനരുത്ക്രമേണ ശരതത്ത്വൈർമൂലതശ്ചാദിനാ
ജാഗ്രത്സ്വപ്നസുഷുപ്തിസംജ്ഞിതദശാസ്തീർത്വാ തുരീയാം [നയേത്. ൧൦൦

താംബൂലവ്യജനാർപ്പണാദിസുഭഗാം പ്രസന്നാർച്ചനാം കൃത്വാ- പിന്നെ അപ്പം പാല് വെററില പാക്ക് ഇത്യാദി നിവേദിച്ച് താലവൃന്താദി ഉപഹാരങ്ങളെക്കൊണ്ടു പ്രസന്നപൂജയേയും ചെയ്തു, അന്ത്യാർഘ്യവിധേഃ പ്രാക് - അവസാനീയാർഘ്യത്തിനു മുമ്പിൽ ശയ്യയിങ്കലെഴുന്നള്ളിച്ച് സുരഭിചന്ദനപുഷ്പാദികളെ ചാർത്തി, സ്വപഞ്ചമനുഭിഃ ശയ്യാതലേ ശായയേത് - പഞ്ചതത്ത്വങ്ങളെക്കൊണ്ട് ആ ശയ്യയിങ്കൽ ധ്യാനാധിവാസത്തുങ്കൽ പറഞ്ഞപോലെ പ്രാസാദാഭിമുഖമായിക്കിടന്നു, പുനഃ ഏനം ശരതത്ത്വൈഃ മൂലതഃ ആദിനാ ഉത്ക്രമേണ വ്യാപ്യ - ഈ ദേവനെ പഞ്ചതത്ത്വങ്ങളെക്കൊണ്ടും മൂലംകൊണ്ടും പ്രണവംകൊണ്ടും മേല്പോട്ടു വ്യാപകങ്ങളെച്ചെയ്തു, ജാഗ്രത്സ്വപ്നസുഷുപ്തിസംജ്ഞിതദശാഃ തീർത്വാ തുരീയാം, നയേത് - ജാഗ്രദവസ്ഥയിങ്കൽ നിന്ന് സ്വപ്നാവസ്ഥയേയും, സ്വപ്നാവസ്ഥയിങ്കൽ നിന്ന് സുഷുപ്ത്യവസ്ഥയേയും - സുഷുപ്ത്യവസ്ഥയിൽ നിന്ന് തുരീയാവസ്ഥയേയും ധ്യാനിച്ചു തുരീയാവസ്ഥയേത്തന്നെ നയിപ്പൂ.

ദശാം തുരീയാമധിഗമ്യ രമ്യാം
ദേവം സ്വരൂപാനുഭവാനുഷക്തം
ധ്യായൻ ധിയാ//നന്ദഘനം സുരക്ഷ്യ
സംവൃത്യ ശേഷാം ക്ഷപയേത് ക്ഷപാം ച. ൧൦൧

രമ്യാം തുരീയാം ദശാം അധിഗമ്യ - അതിശയമായിരിക്കുന്ന തുരീയാവസ്ഥയെ അധിഗമിച്ചിട്ട്, സ്വരൂപാനന്ദവാനേഷകതം ദേവം ആനന്ദഘനം ധിയാ ധ്യായൻ - തന്റെ സ്വരൂപാനന്ദത്തോടുകൂടി(യ) ദേവനെ പൂർണ്ണാനന്ദഘനസ്വരൂപനായി മനസ്സുകൊണ്ടു ധ്യാനിച്ച്, സുരക്ഷ്യ - ഇന്ദ്രാദിദിക്പാലകന്മാരെ എട്ടു ദിക്കിലും ആരാധിച്ചു രക്ഷിച്ച്, സംവൃത്യ ശേഷാം ക്ഷപാം ക്ഷപയേത് ച - വസ്ത്രം കൊണ്ടു മൂടി പുറവും മറച്ചു കെട്ടി ശേഷമുള്ള രാത്രിയെ ഉറങ്ങാതെ ദേവാഗ്രഭാഗത്ത് ഇരുന്നു ദേവനെ ധ്യാനിപ്പൂ.

കാല്യോചിതം കർമ്മ വിധായ സാധു
സവിഗ്രഹീഭൂതസമർച്ചിതാത്മാ
താരേണ മൂലേന ച പഞ്ചതത്ത്വൈഃ
സംവ്യാപ്യ തം ധ്യായതു ജാഗരൂകം. ൧൦൧.

കാല്യോചിതം കർമ്മ സാധു വിധായ - പിറേറദിവസം നേരത്തെ ആചാര്യൻ സന്ധ്യാവന്ദനാദി കർമ്മങ്ങളെ ചെയ്തു, സവിഗ്രഹീഭൂതസമർച്ചിതാത്മാ - ദേഹശുദ്ധി ശംഖപൂരണാത്മാരാധനകളെ ചെയ്തു സോപാനത്തുങ്കൽ സ്വസ്തികങ്ങളിൽ ജലദ്രോണിയേയും ഭദ്രപീഠത്തുങ്കൽ പീഠപൂജയേയും ചെയ്തു, താരേണ മൂലേന പഞ്ചതത്ത്വൈഃ ച സംവ്യാപ്യ - പ്രണവം കൊണ്ടും മൂലംകൊണ്ടും പഞ്ചതത്ത്വങ്ങളേക്കൊണ്ടും വ്യാപകങ്ങളേച്ചെയ്തു, തം ജാഗരൂകം ധ്യായതു - ദേവനെ തുരീയാവസ്ഥയിങ്കൽ നിന്നു സുഷുപ്ത്യവസ്ഥയേയും ജാഗ്രദവസ്ഥയേയും ക്രമേണ ധ്യാനിപ്പൂ.

ഉത്ഥാപ്യ ധേനാദികമംഗലാനി
പ്രദർശ്യ കൃത്വാർഘ്യസമർപ്പണാദ്യാം
പ്രാരബ്ധപൂജാസുസമാപ്തിമിഷ്ടേ
പീഠേ ഹി കൃത്വാ സകളീകരോതു. ൧൦൨.

ഉത്ഥാപ്യ ധേനാദികമംഗലാനി പ്രദർശ്യ - പിന്നെ നടയും തുറന്ന് അഷ്ടമംഗലനീരാജനാദികളെ ഒരുക്കിച്ച് മണ്ഡപത്തുങ്കൽ വന്നു ബിംബത്തെ എടുത്ത് അവിടെയും പശുവിനേയും അഷ്ടമംഗലത്തേയും എണ്ണ നെയ്യ ഇത്യാദികളേയും നേത്രമന്ത്രം കൊണ്ടു ദർശിപ്പിച്ച്, അർഘ്യസമർപ്പണാദ്യാം പ്രാരബ്ധപൂജാ

സ്വസമാപ്തിം കൃത്വാ -- അവസാനീയാർഘ്യാദി തലനാളത്തേ പൂജാശേഷത്തെച്ചെയ്തു്, അഥ ഇഷ്ടേ പീഠേ കൃത്വാ സകളീകരോതു — പിന്നെ ബിംബത്തെ എടുത്തു സോപാനത്തുങ്കൽ പൂജിച്ചിരിക്കുന്ന ഭദ്രപീഠത്തേലെഴുന്നള്ളിച്ചു് ആവാഹിച്ച തന്മുദ്രകളെ കാട്ടി വ്യാപകാംഗാന്തം ന്യസിച്ചു സകളീകരിപ്പൂ.

ഇജ്യാദിതാനി പുനരാചമനാവസാനാ-
ന്യസ്മൈ സദന്തരസനാപവനാനി ദത്വാ
ഗണ്ഡൂഷകം ബഹു സമർച്യ സപാദ്യകാദ്യം
സംസ്നാപ്യ പാദ്യമഥ സാചമനം പ്രദദ്യാത്.
[൧൦൪

ഇജ്യാദിതാനി പുനരാചമനാവസാനാനി സദന്തരസനാപവനാനി അസ്മൈ ദത്വാ — പിന്നെ പൂജയിങ്കൽ പറഞ്ഞിരിക്കുന്ന ആസനാദി പുനരാചമനാന്തവും, ദന്തകാഷ്ഠംകൊണ്ടു മൂന്നു പ്രാവശ്യം ദന്തശോധനയേയും, ഈർക്കിലുകൊണ്ടു മൂന്നു പ്രാവശ്യം ജിഹ്വാശോധനയേയും ചെയ്തു്, ബഹു ഗണ്ഡൂഷകം സമർച്യ — ദശഗണ്ഡൂഷകത്തെക്കൊടുത്തു്, സപാദ്യകാദ്യം സംസ്നാപ്യ പാദ്യം സാചമനം പ്രദദ്യാത് — പാദ്യാർഘ്യാചമനീയങ്ങളേയും സ്നാനത്തെയും കൊടുത്തു് പാദ്യാചമനങ്ങളേ കൊടുപ്പൂ.

പ്രോക്ഷ്യാഥ പോഹിപുരസ്സരൈർമധുഘൃതേനാങ്ക്ത്വാ ഹരി-
[ദ്രാദിഭിർ-
ഘൃഷ്ട്വാഭിഷിച്യ ശുഭൈർജ്ജലൈഃ സമഭിഷിഞ്ചേന്മന്ത്രതോ-
[യൈരപി
വസ്ത്രാദീനി സമർച്യ ചോപഹരണാനി ത്രീണി ദൂർവാംകുരാൻ
പുഷ്പം ചന്ദനമക്ഷ്ജലാഗരുരസൈഃ പാദ്യം പ്രദദ്യാത് ക്രമാത്.
[൧൦൫

ആപോഹിപുരസ്സരൈഃ പ്രോക്ഷ്യ — പിന്നെ "ആപോ ഹിഷ്ഠാ"ദി പുണ്യാഹമന്ത്രങ്ങളേക്കൊണ്ടു വെള്ളംകൊണ്ടു തളിച്ചു്, മധുഘൃതേന അങ്ക്ത്വാ - തേനും നെയ്യും കൊണ്ടു ബിംബത്തെ ആടി, ഹരിദ്രാദിഭിഃ ഘൃഷ്ട്വാ -- മഞ്ഞളും വാകപ്പൊടിയും കൊണ്ടു

തേച്ച്, ശുദ്ധൈഃ ജലൈഃ ആസിച്യ - നല്ല ശുദ്ധജലംകൊണ്ടു കഴുകി, മന്ത്രതോയൈഃ അപി സമഭിഷിഞ്ചേത് - പൂജിച്ച് ഇരിക്കുന്ന ജലദ്രോണിവെള്ളംകൊണ്ടു പുണ്യാഹപുരുഷസൂക്തസപ്തസൂക്താദികളെക്കൊണ്ട് അഭിഷേകത്തെച്ചെയ്വൂ. വസ്ത്രാദീനി ത്രീണി ഉപഹരണാനി സമർപ്യ - പിന്നെ വസ്ത്രാദികളായ മൂന്ന് ഉപഹാരങ്ങളെ കൊടുത്ത്, ദൂർവാംകുരാൻ പുഷ്പം ചന്ദനം അഞ്ജനാഗരുരസൌ ച അസ്മൈ ക്രമാത് പ്രദദ്യാത് - മൂന്നു കറുകകളെ ഉഴിഞ്ഞു ദശപുഷ്പങ്ങളെ ചാർത്തി ചന്ദനത്തേയും തേച്ച് അഞ്ജനത്തെ കണ്ണിലെഴുതി ചാന്തുകൊണ്ടു തിലകത്തേയും ക്രമേണ ദേവനായിക്കൊണ്ടു കൊടുപ്പൂ.

ഇതിന്റെ ശ്ലോകം:—

സംമൃഷ്യാദർശമപി പരിദർശ്യാർച്ചയിത്വാ ഗണേശം
ദത്വാ ഗോഭ്യോ യവസമിതിഹാസാദികം ശ്രാവയിത്വാ
വിപ്രേഭ്യസ്തണ്ഡുലഘടസുവർണാദി ദത്വാഥ ദേവം
പ്രാർത്ഥ്യോപാസ്യ പ്രകൃതശയനാദ്യം നയേന്മൂലധാമ. ൧൦൯

സംമൃഷ്യ ആദർശം അപി പരിദർശ്യ - പിന്നെ സ്വർണ്ണാദി അലങ്കാരങ്ങളെക്കൊണ്ട് അലങ്കരിച്ച് വാൽക്കണ്ണാടിയേ കാട്ടി ദേവനെ ദർശിപ്പിച്ച്, ഗണേശം അർച്ചയിത്വാ - ഗണപതിയെ വേറെ നിവേദിച്ച്, ഗോഭ്യഃ യവസം ദത്വാ - പശുക്കൾക്കായിക്കൊണ്ടു പയറ്, പുല്ല് ഇത്യാദികളെക്കൊടുത്ത്, ഇതിഹാസാദികാ ശ്രാവയിത്വാ - ഇതിഹാസാദി പുരാണങ്ങളെ കേൾപ്പിച്ച്, വിപ്രേഭ്യഃ തണ്ഡുലഘടസുവർണാദി ദത്വാ - ബ്രാഹ്മണർക്കായിക്കൊണ്ട് അരിയോടു കൂടിയ സ്വർണ്ണത്തെ ദാനം ചെയ്ത്, അഥ ദേവം പ്രാർത്ഥ്യ - പിന്നെ മൂർത്തിപൂജയേച്ചെയ്ത് നിവേദിച്ച് പ്രസന്നപൂജയേയും ചെയ്ത്, പ്രകൃതശയനാദ്യം ഉപാസ്യ - ശയ്യ മുളപ്പാലികചൈതന്യങ്ങൾ ജലദ്രോണി ഇവറ്റെ ഉപാസിച്ച്, മൂലധാമ നയേത് - പാണികൊട്ടിച്ച് ബിംബത്തെ അകത്തേക്ക് എഴുന്നള്ളിപ്പൂ.

മൂലാർച്ചാമഭിഷിച്യ പീഠമഭിപൂജ്യാത്ര പ്രകല്പ്യാണവീം
മൂർത്തിം തത്ര സ്വയോജ്യ കൌതുകഗതം ദേവം പുരോക്താണുഭിഃ

അന്വാവാഹ്യ നിജേന മൂലമനുനാ കൃത്വാ സഹാംഗീക്രിയാം
തസ്മിൻ സാംപ്രതികാർച്ചനാദികവിധിം കുർവ്വീത സർവ്വം തതഃ.

[ ൧൦൧

മൂലാർച്ചാം അഭിഷിച്യ – പിന്നെ മൂലബിംബത്തെയും എണ്ണയാടി അഭിഷേകങ്ങളെയും ചെയ്തു്, പീഠം അഭിപൂജ്യ - പീഠം പൂജിച്ചു്, അത്ര ഗുണവീം (പീഠ) മൂർത്തിം പ്രകല്പ്യ – മന്ത്രമൂർത്തിയെ അവിടെ കല്പിച്ചാൽ പലക വച്ചു പീഠം പൂജിച്ചു് കർമ്മബിംബത്തെ അപ്പീഠെ എഴുന്നള്ളിച്ചു്, തത്ര കൌതുകഗതം ദേവം പുരോക്തരീതിഃ സുയോജ്യ അന്വാവാഹ്യ – തലനാരു കർമ്മബിംബത്തിങ്കൽ ആവാഹിച്ചു് ഇരിക്കുന്ന ദേവനെ പ്രണവോപചാരമൂലമൂലപുടിതമന്ത്രതന്ത്രങ്ങളെക്കൊണ്ടു ശംഖിൽ ആവാഹിച്ചു് മൂലബിംബത്തിങ്കൽ യോജിപ്പിച്ചു്, നിജേന മൂലമനുനാ അന്വാവാഹ്യ സഹാംഗീക്രിയാം കൃത്വാ – തന്റെ മൂലമന്ത്രം കൊണ്ടു് ആവാഹിച്ചു് അംഗന്യാസാന്തം ചെയ്തു നീരാജനത്തെയും ഉഴിഞ്ഞാൽ, തസ്മിൻ സാംപ്രതികാർച്ചനാദികവിധിം തതഃ സർവ്വം കുർവ്വീത – ഉഷഃപൂജ തുടങ്ങിയുള്ള നിത്യപൂജയെയും ശീവേലി തുടങ്ങിയുള്ളവറ്റേയും ചെയ്‌വൂ.

യാത്രാഹോമമഥാദധീത വിനിധായാഗ്നിം യഥോക്തക്രമാത്
കൃത്വാ/സ്മിൻ പരിവാരഹോമചരമം സർപ്പിർജ്ജുഹേദേകശഃ
ഷണ്മന്ത്രൈശ്ച കനിക്രദത്പ്രഭൃതിഭിഃ സ്വസ്ത്യാദിപഞ്ചോണഭി-
ശ്ചാഥ സേചന ജുഹോതു മൂലമനുനാ ദ്രവ്യാണി ചത്വാര്യപി.

[ ൧൦൨

അഥ യഥോക്തക്രമാത് അഗ്നിം വിനിധായ യാത്രാഹോമം ആദധീത - പിന്നെ ഒരിടത്തു കിറി തീയും ഇട്ടു് അന്വാധാനാദി തുടങ്ങി യാത്രാഹോമത്തെ ചെയ്‌വൂ. അസ്മിൻ പരിവാരഹോമചരമം കൃത്വാ - ഈ ഹോമത്തിങ്കൽ പൂജ തുടങ്ങി നിവേദ്യസ്ഥാനത്തു് ഇധ്മാദിചക്ഷുഷ്യന്തവും പീഠമന്ത്രാദിപരിവാരമന്ത്രാജ്യാഹുത്യന്തവും മൂലാഷ്ടാജ്യാഹുതിയും പൂർണ്ണാഹുതിയും ചെയ്താൽ, കനിക്രദത പ്രഭൃതിഭിഃ ഷണ്മന്ത്രൈഃ സ്വസ്ത്യാദിപഞ്ചോണഭിഃ ച ഏകശഃ ആജ്യം ജുഹോത് - "കനിക്രദജ്ജനുഷം" ഇത്യാദി ആറു് ഋക്കുകളെക്കൊണ്ടും "സ്വസ്തിനോ മിമീതാം" ഇത്യാദി അഞ്ചു ഋക്കുകളെക്കൊണ്ടും ഓരോ ഉരു ആജ്യാഹുതിയെച്ചെയ്തു അഥ

സ്വേന മൂലമന്ത്രേണ ചത്വാരി ദ്രവ്യാണി അപി ജുഹോതു - പിന്നെ മൂലംകൊണ്ട് സമിദാജ്യഹവിരാജ്യങ്ങളേയും ഹോമിപ്പൂ.

തീൎത്ഥാൎത്ഥമത്രൈവ ജുഹോതു വാ/ജ്യം
സ്വൈഃ പഞ്ചതത്വൈഃ പൃഥഗഷ്ടസംഖ്യം
തീൎത്ഥോപകണ്ഠാഹിതപാവകേ വാ
കുൎയ്യാത്തതഃ സ്വിഷ്ടകൃദാദിശേഷം. ൧൦൯

അത്ര ഏവ തീൎത്ഥാൎത്ഥം സ്വൈഃ പഞ്ചതത്വൈഃ പൃഥക് അഷ്ടസംഖ്യം ആജ്യം ജുഹോതു വാ — ഈ ഹോമത്തുങ്കൽ തന്നെ തീൎത്ഥസ്നാനത്തിന്നായിക്കൊണ്ട തങ്ങളുടെ പഞ്ചതത്വങ്ങളെക്കൊണ്ട വെവ്വേറെ എട്ടെട്ട് ഉരു ആജ്യാഹുതിയേച്ചെയ്കിലുമാം. തീൎത്ഥോപകണ്ഠാഹിതപാവകേ വാ – ഈ ഹോമം തീൎത്ഥസമീപത്തിൽ കീറിത്തീയിട്ടു ചെയ്കിലുമാം. തതഃ സ്വിഷ്ടകൃദാദിശേഷം കുൎവ്വീത – പിന്നെ സ്വിഷ്ടകൃദാദിഹോമം മുടിച്ച് പ്രസന്നപൂജയും ചെയ്ത് സമ്പാതം രണ്ടും വേറെ വെച്ചേപ്പൂ.

ഗത്വാ ഗൎഭഗൃഹം സമിഷ്ടനിജപീഠേ ദേവമാസ്ഥാപിതം
സംസ്നാപ്യാചമനീയകാവധി സമൎപ്പ്യ പ്രോക്ഷ്യ ചാപ്യാദിഭിഃ
ചൂൎണ്ണൈസ്തണ്ഡുലമുദ്ഗമാഷയവഹേമാദിക്ഷപാഗന്ധജൈഃ
സ്ഥാണാവഗ്നിഹൃദാ/ജിതേ ദ്രുപദയാ ശേഷേഷു ചോദ്വൎത്തയേത്
[൧൧൦

ഗൎഭഗൃഹം ഗത്വാ – പിന്നെ ആചാൎയ്യൻ ഗൎഭഗൃഹത്തെ ഗമിച്ച്; സമിഷ്ടനിജപീഠേ ആസ്ഥാപിതം ദേവം സംസ്നാപ്യ – പീഠത്തേപ്പൂജിച്ച് ആവാഹിച്ച വ്യാപകാംഗാന്തം ന്യസിച്ച സ്നാനകാലത്ത് അഭിഷേകം ചെയ്ത്; ആചമനീയകാവധി സമൎപ്പ്യ – അൎഘ്യപാദ്യാചമനങ്ങളേക്കൊടുത്ത്; ആപ്യാദിഭിഃ പ്രോക്ഷ്യ – "ആപോഹിഷ്ഠാദി" പുണ്യാഹമന്ത്രങ്ങളേക്കൊണ്ട ജപിച്ച് കിണ്ടിയിലെ വെള്ളംകൊണ്ടതാൻ പുണ്യാഹപാത്രജലംകൊണ്ട താൻ തളിച്ച്, തണ്ഡുലമുദ്ഗമാഷയവഹേമാദിക്ഷപാഗന്ധജൈഃ ചൂൎണ്ണൈഃ – അരിപൊടിച്ചതും ചെറുപയറുപൊടിച്ചതും ഉഴുന്നു പൊടിച്ചതും യവം പൊന്ന്, വെള്ളി, ചെമ്പ് ഇത്യാദിയും മഞ്ഞൾ അഷ്ടഗന്ധം ഇവ ഒക്കെയും വെവ്വേറെ പൊടിച്ച പൊടികളെ ഒന്നായി കൂട്ടിയതുകൊണ്ട; സ്ഥാണൌ അഗ്നിഹൃദാ – ശിവങ്കൽ അഘോരാസ്ത്രമന്ത്രംകൊണ്ടും, അജിതേ ദ്രുപദയാ – വിഷ്ണുവി

ങ്കൽ "രുദ്രപദാദിർവേൻമുദ്ധാനഃ" ഇത്യാദികൊണ്ടും; ശേഷേഷു ച ഉദചർത്തയേത് – മററുള്ള ദേവന്മാരിൽ മൂലംകൊണ്ടും ബിംബത്തേ തേച്ചു.

സംസ്ഥാപ്യ സംപൂജ്യ തഥൈവ വാ തം
കൃത്വാ തദഗ്രേ ശുചി കർമ്മബിംബം
തീർത്ഥേതിമന്ത്രേണ ഗുഹേ ഗണേശേ-
ഷ്വന്യേഷു കർമ്മേത്യണനാത്ഥയേത. ൧൧൧

സംസ്ഥാപ്യ സംപൂജ്യ – പിന്നെ അഭിഷേകത്തെച്ചെയ്തു വസ്ത്രാദി മൂർത്തിപൂജ തുടങ്ങി പൂജാശേഷം തുടങ്ങീട്ട് എങ്കിലും തഥാ ഏവ വാ – അപ്പോശം തന്നെ അഭിഷേകവും പൂജയും ചെയ്യാതെ എങ്കിലും, തദഗ്രേ കർമ്മബിംബം ശുചി കൃത്വാ – ദേവൻെറ മുമ്പിൽ അർച്ചനാബിംബത്തേ പീഠത്തിന്മേലെഴുന്നള്ളിച്ച് ഭൂതസംഹാരം തുടങ്ങി പീഠന്യാസാന്തം ചെയ്തു ശുദ്ധമാക്കിച്ചെയ്തു പീഠം പൂജിച്ച് മൂർത്തിയേ കല്പിച്ചാൽ, ഗുഹേ ഗണേശേ തീർത്ഥേതിമന്ത്രേണ – സുബ്രഹ്മണ്യങ്കലും ഗണപതിയിലും "തീർത്ഥാദിഗമനാത്" ഇത്യാദിമന്ത്രംകൊണ്ടും, അന്യേഷു കർമ്മേത്യണനാ – മററുള്ള വിഷ്ണ്വാദികളിൽ "കർമ്മാർച്ചാ തീർത്ഥയാത്രാർത്ഥം" ഇത്യാദി മന്ത്രംകൊണ്ടും; അത്ഥയേത –മൂലബിംബത്തിങ്കൽ പൂർണ്ണപുഷ്പാഞ്ജലിയേച്ചെയ്തു പ്രാർത്ഥിപ്പൂ.

"തീർത്ഥാദിഗമനാദ്യാവദ് ദേവാദിഗമനം പുനഃ
താവത് ത്വം കൌതുകമിദമധിഷ്ഠായ പ്രസീദ നഃ."
"കർമ്മാർച്ചാ തീർത്ഥയാത്രാർത്ഥം തവേയം കല്പിതാ വിഭോ
തീർത്ഥയാത്രാം കുരുഷ്വാസ്യാം സംക്രമ്യാനുഗ്രഹായ നഃ."

ഇതു രണ്ടും ഇവിടെ പറഞ്ഞ പ്രാർത്ഥനാമന്ത്രങ്ങൾ.

സമ്പാതം പ്രസമർപ്യ മൂലമനുബിംബാത് കർമ്മബിംബേ തതോ-
ദേവം പ്രോക്തവിധാനതഃ സമഭിവാഹ്യാധായ സാംഗീക്രിയാം
മൂലാർച്ചാം പരിരക്ഷ്യ കൌതുകഗതം ദേവം ഗൃഹീത്വാ ബഹി-
ന്നിഷ്ക്രാമേന്നിജമൂർത്തിപൈഃ സഹസുധീർമംഗല്യവാദൈ വദൻ.

[൧൧൨

സമ്പാതം പ്രസമർപ്യ – പിന്നെ യാത്രാഹോമസമ്പാതത്തോ മൂലബിംബത്തിങ്കൽ സ്പർശിച്ചു, പ്രോക്തവിധാനതഃ മൂലമനുബിംബാത കർമ്മബിംബേ സമഭിവാഹ്യ – മുമ്പിൽ പറ

ങ്ങളപോലെ പ്രണവോപചാരമൂലമൂലപുടിതപഞ്ചതത്വങ്ങളേ കൊണ്ട് മൂലബിംബത്തുങ്കൽ നിന്നു ശംഖജലത്തിൽ ആവാഹിച്ച് കമ്മബിംബത്തിങ്കൽ യോജിപ്പിച്ച്; സാംഗീക്രിയാം ആധായ-പ്രണവവ്യാപകപഞ്ചതത്വന്യാസാദി ചെയ്തു സകളീകരിച്ച് മൂലാച്ചാം പരിരക്ഷ്യ - മൂലബിംബത്തേ തത്വന്യാസാദി ചെയ്തു രക്ഷിച്ച് വസ്ത്രം കൊണ്ടു മൂടി പാണിയും കൊട്ടിച്ച്; കൌതുക ഗതാ ദേവം ഗൃഹീത്വാ - കമ്മബിംബത്തേ എടുപ്പിച്ച്; നിജ മൂത്തിപൈഃ സഹ സുധീഃ മംഗല്യവാദം വദൻ ബഹിഃ നിഷ്ക്രാമേത് - പരികമ്മികളോടും കൂടി സുധിയായിരിക്കുന്ന ആചാൎയ്യൻ മംഗല്യവാദത്തേ ജപിച്ചുംകൊണ്ട് ആറാട്ടുബലി തൂകുന്നതിനായിട്ടു പുറത്തു എഴുന്നള്ളിപ്പൂ.

"ജഗന്നിമ്മാണസംഹാരസ്ഥിത്യനുഗ്രഹഹേതവഃ
ദേവാനാമീശ്വരാ ദേവാ മംഗലം പ്രദിശന്തു നഃ."

ഇതു് മംഗല്യവാദത്തിന്റെ ആദി; സമുച്ചയത്തിങ്കൽ പറഞ്ഞിട്ടുള്ളതു്.

ശേഷം മംഗല്യവാദത്തേ ആഗമങ്ങളിൽ പറഞ്ഞിരിക്കുന്നതിനേയും കൂടെ പറയുന്നു:—

"വിഷ്ണുർബ്രഹ്മാ ച രുദ്രശ്ച പ്രചണ്ഡശ്ചണ്ഡ ഏവ ച
ഗരുത്മാൻ വൃഷഭശ്ചൈതേ മംഗലം പ്രദിശന്തു നഃ.
ഇന്ദ്രശ്ചാഗ്നിർയമശ്ചൈവ നിരൃതിർവരുണസ്തഥാ
വായുർവൈശ്രവണേശാനൌ മംഗലം പ്രദിശന്തു നഃ.
വരാഹനരസിംഹൌ ച രാമശ്രീധരവാമനാഃ
ഹയാസ്യവാസുദേവൌ ച മംഗലം പ്രദിശന്തു നഃ.
പുരുഷോ നിരൃതിശ്ചൈവ സിംഹോ നാരായണാച്യുതൌ
അനിരുദ്ധോ ഹരിഃ കൃഷ്ണോ മംഗലം പ്രദിശന്തു നഃ.
കുമുദഃ കുമുദാക്ഷശ്ച പുണ്ഡരീകശ്ച വാമനഃ
ശംകുകർണ്ണഃ സർവനേത്രഃ സുമുഖഃ സുപ്രതിഷ്ഠിതഃ.
ദേവദൌവാരികാശ്ചൈതേ മംഗലം പ്രദിശന്തു നഃ
അസംഖ്യാതാ ഗണാഃ സർവ്വേ രുദ്രപാരിഷദാശ്ച യേ
അനന്തപാരിഷദാശ്ചാന്യേ മംഗലം പ്രദിശന്തു നഃ.
ഭൂർലോകഭുവർലോകാദ്യാഃ സപ്ത ലോകാഃ പ്രതിഷ്ഠിതാഃ
സാഗരാശ്ച തഥാ സർവ്വേ മംഗലം പ്രദിശന്തു നഃ.
ശ്വേതപാതാളലോകാശ്ച രുദ്രലോകാഃ സുരോചിതാഃ

ദിക്ഷു സർവ്വാസു തിഷ്ഠന്തോ മംഗലം പ്രദിശന്തു നഃ.
വേദാശ്ചാപ്യുപവേദാശ്ച സേതിഹാസാഃ കഥാ അപി
ഷഡംഗാനി ച ശാസ്ത്രാണി മംഗലം പ്രദിശന്തു നഃ.
ഗംഗാ ച യമുനാ ഗോദാവരീ ചൈവ സരസ്വതി
നർമ്മദാ സിന്ധുകാവേര്യൗ മംഗലം പ്രദിശന്തു നഃ.
ശംഖപദ്മമഹാപദ്മകാർക്കോടകഗുളികാദയഃ
വാസുകിസ്തക്ഷകശ്ചാപി മംഗലം പ്രദിശന്തു നഃ.
യക്ഷരക്ഷോഗ്രഹാ നാഗാ ഗന്ധർവ്വാപ്സരസാം ഗണാഃ
ഗ്രഹാശ്ചാപ്യസുരാശ്ചാപി മംഗലം പ്രദിശന്തു നഃ.
സൂര്യാദയോ ഗ്രഹാശ്ചാഥ മേഷാദ്യാ രാശയസ്തഥാ
മാസാഃ സവിഷ്ഠപാദ്യാശ്ച മംഗലം പ്രദിശന്തു നഃ.
സർവ്വേ വിദ്യേശ്വരാശ്ചാപി യേ ദിവ്യാ യേ ച മാനവാഃ
ദിവ്യന്തരിക്ഷഭൂമിസ്ഥാ മംഗലം പ്രദിശന്തു നഃ.
താരാ ധ്രുവശ്ച സോമശ്ച ആപശ്ചൈവാനലോഽനിലഃ
പ്രത്യൂഷശ്ച പ്രഭാസശ്ച മംഗലം പ്രദിശന്തു നഃ.
യജ്ഞാശ്ച പഞ്ചയജ്ഞാശ്ച പാകയജ്ഞാസ്തഥൈവ ച
സർവ്വ ഏതേ മഹായജ്ഞാ മംഗലം പ്രദിശന്തു നഃ.
കുമാര്യശ്ച കുമാരാശ്ച ഗണേശാശ്ച വിനായകാഃ
സർപ്പാശ്ച കിന്നരാശ്ചാപി മംഗലം പ്രദിശന്തു നഃ.
മൃഗവ്യാധശ്ച സർവ്വശ്ച നിരൃതിശ്ചാജ ഏകപാത്
അഹിർബുധ്നിഃ പിനാകീ ച ഭവനോഥേശ്വരസ്തഥാ
സ്ഥാണുർഭവശ്ച പാപാരിർമ്മംഗലം പ്രദിശന്തു നഃ.
ധാതാഽര്യമാ ച മിത്രശ്ച വരുണോംശോ ഭഗസ്തഥാ
ഇന്ദ്രോ വിവസ്വാൻ പൂഷാ ച പർജന്യസ്ത്വഷ്ടാ വിഷ്ണവഃ
ഏതേ ച ദ്വാദശാദിത്യാ മംഗലം പ്രദിശന്തു നഃ.
യവക്രീതശ്ച ക്രതശ്ച അർവ്വാഗ്വസുവിഭാവസൂ
കക്ഷീവാൻ നാരദഃ കണ്വോ മംഗലം പ്രദിശന്തു നഃ.
ഉന്മുചിഃ പ്രമുചിശ്ചൈവ ആത്രേയോഽഗസ്ത്യ ഏവ ച
ദൃഢായുശ്ചേധ്മബാഹുശ്ച മംഗലം പ്രദിശന്തു നഃ.
ദൃഷദ്ഗുഹ്യമഹദ്ഗുഹ്യപരിവ്യാജ്യാസ്തഥൈവ ച
ഏകദ്വിത്രിസമാഖ്യാതാ മംഗലം പ്രദിശന്തു നഃ.
കാശ്യപോഽത്രിർവസിഷ്ഠശ്ച ഭരദ്വാജോഽംഗിരാസ്തഥാ
കൌശികോ ഭഗവാംശ്ചൈതേ മംഗലം പ്രദിശന്തു നഃ.

ആവഹോ വിവഹശ്ചൈവ ഉദ്വഹസ്സംവഹസ്തഥാ
പരിവഹോ നിവഹശ്ചൈതേ മംഗലം പ്രദിശന്തു നഃ"
ശ്വേതകേതുശ്ച വ്യാസശ്ച വാല്മീകിഃ സുയശാസ്തഥാ
ഔർവശേയശ്ച ശക്തിശ്ച തഥാ ചൈവ പരാശരഃ
സപ്തൈതേ ദിവ്യമുനയോ മംഗലം പ്രദിശന്തു നഃ"

ഇങ്ങനെ മംഗലവാദത്തെ ചൊല്ലിക്കൂട്ടിയാൽ എല്ലാവരും സ്വസ്തിവാദത്തെയും ചൊല്ലു.

"സ്വസ്തയേ/സ്തു മഹാവിഷ്ണുഃ സ്വസ്തയേ/സ്തു ചതുർമ്മുഖഃ
സ്വസ്തയേ/സ്തു സദാ രുദ്രഃ സ്വസ്തയേ/സ്തു ശതക്രതുഃ
സ്വസ്തയേ/സ്തു സദാ വഹ്നിഃ സ്വസ്തയേ/സ്തു സദാ യമഃ
സ്വസ്തയേ നിരൃതിഃ ഖ്യാതഃ സ്വസ്തയേ വരുണസ്സദാ
സ്വസ്തയേ/സ്തു സദാ വായുഃ സ്വസ്തയേ/സ്തു ധനേശ്വരഃ
സ്വസ്തയേ/സ്തു സദേശാനഃ സ്വസ്തയേ/സ്തു മരുദ്ഗണഃ.
സ്വസ്തയേ സന്തു വസവോ രുദ്രാശ്ച സ്വസ്തയേ സദാ
ആദിത്യാഃ സ്വസ്തയേ സന്തു മുനയഃ സ്വസ്തയേ സദാ.
ഗന്ധർവാഃ സ്വസ്തയേ സന്തു കിന്നരാഃ സ്വസ്തയേ സദാ
നാഗാശ്ച സ്വസ്തയേ സന്തു പന്നഗാഃ സ്വസ്തയേ സദാ.
വിദ്യേശാഃ സ്വസ്തയേ സന്തു സ്വസ്തയേപ്/സരസസ്സദാ
സ്വസ്തയേ സന്തു നദ്യശ്ച സ്വസ്തയേ പാലവാലകാഃ.
സാഗരാഃ സ്വസ്തയേ സന്തു ശൈലാശ്ച സ്വസ്തയേ സദാ
സ്വസ്തയേ മാതരഃ സന്തു പിതരഃ സ്വസ്തയേ തഥാ.
ദേവപാരിഷദാഃ സർവേ സ്വസ്തയേ സന്തു നഃ സദാ
സ്വസ്തി ഭാഗവതാനാം തു സ്വസ്തി ചാസ്തു ദ്വിജന്മനാം.
സ്വസ്ത്യസ്തു പൂജകാനാം തു സ്വസ്തി ചാസ്തു ഗവാമപി
സ്വസ്ത്യസ്തു സ്ഥാവരാണാം ച ജംഗമാനാം തഥൈവ ച
സ്വസ്തി ചാസ്തു ച മന്ത്രാണാം സ്വസ്തി വൈ കർമ്മണാമപി
തീർത്ഥയാത്രാ ഹി ദേവസ്യ വിഷ്ണോരസ്മൈ നമോ നമഃ"

ഇങ്ങനെ സ്വസ്തിവാദമന്ത്രങ്ങൾ. ബലി തൂകുന്നേടത്ത്:-
ബലിദാനം ഹി ദേവസ്യ വിഷ്ണോരസ്മൈ നമോ നമഃ."

ഇങ്ങനെ ഭേദം.

അന്തർവികീര്യ ബലിമകപരിക്രമേണ
ബാഹ്യേ ച തദ്ധ്വജപതീഃ പ്രവിലാപ്യ ദേവേ

ക്ഷേത്രേശഗുപ്തസദനോഽന്യഗണൈഃ പ്രയാതു
ദേവം നിജേ സമധിരോപ്യ രഥാദിയാനേ. ൧൧൩

അന്തഃ ബാഹ്യേ ച പ്രോക്തപരിക്രമേണ ബലിം വികീര്യ - അകത്തെ ദ്വാഃസ്ഥാദിനിർമ്മാല്യധാര്യവസാനമായ ശ്രീഭൂതബലിദേവതകളെ ഒക്കെയും, പുറത്ത് ധ്വജദേവതാദിക്ഷേത്രപാലാന്തവും, ഓരോ പ്രദക്ഷിണമായി ബലിയെ തൂകി; തദ്ധ്വജചിതീഃ ദേവേ പ്രവിലാപ്യ - എട്ടുദിക്കിലേയും ധ്വജചൈതന്യത്തേയും മഹാധ്വജത്തേയും ദേവങ്കൽ ഉദ്വസിപ്പു. മഹാധ്വജത്തെ ആറാട്ടുകഴിഞ്ഞ് അകത്തേയ്ക്കു എഴുന്നള്ളിക്കുമ്പോൾ ഉദ്വസിക്കുന്നു ചിലര്. ക്ഷേത്രേശഗുപ്തസദനഃ - ക്ഷേത്രപാലനെ ക്ഷേത്രരക്ഷയ്ക്കായിക്കൊണ്ടു കല്പിച്ചാൽ, ദേവം നിജേ രഥാദിയാനേ സമധിരോപ്യ അന്യഗണൈഃ പ്രയാതു - പിന്നെ ദേവനെ തന്റെ വാഹനത്തുങ്കൽ എഴുന്നള്ളിച്ച് എങ്കിലും രഥഗജാദികളിൽ എഴുന്നള്ളിച്ചു എങ്കിലും അന്യപരിവാരങ്ങളോടു കൂടി തീർത്ഥത്തുങ്കലേയ്ക്കു പുറപ്പെട്ടു.



ദ്വാഃസ്ഥാദിയജ്വാ യജമാനയുക്തോ
ദിങ്മന്ത്രതഃ സാലബഹിഃ പരീത്യ
അർവാഗ് വ്രജേദ്യോജനതഃ സമേതോ
വിപ്രൈർഹവിഷ്യാംബുഘടാദിഹസ്തൈഃ. ൧൧൪

യജമാനയുക്തഃ ദ്വാഃസ്ഥാദിയജ്വാ - പിന്നെ ആചാര്യൻ ഊരാളരോടും കൂടി ദേവനെ എഴുന്നള്ളിപ്പിച്ച് ഗോപുരവാതുക്കൽ ദ്വാഃസ്ഥന്മാർക്കു ബലിയെ തൂകി, സാലബഹിഃ ദിങ്മന്ത്രതഃ ച-മതിലിന്നു പുറത്ത് "യേ ഭൂതാഃ പുരസ്സദഃ" ഇത്യാദി മന്ത്രം കൊണ്ടു എട്ടുദിക്കിലും സർവ്വഭൂതങ്ങൾക്കും ബലിയെ തൂകി, പരീത്യ - ഒരു പ്രദക്ഷിണമായി ഗമിച്ച്; ഹവിഷ്യാംബുഘടാദിഹസ്തൈഃ വിപ്രൈഃ സമേതഃ - ഹവിസ്സും വെള്ളവും ജലഗന്ധപുഷ്പങ്ങളും എടുത്തു ഇരിക്കുന്ന പരികർമ്മികളോടും കൂടി, യോജനതഃ അർവാക് വ്രജേത് - ഒരു യോജന അടുത്തിരിക്കുന്ന തീർത്ഥത്തുങ്കലേക്ക് ദേവനെ എഴുന്നള്ളിപ്പൂ. അപ്പോൾ ചത്വരാശ്വത്ഥാദികളിൽ ആചാര്യൻ ബലിയേയും തൂകൂ.

ശംഖപ്രേംഖച്ചടുലപടഹോത്താളതാളോരുഭേരീ-
ഝംഝൂഗോഡ്ഡമരഡമരുദ്ധ്വീപ്രവീണാപ്രവീണാഃ

ഢക്കാഢക്കാവിരളമുരളീകമ്മറാശ്ചാഭിയായുഃ
സഹായസ്ത്രീപാസ്തമിഹ മഹിതോല്ലാമഹേളാ മഹേളാഃ.  ൫൫

ശംഖപ്രേംഖച്ചട്ടലപടഹോത്താളതാളോരുഭേരീരംഗച്ഛല്ലം ഗോമുഖ ഡമരഡമരുഭിപ്രവീണാപ്രവീണാഃ - ശംഖധ്വനിയോടു കൂടി ശബ്ദിച്ചിരിക്കുന്ന നല്ല പെരുമ്പറയോടും നല്ല ശബ്ദമായിരിക്കുന്ന ചേങ്കല കൈമണി ഇവറ്റോടും നല്ലതായി വലുതായിരിക്കുന്ന ചെണ്ടകളോടും, കൊമ്പു് കുഴൽ ഇവറ്റോടും ശബ്ദിച്ചിരിക്കുന്ന തിമില കടുന്തുടി ഇവറ്റോടും, വീണാശബ്ദത്തോടും കൂടി ഇരിക്കുന്ന സമർത്ഥന്മാരായ വാദ്യക്കാരും, ഢക്കാഢക്കാവിരളമുരളീകമ്മറാഃ ച - എടയ്ക്കയും മദ്ദളവും നല്ല ശബ്ദമുള്ള മുരളികളും ശബ്ദിപ്പിക്കുന്നേടത്തു സമർത്ഥന്മാരായ വാദ്യക്കാരും, സ്ഥായസ്ത്രീപാഃ - ശോഭിച്ചിരിക്കുന്ന ദീപത്തെ എടുത്തുംകൊണ്ടു്; മഹിതോല്ലാമഹേളാഃ മഹേളാഃ ച തം അഭിയായുഃ നല്ല മുത്തുമാലകളെക്കൊണ്ടു് അലങ്കരിച്ചു് ഇരിക്കുന്ന സ്ത്രീകളും ദേവന്റെ മുമ്പിൽ നടക്കണം.

പഞ്ചവാദ്യവരവാദനാവിധാ-
  ചുഞ്ചവോഽസ്യ പുരതഃ പ്രയാന്തു ഹ
ഛത്രചാമരവിധാരിണോഽഭിതഃ
  പൃഷ്ഠതോ ജയജയാദിവാദിനഃ.  ൫൬

ഇഹ അസ്യ പുരതഃ പഞ്ചവാദ്യവരവാദനാവിധാചുഞ്ചവഃ പ്രയാന്തു - ഇവിടെ ദേവന്റെ മുമ്പിൽ ശംഖഭേര്യാദിപഞ്ചവാദ്യക്കാരു് മുമ്പേ നടക്കണം, അഭിതഃ ഛത്രചാമരവിധാരിണഃ - ചുറവും കുട ആലവട്ടം വെഞ്ചാമരം ഇവറ്റെ എടുത്തവരും പൃഷ്ഠതഃ ജയജയാദിവാദിനഃ - പുറകിൽ ജയജയ എന്നു പറഞ്ഞിരിക്കുന്ന ജനങ്ങളും നടക്കണം.

ആസാദ്യ നദ്യാദിവിശിഷ്ടതീർത്ഥം
  തത്സമ്മുഖം ന്യസ്യ സമിഷ്ടപീഠേ
സാംഗീക്രിയാദ്യം പ്രവിധായ തസ്മൈ
  ദദ്യാദ് ദ്വിതീയാചമനാവസാനം.  ൫൭

നദ്യാദിവിശിഷ്ടതീർത്ഥം ആസാദ്യ - ഇങ്ങനെ ചെന്നു് നദി തുടങ്ങിയുള്ള തീർത്ഥത്തിന്റെ സമീപത്തു ചെന്നാൽ, സമിഷ്ടപീഠേ തത്സമ്മുഖം ന്യസ്യ - ഭദ്രപീഠത്തുങ്കൽ പീഠം പൂജിച്ചു

ദേവനെ പീഠത്തിങ്കലെഴുന്നള്ളിച്ച്; സാംഗീക്രിയാദ്യം പ്രവിധായ-ആവാഹിച്ച് ലിപിന്യാസാദിഅംഗാന്തം ന്യസിച്ച്, തന്റെ ഡ!തീയാചമനാവസാനം ദദ്യാത് - ആ ദേവനായിക്കൊണ്ടു അർഘ്യാദിപുനരാചമനാന്തം ഉപഹാരങ്ങളെ കൊടുപ്പൂ.

വിശോധിതേ തീൎത്ഥജലേ ജലേശാ-
ദീജ്യാതദർഹാഹൃതിജാജ്യസിദ്ധൌ
ത്രിർമ്മജ്ജയേത്തജ്ജലസമ്മുഖീനം
ദേവം സുധീഃ സൈ്വരഥ പഞ്ചമന്ത്രൈഃ. ൧൧൯

അഥ സുധീഃ വിശോധിതേ ജലേശാദീജ്യാതദർഹാഹൃതിജാജ്യസിദ്ധൌ തീൎത്ഥജലേ - പിന്നെ ആചാൎയ്യൻ തീൎത്ഥജലത്തുങ്കൽ പീഠത്തെ പൂജിച്ചു ശോഷണാദികളും ചെയ്തു വരുണനേയും ഗംഗയേയും ദേവനേയും വെവ്വേറെ ആവാഹിച്ചു പൂജിച്ച് വരുണജപാന്തം ചെയ്തേടത്തു സമ്പാതത്തെ സ്പൎശിച്ച്, സൈ്വഃ പഞ്ചമന്ത്രൈഃ - തന്റെ പഞ്ചതത്വങ്ങളെ ജപിച്ചുകൊണ്ടു, തജ്ജലസമ്മുഖീനം ദേവം ത്രിഃ മജ്ജയേത - ആ തീർത്ഥം മുഖമാകുംവണ്ണം ദേവനെ എടുത്തുംകൊണ്ട് മൂന്നുപ്രാവശ്യം തീൎത്ഥജലത്തിൽ സ്നാനം ചെയ്വൂ.

പീഠേ/ത്രൈവ നിധായ ദേവമുപചൎയ്യാചാമനീഷ്ഠം ക്രമാ-
ന്മന്ത്രീ തന്മനുഭിഃ പ്രമാർജ്ജ്യമഹിതൈശ്ചൂൎണ്ണൈഃ സമുദ്വൎത്ത്യ ച
നാഭീദഘ്നജലേ സ്ഥിതോ/ സ്യമനം കുർവന്നൃതം ചാദിഭിർ-
മന്ത്രൈസ്തത്ര കൃതാഘമർഷണവിധിസ്തീർത്ഥേ പുനഃസ്നാപയേത്.
[ ൧൨൦

മന്ത്രീ അത്ര ഏവ പീഠേ ദേവം നിധായ - ആചാൎയ്യൻ അവിടെ പീഠത്തുങ്കൽ ദേവനെ എഴുന്നള്ളിച്ച്, ആചാമനീഷ്ഠം ക്രമാത് ഉപചൎയ്യ - അർഘ്യപാദ്യാദി ആചമനങ്ങളെക്കൊടുത്ത്, തന്മനുഭിഃ പ്രമാർജ്ജ്യ മഹിതൈഃ ചൂർണ്ണൈഃ സമുദ്വർത്ത്യ ച - പരികർമ്മികളോടു കൂടി ആപോഹിഷ്ഠാദിമന്ത്രങ്ങളെക്കൊണ്ടു പുണ്യാഹത്തെ ചെയ്വൂ. തീർത്ഥദേവതാഃ പ്രായന്താം എന്നു വിശേഷം കൂട്ടിക്കൊള്ളൂ. പിന്നെ പൂജിച്ചിരിക്കുന്ന മഞ്ഞപ്പൊടി തുടങ്ങിയുള്ള പൊടികളെ ആടി വ്യാപകാദി ചെയ്തു നാഭീദഘ്ന ജലേ സ്ഥിതഃ - നാഭിയോളം വെള്ളത്തിലിറങ്ങി നിന്നു ദേവനെ എടുത്തുംകൊണ്ട്, ഋതഞ്ചാദിഭിഃ മന്ത്രൈഃ അസ്യമനം കുർവൻ

കൃതാഘമർഷണവിധിഃ - "ഋതം ച സത്യം" ഇത്യാദി സൂക്തം കൊണ്ടു് പ്രാണായാമത്തെച്ചെയ്തു് അഘമർഷണത്തെ ധ്യാനിച്ചു, പുനഃ തത്ര തീർത്ഥേ സ്നാപയേത് - പിന്നെയും മൂന്നു പ്രാവശ്യം ആ തീർത്ഥത്തിൽ ദേവനെ സ്നാനം ചെയ്യിപ്പൂ.

പീഠേ നിവേശ്യ വസനാദ്യമഥോപഹൃത്യ
ദേവം സമർച്ച്യ വിനിവേദ്യ നിവേദ്യമഗ്നൌ
ഹുത്വോക്തവദ് ബലിമപി പ്രവികീര്യ പൂജാ-
ശേഷം സമാപ്യ മനുനേതി നിവേദയേച്ച. ൧൨൦

അഥ പീഠേ ദേവം നിവേശ്യ - പിന്നെയും ദേവനെ പീഠത്തുങ്കലെഴുന്നള്ളിച്ചു്, വസനാദ്യം ഉപഹൃത്യ - ആചാര്യൻ തോർത്തി വസ്ത്രത്തെ ഉടുത്താൽ ദേവകൽ വസ്ത്രാദി ഉപഹാരങ്ങളേക്കൊടുത്തു, സമർച്ച്യ നിവേദ്യം വിനിവേദ്യ - മൂർത്തിപൂജയേ ചെയ്തു നിവേദ്യത്തേ നിവേദിച്ചു്, അഗ്നൌ ഹുത്വാ ഉക്തവദ് ബലിം അപി വികീര്യ - അഗ്നിയിങ്കൽ വൈശ്യഹോമത്തെച്ചെയ്തു് തീർത്ഥത്തിൽ ബലിയും തൂകി, പൂജാശേഷം സമാപ്യ - നിവേദ്യമെടുത്തു പ്രസന്നപൂജയും ചെയ്തു്; ഇതി മനുനാ നിവേദയേത് - ഈ പറയുന്ന മന്ത്രംകൊണ്ടു പ്രാർത്ഥിപ്പൂ.

"തീർത്ഥേഽസ്മിൻ പാവനേ പുണ്യേ സ്നാതോഽസി പുരുഷോത്തമ!
അതസ്ത്വമനുഗൃഹ്ണീഷ്വ സ്വസ്ഥാനോപാശ്രയേണ നഃ."

ഇതു് പ്രാർത്ഥനാമന്ത്രം.

ഹരിവിഷയേ മനുരേവം പരേഷു പരമേശ്വരാദിപദമത്ര
പുരുഷോത്തമപദവിഷയേ കുര്യാത് സ്വസ്വോചിതം മന്ത്രീ.
൧൨൧

മന്ത്രീ ഹരിവിഷയേ ഏവം മനുഃ - മന്ത്രജ്ഞനായ ആചാര്യൻ വിഷ്ണുവിങ്കലിങ്ങനെ പ്രാർത്ഥനാമന്ത്രത്തേ ചെയ്വൂ. അത്ര പരേഷു പുരുഷോത്തമപദവിഷയേ - ഇവിടെ ശിവാദികളിൽ പുരുഷോത്തമ എന്നുള്ള പദത്തുങ്കൽ; സ്വസ്വോചിതം പരമേശ്വരാദിപദം കുര്യാത - തന്റെ തന്റെ നാമങ്ങളായ പരമേശ്വര പരമേശ്വരീ ഇത്യാദി പദങ്ങളേ ചൊല്ലൂ.

ഉപാസ്യ തീൎത്ഥം നിജവാഹനേ ത-
മാരോപ്യ മൂലാലയമാഗമയ്യ
തസ്മിന്നഹന്യേവ നിയോജ്യ മൂല-
ബിംബേഽഭിഷിച്യ പ്രയജേച്ച ദേവം. ൧൨൨

**തീർത്ഥമുപാസ്യ** - തീർത്ഥത്തേ = ചെയ്യുന്നത്തേ ദേവങ്കൽ ഉപാസിച്ച, നിജവാഹനേ തം ആരോപ്യ - തന്റെ വാഹനത്തുങ്കൽ താൻ ഗജരഥാദികളിൽ താൻ ദേവനെ കരേററി, മൂലാലയം ആഗമയ്യ - ദേവന്റെ മതിലകത്ത് എഴുന്നള്ളിച്ച്, തസ്മിൻ അഹനി ഏവ മൂലബിംബേ നിയോജ്യ - അദ്ദിവസംതന്നെ കർമ്മബിംബഗതദേവനേ പറഞ്ഞവണ്ണം തന്നെ ആവാഹിച്ച് മൂലബിംബത്തുങ്കൽ യോജിപ്പിച്ച വ്യാപകാദിനീരാജനാന്തം ചെയ്തു, അഭിഷിച്യ ദേവം യഥാവത് പ്രയജേത് - അഭിഷേകവും മുമ്പിൽ തന്നെ ചെയ്തില്ല എങ്കിൽ ചൂർണ്ണങ്ങൾ കളഞ്ഞു് അഭിഷേകം ചെയ്തു് വസ്ത്രാദ്യുപഹാരങ്ങളേക്കൊണ്ടത്തു് ശേഷം പൂജയേയും ചെയ്വൂ. മുമ്പുതന്നെ അഭിഷേകം ചെയ്തിരിക്കുന്നു എങ്കിൽ ആവാഹനാദി പൂജിപ്പൂ.

തസ്മിൻ പരസ്മിന്നപി വാഽഹ്നി ദേവം
സമുക്തനീത്യാ കലശൈഃ പ്രഭൂതൈഃ
സംസ്നാപ്യ യാത്രോദിതദോഷശാന്ത്യൈ
സമൎച്ചയേദ് ഭൂതബലിം കിരേച്ച. ൧൨൩

**തസ്മിൻ പരസ്മിൻ വാ അപി അഹ്നി** - പിന്നെ അന്നുതന്നെ എങ്കിലും പിറേറ ദിവസമെങ്കിലും. സമുക്തനീത്യാ പ്രഭൂതൈഃ കലശൈഃ ദേവം യാത്രോദിതദോഷശാന്ത്യൈ സംസ്നാപ്യ - കലശപടലത്തിൽ പറഞ്ഞപോലെ പൂജിക്കപ്പെട്ടിരിക്കുന്ന പാർശ്വബിംബേത്യാദി കലശങ്ങളേക്കൊണ്ട് ആറാട്ടിനു കൊണ്ടുപോയ ദോഷശാന്തിക്കായിക്കൊണ്ട് ദേവനേ അഭിഷേകം ചെയ്തു്, സമൎച്ചയേത് ഭൂതബലിം കിരേത് ച - ദേവനേ പൂജിച്ച് അവസ്രാവപ്രോക്ഷണത്തേയും ശ്രീഭൂതബലിയേയും ചെയ്വൂ.

ഇതി തന്ത്രസമുച്ചയേ ധ്വജേജ്യാ-
ബലിസംവേശനതൈൎത്ഥികക്രിയാഢ്യഃ
നവമോഽനവമാൎത്ഥദായിദേവോ-
ത്സവവാദീ പടലഃ പ്രഗൃഹിതോ ഭൂത്. ൧൨൪

ഇതി തന്ത്രസമുച്ചയേ - ഇപ്രകാരം തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തിങ്കൽ, ധ്വജേജ്യാബലിസംപ്രവേശനതൈർത്ഥികക്രിയാഢ്യഃ - കൊടിയേററിൻെറയും തത്പൂജയുടേയും ശ്രീഭൂതബലികളുടേയും ഉത്സവബലിയുടേയും, അപ്രകാരം പള്ളിക്കുറുപ്പിൻെറയും ആറാട്ടിൻെറയും ക്രിയകളോടുകൂടിയും, അനവമാത്ഥദായിദേവോത്സവവാദീ - ഉൽകൃഷ്ടങ്ങളായ ധമ്മാർത്ഥകാമമോക്ഷങ്ങളേ കൊടുക്കുന്നതായും ഇരിക്കുന്ന ദേവൻെറ ഉത്സവത്തേപ്പറയുന്ന; നവമഃ പടലഃ - ഒമ്പതാമത്തെ പടലം; പ്രഥിതഃ അഭൂത് - സമാപ്തമായി ഭവിച്ചു.

ഈ സമുച്ചയത്തിൽ പടലം ഒമ്പതിലും കൂടി ശ്ലോകങ്ങൾ ൧൪൦൨.

തന്ത്രസമുച്ചയഭാഷാവ്യാഖ്യായാം നവമപടലം സമാപ്തം.

---




## ദശമപടലം.

അനന്തരം പത്താമത്തെ പടലംകൊണ്ട് പ്രായശ്ചിത്തങ്ങളേ പറയുന്നു—

ദേവേ സ്വഭക്തജനതാനുജിഘൃക്ഷയാർച്ചോ-
പാധൌ തഥാ നിയതസന്നിധിമാദധാനേ
ശ്രേയോഽപരാസദതയാ തദുപാസനാർത്ഥം
സ്യാച്ചേന്നിമിത്തമഥ നിഷ്കൃതിമാദധീത. ൧

സ്വഭക്തജനതാനുജിഘൃക്ഷയാ അർച്ചോപാധൌ നിയതസന്നിധിം ആദധാനേ ദേവേ - തൻെറ ഭക്തന്മാരായിരിക്കുന്ന ജനങ്ങളുടെ അനുഗ്രഹേച്ഛ ഹേതുവായിട്ട് ബിംബമാകുന്ന ശരീരത്തിങ്കൽ പൂജാദികളേ അനുഭവിച്ചുകൊണ്ടു നിത്യസാന്നിദ്ധ്യത്തേ ചെയ്തിരിക്കുന്ന ദേവങ്കൽ, ശ്രേയോഽപരാസദതയാ നിമിത്തം സ്യാത് ചേത് - ഭക്തജനങ്ങളുടെ ആപത്തുകൾക്ക സൂചകമായിട്ടും ശ്രേയസ്സുകളുടെ നാശസൂചകമായിട്ടും അശുദ്ധികൾ ഭവിക്കുമെങ്കിൽ, അഥ തദുപാസനാത്ഥം നിഷ്കൃതിം ആദധീത - പിന്നെ അതിൻെറ പരിഹാരത്തിനായിക്കൊണ്ട് വേഗേന അതതു ദോഷങ്ങൾക്ക പറയുന്ന പ്രായശ്ചിത്തങ്ങളേ ചെയ്യണം.

അനന്തരം അശുദ്ധികൾ വരുവാനുള്ള നിമിത്തങ്ങളെ പറയുന്നു—

ക്ഷേത്രേ മൃതിർജ്ജനനമംഗണമണ്ഡപാദൌ
മൂത്രാസൃഗാദിപതനം പതിതാദിവേശഃ
സോലൂകഗൃദ്ധ്രകരടശ്വഖരോഷ്ട്രകോല-
ക്രോഷ്ട്രൃക്ഷഡുണ്ഡുഭപുരസ്സരഗർഭവേശഃ.

ക്ഷേത്രേ മൃതിഃ ജനനം - മതിലിന്റെ അകത്തു് മനുഷ്യരുടേയും പശു കുതിര പോത്തു് പന്നി മാൻ വ്യാഘ്രം ഇത്യാദികളുടേയും ജനനമരണങ്ങളുണ്ടായാൽ അശുദ്ധിയും, ഇവ തന്നെ ശ്രീകോവിലോടു് അടുത്ത സ്ഥലത്തു് ആകുന്നു് അശുദ്ധിക്കു് ആധിക്യവും ഉണ്ടു്. വിളക്കുമാടത്തിനകത്തു ശ്വാനൻ ക്രോഷ്ടാവു് ചെന്നായു് ഇത്യാദികളുടേയും, നാലമ്പലത്തിന്റെ അകത്തു് പൂച്ച മുയലു് ഇത്യാദികളുടേയും, തിരുമുററത്തു സർപ്പാദികളുടേയും, ശ്രീകോവിലിന്റെ അകത്തു് എലി തുടങ്ങിയുള്ളവററിന്റെ മരണത്തുങ്കലും അശുദ്ധിയുണ്ടു്. ശ്വാവു് ക്രോഷ്ടാവു് ഇത്യാദികളുടെ പ്രസവത്തുങ്കലും അശുദ്ധിയുണ്ടു്. അംഗണമണ്ഡപാദൌ മൂത്രാസൃഗാദിപതനം പതിതാദിവേശഃ ച - അംഗണമെന്നാൽ ചുററമ്പലത്തിന്റെ ഉത്തരങ്ങളെന്നും ഇന്ദ്രാദികളുടെ സ്ഥാനമെന്നും മൂന്നുപ്രകാരം പക്ഷമുണ്ടു്. മണ്ഡപമെന്നാൽ മണ്ഡപം ബലിക്കൽപ്പുരക്കൂത്തമ്പലം തിടപ്പള്ളി പ്രാസാദം ഇങ്ങനെ അഞ്ചും; ഇവററിൽ മൂത്രം വിഷ്ഠ ചോര വ്രണത്തിങ്കലെ വെള്ളം ഇത്യാദി വീണാലും പതിതൻ ആശൌചികൾ രജകാദി ശൂദ്രരിൽ താണ ജാതികളൊക്കെയും കരേറിയാൽ അശുദ്ധിയുണ്ടു്. സോലൂകഗൃദ്ധ്രകരടശ്വഖരോഷ്ട്രകോലക്രോഷ്ട്രൃക്ഷഡുണ്ഡുഭപുരസ്സരഗർഭവേശഃ - ഉലൂകം = മൂങ്ങ ഗൃദ്ധ്രം=കഴുവൻ, കരടം=കാക്ക, ശ്വാ = നായ്, ഖരം=കഴുത, ഉഷ്ട്രം=ഒട്ടകം, കോലം = പന്നി, ക്രോഷ്ടാവു്=കുറുക്കൻ, ഋക്ഷം= കരടി, ഡുണ്ഡുഭം=ചേര ഇത്യാദി ജന്തുക്കൾ ഗർഭഗൃഹത്തിൽ കേറിയാൽ അശുദ്ധിയുണ്ടു്.

ഛത്രാകനാകമധുകാദിസമുദ്ഗമോƒർച്ചാ-
സ്വേദപ്രരോദഹസിതാനി തഥാ പ്രദാഹഃ
ബിംബസ്യ പാതചലനാദിരഥാംഗഭംഗഃ
പൂജാവിലുപ്തിരപി വാƒസതി മിഷ്ടദോഷേ. ൩

ഛത്രാകനാകമധുകാദിസമുദ്ഗമഃ — ഛത്രാകം=കൂൺ, നാക = പുററ്, മധുകം = തേനീച്ച ആദിശബ്ദംകൊണ്ടു് കടന്നൽ വേട്ടാവെളിയൻ ഇത്യാദി ബിംബത്തുങ്കൽ ഉണ്ടാകുകയും, അച്ഛാസ്വേദപ്രരോദഹസിതാനി — ബിംബത്തുങ്കൽ വിയർപ്പുണ്ടാകയും കരക ചിരിക്ക പ്രദാഹഃ=ചൂടു് ഇവ ഉണ്ടാകയും, ബിംബസ്യ പാതചലനാദിഃ അംഗഭംഗഃ — ബിംബം വീഴുകയും ഇളകുകയും ചെരികയും ഹസ്തപാദാദ്യവയവങ്ങൾ മുറികയും, ദിഷ്ടദോഷേ അസതി പൂജാവിലുപ്തിഃ അപി — പൂജാലോപം വിധിച്ചിരിക്കുന്നേടത്തു് അല്ലാതെ പൂജ മുട്ടികയും ഇവ ഒക്കെയും ദുർന്നിമിത്തങ്ങളായ അശുദ്ധികൾ.

ക്ഷുദ്രാന്യമന്ത്രയജനം പ്രതിഷിദ്ധദുഷ്ട-
പുഷ്പാദിപൂജനമഥോ മരിചാദിലേപഃ
ഏതാനി തന്ത്രകഥിതാനി നിമിത്തകാനി
ജ്ഞേയാനി തത്ര ഗുരുലാഘവഭേദവന്തി. ൪

ക്ഷുദ്രാന്യമന്ത്രയജനം — ബിംബത്തുങ്കൽ ആഭിചാരമന്ത്രങ്ങളെക്കൊണ്ടു് പൂജിക്കയും അന്യദേവന്മാരുടെ മന്ത്രംകൊണ്ടു് പൂജിക്കയും, പ്രതിഷിദ്ധദുഷ്ടപുഷ്പാദിപൂജനം — നിഷിദ്ധങ്ങളായും അശുദ്ധങ്ങളായുമുള്ള പുഷ്പങ്ങളെക്കൊണ്ടു പൂജിക്കയും, അഥോ മരിചാദിലേപഃ — പിന്നെ മുളകു് കടുകു് ഇത്യാദിയും രക്തമൂത്രശുക്ലാദികളും ബിംബത്തുങ്കൽ തേക്കുകയും അശുദ്ധിയുള്ളതാകുന്നു. ഏതാനി തന്ത്രകഥിതാനി നിമിത്തകാനി — ഈവണ്ണം തന്ത്രശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്ന അശുദ്ധികാരണങ്ങൾ, ഗുരുലാഘവഭേദവന്തി ജ്ഞേയാനി — അകത്തായി വരുമ്പോൾ ഗുരുക്കളായിട്ടും പുറത്താകുമ്പോൾ ലഘുക്കളായിട്ടും അറിഞ്ഞു് പ്രായശ്ചിത്തങ്ങളെ കല്പിക്കണം.

പ്രാസാദേഽർച്ചാ ച വിശ്വേശിതുരിഹ വപുഷീ സ്ഥൂലസൂക്ഷ്മേ യ
[തോഽതോ-
ഽത്രാധാരാധേയഭാവാദിതരതരഭവോഽന്യത്ര ചാഭ്യേതി ദോഷഃ
ദോഷേഽത്രൈകസ്ഥിതേഽപ്യാചരതു തദുഭയോശ്ശോധനം സ്ഥാന-
[സംസ്ഥ
ത്വാപത്തേശ്ശോധനാദ്യം യദി ന പരകൃതാവസ്ഥതോക്താ സ്ഥലേ
[ഽലം. ൫

ട്ടീക - ഇവിടെ അശുദ്ധിവരുന്നേടത്തു്, പ്രാസാദഃ അർച്ചാ ച പ്രാസാദവും ബിംബവും, വിശേഷേണ സ്ഥൂലസൂക്ഷ്മ വപുഷീ യതഃ - ദേവന്റെ സ്ഥൂലശരീരമായിട്ടും സൂക്ഷ്മശരീരമായിട്ടും കല്പിക്കണം. അതഃ ആധാരാധേയഭാവാത് ഇതരതരഭവഃ ദോഷഃ അന്യത്ര ച അശ്രേതി - എന്നുള്ളതു ഹേതുവായിട്ടു് ആധാരാധേയത്വമുണ്ടാകയാൽ പ്രാസാദബിംബങ്ങളിലൊരേടത്തു് അശുദ്ധി വന്നാൽ രണ്ടേടത്തുമശുദ്ധി വരും. അത്ര ഏകസ്ഥിതേ ദോഷേ ഉഭയോഃ ശോധനം സമാചരേതു - ഇവിടെ ഒരേടത്തു് അശുദ്ധിവന്നാൽ പ്രാസാദശുദ്ധിയും ബിംബശുദ്ധിയുമൊരുമിച്ചു തന്നെ ചെയ്യണം. സ്ഥാനസംസ്ഥേ ദോഷേ തച്ഛോധനാദ്യം - സ്ഥലത്തിങ്കലേ അശുദ്ധിക്കു് ഖനനാദികൾ ചെയ്തു പ്രാസാദശുദ്ധി ചെയ്‌വൂ. ന യദി- സ്ഥാനസംസ്ഥമല്ലെങ്കിൽ, പരകൃതാവസ്രുതോക്ഷാ അലം - ദേവങ്കൽ ശുദ്ധിചെയ്യുതിന്റെ ശേഷംകൊണ്ടു തളിച്ചാൽ മതി.



സദ്യഃ ശവാദി തദശേഷമപാസ്യ തത്ര
സമ്മാർജ്ജനാദിഷു കൃതേഷു യഥോപപത്തി
സംക്ഷാളനേ പ്രഥമതോ ബഹുവാരിഭിർവാ
സ്നാനാദികൃദ് ഗുരുവരഃ ഖനനാദി കുര്യാത്. ൬

ഗുരുവരഃ സദ്യഃ ശവാദി തത് അശേഷം അപാസ്യ - ആചാര്യൻ ശവാദികളായുള്ളവറ്റെ വേഗേന എടുപ്പിച്ചുകളഞ്ഞു്, യഥോപപത്തി സമ്മാർജ്ജനാദിഷു കൃതേഷു - ശവാദികളുടെ ഗുരുലാഘവം പോലെ സ്ഥലത്തുങ്കൽ കുഴിച്ചു മണ്ണു് കൈ പുറത്തുകളയിച്ചു് എല്ലാടവും അടിച്ചു തളിപ്പിപ്പൂ. ബഹുവാരിഭിഃ സംക്ഷാളനേ വാ കൃതേ - തളക്കല്ലായുള്ള സ്ഥലത്തുങ്കലാകുമ്പോൾ അവിടെ വളരെ വെള്ളം വീഴ്ത്തിക്കഴുകി ആ വെള്ളത്തെ പാത്രത്തിലെടുത്തു പുറത്തു കളയിപ്പൂ. സ്നാനാദികൃത് ഖനനാദി കുര്യാത് - പിന്നെ കുളിച്ചുവന്നു് ഖനനാദികളായ ശുദ്ധികളേ ചെയ്‌വൂ.

ഖനനം ഹരണം ദാഹഃ പൂരണം ഗോനിവാസനം
വിപ്രോച്ഛിഷ്ടം ച ഗവ്യം ച സപ്തൈതാഃ സ്ഥാനശുദ്ധയഃ. ൭

ഖനനം - കുഴിക്ക, ഹരണം - ആ മണ്ണുവാരി പുറത്തുകളക, ദാഹഃ - തത് സ്ഥാനത്തു പുല്ലുകത്തിച്ചു് ഇടുക. പൂരണം-ശുദ്ധമായ മണ്ണു കൊണ്ടുവന്നു് കുഴിനിറയ്ക്കുക, ഗോനിവാസനം- പശുവിനേ

അവിടെ നിരത്തുക. വിപ്രോച്ഛിഷ്ടം - ബ്രാഹ്മണരെ ഭക്ഷിപ്പിച്ച എച്ചിലിടുക. ഗവ്യം ച - പഞ്ചഗവ്യം തളിക്ക. ഏതാഃ സപ്ത സ്ഥാനശുദ്ധയഃ-ഇങ്ങനെ ഏഴുക്രട്ടം ക്രിയകറം സ്ഥാനശുദ്ധി യിങ്കൽ വേണ്ടുന്നത്.

ഖദിരകൃതഖനിത്രേണാസ്ത്രമന്ത്രേണ ഖാത്വാ
നിരൃതിദിശി ബഹിസ്തത് പാംസുജാതം നിരസ്യ
ദഹതു ഹുതഭുജം ദർഭാദിനാ ഭസ്മ ഹൃത്വാ
പ്ലാവയതു പശുമൂത്രബ്രഹ്മപാദോദഗവ്യൈഃ. ൮൮

ഖദിരകൃതഖനിത്രേണ അസ്ത്രമന്ത്രേണ ഖാത്വാ - കരിങ്ങാലികൊണ്ടു് ഉണ്ടാക്കിയ പാരകൊണ്ടു് തന്റെ അസ്ത്രംകൊണ്ടു് അശുദ്ധിസ്ഥലത്തു കുഴിപ്പൂ. ബഹിഃ നിരൃതിദിശി തത് പാംസുജാതം നിരസ്യ - മതില്ക്കു പുറത്തു നിരൃതികോണിൽ ആ മണ്ണുകളേ വാരിക്കളഞ്ഞാൽ, ദർഭാദിനാ ഹുതഭുജാ ദഹതു - ആ കുഴിയിൽ പുല്ലും ചമതയുമിട്ടു തീയുമിട്ടു കത്തിപ്പൂ. ഭസ്മ ഹൃത്വാ - പിന്നെ ഭസ്മമൊക്കെയും വാരിക്കളഞ്ഞു്, പശുമൂത്രബ്രഹ്മപാദോദഗവ്യൈഃ പ്ലാവയതു - പിന്നെ ആ കുഴിയിൽ ഗോമൂത്രവും ബ്രാഹ്മണപാദതീർത്ഥവും പഞ്ചഗവ്യവും തളിപ്പൂ.

കൌശാദിമൃദ്ഭിരഭിപൂര്യ വിലോഡ്യ ദാർഢ്യ-
മാപാദ്യ ഹസ്തിചരണൈരഥ ഗാ നിവാസ്യ
സ്ഥാനം വിശോദ്ധ്യ പരികല്പിതമണ്ഡപേ/ത്ര
സംഭോജയേദ ദ്വിജപതീൻ സഘൃതം പയോന്നം. ൻ

കൌശാദിമൃദ്ഭിഃ അഭിപൂര്യ വിലോഡ്യ - പിന്നെ കുഴിയിൽ കുശമൂട്ടിലേയും വിളഭൂമിയിലേയും പർവ്വതത്തിലേയും മണ്ണുകൊണ്ടു നിറച്ചു് വെള്ളം തളിച്ചാൽ, ഹസ്തിചരണൈഃ ദാർഢ്യം ആപാദ്യ - പ്ലാശുകൊണ്ടു് ഉണ്ടാക്കിയ ആന അടികൊണ്ടു് ഇടിച്ചു് ഉറപ്പിച്ചു്, അഥ ഗാഃ നിവാസ്യ - പശുക്കളെ ആ സ്ഥലത്തു കൊണ്ടുവന്നു നിരത്തി പുല്ലുകൊടുത്തു കൊണ്ടുപോവൂ. സ്ഥാനം വിശോദ്ധ്യ - പിന്നെ ആ സ്ഥലത്തെ തളിച്ചു മെഴുകി, പരികല്പിതമണ്ഡപേ അത്ര ദ്വിജവരാൻ സഘൃതം പയോന്നം സംഭോജയേത് - പിന്നെ അവിടെ മണ്ഡപംപോലെ മറച്ചുകെട്ടി

ച്ച് അവിടെ ബ്രാഹ്മണർക്ക് ഇലവെച്ച് പാല്പായസവും നെയ്യുംകൂട്ടി പലവിധമായി ഭക്ഷിപ്പിപ്പൂ.

> ഉച്ഛിഷ്ടമുദ്ധൃത്യ വിശോദ്ധ്യ ഭൂമിം
> ഗവ്യേന സിഞ്ചേദ്വികിരൈഃ കിരേച്ച
> മൂലേന തത്രാഷ്ടദലേ സരോജേ
> ദേവം വിധിജ്ഞഃ പരിപൂജയേച്ച. ൧൦

ഉച്ഛിഷ്ടം ഉദ്ധൃത്യ ഭൂമിം വിശോദ്ധ്യ – പിന്നെ ബ്രാഹ്മണരുടെ എച്ചിലെടുത്തു തളിച്ച് അവർക്ക് ദക്ഷിണയും ചെയ്‌വൂ. ഗർഭഗൃഹാദികളിലാകുമ്പോൾ എച്ചിലെടുത്ത് തത്സ്ഥലത്ത് സ്പർശിപ്പൂ. പിന്നെ ആ സ്ഥലത്തു പഞ്ചഗവ്യം തളിച്ച് വികിരവും വിതറൂ. ഇവിടെ കരിങ്ങാലി തുടങ്ങി വികിരാന്തമുള്ള വസ്തുക്കൾ മുമ്പു തന്നെ പാതിച്ച് പൂജിക്കയും വേണം. വിധിജ്ഞഃ തത്ര അഷ്ടദലേ സരോജേ മൂലേന ദേവം പരിപൂജയേത് ച – പിന്നെ ആചാര്യൻ ആ സ്ഥലത്ത് അഷ്ടദലപത്മമിട്ട് പീഠം വിരിച്ചു പൂജയുംചെയ്ത് മൂലംകൊണ്ടു ദേവനെ ആവാഹിച്ചു പൂജിച്ചു നിവേദിച്ച് പ്രസന്നപൂജയും ചെയ്‌വൂ. ഇങ്ങനെ സ്ഥാനശുദ്ധിയുടെ ക്രിയകൾ.

> സ്ഥാനം വിശോദ്ധ്യേതി യഥാർഹമുപ്ത-
> ബീജോഥ സൂത്രത്രയവേഷ്ടനാദ്യാം
> പ്രാസാദശുദ്ധിം പ്രവിധായ പുണ്യാ-
> ഹാന്താം വിദദ്ധ്യാദഥ ബിംബശുദ്ധിം. ൧൧

ഇതി സ്ഥാനം വിശോദ്ധ്യ – ഇപ്രകാരം സ്ഥാനശുദ്ധി ചെയ്താൽ, യഥാർഹം ഉപ്തബീജഃ – അശുദ്ധി വലുതായിട്ടുള്ളതാകിൽ മുളയും ഇട്ടു. സൂത്രത്രയവേഷ്ടനാദ്യാം പുണ്യാഹാന്താം പ്രാസാദശുദ്ധിം പ്രവിധായ – പിന്നെ ആലും മാവും ചുററുക തുടങ്ങി പിന്നെ വാസ്തുപുണ്യാഹാന്തം കഴിവോളമുള്ള പ്രാസാദശുദ്ധി ചെയ്ത്, ബിംബശുദ്ധിയും വിതന്വയാത് – പിറേറ ദിവസം ബിംബശുദ്ധിയേ ചെയ്‌വൂ.

> ക്ഷാളനപ്ലാവനസ്നാനമാർജ്ജനാനി യഥാക്രമം
> ധാരാവഗാഹസേകാശ്ച സപ്തൈതാ ബിംബശുദ്ധയഃ. ൧൨

ക്ഷാളനപ്ലാവനസ്നാനമാർജ്ജനാനി – മുമ്പിൽ ക്ഷാളനവും പ്ലാവനവും സ്നാനവും മാർജ്ജനവും ഇങ്ങനെ ചെയ്തു ശുദ്ധിയും, ധാരാവഗാഹസേകാഃ – പിന്നെ ധാരയും അവഗാഹവും പഷേകവും ഇങ്ങനെ മൂന്നും, ഏതാഃ സപ്ത ബിംബശുദ്ധയഃ – ഇങ്ങനെ ഏഴുകൂട്ടം ക്രിയകൾ ബിംബശുദ്ധികൾ.

അനന്തരം ചതുശ്ശുദ്ധിയെ പറയുന്നു:—

പാത്രം പീഠസമർച്ചനാദ്യുദിതകൢപ്ത്യാ ദർഭമൂത്ത്വഗ്ജലൈ-
രേകം സാക്ഷതഗന്ധപുഷ്പസലിലൈർന്യക്കൂർച്ചകം ചാപരം
അന്യത് കൂർച്ചയുതം ഹിരണ്യഫലയുക്തൈസ്തൈഃ പിധാനാ-
[ന്വിതം
തുര്യം ചാപി തഥാ പ്രപൂജ്യ മനവിത് പ്രാർച്ച്യ പ്രസാദ്യാ-
[ഗ്രതഃ. ൧൩

മനവിത് – പൂജാമന്ത്രക്രമങ്ങളറിഞ്ഞിരിക്കുന്ന ആചാര്യൻ, പീഠസമർച്ചനാദ്യുദിതകൢപ്ത്യാ – അഗ്നികോണിൽ തുടങ്ങി നാലു കോണിലും സ്വസ്തികങ്ങളെ ഇട്ടു പീഠം ഉണ്ടാക്കി കിഴക്കേതിൽ രണ്ടിലും പാത്രങ്ങളും പടിഞ്ഞാറേതു രണ്ടിലും കലശങ്ങളും മൂർത്തിദേഹശുദ്ധ്യാദി ചെയ്തു അഗ്നികോണിൽ തുടങ്ങി നാലിന്നും വെവ്വേറെ പീഠപൂജയും കുംഭസംസ്കാരാദികൂർച്ചന്യാസാന്തവും ചെയ്തു, ദർഭമൂത്ത്വഗ്ജലൈഃ ഏകം പാത്രം – ഗർഭമുഷ്ടിയും പുറമെന്നും നാല്പാമരത്തൊലിയും വെള്ളവും കൂട്ടി അഗ്നികോണിലെ പാത്രത്തെയും, സാക്ഷതഗന്ധപുഷ്പസലിലൈഃ ന്യക്കൂർച്ചകം ച അപരം – അക്ഷതവും അഷ്ടഗന്ധവും പുഷ്പവുംകൂടിയ വെള്ളംകൊണ്ടു നിരൃതികോണിലെ കലശത്തേയും കൂർച്ചത്തേയും, തം ഹിരണ്യഫലയുക്തൈഃ തൈഃ അന്യത് – ഒരു കൂർച്ചവും സ്വർണ്ണവും ഗന്ധപുഷ്പാക്ഷതജലങ്ങളും കൂടി വായുകോണിൽ കലശവും, പിധാനാന്വിതം തുര്യം ച – പ്രണീതയും ഗന്ധപുഷ്പാക്ഷതസ്വർണഫലങ്ങളും ജലവും കൂടി ഈശകോണിലെ പാത്രത്തേയും, തഥാ പ്രപൂജ്യ പ്രാർച്ച്യ അഗ്രതഃ പ്രസാദ്യ – ഇപ്പറഞ്ഞ ക്രമേണ നാലിനേയും നിറച്ചു വെവ്വേറെ മൂലംകൊണ്ടു ആവാഹിച്ചു മൂർത്തിപൂജിച്ചു

നിവേദിച്ച പ്രസന്നപൂജയും ചെയ്ത് ഇങ്ങനെ അഗ്രമണ്ഡപത്തിൽ ചതുശ്ശുദ്ധികളേ നാലിനേയും പൂജിപ്പൂ.

തൂഷ്ണീം ദർഭമൃദാദിഭിഃ പ്രഥമതഃ സംഘൃഷ്യ സംക്ഷാള്യ തദ്
ബിംബം പീഠയുതം ദ്വിതീയസലിലൈരാപ്ലാവ്യ ചാമന്ത്രതഃ
സംസ്നാപ്യ സ്നപനേ തൃതീയസലിലൈശ്ശാന്തിം സ്മരേന്മന്ത്രതഃ.
കൂർച്ചാഗ്രൈർ വിധിവത് പ്രപൂജ്യ ച തുരീയൈർദ്ദേവമഭ്യർച്ചയേത്. ൭൪

ദർഭമൃദാദിഭിഃ തൂഷ്ണീം പ്രഥമതഃ പീഠയുതം ബിംബം സംഘൃഷ്യ സംക്ഷാള്യ — പിന്നെ ശ്രീകോവിലിനകത്തു ചെന്നു പീഠപൂജാദിസ്നാനകാലത്തോളമുള്ള പൂജയേ ചെയ്തിട്ടു താൻ പൂജ തുടങ്ങാതെ മുമ്പിൽതന്നെ അഗ്നികോണിലേ പാത്രത്തുങ്കലേ ദർഭമുഷ്ടികൊണ്ടും മണ്ണുകൊണ്ടും തൊലികളേക്കൊണ്ടും ബിംബത്തുങ്കലും പീഠത്തുങ്കലും തേച്ച് അതിലേ വെള്ളംകൊണ്ടു കഴുകൂ. പിന്നെ വ്യാപകാംഗവും ഖണ്ഡനിവേദ്യവും ചെയ്തു അന്തരാസ്നാനത്തേയും ചെയ്വൂ. ദ്വിതീയസലിലൈഃ അമന്ത്രതഃ ആപ്ലാവ്യ — പിന്നെ രണ്ടാമത്തേ നിരൃതികോണിലേ കലശജലം കൊണ്ടുവന്ന് മന്ത്രം കൂടാതെ ബിംബപീഠങ്ങളേ ആട്ടും. പിന്നെയും വ്യാപകാംഗഖണ്ഡനിവേദ്യാന്തരാസ്നാനങ്ങളേയും ചെയ്വൂ. സ്നപനേ തൃതീയസലിലൈഃ ശാന്തിം സ്മരൻ സംസ്നാപ്യ—പിന്നെ പൂജ തുടങ്ങി സ്നാനകാലത്തോളം മുമ്പേ ചെയ്തില്ലെങ്കിൽ അത്രയും ചെയ്തു സ്നാനകാലത്തു വായുകോണിലേ കലശംകൊണ്ടു "ശന്നോ ദേവീ" മന്ത്രത്തേയും സ്മരിച്ച് അഭിഷേകം ചെയ്തു വ്യാപകാദിഖണ്ഡനിവേദ്യവും അന്തരാസ്നാനവും ചെയ്വൂ. തുരീയൈഃ കൂർച്ചാഗ്രൈഃ മന്ത്രതഃ വിധിവത് പ്രമാർജ്യ ദേവം അഭ്യർച്ചയേത — പിന്നെ ഈശകോണിലേ പാത്രജലം കൊണ്ടുവന്നു മുമ്പിൽവെച്ച് കൂർച്ചാഗ്രങ്ങളേക്കൊണ്ടു സമന്ത്രമായി വിധിപോലെ തളിച്ച ശേഷം ജലമാദിഖണ്ഡനിവേദ്യാന്തംചെയ്തു വസ്ത്രാദി ശേഷംപൂജയും ചെയ്വൂ. ഈ ചതുശ്ശുദ്ധി തുടങ്ങുന്നതു പൂജ കൂടാതെയും നാലു പൂജയായിട്ടും ചെയ്യാമെന്നു പറയുന്നുണ്ട്.

ആചൈവ്യശ്ച പാദമാനൈശ്ച ഹോത്രഭിശ്ചൈവ മാർജ്ജനം
കഥിതം സർവദേവേഷു ബ്രഹ്മഭിശ്ചാപി ശൂലിനി. ൭൫

ഇഹ സർവദേവേഷു - ഇവിടെ എല്ലാ ദേവന്മാരിലും; ആദ്യൈഃ പാവമാനൈഃ ശോത്രഭിഃ ച - പുണ്യാഹമന്ത്രങ്ങളെക്കൊണ്ടും ചെറുമാനംകൊണ്ടും ചിത്തിസ്രുഗാദികൊണ്ടും, മാർജനകുപ്ത - തളിക്കണം. ശൂലിനഃ ബ്രഹ്മഭിഃ ച - ശിവങ്കൽ പഞ്ചബ്രഹ്മംകൊണ്ടുംകൂടെ തളിക്കണം.

അനന്തരം വലുചതുശ്ശുദ്ധിയെ പറയുന്നു:—

ദോഷേ ഭൂയസി മുഷ്ടിഭിസ്തു തിസൃഭിർവല്മീകതീർത്ഥാകര-
ക്ഷ്മാട്ടന്മൃദ്ഭിരഹാത്ത്യവാരമിഹ തുഷ്ണീം ക്ഷൌം നിജാസ്ത്രേണ ച
പിഷ്ടൈർഗ്ഗുദ്ധതരുത്വചാമപി വിശ്ലേഷ്യാർച്ചാം പൃഥക് ക്ഷാള- [യേ-
ത്തത്തോയൈർമതിമാനഘോര ഇഹ ശർവാദൌ നൃസിംഹോസ്ത്വദേ. [ഹന്ന

ഭൂയസി ദോഷേ - വലുതായിരിക്കുന്ന അശുദ്ധിയിങ്കൽ, മതിമാൻ ശുദ്ധബുദ്ധിമാനായിരിക്കുന്ന ആചാര്യൻ ക്ഷാളനത്തിന്നുതന്നെ ദക്ഷിണോത്തരക്രമേണ മൂന്നു സ്വസ്തികങ്ങളിൽ പാത്രം കമത്തി പീഠപൂജാദിക്രർച്ചന്യാസാന്തം ചെയ്താൽ, തുഷ്ണീം ക്ഷൌം നിജാസ്ത്രേണ ച തിസൃഭിഃ മുഷ്ടിഭിഃ വല്മീകതീർത്ഥാകരക്ഷ്മാട്ടന്മൃദ്ഭിഃ ശുദ്ധതരുത്വചാം പിഷ്ടൈഃ ച - തെക്കേ പാത്രത്തിൽ മൂന്നു മുഷ്ടികളും പുറ്റുമണ്ണും തീർത്ഥത്തിലേ മണ്ണും പർവതത്തിലെ മണ്ണുംകൂടി രണ്ടാമത്തേ പാത്രത്തിൽ മൂന്നായി പകുത്തും നാല്പാമരത്തൊലി അരച്ച് ഉരുട്ടി മൂന്നായി പകുത്ത് മൂന്നാമത്തേ പാത്രത്തിലും ന്യസിച്ച വെള്ളം നിറച്ചാൽ മൂന്നു പാത്രങ്ങളിലും തുഷ്ണിയായി ഭ്രംക്ഷൌം എന്നും തന്റെ അസ്ത്രംകൊണ്ടും വെവ്വേറേ ആവാഹിച്ചു പൂജിച്ചു നിവേദിച്ച് പ്രസന്നപൂജയും ചെയ്വൂ. പിന്നെ ഭേദങ്കൽ പൂജ തുടങ്ങി സ്നാനകാലത്തു, അഹാത്ത്യവാരം വിശ്ലേഷ്യ പൃഥക് തത്തോയൈഃ അർച്ചാം ക്ഷാളയേത് - ഒന്നാമത്തേ മുഷ്ടികൊണ്ടു തുഷ്ണിയായിട്ട് ഏഴു പ്രാവശ്യം ബിംബത്തേയും പീഠത്തേയും തേച്ചു കഴുക. രണ്ടാമത്തേ മുഷ്ടികൊണ്ട് ക്ഷൌം എന്നു തേച്ചുകഴുക. പിന്നെ നാല്പാമരത്തൊലികൾ മൂന്നുകൊണ്ടും ഇപ്രകാരം തേച്ചു ആ വെള്ളംകൊണ്ടു കഴുക. പിന്നെ വ്യാപകാംഗങ്ങളേ ന്യസിച്ചു നീരാജനവുമുഴിഞ്ഞു വസ്ത്രാദി കൊടുത്തു പൂജിപ്പൂ. ഇഹ ശർവാദൌ നൃസിംഹോസ്ത്വദേ അഘോരഃ -

ഇവിടെ ശിവസ്കന്ദഗണപതിശങ്കരനാരായണന്മാരിൽ ക്ഷേത്രം എന്നും പൂജിച്ച് നടേത്തേ അഘോരമന്ത്രം.

**പൂർണ്ണം** പ്രോക്തനയേന **ശാന്ത്യുപനിഷന്മൂലൈർമഹത്** **പാത്രമി-**
ഷ്ടാ-ഠ്യ/വർത്ത്യാഷ്ടശതം ച ബിംബമമുനാമന്ത്രം പരിപ്ലാവയേത്
തൈരേവ സ്നപയേദതോ വസുശതം പാത്രാന്തരേണാണഭിഃ
പ്രോക്ഷ്യൈതൈഃ ക്രമവിദ് ഗുരുഃ സപവമാനാബ്ലിംഗഹോ
ത്രാദിഭിഃ ൧൭

ക്രമവിദ് ഗുരുഃ – പ്ലാവനാദി മൂന്നും ഒരു പാത്രത്തിൽ തന്നെ എന്നുള്ള ക്രമത്തേ അറിഞ്ഞിരിക്കുന്ന ആചാര്യൻ, പ്രോക്തനയേന പൂർണ്ണം മഹത് പാത്രം ശാന്ത്യുപനിഷന്മൂലൈഃ ഇഷ്ട്വാ – ചതുശ്ശുദ്ധിയിങ്കൽ ഒട്ടക്കത്തേതിലേപ്പോലെ സ്വസ്തികത്തിൽ വലിയ പാത്രത്തേ കമത്തി പീഠപൂജാദികൂർച്ചന്യാസാന്തം ചെയ്തു ഗന്ധപുഷ്പാക്ഷതസ്വർണ്ണഫലകൂർച്ചവും പ്രണീതയും ഇട്ട് നിറച്ചാൽ ശന്നോദേവികൊണ്ടും പഞ്ചോപനിഷത്തുക്കളേക്കൊണ്ടും മൂലംകൊണ്ടും വെവ്വേറേ ആ പാത്രത്തിലാവാഹിച്ചു പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്താൽ, അകത്തു ചെന്നു ദേവങ്കൽ പീഠപൂജതുടങ്ങി സ്നാനകാലത്തോളം ചെയ്താൽ, അമുനാ അഷ്ടശതം ആവർത്ത്യ ബിംബം അമന്ത്രം പരിപ്ലാവയേത് – ഈ വെള്ളം മറേറാൽ എടുത്ത് അകത്തു കൊണ്ടുപോയി നൂറെറട്ടു പ്രാവശ്യം ബിംബത്തേ മന്ത്രംകൂടാതെ കഴുകു. ഇത് പ്ലാവനമാകുന്നത്. അതഃ വസുശതം പാത്രാന്തരേണ തൈഃ അണഭിഃ ഏവ സ്നപയേത് – പിന്നെയും ഈ വെള്ളത്തേ മറെറാരു പാത്രത്തിലെടുത്തുകൊണ്ടുപോയി കലശക്കുടംകൊണ്ടു ശന്നോദേവിയും പഞ്ചോപനിഷത്തുക്കളും മൂലവും ജപിച്ചു നൂറെറട്ടു പ്രാവശ്യം ബിംബത്തേ അഭിഷേകം ചെയ്വൂ. ഇത് സ്നാനം. സപവമാനാബ്ലിംഗഹോത്രാദിഭിഃ തൈഃ പ്രോക്ഷ്യ ച – പിന്നെ ആ പാത്രംതന്നെ അകത്തുകൊണ്ടുപോയി മുമ്പിൽ വച്ചു പുണ്യാഹം ചെറുമാനം ഹോതൃക്കൾ ഈ മന്ത്രങ്ങളേക്കൊണ്ടു തളിപ്പൂ. ഇങ്ങനെ മാർജ്ജനം. പിന്നെ വ്യാപകാംഗങ്ങളേ ന്യസിച്ച് നീരാജനവും ഉഴിഞ്ഞ് വസ്ത്രാദി പൂജിപ്പൂ. ഇങ്ങനെ വലിയ ചതുശ്ശുദ്ധിപ്രകാരം.

അനന്തരം ധാരയുടെ ക്രമത്തെ പറയുന്നു:—

ഐശാന്യാം ധാന്യരാശൌ ഹരിതി സുമഹിതേ വിഷ്ടരേ സ്വ [കടാഹം
ലൌഹം സംസാദ്യ സംസ്കൃത്യ ച തദനു സമുത്താനിതേഽധോഗ്രകൂ [ർച്ചം
വിന്യസ്യാപൂര്യ്യ വാരാ നവപടപരിപൂതേന മന്ത്രീ ജലേഽസ്മിൻ
വിന്യസ്യേന്മത്സ്യയുഗ്മം കമഠയുഗമപി സ്വർണ്ണരൂപ്യവർണ്ണകം പ്ലൃം [പ്രവൃ

മന്ത്രീ ഐശാന്യാം ഹരിതി — ആചാര്യ്യൻ ഗർഭഗൃഹത്തിങ്കൽ ഈശകോണിൽ സ്വസ്തികപത്മത്തിങ്കൽ, ധാന്യരാശൌ സുമഹിതേ സ്വേ വിഷ്ടരേ - നെല്ലുമിട്ടു തങ്ങളുടെ പീഠം പൂജിച്ച്, ലൌഹം കടാഹം സംസാദ്യ സംസ്കൃത്യ — ഓട്ടുകൊണ്ടുള്ള ജലദ്രോണി പാത്രത്തെ കമത്തിവച്ച് ശോഷണാദിപാത്രപൂജയും, തദനു സമുത്താനിതേ അധോഗ്രകൂർച്ചം വിന്യസ്യ — പിന്നെ പാത്രത്തെ മലത്തിവച്ച് കീഴ്പോട്ട് അഗ്രം വരുമാറു കൂർച്ചത്തെ ന്യസിച്ച് കൂർച്ചപൂജയും ചെയ്ത്, നവപടപരിപൂതേന വാരാ — നെയ്ത്തുകോടി വസ്ത്രത്തിൽ അരിച്ചു ശുദ്ധമാക്കിയ വെള്ളംകൊണ്ട് ആ പാത്രത്തെ നിറച്ച് ആലുംമാവുമിട്ടാൽ, സ്വർണരൂപ്യവർണകം പ്ലൃം മത്സ്യയുഗ്മം കമഠയുഗ്മം അപി വിന്യസ്യേത് — പൊന്നുകൊണ്ട് ഉണ്ടാക്കിയ രണ്ടു മത്സ്യങ്ങളേയും വെള്ളികൊണ്ട് ഉണ്ടാക്കിയ രണ്ട് ആമകളേയും ആ വെള്ളത്തിൽ ന്യസിപ്പൂ. ചിലര് പൊന്നുകൊണ്ട് ഓരോന്നിനേയും വെള്ളികൊണ്ടു ഓരോന്നിനേയുമായിട്ട് മത്സ്യദ്വയത്തേയും കമഠദ്വയത്തേയും ന്യസിക്കുന്നു.

പദ്മിനീം സസുമനോമൃണാളിനീം
ന്യസ്യ തത്ര വരുണം സതീർത്ഥകം
പ്രാർച്ച്യ ദേവമപി സന്നിധാപ്യ തത്
സംസ്പൃശൻ ജപതു വാരുണാദികം. പ്രൻ

തത്ര സസുമനോമൃണാളിനീം പദ്മിനീം ന്യസ്യ — പിന്നെ ആ വെള്ളത്തിൽ പൂവോടുമിലയോടും കൂടിയുള്ള താമരയേയും ന്യസിച്ച്; വരുണം സതീർത്ഥകം പ്രാർച്ച്യ — വരുണനേയും ഗംഗയേയുമാവാഹിച്ച് പൂജിപ്പൂ.

"ആയാതു വരുണഃ ശീഘ്രം പ്രാണിനാം പ്രാണരക്ഷകഃ
അതുല്യബലവാനത്ര സർവദുഷ്ടപ്രശാന്തയേ."

ഇതു വരുണന്റെ ഉപചാരം. "വരുണായ നമഃ" ഇതു മൂലം. വാം ഹൃദയായ നമഃ ഇത്യാദ്യംഗം.

"ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി
നർമ്മദേ സിന്ധു കാവേരി ജലേഽസ്മിൻ സന്നിധിം കുരു."

ഇതു ഗംഗാദിസപ്തതീർത്ഥമന്ത്രം. ദേവം അപി സന്നിധാപ്യ - പിന്നെ ദേവനേയുമാവാഹിച്ചു പൂജിച്ച് നിവേദ്യസ്ഥാനത്ത് അർഘ്യംകൊടുത്ത് മാനസപൂജയും ചെയ്താൽ, തത്സംസ്പൃശൻ വാരുണാദികം ജപതു - ആ ജലത്തെ പുല്ലുകൊണ്ടു തൊട്ട് "അവഭൃഥ" "ഉദുത്തമം" "ഇമം മേ വരുണ" "തത്ത്വായാമി" "ത്വന്നോ അഗ്നേ വരുണസ്യ" ഇത്യാദി പഞ്ചവാരുണമന്ത്രങ്ങളേ ജപിപ്പൂ.



പാലാശാദിത്രിപദകലിതം ലോഹജം ഹേമരന്ധ്രം
ധാരാപാത്രം സ്നപനസമയേഽധോഗ്രകൂർച്ചം പ്രകല്പ്യ
പാദാനിഷ്ട്വാ പ്രണവലിപിഭിസ്തേന പാത്രം ച കൂർച്ചം
ചാസ്മിൻ പാത്രേ ക്ഷിപതു ച പുനർഗന്ധപുഷ്പാക്ഷതാനി. ൨൦

സ്നപനസമയേ - പിന്നെ ദേവങ്കൽ പൂജ തുടങ്ങി സ്നാനകാലത്തോളം ചെയ്താൽ, പാലാശാദിത്രിപദകലിതം ലോഹജം ഹേമരന്ധ്രം ധാരാപാത്രം അധോഗ്രകൂർച്ചം പ്രകല്പ്യ - പ്ലാശ് നാല്പാമരം ഇത്യാദികൊണ്ട് ഉണ്ടാക്കിയ മൂന്നു കാലുകളുടെ മുകളിൽ ചെമ്പുകൊണ്ടുണ്ടാക്കിയ സുഷിരത്തുങ്കൽ പൊന്നുകൊണ്ടുള്ള നാളത്തോടും കൂടിയ ധാരാപാത്രത്തെ വച്ചു കീഴ്പോട്ടായി കൂർച്ചവും കോർത്താൽ, പ്രണവലിപിഭിഃ പാദാൻ തേന പാത്രം കൂർച്ചം ച ഇഷ്ട്വാ - പ്രണവാക്ഷരംകൊണ്ട് കാലു മൂന്നിനേയും പ്രണവംകൊണ്ടു പാത്രകൂർച്ചങ്ങളേയും പൂജിച്ചാൽ, പുനഃ അസ്മിൻ പാത്രേ ഗന്ധപുഷ്പാക്ഷതാനി ക്ഷിപതു - പിന്നെ ആധാരപാത്രത്തുങ്കൽ ഗന്ധപുഷ്പാക്ഷതങ്ങളേ ന്യസിപ്പൂ.

പാത്രാദ്വാസ്ഥ്യ വാരുണാദധിദരം ഹൃത്വാഽഞ്ചിതേനാമുനാ
തത് പാത്രം പരിപൂര്യ മൂലമനുനാ തല്ലോക്ഷതോയൈരപി
തത് കൂർച്ചാഗ്രവിനിർഗതാമവിരളാം ധാരാം സമാപാതയേ-
ദർച്ചാമൂർദ്ധനി യാമമാത്രമഖിലൈശ്ചൈതാന്മന്ത്രംസ്ത്വനാഃ. ൨൧

അഥ വാരുണാത് പാത്രാത് അധിദരം വാരി ഹൃത്വാ - പിന്നെ വരുണനേ പൂജിച്ചിരിക്കുന്ന പാത്രത്തിൽനിന്ന് ശംഖിലെ വെള്ളത്തേ എടുത്ത്, മൂലമന്ത്രേനാ അഞ്ചിതേന അമുനാ തത് പാത്രം പരിപൂര്യ - മൂലമന്ത്രംകൊണ്ട് ആവാഹിച്ചു പൂജിച്ചിരിക്കുന്ന ശംഖജലംകൊണ്ട ധാരാപാത്രത്തേ നിറച്ച്, തച്ഛേഷതോയൈഃ അപി - ശേഷമുള്ള ജലദ്രോണിവെള്ളംകൊണ്ടും നിറച്ചു. അർച്ചാമൂർദ്ധനി തത്കൂർച്ചാഗ്രവിനിർഗതാം അവിരളാം ധാരാം - ബിംബത്തിൻെറ ശിരസ്സിൽ കൂർച്ചാഗ്രത്തിൽക്കൂടെ മുറിയാതെ ധാരയേ, തന്മനാഃ ഏതാൻ മന്ത്രൻ അഭിജപ്യ യാമമാത്രം സമാപാതയേത് - ദേവകൾ ഭക്തിയോടു കൂടി ജപിപ്പാൻ പറയുന്ന മന്ത്രങ്ങളേ ജപിച്ചും ഒരു യാമം മുഴുവൻ ധാരയേ ചെയ്വൂ.

മന്ത്രാൻ പഞ്ച നിജാൻ ജപേയുരഭിതഃ പാത്രം സ്പൃശന്തോ
ദ്വിജാഃ
സാവിത്രീം ദശതാരകാം സകലവേദാദീൻ സ്വകീയാന്യപി
സൂക്താദീനി സപാവമാനപുരുഷോമ്ലായാന്തികാനി ക്രമ -
ജ്ജപ്യാ വാഖിലസംഹിതാത്ര കഥിതാന്യാദ്യന്തജപ്യാനി ച. ൨ ൧.

അഭിതഃ പാത്രം സ്പൃശന്തഃ ദ്വിജാഃ - ബിംബത്തിൻെറ ചുററുമിരുന്ന് ധാരാപാത്രത്തേ പുൽകൊണ്ടു കെട്ടിപ്പിടിച്ചിരിക്കുന്ന ബ്രാഹ്മണര്; നിജാൻ പഞ്ചമന്ത്രാൻ - തൻെറ തൻെറ പഞ്ചതത്വങ്ങളേയും, ശിവങ്കൽ പഞ്ചബ്രഹ്മത്തേയും; ദശതാരകാം സാവിത്രീം - പ്രണവത്തേയും ദശപ്രണവത്തേയും ഗായത്രിയേയും, സകലവേദാദീൻ "അഗ്നിമീള" ഇത്യാദിയായ വേദാദി നാലിനേയും, സ്വകീയാനി സൂക്താനി അപി - വിഷ്ണ്വാദിദേവന്മാൎക്കു പറയുന്ന തൻെറ തൻെറ സൂക്തങ്ങളേയും, സപാവമാനപുരുഷാമ്ലായാന്തികാനി ക്രമാത് ജപേയുഃ - ചെറുമാനവും പുരുഷസൂക്തവും വേദസമാപ്തിയും ക്രമേണ ജപിപ്പൂ. അഖിലസംഹിതാ ജപ്യാ വാ - ഇവിടെ വേദങ്ങളൊക്കെയും ജപിക്കവേണ്ടുന്നതു്. ആദ്യന്തജപ്യാനി കഥിതാനി - ആദിയും അവസാനവും ജപിക്കണമെന്നും പറയപ്പെട്ടു.

രുദ്രേ കദ്രുദ്രപൂർവ്വം സ്വപുവി പുനരതോ ദേവപൂർവ്വം ദ്വയന്ത-
ച്ഛാർങ്ഗീശേ യാത ഉന്ത്യാദികമിദമുഭയം ശാസ്തുകേ താരകാരേഃ
അഗ്നിർഹോതാദികം സ്വം പ്രജപതു ഗണപേഽഥോ ഗണാനാം
[പ്രദാദ്യം
രുദ്രോക്തം ച ദ്വയേഽസ്മിൻ മഹിഷജിതി സജാതാദികം
[വൈഷ്ണവം ച. ൨൩

രുദ്രേ കദ്രുദ്രപൂർവ്വം — ശിവങ്കൽ "കദ്രുദ്രായ" എന്ന രണ്ടു വക്ക്വം "ഇമാ രുദ്രായ തവസേ" ഈ രണ്ടു വക്ക്വം "ആ തേ പിതർമരുതാം" ഇത്യാദി മൂന്നു വക്ക്വം "തമുഷ്ടുഹി യഃ സ്വിഷുഃ സുധന്വാ" എന്ന ഒരു ഋക്കും "ഇമാ രുദ്രായ സ്ഥിരധന്വനേ" എന്ന ഒരു വക്ക്വം രുദ്രസൂക്തങ്ങൾ. പുനഃ സ്വപുവി അതോ ദേവപൂർവ്വം — വിഷ്ണുവിങ്കൽ "അതോ ദേവാ" എന്ന വക്ക്വം "വിഷ്ണോർനു കം" ഇത്യാദി മൂന്നു വക്ക്വം "സം വാം കർമ്മണാ" എന്ന വക്ക്വം "പരോ മാത്രയാ" എന്ന രണ്ടുവക്ക്വം വിഷ്ണുസൂക്തങ്ങൾ. ശാർങ്ഗീശേ തദ് ദ്വയം — ശങ്കരനാരായണങ്കൽ ഈ രണ്ടു സൂക്തങ്ങളും, ശാസ്തുകേ യാത ഉന്ത്യാദികം ഇദം ഉഭയം ച — ശാസ്താവിങ്കൽ "യാതഉന്തിരവമാ" ഇത്യാദി രണ്ടു വക്ക്വം വിഷ്ണുസൂക്തരുദ്രസൂക്തങ്ങളും, താരകാരേഃ അഗ്നിർഹോതാദികം സ്വം — സുബ്രഹ്മണ്യങ്കൽ "അഗ്നിർഹോതാ നോ അദ്ധ്വരേ" എന്ന രണ്ടു വക്ക്വം "കുമാരം മാതാ" എന്ന രണ്ടും കുമാരസൂക്തങ്ങൾ. ഗണപേ ഗണാനാംപ്രദാദ്യം — ഗണപതിയിങ്കൽ "ഗണാനാം ത്വാ ഗണപതിം" ഇത്യാദി നാലു വക്ക്വം അസ്മിൻ ദ്വയേ രുദ്രോക്തം ച — ഈ ഗണപതിക്കും സുബ്രഹ്മണ്യനും രുദ്രസൂക്തവും കൂടെ വേണം. മഹിഷജിതി സജാതാദികം വൈഷ്ണവം ച — ദുർഗ്ഗയിങ്കൽ "ജാതവേദസേ" ഇത്യാദി പഞ്ചദുർഗ്ഗയും വിഷ്ണുസൂക്തവും. ഇങ്ങനെ അവരവരുടെ സൂക്തങ്ങൾ.

യാമാവസാനേ സുസമാപ്യ ധാരാം
ദേവം യഥാവിധ്യഭിപൂജയേച്ച
ന ചാലയേദ്വാരുണമത്ര പാത്രം
ദിനത്രയേ യത്ര കരോതി ധാരാം. ൨൪

യാമാവസാനേ ധാരാം സുസമാപ്യ — ഒരു യാമം നേരം ഇങ്ങനെ ജപിച്ച് ധാര ചെയ്താൽ, ദേവം യഥാവിധി അഭിപൂജ

യേത് - വരുണാദി മൂന്നിനേയും ബിംബത്തുങ്കൽ യോജിപ്പിച്ചു ദേവനേ വസ്ത്രാദ്യുപഹാരങ്ങളേക്കൊണ്ടു പൂജിച്ച് നിവേദിച്ചു പ്രസന്നപൂജയും ചെയ്വൂ. യത്ര ദിനത്രയേ ധാരാം കരോതി - യാതൊരു നിമിത്തത്തുങ്കൽ മൂന്നു ദിവസം ഇങ്ങനെ ധാരയേ ചെയ്യുന്നു, അത്ര വാരുണം പാത്രം ന ചാലയേത - അവിടെ ജലദ്രോണി പൂജിച്ച പാത്രത്തേ എടുക്കയും വേണ്ട. പിറേറ ദിവസം അതിൽ തന്നെ പൂജിച്ചാൽ മതി.

ഔർധ്വാഹ്നികേ പര്യുഷിതാംബു ഹൃത്വാ
കൃത്വാഽന്യദിഷ്ട്വാ പ്രകരോതു ശേഷം
വാരേ തൃതീയേ വരുണം ച ദേവേ
പ്രോദ്വാസ്യ തത്പൂജനമാദധീത. വ. ൫

ഔർധ്വാഹ്നികേ പര്യുഷിതാംബു ഹൃത്വാ - രണ്ടാം ദിവസവും മൂന്നാം ദിവസവും ധാര ചെയ്യുമ്പോൾ തലനാളത്തേ വെള്ളം കളഞ്ഞു വച്ചേപ്പു. അന്യത് കൃത്വാ ശേഷം പ്രകരോതു - വേറേ അരിച്ച വെള്ളംകൊണ്ടു വരുണപൂജാദി ഒക്കെയും ചെയ്തു സ്നാനകാലത്ത് ധാരാപാത്രം തലനാളത്തേപ്പോലെ വച്ചു നിറച്ചു ധാര ചെയ്വൂ. തൃതീയേ വാരേ വരുണം ദേവേ പ്രോദ്വാസ്യ - മൂന്നാംദിവസം ധാര കഴിഞ്ഞാൽ വരുണാദി മൂന്നിനേയും ഉദ്വാസിച്ചു ദേവങ്കൽ യോജിപ്പിച്ച് വസ്ത്രാദിപൂജയും ചെയ്വൂ.

അനന്തരം അവഗാഹനത്തേ പറയുന്നു:—

പാത്രേ പീഠസമർച്ചനാദി മഹിതേ ന്യക്കൂർച്ചകേ സ്വാണ്ഡജി-
ൽഗോമൂത്രപ്രമുഖാനി പഞ്ചപരിമീയായോജ്യ ഗവ്യാന്യഥ
താനി ബ്രഹ്മമഥാ വിലോഡ്യ മപരേണാഭ്യർച്ച്യ മൂലാണ്ഡനാ
ഗന്ധോദം ച തഥാഽവഗാഹവിധയേ സംപൂജ്യ സംസാധയേത്.
[വ. ൬

അഥ അവഗാഹവിധയേ - പിന്നെ അവഗാഹത്തിന്നായിക്കൊണ്ട്; പീഠസമർച്ചനാദിമഹിതേ ന്യക്കൂർച്ചകേ പാത്രേ - രണ്ടു സ്വസ്തികത്തിൽ പീഠമുണ്ടാക്കി പീഠപൂജാദി ചെയ്തു കീഴ്പോട്ടു അഗ്രമായി കൂർച്ചന്യാസവും ചെയ്തു പൂജിച്ചാൽ, ഗോമൂത്രപ്രമുഖാനി പഞ്ചഗവ്യാനി പരിമീയ ആയോജ്യ - ഗോമൂത്രം തുടങ്ങിയുള്ള അഞ്ചിനേയുമളന്നു കൂട്ടി പഞ്ചഗവ്യങ്ങളേ ഉണ്ടാക്കിയാൽ, താനി

ബ്രഹ്മമഥാ പരേണ വിലോഡ്യ - അവറ്റെ പ്ലാശ്ശുംചമത കൊണ്ടു് പ്രണവംകൊണ്ടു് ഇളക്കി യോജിപ്പിച്ചു് പാത്രത്തിൽ നിറച്ചു്, മൂലാണ്വനാ അഭ്യർച്ച്യ - മൂലമന്ത്രംകൊണ്ടു് ആവാഹിച്ചു പൂജിച്ചാൽ, തഥാ ഗന്ധോദം ച സംപൂജ്യ - അപ്രകാരം മറ്റെ പാത്രത്തിൽ അഷ്ടഗന്ധജലത്തേയും നിറച്ചു മൂലംകൊണ്ടു് ആവാഹിച്ചു പൂജിപ്പൂ. സംസാധയേത് - ഇങ്ങനെ രണ്ടേടത്തും പ്രസന്നപൂജാന്തം ചെയ്തു വസ്ത്രംകൊണ്ടു മൂടി രക്ഷിപ്പൂ.

ഗോമൂത്രം നിജവാഞ്ഛയാ പരിമിതം മൂത്രാർദ്ധകം ഗോമയം
ക്ഷീരം സപ്തഗുണം ദധി ത്രിഗുണിതം ഗോമൂത്രമാത്രം ഘൃതം
പ്രാഹുസ്തത്സവിതുർവ്വരേണ്യമിതി ഗന്ധദ്വാരപൂർവ്വം തഥാ-
ഽഽപ്യായസ്വേതി ദധീതി തേജ ഇതി ഗോമൂത്രാദിമന്ത്രാൻ ക്രമാത്.
[ശാ. ൧

നിജവാഞ്ഛയാ പരിമിതം ഗോമൂത്രം - അവിടെ വേണ്ടുന്നിടത്തോളം ഗോമൂത്രത്തേയും; മൂത്രാർദ്ധകം ഗോമയം - ഗോമൂത്രത്തിൽ പാതി ചാണകവെള്ളത്തേയും; സപ്തഗുണം ക്ഷീരം - ഗോമൂത്രത്തിന്റെ ഏഴിരട്ടിയായി പാലിനേയും, ത്രിഗുണിതം ദധി - ഗോമൂത്രത്തിൽ മൂന്നിരട്ടി തൈരിനേയും, ഗോമൂത്രമാത്രം ഘൃതം - ഗോമൂത്രത്തോളം നെയ്യിനേയും അളന്നു കൂട്ടണം. തത്സവിതുർവ്വരേണ്യം ഗന്ധദ്വാരപൂർവ്വം ആപ്യായസ്വ ഇതി ദധി ഇതി തേജ ഇതി ഗോമൂത്രാദിമന്ത്രാൻ ക്രമാത് പ്രാഹുഃ - ഗോമൂത്രത്തിന്നു് "തത്സവിതുർവ്വരേണ്യം" എന്നും, ചാണകത്തിന്നു "ഗന്ധദ്വാരാം ദുരാധർഷാം" എന്നും, പാലിന്നു് "ആപ്യായസ്വ സമേതു" എന്നും, തൈരിന്നു് "ദധിക്രാവ്ണോ അകാരിഷം" എന്നും, നെയ്യിന്നു് "തേജോഽസി തേജോനുപ്രേഹി" എന്നും ഇങ്ങനെ ഗോമൂത്രാദി അഞ്ചിനേയും കൂട്ടുവാൻമന്ത്രങ്ങൾ.

ദേവേ പുനഃ സ്നപനകർമ്മണി കർമ്മഠോഽഥ
ബ്രഹ്മദ്രുമാദികൃതപഞ്ജരമാകലയ്യ
സംവേഷ്ട്യ ബിംബമപി സാധു സവസ്ത്രദർഭൈ-
ർഗവ്യൈഃ പ്രപൂര്യ്യ തദയാദവഗാഹകർമ്മ. ശാ. വ്യ

പുനഃ ദേവേ സ്നപനകർമ്മണി - പിന്നെ ദേവങ്കൽ പീഠപൂജ തുടങ്ങി സ്നാനത്തോളം ചെയ്താൽ, കർമ്മഠഃ ബ്രഹ്മദ്രുമാദികൃതപഞ്ജരം ആകലയ്യ - തത്കർമ്മത്തുങ്കൽ സമർത്ഥനായിരിക്കുന്ന

ആചാര്യൻ പ്ലാശ് ആല് തുടങ്ങിയുള്ള മരംകൊണ്ട് ഉണ്ടാക്കിയ ക്രൂറയെ ബിംബത്തിന്റെ ചുററും വരുമാറു വച്ച് ഉഴുന്നു അരച്ചു ചുവട്ടിലും ഇടയിലും തേച്ച്, ബിംബം അപി സവസ്ത്രൈർഭിഃ സാധു സംവേഷ്ട്യ — ബിംബത്തേയും വസ്ത്രംകൊണ്ടു മൂടി പുല്ലു കൊണ്ടു കെട്ടിയാൽ, ഗവ്യൈഃ പ്രപൂര്യ അവഗാഹകർമ്മ തദാ യാത് — പൂജിച്ചു പഞ്ചഗവ്യംകൊണ്ടു പഞ്ജരത്തേ നിറച്ച് ബിംബത്തേ മുഴുകുമാറു ചെയ്‌വൂ.

ധാരാവദത്ര പരിജപ്യ മന്ത്രംശ്ച വിപ്രൈ-
സ്തദ്ഗവ്യജാതമപനീയ സുഗന്ധതോയൈഃ
അന്തേഽവഗാഹ്യ പരിശോദ്ധ്യ സമസ്തമേത-
ദ്ദേവം യഥോക്തവിധിനാ പരിപൂജയേച്ച. ൧൯

അത്ര വിപ്രൈഃ ധാരാവത് മന്ത്രൻ പരിജപ്യ — ഇവിടെയും ബ്രാഹ്മണരേക്കൊണ്ട് ധാരയിങ്കലേ പോലേ മന്ത്രങ്ങളേ ജപിച്ചാൽ, തദ്ഗവ്യജാതം അപനീയ — ആ പഞ്ചഗവ്യത്തേ പഞ്ജരം കൊണ്ടു മാററിക്കളഞ്ഞു പായസത്തേ നിവേദിച്ചാൽ പിന്നെയും പഞ്ജരത്തേ ഉറപ്പിച്ച്, സുഗന്ധതോയൈഃ അവഗാഹ്യ — അഷ്ടഗന്ധജലത്തേക്കൊണ്ടു നിറച്ച് അവഗാഹംചെയ്തു ജപങ്ങളും ചെയ്താൽ, അന്തേ ഏതം സമസ്തം പരിശോദ്ധ്യ — ഒക്കെ പഞ്ജര മെടുത്തു മാററി പഞ്ചഗവ്യാദികൾ ഒക്കെയും കളഞ്ഞു സ്ഥലം നന്നാക്കിയാൽ, ദേവം യഥോക്തവിധിനാ പരിപൂജയേത് — ദേവനേ വസ്ത്രാദി മാററി പൂജചെയ്തു നിവേദിച്ച് പ്രസന്നപൂജയും ചെയ്‌വൂ.

താരം നാദം ശരലിപിമഹാവ്യോമവിദ്യാദി പഞ്ച-
ബ്രഹ്മശ്രീരുദ്രകമപി ശിവേ ഗാഹ്യമാനേ ജപേയുഃ
സമ്പാതം സംസ്പൃശള ച ശതം ബ്രഹ്മഭിസ്തത്ര സപ്പി-
ർഹുത്വാ ചതുപായ്യഹിശതമഘോരേണ ച ദ്രവ്യകാണി ൨൦

ശിവേ ഗാഹ്യമാനേ — ശിവങ്കലേ അവഗാഹത്തുങ്കൽ പഞ്ചഗവ്യം നിറച്ചാൽ, താരം — പ്രണവം, നാദം — പ്രാസാദമന്ത്രം, ശരലിപി — പഞ്ചാക്ഷരം, മഹാവ്യോമവിദ്യാദി പഞ്ചബ്രഹ്മ — വലിയ വ്യോമവ്യാപിയും ചെറിയ വ്യോമവ്യാപിയും പഞ്ചബ്രഹ്മവും, ശ്രീരുദ്രകം അപി — ശ്രീരുദ്രവും, ജപേയുഃ — ഇത്രയും മുന്നിൽ ധാരയിങ്കലേ മന്ത്രങ്ങളും ജപിപ്പൂ. തത്ര ബ്രഹ്മഭിഃ ശതം

സർപ്പിഃ ഹുത്വാ അഘോരേണ അഹിശതം ചത്വാരി ദ്രവ്യാണി അപി ഹുത്വാ സമ്പാതം സംസ്പൃശച്ച ച – ഇവിടെ ശിവാവഗാഹത്തുങ്കൽ സാമാന്യം പോലെ ഹോമം തുടങ്ങി മൂലാഷ്ടാജ്യാഹുത്യന്തം ചെയ്താൽ പഞ്ചബ്രഹ്മംകൊണ്ട് ഇരുപത്ത് ആവൃത്തിയായിട്ടു നൂറെറട്ടു ആജ്യാഹുതിയും അഘോരനെക്കൊണ്ടു നൂറെറട്ടീതെ ഉരു ചതുർദ്രവ്യങ്ങളേയും ഹോമിച്ച് സ്വിഷ്ടകൃദാദി ഹോമം മുടിച്ച് തത്സമ്പാതത്തെ പഞ്ചഗവ്യത്തിൽ സ്പർശിക്കയും വേണം.

വ്യസ്തൈഃ സമസ്തൈരപി പഞ്ചഗവ്യൈ-
ർഗ്ഗന്ധോദമിശ്രൈഃ സുഗരിഷ്ഠദോഷേ
കാര്യോഽവഗാഹഃ ക്രമശോ ദിനേഷു
തത്സേകമാത്രേണ ച തല്ലഘിഷ്ഠേ ൩൧

സുഗരിഷ്ഠദോഷേ – വലുതായിരിക്കുന്ന അശുദ്ധിയിങ്കൽ, വ്യസ്തൈഃ സമസ്തൈഃ അപി പഞ്ചഗവ്യൈഃ ഗന്ധോദമിശ്രൈഃ– ഗോമൂത്രാദികൾ അഞ്ചുകൊണ്ടും വെവ്വേറെയും ഒരുമിച്ചും എടയിൽ എല്ലാത്തിന്നും അഷ്ടഗന്ധജലത്തോടു കൂടിയും, ദിനേഷു അവഗാഹഃ കാര്യഃ – ഒരോദിവസം ഓരോന്നായിട്ട് അവഗാഹത്തെ ചെയ്യാം. തല്ലഘിഷ്ഠേ തത്സേകമാത്രേണ ച – അല്പമായിരിക്കുന്ന അശുദ്ധിയിങ്കൽ പഞ്ചഗവ്യം പൂജിച്ച് ബിംബത്തിലാടീട്ടുമാം. അവിടെ ഗന്ധജലം വേറേ വേണ്ടാ.

അനന്തരം പഞ്ചകത്തെ പറയുന്നു:—

ന്യക്കൂച്ചാനർച്ചിതൈകാസനസമധിഗതാൻ പഞ്ചകുംഭാൻ ക്രമേണ
പ്രാക്പൂർവ്വേശാദിസൂക്തൈഃ സ്മരജിതി സകലേഷ്വേവ വാ പഞ്ച [തത്ത്വൈഃ
തൈരേവേഷ്ട്വാ ധ്രുവൈകീകൃത ഇഹ നിജമൂലാണുനാഽഽവാഹ്യ [ദേവം
സാംഗീകൃത്യാർച്ചയിത്വാ വിധിവദഥ പൃഥങ്മന്ത്രയേച്ച സ്വ– [മന്ത്രൈഃ. ൩൨

അർച്ചിതൈകാസനസമധിഗതാൻ ന്യക്കൂച്ചാൻ പഞ്ചകുംഭാൻ – നടുവിലും കിഴക്കുതുടങ്ങി നാലു ദിക്കുകളിൽ സ്വസ്തികങ്ങളെ ഇട്ട് ഒന്നായിട്ടു പീഠമുണ്ടാക്കി ഒന്നായിട്ടു പീഠത്തെ പൂജിച്ച് അഞ്ചു കലശങ്ങളെ കമഴ്ത്തി ശോഷണാദിപാത്രപൂജകളും

കീഴ്പ്പോട്ടഗ്രമായി കൃച്ഛന്യാസവും ചെയ്തു പൂജിച്ചാൽ, സ്മരജിതി ഈശാദിസൂക്തൈഃ - ശിവങ്കൽ ഈശാനാദിപഞ്ചബ്രഹ്മത്തിന്റെ ഓരോ സൂക്തങ്ങളേക്കൊണ്ടും, സകലേഷു പഞ്ചതത്വൈഃ ഏവ വാ - എല്ലാ ദേവന്മാരിലും തങ്ങളുടെ പഞ്ചതത്വങ്ങളേക്കൊണ്ടും, പ്രാഗ്വൂയ്യ - ശംഖിൽ ഓരോന്നിനേ ആവാഹിച്ച് പൂജിച്ച് മദ്ധ്യാദി ക്രമേണ കലശങ്ങളേ അഞ്ചിനേയും അഞ്ചുകൊണ്ടുനിറച്ച്, തൈഃ ഏവ ഇഷ്ട്വാ - അതാതു കലശങ്ങളിലേ തത്വങ്ങളേക്കൊണ്ട് ആവാഹിപ്പൂ. ശിവങ്കൽ ഈശനാദിസൂക്തങ്ങളേ ആവാഹിപ്പൂ. പിന്നെ ആവാഹനമുദ്രകളേ കാട്ടി പ്രണവാംഗങ്ങളേ ന്യസിച്ച് പൂജിച്ച് അൎഘ്യംകൊടുത്തു മാനസപൂജയും ചെയ്ത്, ധ്രുവൈകീകൃതേ ഇഹ നിജമൂലാണുനാ ദേവം ആവാഹ്യ - പ്രണവംകൊണ്ട് ആരാധിച്ച് അഞ്ചിനേയും നടുവിൽ ഒന്നാക്കിക്കല്പിച്ച മൂലംകൊണ്ടു ദേവനേ ആവാഹിച്ച്, സാംഗീകൃത്യ വിധിവത് അൎച്ചയിത്വാ - വ്യാപകാംഗാദി ചെയ്ത് വിധിക്കതക്കവണ്ണം മൂൎത്തിപൂജ തുടങ്ങി പ്രസന്നപൂജാന്തം ചെയ്താൽ, സ്വമന്ത്രൈഃ പൃഥക് മന്ത്രയേൽ - പ്രണവംകൊണ്ട് വേറെ ആക്കി തന്റെ തന്റെ തത്വങ്ങളേ തൊട്ടു ജപിച്ച് നീരാജനത്തേ ഉഴിഞ്ഞു രക്ഷിപ്പൂ.

> പീഠാൎച്ചനാദിസ്നപനാവസാനം
> കൃത്വാഥ മദ്ധ്യാദിഘടൈഃ ക്രമേണ
> സ്വപഞ്ചമന്ത്രൈരഭിഷിച്യ ദേവം
> തന്ന്യാസപൂൎവം പരിപൂജയേച്ച. ൩൩

അഥ പീഠാൎച്ചനാദിസ്നപനാവസാനം കൃത്വാ - പിന്നെ ദേവങ്കൽ പീഠപൂജ തുടങ്ങി സ്നാനത്തോളം ചെയ്താൽ, സ്വപഞ്ചമന്ത്രൈഃ മദ്ധ്യാദിഘടൈഃ ക്രമേണ ദേവം അഭിഷിച്യ തന്ന്യാസപൂൎവം പരിപൂജയേത് ച - പൂജിച്ച് പഞ്ചമന്ത്രങ്ങളേക്കൊണ്ടു നടുവിലേയും കിഴക്കുതുടങ്ങി ദിക്കുകളിലേയും കലശങ്ങളേക്കൊണ്ടു ദേവനേ അഭിഷേകം ചെയ്ത് തത്വന്യാസാദിനീരാജനാന്തം ചെയ്ത് വസ്ത്രാദ്യുപഹാരങ്ങളേ കൊടുത്ത് പൂജിച്ച നിവേദിച്ച പ്രസന്നപൂജയും ചെയ്വൂ.

ദോഷാധിക്യത്തിങ്കൽ വിശേഷത്തേ പറയുന്നു:—

കൃത്വാ ശുദ്ധിമിഹാവശാൎച്ചരമാം തത്സംസ്ഥതത്വവ്രജം
സംഹൃത്യ പ്രവിലാപ്യ ചാത്മനി പരസ്മിൻ ധാരണാഭിസ്തതഃ

ബിംബം സാധു വിശോദ്ധ്യ താത്ത്വികമയം പ്രോദ്ഭാവ്യ ദിവ്യം
[വപു -
ർമന്ത്രാദ്ധ്വപ്രസമിദ്ധമേഭിരഭിഷിഞ്ചേദ് വാ ഘടൈർദോഷ-
വിത്. [൩൮

ദോഷവിത് - ദോഷങ്ങളുടെ ഗുരുലാഘവങ്ങളെ അറിഞ്ഞ ആചാര്യൻ, ഇഹ അവഗാഹചരമാം ശുദ്ധിം കൃത്വാ - അവഗാഹം കഴിവോളമുള്ള ശുദ്ധിയെ ചെയ്തു് പഞ്ചകത്തേ പൂജിച്ചാൽ, തത്സംസ്ഥതത്ത്വവ്രജം സംഹൃത്യ പരസ്മിൻ ആത്മനി പ്രവിലാപ്യ -അകത്തു ചെന്ന ദേഹശുദ്ധ്യാദി ഗുരുഗണപതിപൂജാന്തം ചെയ്തു് ധ്യാനാധിവാസത്തുങ്കൽ പറഞ്ഞിരിക്കുന്നപോലെ ബിംബത്തുങ്കൽ തളിച്ചു് രക്ഷിച്ചു് തൊട്ടു ജപിച്ചു് നാഡീസന്ധാനം ചെയ്തു് തങ്കൽ ചൈതന്യത്തേ യോജിപ്പിച്ചു് പൃഥിവ്യാദിതത്ത്വങ്ങളേ സംഹരിച്ചു് പരമാത്മാവുങ്കൽ യോജിപ്പിച്ചു്, തതഃ ധാരണാഭിഃ സാധു വിശോദ്ധ്യ - ശോഷണാദികളും ചെയ്തു്, പിന്നെ താത്ത്വികമയം പ്രോദ്ഭാവ്യ - ചൈതന്യത്തെ പ്രാർത്ഥിച്ചു് ആപാദിച്ചു് തത്ത്വങ്ങളേ സൃഷ്ടിച്ചു്, ദിവ്യം വപുഃ മന്ത്രാദ്ധ്വപ്രസമിദ്ധം ബിംബം - സംവത്സരാത്മതവും അണ്ഡഭേദവും ലിപിപ്രാണായാമലിപിന്യാസങ്ങളും മന്ത്രോദയാദിപീഠന്യാസാന്തവും ഷഡദ്ധ്വന്യാസവും ചെയ്തു് പീഠം പൂജിച്ചു ആവാഹിച്ചു തത്ത്വന്യാസാദി ചെയ്തു് സ്നാനാന്തം ഉപഹാരങ്ങളേ കൊടുത്തു, ഏഭിഃ ഘടൈഃ അഭിഷിഞ്ചേദ് വാ - ഈ പഞ്ചകത്തേ പറഞ്ഞപോലെ തന്നെ ആടി പൂജിപ്പൂ. ഇങ്ങനെ സമാധിശുദ്ധിയുക്തമായ പഞ്ചകം.

അനന്തരം വലിയ പഞ്ചകത്തെ പറയുന്നു:—

ദിശ്യൈശ്യാം ധാന്യപീഠേ കുശയുജി കലശാൻ പഞ്ചഹേമാദ്യ
[ഗർഭാൻ
ഗന്ധാദ്ഭിഃ സംപ്രപൂര്യാർണകമലയജനാദ്യേഷു കൃതേഷ്വകത -
[മന്ത്രൈഃ
സവൈരാവാഹ്യ സാംഗീകരണയജനകൃത്താനഹോമൈച്ച്യ തേഷാ
മേകൈകേനാഭിഷിച്യാർച്ചയതു മഹതി ദോഷേ തു മദ്ധ്യാദി-
[ഭിസ്സൈഃ. ൩൯

മഹതി ദോഷേ തു - വലുതായിട്ടുള്ള ദോഷത്തുങ്കൽ, ഐശ്യാം ദിശി ധാന്യപീഠേ കുശയുജി - പ്രാസാദത്തിന്റെ ഈശകോണിൽ

ഒന്നായി തൊട്ട് ഇരിക്കുമാറ് അഞ്ചു് അഷ്ടദളപത്മങ്ങളിൽ വ്രീഹ്യാദികളേക്കൊണ്ടു പീഠമുണ്ടാക്കി വിഷ്ടരം വച്ച് അതിങ്കൽ ഒന്നായി പീഠപൂജയും ശക്ത്യാവാഹനയും ചെയ്താൽ; ഹേമാദ്യമഗർഭാൻ പഞ്ച കലശാൻ ഗന്ധാദ്യൈഭിഃ സംപ്രപൂജ്യ - ബ്രഹ്മകലശപൂജയിങ്കലേ അഞ്ചു കലശത്തേ കമത്തി അഞ്ചിനും ശോഷണാദികളും പാത്രപൂജയും ചെയ്തു് മലത്തി ത്രികലന്യാസവും അക്ഷതന്യാസവും കുംഭാവാഹനയും കൂർച്ചന്യാസവും നവരത്നസ്വർണന്യാസവും മാനസപൂരണവും ചെയ്തു്, ജലദ്രോണിവെള്ളത്തിൽ അഷ്ടഗന്ധം കലക്കി ആയതുകൊണ്ടു് വെവ്വേറെ അഞ്ചിനേയും നിറച്ച്; അഷ്ടകമലാഞ്ജനാദ്യേഷു കൃത്വാ - അഞ്ചിനും ലിപിപങ്കജത്തേ പൂജിച്ച്, ഉക്തമന്ത്രൈഃ സവൈഃ ആവാഹ്യ സാംഗീകരണ യജനകൃത് - നടുവിലേ കലശത്തിൽ പ്രണവോപചാരവും രണ്ടാമത്തേ തത്വം തുടങ്ങി നാലും ആദിയിലത്തേ തത്വം ഒട്ടുക്കമേയും ചൊല്ലി ആവാഹിപ്പൂ. കിഴക്കേതിൽ മൂന്നാമത്തേ തത്വം തുടങ്ങി മൂന്നും ആദിയിലത്തേ തത്വങ്ങൾ രണ്ടും കൂടിയും, തെക്കേതിൽ നാലാമത്തേ തത്വം തുടങ്ങി രണ്ടും ആദിതത്വങ്ങൾ മൂന്നും കൂടിയും, പടിഞ്ഞാററതിൽ അഞ്ചാമത്തേ തത്വവും ആദിതുടങ്ങി നാലും കൂടിയും, വടക്കേതിൽആദിതുടങ്ങി അഞ്ചുതത്വങ്ങൾ കൂടിയും ഇങ്ങനെ ക്രമേണ ആവാഹിച്ച് ആവാഹനമുദ്രാദി പ്രണവാംഗംന്യസിച്ചു പൂജിച്ചു, അർഘ്യപുഷ്പാഞ്ജലിചെയ്തു്, തേഷാം ഏകൈകേന അപി തത് അഭ്യർച്ച്യ - പിന്നെ മദ്ധ്യാദി അഞ്ചിലും ഓരോ തത്വങ്ങളേക്കൊണ്ടും ആവാഹിച്ചുപൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്താൽ പ്രണവംകൊണ്ടു് ഒന്നാക്കിക്കല്പിച്ച് നടുവിൽ തങ്ങളുടെ മൂലംകൊണ്ടു് ആവാഹിച്ചു സകളീകരിച്ച് സപരിവാരമായി പൂജിച്ചു നിവേദിച്ച് പ്രസന്നപൂജയും ചെയ്തു് വെവ്വേറേ ആക്കി തത്വങ്ങൾ തൊട്ടു ജപിച്ച് രക്ഷിച്ചാൽ, മദ്ധ്യാദിഭിഃ തൈഃ അഭിഷിച്യ അർച്ചയത് - അകത്തു പൂജ തുടങ്ങ। സ്നാനകാലത്തു് മദ്ധ്യാദിയായി കലശങ്ങൾ അഞ്ചിനേയും കൊണ്ടുപോയി ദേവനേ അഭിഷേകം ചെയ്തു് സകളീകരിച്ച് പായസം നിവേദിച്ചാൽ വസ്ത്രാദ്യുപഹാരങ്ങളേ കൊടുത്തു് സപരിവാരമായി പൂജയും ചെയ്വൂ. ഇങ്ങനെ വലിയ പഞ്ചകം.

പുണ്യാഹമുക്തവിധിനാ സഹമൂർത്തിപാലോ
ബിംബേ വിധായ മഹിതേന സഗവ്യകേന

രാജ്യക്ഷതേന സുവികീര്യ്യ ച പഞ്ചതത്ത്വൈഃ
ശേഷേണ വോക്ഷയ്യ കിരതാപി സവ്വതോഽത്ര. ന്നു

പിന്നെ ദേവാഗ്രഭാഗത്തു പുണ്യാഹപാത്രം കമത്തി അതിൽ വെള്ളമുണ്ടാക്കിയാൽ, സഹമൂത്തിപാലഃ ബിംബേ ഉക്തവിധിനാ പുണ്യാഹം വിധായ – ചതുശ്ശുദ്ധിയിങ്കലേപ്പോലെ പരികമ്മികളോടും കൂടി സ്നാനകാലത്ത് ദേവങ്കൽ പുണ്യാഹം തളിച്ച്, മാറിതേന സഗവ്യകേന രാജ്യക്ഷതേന ച പഞ്ചതത്ത്വൈഃ സുവികീര്യ്യ – പൂജിച്ച് ഇരിക്കുന്ന പഞ്ചഗവ്യത്തേ പഞ്ചതത്ത്വങ്ങളേക്കൊണ്ടു തളിച്ച് അസ്ത്രംകൊണ്ടും മൂലംകൊണ്ടും കട്ടകിനേയും അക്ഷതത്തേയും വിതറു. ശേഷേണ സവ്വതഃ ഉക്ഷതു കിരതു – പഞ്ചഗവ്യത്തേ എല്ലാടവും തളിച്ച് കട്ടകിന്റെയും അക്ഷതത്തിന്റെയും ശേഷം എല്ലാടവും വിതറു. പിന്നെ വസ്ത്രാദ്യുപഹാരങ്ങളേ കൊടുത്ത് ദേവനേ പൂജിപ്പൂ.

അനന്തരം ജലസംപ്രോക്ഷണത്തെ പറയുന്നു:—

കയ്യാദ്ദോഷേ മഹതി തു പുനഃ പ്രോക്ഷണം മുഷ്ടലിപ്പേ
ശന്നോവാർഭിഃ സുശുചിഭിരിമാഗന്ധവാർഭിഃ സമുക്ഷേത്
പ്രാസാദാന്തർബഹിരപി തഥാ സവ്വതഃ പഞ്ചതത്ത്വൈ-
ർഗവ്യൈശ്ചാസ്ത്രേണ വികിരതു രാജ്യക്ഷതൈശ്ചാഥ മന്ത്രീ.
[ന്ന ൧

മഹതി ദോഷേ തു – വലുതായിട്ടുള്ള അശുദ്ധികളിൽ, മന്ത്രീ പ്രോക്ഷണം കയ്യാത് – ആചായ്യൻ ജലസംപ്രോക്ഷണത്തേച്ചെയ്വൂ. മുഷ്ടലിപ്പേ – മതില്ക്കകത്തു എല്ലാടവും അടിച്ചു തളിച്ച് ശുദ്ധമാക്കിയാൽ നാലു പാത്രങ്ങളിൽ ചാതിച്ചിരിക്കുന്ന, ശന്നഃ സശുചിഭിഃ വാർഭിഃ ഇമാ ഗന്ധവാർഭിഃ – ശന്നോ ദേവീമന്ത്രം കൊണ്ടും പൂജിച്ച ശുദ്ധജലംകൊണ്ടും "ഇമാ ആപഃ" എന്നുള്ളതു കൊണ്ടു പൂജിച്ച അഷ്ടഗന്ധജലംകൊണ്ടും, പ്രാസാദാന്തഃ ബഹിഃ അപി സവ്വതഃ സമുക്ഷേത് – പ്രാസാദത്തിന്റെ അകത്തും പുറത്തും അമ്പലങ്ങളിലും മതില്ക്കകത്തു എല്ലാടവും തളിപ്പൂ. തഥാ പഞ്ചതത്ത്വൈഃ ഗവ്യൈഃ ച അസ്ത്രേണ രാജ്യക്ഷതൈഃ ച വികിരതു – പഞ്ചതത്ത്വങ്ങളേക്കൊണ്ടു പൂജിച്ച പഞ്ചഗവ്യം കൊണ്ട് തളിച്ച് അസ്ത്രംകൊണ്ടു പൂജിച്ച് കട്ടകം അക്ഷതവും കൂടിയതിനേയും എല്ലാടവും വിതറു.

അനന്തരം വിഷ്ണുപിണ്ഡമേ മഹാകുംഭത്തെ പറയുന്നു:—

കൃത്വാ ഭദ്രകമത്ര സംരചിതപീഠേ രത്നഗർഭേ മഹാ-
കുംഭേ പൌരുഷസൂക്തശുദ്ധജലപൂർണ്ണേ സ്വിഷ്ടവർണ്ണാംബുജേ
മൂലേന പ്രയജേദ്ധരിം വിധിവദാധാരേഷു വിഷ്ണും മഹാ-
വിഷ്ണും മന്ത്രവിദച്ചയേദഥ സദാ വിഷ്ണും ത്രിതത്ത്വാനയാത്.
[ന-വ്യ

അത്ര ഭദ്രകം കൃത്വാ — ഇവിടെ പന്ത്രണ്ടാം പടലത്തിങ്കൽ പറയുന്ന ഭദ്രകമാകുന്ന പത്മത്തെ ഉണ്ടാക്കി, സംരചിതപീഠേ — ബ്രഹ്മകലശത്തുങ്കലേപ്പോലെ പീഠത്തെ ഉണ്ടാക്കിയാൽ കലശത്തെ നൂല് ചുററി കമത്തിയാൽ, മന്ത്രവിദ് ഗുരുഃ — മന്ത്രജ്ഞനായിരിക്കുന്ന ആചാര്യൻ, രത്നഗർഭേ പൌരുഷസൂക്തശുദ്ധജലപൂർണ്ണേ സ്വിഷ്ടവർണ്ണാംബുജേ മഹാകുംഭേ മൂലേന ഹരിം വിധിവത് പ്രയജേത് — ദേഹശുദ്ധ്യാദി ചെയ്തു ഗുരുഗണപതിപൂജയും പീഠപൂജയും ശക്ത്യാവാഹനയും കുംഭസംസ്കാരവും ശോഷണാദി പാത്രപൂജയും ത്രികലാന്യാസവും കുംഭാവാഹനയും കൂർച്ചന്യാസവും നവരത്നസ്വർണ്ണവിന്യാസവും മാന്തസംപൂരണവും ചെയ്തു ജലദ്രോണിവെള്ളത്തെ ശംഖിലെടുത്തു പൂജിച്ചാൽ പുരുഷസൂക്തവും ലിപിപ്രതിലോമവും ചൊല്ലി കലശത്തെ നിറച്ച് ലിപിപങ്കജത്തെ പൂജിച്ചാൽ ആ കലശത്തിൽ മൂലം കൊണ്ടു ദേവനെ ആവാഹിച്ചു പൂജിച്ചു നിവേദിച്ച് പ്രസന്നപൂജയേയും ചെയ്താൽ, അഥ ആധാരേഷു ത്രിതത്ത്വാനയാത് വിഷ്ണും മഹാവിഷ്ണും സദാവിഷ്ണും അച്ചയേത് — പിന്നെ കലശത്തിന്റെ മൂലാധാരത്തുങ്കൽ അന്നമഃ പരായാത്മതത്ത്വാത്മനേ വിഷ്ണവേ നമഃ എന്നും ഹൃദയത്തുങ്കൽ ഉന്നമഃ പരായ വിദ്യാതത്ത്വാത്മനേ മഹാവിഷ്ണവേ നമഃ എന്നും ഭ്രൂമധ്യത്തുങ്കൽ മന്നമഃ പരായ പരതത്ത്വാത്മനേ സദാവിഷ്ണവേ നമഃ എന്നും വെവ്വേറേ ആവാഹിച്ച് പ്രണവാംഗന്യാസാദി ചെയ്തു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

അസ്ത്രേണ വർദ്ധനീം തദാമത ഇഷ്ട്വാ ഹുതം വിധായ തതഃ
സമ്പാതശാന്തിതോയം തയോർനിഷിച്യാഭിമന്ത്രയേതാപി. ന-ന്

തദാമതഃ അസ്ത്രേണ വർദ്ധനീം ഇഷ്ട്വാ — ഈ മഹാകുംഭത്തിന്റെ തെക്കുഭാഗത്ത് സ്വസ്തികത്തുങ്കൽ പീഠപൂജാദി

ചെയ്തു് അസ്ത്രംകൊണ്ടു കക്കരിയേയും മുമ്പിൽ പറഞ്ഞപോലെ പൂജിച്ചു്, തതഃ ഹുതം വിധായ - പിന്നെ ഹോമത്തേയും ചെയ്തു്, സമ്പാതശാന്തിതോയം തയോഃ നിഷിച്യ അഭിമന്ത്രയേത അപി- സമ്പാതത്തേയും പ്രണീതാജലത്തോടു കൂടീട്ടു് മഹാകുംഭത്തുങ്കലും കക്കരീങ്കലും സമർപ്പിച്ചു് ഹോമമന്ത്രങ്ങളെ തൊട്ടു ജപിക്കുകയും വേണം.

പുംവിഷ്ണ്വോർന്നപഞ്ചഭിർജ്ജുഹോതപഥ ച ചിത്തിഃ സപ്തഹോത്രാ [ചതുഃ-
ഷഡ്ഢോത്രാജ്യമഥേഷുതത്തപജിതസാവിത്ര്യാഖ്യരുദ്രാദിഭിഃ
മന്ത്രീ ഹംസ ഇതി ത്രിമൂലജിനവർണ്ണൈർമ്മൂലതഃ ചാദിരീ-
ർബ്രാഹ്മീർവ്വാ സഘൃതാന്നലാജതിലരാജീശ്ചാഷ്ടയുക്തം ശതം. [൪൦

പിന്നെ കലശത്തിന്റെ വടക്കു കീഴ്ത്തായുമിട്ടു് അന്വാധാനാദി ഹോമം തുടങ്ങി മൂലാഷ്ടാജ്യാഹുത്യന്തം ചെയ്താൽ, പുംവിഷ്ണ്വോർന്നപഞ്ചഭിഃ - പുരുഷസൂക്തം പതിനാറു് ഋക്കുകൊണ്ടും "വിഷ്ണോർന്നു കം വീര്യാണി" ഇത്യാദി ആറു് ഋക്കുകൊണ്ടും, ചിത്തിഃ സപ്തഹോത്രാ - "ചിത്തിസ്രുക് ചിത്തം" ഇത്യാദികൊണ്ടും "മഹാഹവിർഹോതാ" ഇത്യാദികൊണ്ടും, ചതുഷ്ഷഡ്ഢോത്രാ- പൃഥിവീഹോതാ ഇത്യാദികൊണ്ടും "സൂര്യന്തേ ചക്ഷുഃ" ഇത്യാദികൊണ്ടും; ഇഷുതത്തപജിതസാവിത്ര്യാഖ്യരുദ്രാദിഭിഃ - പഞ്ചതത്തപങ്ങളെക്കൊണ്ടും ഉപചാരംകൊണ്ടും "തത്സവിതുർവ്വരേണ്യം" എന്നതുകൊണ്ടും "[illegible]" ഇത്യാദികൊണ്ടും, ഹംസഃ ഇതി-"ഹംസഃ ശുചിഷദ്" ഇത്യാദികൊണ്ടും; ത്രിമൂലജിനവർണ്ണൈഃ - ഷഡക്ഷരംകൊണ്ടും ദ്വാദശാക്ഷരംകൊണ്ടും വിഷ്ണുഗായത്രികൊണ്ടും, ആജ്യം - ഓരോ ഉരു ആജ്യാഹുതിയേ ചെയ്തു്, മൂലതഃ ചാദിരീഃ ബ്രാഹ്മീഃ വാ സഘൃതാന്നതിലരാജീഃ ച അഷ്ടയുക്തം ശതം ജുഹോതു - പിന്നെ മൂലംകൊണ്ടു് കരിങ്ങാലിച്ചമത എങ്കിലും പ്ലാശിന്റെ ചമത എങ്കിലും നൂറെട്ടു ഹോമിച്ചു് നെയ്യും ഹവിസ്സും മലരും എള്ളും കടുകും നൂറെട്ടീതു ഹോമിപ്പൂ.

ബിംബേ സ്വർണ്ണബിസസൂത്രജകൌതുകാഢ്യേ
കുംഭേ ഗൃഹേ ത്വ സമിദാദിഹുതാന്തതോ ത്ര

വേദാണുമാത്രകൃതവാസ്തുഹുതാജ്യഭാജി
സമ്പാതശേഷത ഉപസ്പൃശതു ത്രിമൂലൈഃ. ൪൧

അക്ഷവൎണ്ണബിസസൂത്രജകൌതുകാഢ്യേ ബിംബേ – മുത്തും കടകം സ്വൎണ്ണവും പട്ടിന്റെ ശകലത്തിൽ വച്ചു താമര നാളത്തിലേ നൂൽചരടുകൊണ്ടു കെട്ടിയ കാപ്പിനെ ദ്വാദശാക്ഷരം ജപിച്ച് പീഠം പൂജിച്ച് ആവാഹിച്ച് ആവാഹന മുദ്രകളും കാട്ടി ഇരിക്കുന്ന ബിംബത്തുങ്കൽ കെട്ടിയാൽ ഹോമത്തിങ്കലേ സമ്പാതത്തേ ബിംബത്തുങ്കൽ സ്പൎശിച്ച് വ്യാപകാംഗാദി ചെയ്തു ഉപഹാരങ്ങളേ കൊടുത്തു പൂജാശേഷത്തേ ചെയ്തു പുറത്തു വന്ന് സമ്പാതത്തേ കുംഭേശകലശത്തുങ്കലും കക്കരിയിങ്കലും സമൎപ്പിച്ച്, സമിദാദിഹുതാന്തതഃ വേദാണുമാത്രകൃതവാസ്തുഹുതാജ്യഭാജി ഗൃഹേ തു – മുമ്പിൽ ദ്രവ്യഹോമാനന്തരം വാസ്തുഹോമത്തുങ്കലേ ആജ്യാഹുതിമന്ത്രങ്ങളേക്കൊണ്ട് ഓരോ ഉരു ആജ്യാഹുതിയേച്ചെയ്തു ഹോമം മുടിച്ചാൽ, തത്സമ്പാതത്തേ ഗൎഭഗൃഹത്തുങ്കൽ സ്പൎശിച്ച്, സമ്പാതശേഷതഃ ത്രിമൂലൈഃ ഉപസ്പൃശതു– മുമ്പിലത്തേ സമ്പാതശേഷത്തേ മൂലത്രയംകൊണ്ടു് സ്പൎശിപ്പിപ്പൂ.

പ്രാതഃ സ്വിഷ്ടാസനാവാഹിതവിഭവിഹിതാൎഘ്യാദിഭിരി– [ഷ്ട്വാ പരീവാ–
രാഢ്യം തം കുംഭമത്രാനയതു കരകധാരാപഥേനാഥ മന്ത്രീ
തേന പ്രോക്ഷ്യാഭിഷിച്യാച്ച്യയതു ച ശമണോരിത്യദഃ [ശേഷതോഽന്ത–
ൎദ്ധാമ്നഃ പ്രോക്ഷേത് ബഹിശ്ചാവൃതിഗണമണഭിഃ സൈവ– [രിതീത്ഥം ഹരൌ സ്യാത്. ൪൨

പ്രാതഃ – കലശം പൂജിച്ച് അധിവസിച്ചതിന്റെ പിറേറ ദിവസം നേരത്തേ, മന്ത്രീ സ്വിഷ്ടാസനാവാഹിതവിഭവിഹിതാൎഘ്യാദിഃ – ഗൎഭഗൃഹത്തുങ്കലിരുന്ന് ദേഹശുദ്ധ്യാദി ചെയ്തു് പീഠം പൂജിച്ച് ദേവനെ ആവാഹിച്ച് ആവാഹനമുദ്രാദി വ്യാപകാംഗായുധഭൂഷണാന്തം ന്യസിച്ച് അൎഘ്യാദിപുനരാചമനാന്തം ഉപചാരങ്ങളേ കൊടുത്ത്, പരീവാരാഢ്യം തം ഇഷ്ട്വാ – പരിവാരപ്രസരണം ചെയ്തു് തത്തത് സ്ഥാനസ്ഥിതങ്ങളായ പരിവാരഗണങ്ങളോടു കൂടി സ്നാനം കൊടുത്തു പൂജിച്ചാൽ, കരകധാരാപഥേന കുംഭം അത്ര ആനയതു – ബ്രഹ്മകലശത്തുങ്കലേപ്പോലെ പാണി

കൊട്ടിച്ച് ദാനങ്ങളും ചെയ്തു കൎക്കരിധാര മുമ്പായി മഹാകുംഭത്തെ എഴുന്നള്ളിച്ച് മുമ്പിൽ പീഠം പൂജിച്ച് ശങ്കൽ വയ്പൂ. തേന പ്രോക്ഷ്യ — പിന്നെ പുണ്യാഹമന്ത്രംകൊണ്ടു ദേവങ്കൽ കലശജലത്തെത്തളിച്ച്, ശമണോരിതി അഭിഷിച്യ അച്യുതം — പുരുഷസൂക്താദിഹോമമന്ത്രങ്ങളും ശന്നോദേവിയും അണോരണീയാൻ മഹതഃ ഇത്യാദിയും ജപിച്ച് കലശജലംകൊണ്ട് അഭിഷേകം ചെയ്ത് വ്യാപകാംഗാദി നീരാജനാന്തം ചെയ്ത് വസ്ത്രാദി ഉപഹാരങ്ങളെക്കൊടുത്തു സപരിവാരമായി പൂജിച്ചു നിവേദിച്ച് പ്രസന്നപൂജയും ചെയ്താൽ, അദ്ഭിഃ ശേഷതഃ ധാമ്നഃ അന്തഃ ബഹിഃ ച സ്വൈഃ അംശഭിഃ ച പ്രോക്ഷേത് — ശ്രീകോവിലിന്റെ അകത്തും പുറത്തും ചുററമ്പലത്തിലും ശന്നോദേവ്യാദികൊണ്ടും ഇന്ദ്രാദി പരിവാരങ്ങളെ തന്തന്മന്ത്രംകൊണ്ടും ഇക്കലശത്തിലെ ശിഷ്ടമുള്ള വെള്ളം കൊണ്ടുപോയി തളിപ്പൂ. ഹരൌ ഇത്ഥം സ്യാത് — വിഷ്ണുവിങ്കൽ ഇങ്ങനെ മഹാകുംഭപ്രോക്ഷണം ഭവിക്കും.

അനന്തരം ശിവങ്കലെ മഹാകുംഭത്തെ പറയുന്നു:—

കൃത്വാ സ്വസ്തികഭദ്രകം ത്വിഹ മഹാകുംഭം ഹരേ പഞ്ചര-
ന്ധ്രാഢ്യം ബ്രഹ്മഭിരന്തരഷ്ട പരികുംഭാൻ ദിക്ഷു ചാപൂരയേത്
മന്ത്രീ ഘോരകലാൻ ഭിദ്യുജ്ജ തൈർമ്മന്ത്രൈര്യഥാർഹം സുധീഃ
സമ്പാതം ഹുതകൃത്സശാന്ത്യുദകമേഷ്വാസിച്യ മന്ത്രാൻ
[ജപേത്. ൪൯

ഇഹ ഹരേ സ്വസ്തികഭദ്രകം കൃത്വാ — ഇവിടെ ശിവങ്കൽ സ്വസ്തികഭദ്രകമാകുന്ന പത്മത്തെ ഉണ്ടാക്കൂ. അതിന്ന് പതിനെട്ടു പുടമിട്ടാൽ നാലു പദംകൊണ്ട് അഷ്ടദലത്തേയും അതിന്റെ ചുററുമുള്ള നാലു പുടങ്ങളെക്കൊണ്ടു ദിക്കുകളിലും കോണുകളിലുമായി എട്ടു സ്വസ്തികങ്ങളേയും അതിന്റെ പുറത്ത് ഒരു പുടംകൊണ്ടു വീഥിയേയും അതിന്റെ പുറമേ രണ്ടു പുടംകൊണ്ട് ദ്വാരശോഭോപശോഭകളേയും ഉണ്ടാക്കൂ. കോണിന്റെ രണ്ടുപുറത്തും ഓരോ പദങ്ങൾ അധികം വരുന്നതു അരിപ്പൊടികൊണ്ടു നിറപ്പൂ. ശേഷമൊക്കയും ഭദ്രകംപോലെ പൊടികൾ നിറപ്പൂ. ഇങ്ങനെ പത്മമിട്ടു പീഠം വിരിച്ചാൽ ദേഹശുദ്ധ്യാദി ചെയ്ത് ബ്രഹ്മകലശംപോലെ മഹാകുംഭത്തിങ്കൽ പൂജ തുടങ്ങി, അന്തഃപഞ്ചരന്ധ്രാഢ്യം മഹാകുംഭം ബ്രഹ്മഭിഃ — നടുവിലെ കലശത്തിങ്കൽ വിഷ്ണുവിങ്കലെ മുത്തു തുടങ്ങിയ

പഞ്ചരത്നങ്ങളേയും നവരത്നസ്വർണ്ണങ്ങളേയും ന്യസിച്ച് മാനസപൂരണം ചെയ്താൽ ജലദ്രോണിവെള്ളം എടുത്തു പൂജിച്ച് പഞ്ചബ്രഹ്മംകൊണ്ടു നിറപ്പൂ. ദിക്ഷു അഷ്ട പരികുംഭാൻ അഘോരകലാഭിഃ ആപൂരയേത് - ബ്രഹ്മൻെറ ചുററും എട്ടു ദിക്കിലും ഉള്ള പരികലശങ്ങളേ അഘോരകലകളേക്കൊണ്ട് നിറപ്പൂ. സുധീഃ മന്ത്രീ തൈഃ മന്ത്രൈഃ യഥാർഹം യജേത്തു - സുധിയായിരിക്കുന്ന ആചാര്യൻ നടുവിലേ കലശത്തിൽ ശിവപീഠങ്ങളും പൂജിച്ച് മൂർത്ത്യാവാഹനയും ചെയ്ത് കലാവാഹനവും വിദ്യാമൂർത്തിയും തത്വങ്ങളുമാവാഹിച്ചു പൂജിച്ച് ശേഷം നിറച്ച് പഞ്ചബ്രഹ്മവിധാനമായിട്ടു ദേവനെ ആവാഹിച്ചു പൂജിപ്പൂ. പരികലശങ്ങളിൽ അഘോരകലകളേയും വെവ്വേറെ ആവാഹിച്ചു പൂജിച്ച് എല്ലാടവും വെവ്വേറെ നിവേദിച്ചു പ്രസന്നപൂജയും ചെയ്താൽ, ഹുതകൃത് ഏഷു സശാന്ത്യുദകം സമ്പാതം ആസിച്യ മന്ത്രാൻ ജപേത് - പിന്നെ ഹോമങ്ങളും ചെയ്തു പ്രണീതാജലസ്സംയുക്തമായിരിക്കുന്ന സമ്പാതത്തെ ഇക്കലശങ്ങളിൽ സമർപ്പിച്ച് ഹോമമന്ത്രങ്ങളേ തൊട്ടു ജപിച്ചു രക്ഷിപ്പൂ.

മധ്യാശാസ്വാശപൂർവൈർജ്ജുഹുയുരിതി സമിത്പായസവ്രീഹി-
[ലാജാൻ
വ്യാശാസു ത്ര്യംബകാദ്യേന ച സഘൃതതിലരാജീഫലാനാജ്യനിഷ്ഠാൻ
പ്രത്യേകം ചാഷ്ടയുക്തം ശതമിഹ സമിധോ ബ്രഹ്മസാലോദ്ഭ-
[വാഃ സ്യുഃ
പശ്ചാത് പ്രാസാദസംസ്ഥം പ്രയജതു വിധിവത് കർമ്മവിൽ തം
[ച ദേവം. ൪൪

പിന്നെ അധിവാസഹോമത്തുങ്കൽ പറഞ്ഞപോലെ നടുവിലേ ചതുരശ്രകുണ്ഡത്തിൽ അഗ്നിജനനം ചെയ്ത് അവിടെനിന്നും പ്രാഗാദി എട്ടുദിക്കിലേയും കുണ്ഡങ്ങളിൽ അഗ്നിയേ വിഹരിച്ച് ഗുരുമൂർത്തിപാലന്മാരെ ഒരുമിച്ച് അന്വാധാനം തുടങ്ങി എങ്കിലും ജുഷ്ടോപസ്ഥാനം തുടങ്ങി എങ്കിലും മൂലാഷ്ടാജ്യാഹുതിയും പൂർണ്ണാഹുതിയും കഴിവോളം ചെയ്താൽ, മധ്യാശാസു ഈശപൂർവൈഃ വ്യാശാസു ത്ര്യംബകാദ്യേന ച - നടുവിലേ കുണ്ഡത്തിൽ ഈശാനനേക്കൊണ്ടും - കിഴക്കേതിൽ തൽപുരുഷനേക്കൊണ്ടും തെക്കേതിൽ അഘോരനേക്കൊണ്ടും പടിഞ്ഞാറേതിൽ സദ്യോജാതനേക്കൊണ്ടും വടക്കേതിൽ വാമദേവനേ

ക്കൊണ്ടും കോണുകളിൽ ത്ര്യംബകായ ശർവ്വായ എന്ന മന്ത്രം കൊണ്ടും, സമിത്പായസസർപ്പിഃഫലിലാജാൻ സഹതിലരാജീഫലാൻ ആജ്യനിഷ്ഠാൻ - ചമതയും പായസവും നെല്ലും മലരും എള്ളും കടുകും ഫലീകരണവും നെയ്യും, പ്രത്യേകം അഷ്ടയുക്തം ശതം ജുഹുയുഃ - എല്ലാവരും ഈ ദ്രവ്യങ്ങളെ നൂറ്റിയെട്ടീതു ഹോമിപ്പൂ. ഇഹ സമിധഃ ബ്രഹ്മസാലോത്ഭവാഃ സ്യുഃ - ഇവിടെ ചമതകൾ എല്ലാടവും പ്ലാശു തന്നെ ഭവിക്കും. പിന്നെ സ്വിഷ്ടകൃദാദിഹോമം മുടിച്ചു സമ്പാതത്തെ കലശങ്ങളിലൊക്കെയും സമർപ്പിച്ചു ക്ഷേപിപ്പൂ. അരിപ്പൊടി ഉരുട്ടി നെയ്യിൽ വറുത്തതു ഫലീകരണം. പശ്ചാത് കർമ്മവിത് പ്രാസാദസംസ്ഥം തം ദേവം വിധിവത് പ്രയജതു - പിന്നെ കർമ്മജ്ഞനായിരിക്കുന്ന ആചാര്യൻ ഗർഭഗൃഹത്തുങ്കൽ ചെന്നു ദേവനെ വിധിക്കുതക്കവണ്ണം പൂജിച്ചു പ്രസന്നപൂജ കഴിഞ്ഞാൽ ബിംബത്തുങ്കലും സമ്പാതം സ്പർശിപ്പൂ.

സദ്യോ വോതാപരേദ്യുർവ്വിധിവദപചിതേ പീഠ ആവാഹ്യ ദേവം
സ്നാനാന്തം പ്രാപ്യ സംസ്ഥാപയതു മനുവിദേനം മഹാകുംഭ-
[തോയൈഃ
പൂജാശേഷം ച കുര്യാദഥ തദുപഗതൈരഷ്ടമൂർത്ത്യാദി സർവ്വം
സംസ്നാപ്യാവസ്രുതേനായതനഭുവമപി പ്രോക്ഷ്യ രക്ഷേദി-
[തീശേ. ൪൫

സദ്യഃ വാ ഉത അപരേദ്യുഃ വാ - ഇങ്ങനെ പൂജ കഴിഞ്ഞാൽ അപ്പോൾ തന്നെ എങ്കിലും പിറ്റേ ദിവസം നേരത്തു എങ്കിലും, മനുവിത് - മന്ത്രജ്ഞനായ ആചാര്യൻ, അപചിതേ പീഠേ ദേവം ആവാഹ്യ - പൂജിച്ചിരിക്കുന്ന പീഠത്തുങ്കൽ ദേവനെ ആവാഹിച്ചു, സ്നാനാന്തം പ്രാപ്യ - ആവാഹനമുദ്രാദി സകളീകരിച്ചു സ്നാനാന്തമായ ഉപചാരങ്ങളെയും കൊടുത്തു, മഹാകുംഭതോയൈഃ തദുപഗതൈഃ ഏനം ദേവം സംസ്ഥാപയതു - ബ്രഹ്മകലശത്തുങ്കലെപ്പോലെ പാണി കൊട്ടിച്ചു മഹാകുംഭത്തെയും പരികലശങ്ങളെയും എടുത്തുകൊണ്ടുപോയി ദേവനെ അഭിഷേകവും ചെയ്തു വ്യാപകതത്വന്യാസാദി നീരാജനാന്തം ചെയ്തു പായസത്തെ നിവേദിച്ചു, പൂജാശേഷം ച കുര്യാത് - വസ്ത്രാദി കൊടുത്തു മൂർത്തിപൂജയും നിവേദ്യവും പ്രസന്നപൂജയും ചെയ്വൂ. അഥ അവസ്രുതേന അഷ്ടമൂർത്ത്യാദി സർവ്വം സംസ്നാപ്യ ആയതനഭുവം അപി പ്രോക്ഷ്യ രക്ഷേത് - പിന്നെ പരികലശശിഷ്ടംകൊണ്ടു

ഇന്ദ്രാദികളേയും നനച്ച് അവസ്രാവജലംകൊണ്ട് പ്രാസാദമണ്ഡ
പാന്തഹാരാദിസ്ഥലങ്ങളേ ഒക്കയും തളിച്ചു രക്ഷിപ്പൂ. ഇതി
ഈശേ — ഇപ്രകാരം ശിവങ്കലേ മഹാകുംഭപ്രകാരം.

അനന്തരം സുബ്രഹ്മണ്യന്റെ മഹാകുംഭത്തെപ്പറയുന്നു—

കൃത്വാ ഷഡ്ദലമണ്ഡലം ശിഖിമുഖദ്രവ്യാഢ്യമത്രേഷ്ടജേ
കൌമാരം കലശം പുരോവദഭിപൂജ്യാവാഹ്യ ചാർഘ്യാദിഭിഃ
പുണ്യാഹം സ്നപനേ വിധായ പരിപൂര്യാപ്ശേഷതോഽ—
[ഭ്യർച്ചയേദ്
ഗവ്യം തത്സവിധേ നിധായ വികിരഞ്ഛാസ്ത്രേണ സംസാദയേത്.
[ർ ന്ന

അത്ര ഇഷ്ടജേ — ഇവിടെ സുബ്രഹ്മണ്യങ്കൽ, ഷഡ്ദല
മണ്ഡലം കൃത്വാ — ഷഡ്ദലമാകുന്ന പത്മത്തെ ഉണ്ടാക്കി പീഠം
വിരിച്ച് കലശത്തേയും കമത്തിയാൽ, കൌമാരം കലശം ശിഖി
മുഖദ്രവ്യാഢ്യം പുരോവദ് അഭിപൂജ്യ — കൌമാരകലശത്തിങ്കലേ
പ്പോലെ പീഠം പൂജിച്ചാൽ ബ്രഹ്മണേ നമഃ [1]രുദ്രായ നമഃ
ഗണപതയേ നമഃ വിഷ്ണവേ നമഃ ഈശാനായ നമഃ ശാസ്ത്രേ
നമഃ ഈ മന്ത്രങ്ങളേക്കൊണ്ടു ഷഡ്ദലത്തിൽ പൂജിച്ചു ശക്ത്യാ
വാഹനാദി കുംഭസംസ്കാരവും ത്രികലാന്യാസവും കുംഭാവാഹനവും
കൂർച്ചന്യാസവും ചെയ്ത് നവരത്നസുവർണ്ണം ന്യസിച്ചു മാംസപൂര
ണംചെയ്ത് ജലദ്രോണിവെള്ളംകൊണ്ടു നിറച്ചാൽ സുവർണ്ണം
കൊണ്ട് ഉണ്ടാക്കിയ താമരപ്പൂവും ഗജവും മയിലും വേലും വജ്രവും
ന്യസിച്ച് ദീപിപങ്കജയോ പൂജിച്ച് ക്ഷേത്രജ്ഞതത്വമാവാ
ഹിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്തു മൂലംകൊണ്ട്, ആവാ
ഹ്യ അർഘ്യാദിഭിഃ — ആവാഹിച്ചു സകളീകരിച്ചു സ്നാനാന്തമായ
ഉപഹാരങ്ങളേ കൊടുപ്പൂ. സ്നപനേ പുണ്യാഹം വിധായ — സ്നാന
ത്തിങ്കൽ പുണ്യാഹത്തേ ഉണ്ടാക്കി സുബ്രഹ്മണ്യദേവതാ എന്നു
വിശേഷം കൂട്ടി പുണ്യാഹം തളിച്ച്, അപ്ശേഷതഃ പരിപൂര്യ —
പുണ്യാഹശേഷമുള്ള വെള്ളം കലശത്തിൽ നിറച്ച്, അഭ്യർച്ചയേത് —
വസ്ത്രാദ്യുപഹാരങ്ങളേക്കൊണ്ടു പൂജിച്ചു നിവേദിച്ച് പ്രസന്ന
പൂജയും ചെയ്വൂ. ഇവിടെ പരിവാരപൂജയിങ്കൽ ഇന്ദ്രാദി
പത്തും കഴിഞ്ഞാൽ ആദിത്യേഭ്യോ നമഃ, അശ്വിഭ്യാം നമഃ, പിതൃ

1. ഭദ്രകാള്യൈ നമഃ എന്നും പാഠമുണ്ട്.

ഭ്യോ നമഃ, ഗണപതയേ നമഃ, മാതൃഭ്യോ നമഃ, അപ്സരേഭ്യോ നമഃ, വസുഭ്യോ നമഃ, രുദ്രേഭ്യോ നമഃ ഈ എട്ടു മന്ത്രങ്ങളേയും ജയന്താദ്യന്തരാളങ്ങളിൽ പൂജിച്ച് വജ്രാദിനിർമ്മാല്യധാര്യന്തം പൂജിപ്പൂ. പിന്നെ, തത്സവിധേ ഗവ്യം വികിരം ച നിധായ അസ്ത്രേണ സംസാദയേത് - കലശത്തിന്റെ രണ്ടുപുറത്തും ഓരോ സ്വസ്തികപത്മത്തുങ്കൽ ഇടത്തു പഞ്ചഗവ്യത്തേയും വലത്ത് വികിരത്തേയും ഓരോ പാത്രത്തിൽ വച്ച് അസ്ത്രംകൊണ്ടു പൂജിച്ച് തൊട്ടു ജപിച്ച് രക്ഷിപ്പൂ.

വികിരമിഹ വ്രീഹിയവം തിലതണ്ഡുലമാഷസർഷപഞ്ച തഥാ
ദൂർവാദർഭകുശാഗ്രം തുളസിദളനളിനകേസരം ചാഹുഃ. ൪൧

ഇഹ – ഇവിടെ, വ്രീഹിയവം – നെല്ലും യവവും, തിലതണ്ഡുലമാഷസർഷപം ച – എള്ളും അരിയും ഉഴുന്നും കടുകും, തഥാ ദൂർവാദർഭകുശാഗ്രം - കറുകനാമ്പും ദർഭാഗ്രവും കുശാഗ്രവും, തുളസീദളനളിനകേസരം ച – തുളസിപ്പൂവും താമരപ്പൂവും, വികിരം ആഹുഃ – ഈ പതിനൊന്നും കൂടിയതു വികിരമാകുന്നു.

ആദ്യം രൌദ്രം ഘടമഭിമൃശന്തോ നിജം ശാകുനം ച
സ്വസ്തിശ്രീദൈവതമപി ജപേയുഃ ശമാദ്യം നൃസംജ്ഞം
സൂക്തം യസ്മിൻപ്രഭൃതികമഥോ വാതആദ്യം ദധിമൂലം
സാംഗം ഗായത്ര്യണമപി തഥാ ഷഡ്ദധിഷണ്ണാമതാരാൻ. [൪൨

ഘടം അഭിമൃശന്തഃ – ആചാര്യനും പരികർമ്മികളും കൂടി കലശത്തേ പുൽകൊണ്ട് തൊട്ട്, ആദ്യം രൌദ്രം – വേദാദിസൂക്തവും രുദ്രസൂക്തവും, നിജം ശാകുനം ച – കുമാരസൂക്തവും കനിക്രദാദിശാകുനസൂക്തവും, സ്വസ്തിശ്രീദൈവതം അപി - സ്വസ്തിസൂക്തവും ശ്രീസൂക്തവും, ശമാദ്യം നൃസംജ്ഞം സൂക്തം – ശന്നസ്സൂക്തവും പുരുഷസൂക്തവും, യസ്മിൻപ്രഭൃതികം വാതആദ്യം "യസ്മിൻ വൃക്ഷേ സുപലാശേ" എന്ന സൂക്തവും "വാത ആവാതു ഭേഷജം" ഇത്യാദി ആറ് വർഗ്ഗവും, ദധിമൂലം സാംഗം – മൂലവും ഉപചാരവും ഈ രണ്ടിന്റെ അംഗവും, ഗായത്ര്യണം അപി – സുബ്രഹ്മണ്യന്റെ ഗായത്രിയും, ഷഡ്ദധിഷട് നാമതാരാൻ – ഷണ്മന്ത്രങ്ങളും ദ്വാദശനാമങ്ങളും പ്രണവവും, ജപേയുഃ – ക്രമേണ ജപിപ്പൂ.

സ്ഥാനേ തത്കലശേന ദേവമഭിഷിച്യാബ്ലിംഗമൂലാഹ്വയൈ-
സ്തച്ചൂർണേന കുശദധിജദ്രുമശമീശാഖാഗ്രകൈഃ പ്രോക്ഷ്യ ച
ഗവ്യോക്ഷാം വികിരാർപ്പണം ച സുവിധായൈതത്ത്രിശേഷാ-
[ർപ്പണം
കൃത്വാ തത്പരിഷത്സു ശേഷമുജ്ഝി ചാഥോ ദേവമഭ്യർച്ചയേത്.
[ ൪൯

സ്ഥാനേ – പിന്നെ അകത്തു ചെന്നു ദേവങ്കൽ പൂജ തുടങ്ങി സ്നാനകാലത്തു് അഭിഷേകം ചെയ്തു പുറത്തുവന്നു പീഠാദി ഉദ്വാസിച്ച കലശത്തേയും ഗവ്യവികിരങ്ങളേയും അകത്തുകൊണ്ടുപോയി, തത്കലശേന ദേവം അഭിഷിച്യ – നീരാജനമുഴിഞ്ഞു പ്രണവോപചാരപുണ്യാഹമന്ത്രങ്ങളെ ജപിച്ചു് കലശജലത്തേ മുക്കാലും ആടി ശേഷം ജലത്തോടു കൂടി മുമ്പിൽവച്ചു്, തച്ചൂർണേന അബ്ലിംഗ മൂലാഹ്വയൈഃ കുശദധിജശമീശാഖാഗ്രകൈഃ പ്രോക്ഷ്യ - പുണ്യാഹവും മൂലമന്ത്രങ്ങളും ജപിച്ചു് പിലാശിന്റെ തൊത്തും വഹ്നിയിലയും പുല്ലും കൂടി പിടിച്ചതുകൊണ്ടു ബിംബത്തിങ്കൽ തളിച്ചു്, ഗവ്യോക്ഷാം വികിരാർപ്പണം ച സുവിധായ – അസ്ത്രം ജപിച്ച പഞ്ചഗവ്യത്തേയും തളിച്ചു വികിരത്തേയും വിതറി ശേഷം ജലവുമാടി വ്യാപകാംഗം ചെയ്തു പുറത്തു വന്നു തത്പരിഷത്സു ശേഷമുജ്ഝി ച ഏതൽ ത്രിശേഷാർപ്പണം കൃത്വാ – ദ്വാഃസ്ഥാദിപരിവാരങ്ങൾക്കും നിർമ്മാല്യധാരിക്കും കലശശേഷത്തേയും പഞ്ചഗവ്യത്തേയും തളിച്ചു് വികിരവും വിതറി അകത്തു വന്നാൽ, അഥോ ദേവം അഭ്യർച്ചയേത് – പിന്നെ ദേവങ്കൽ വസ്ത്രാദ്യുപഹാരങ്ങളേക്കൊടുത്തു സപരിവാരമായി പൂജിച്ചു് പ്രസന്നപൂജയും ചെയവൂ. ഇങ്ങനെ സുബ്രഹ്മണ്യങ്കലേ മഹാകുംഭപ്രോക്ഷണം.

നിമിത്തവിജ്ഞാത്യുപപത്തിക്ലൃപ്ത്യാ
പാരായണാഢ്യം പ്രവിധായ ചൈവം
സാമാന്യശുദ്ധിം വിദധീത തത്ത-
ദ്ദോഷോപശാന്ത്യൈ വിഹിതം ഹുതം ച. ൫൦

നിമിത്തവിജ്ഞാത്യുപപത്തിക്ലൃപ്ത്യാ വാ – അശുദ്ധികളുടേയും ക്ഷേത്രത്തിങ്കലേ ദ്രവ്യപുഷ്ടിയേയും കാലദേശാവസ്ഥയേയുമറിഞ്ഞു് പാരായണാഢ്യം സാമാന്യശുദ്ധിം – ധാര തുടങ്ങിയാൽ ചുറ്റും വേദഘോഷങ്ങളോടും കൂടി സാമാന്യമായി പറഞ്ഞ ശുദ്ധി

കളേയും, തത്തദ്ദോഷോപശാന്ത്യൈ വിഹിതം ഹുതം ച വിദധീത — മുകളിൽ അതാതു ദോഷങ്ങൾക്ക് പ്രത്യേകമായിട്ടു വിധിക്കുന്ന ഹോമങ്ങളേയും ചെയ്വൂ.

അനന്തരം പ്രായശ്ചിത്തഹോമത്തെപ്പറയുന്നു:—

തത്രാഗ്രതോഽഗ്നിം പ്രജനയ്യ കുണ്ഡേ
തത്പാർശ്വദേശേ കലശം പ്രപൂജ്യ
കുര്യാത് കൃശാനൗ പരിധാനപഞ്ച-
ഹോമാർച്ചനാമന്ത്രഹുതിക്രിയാദ്യം ൭൧

തത്ര അഗ്രതഃ കുണ്ഡേ അഗ്നിം പ്രജനയ്യ — അവിടെ ദേവന്റെ മുമ്പിൽ ചതുരശ്രകുണ്ഡത്തിങ്കൽ അഗ്നിജനനത്തെ ചെയ്തു അന്വാധാനാദി ഹോമം തുടങ്ങി ഹവിസ്സു വാങ്ങിയാൽ, തത്പാർശ്വദേശേ കലശം പ്രപൂജ്യ — തെക്കെ പുറത്തേ സ്വസ്തികപത്മത്തിങ്കൽ ഒരു കലശത്തേയും പൂജിച്ചാൽ, കൃശാനൗ പരിധാനപഞ്ചഹോമാർച്ചനാമന്ത്രഹുതിക്രിയാദ്യം കുര്യാത് — ഹോമത്തിങ്കൽ പരിധി വെയ്ക്ക തുടങ്ങി ഇധ്മത്തോളവും ചെയ്തു പീഠപൂജ തുടങ്ങി നിവേദ്യസ്ഥാനത്ത് ഇധ്മാദി ചക്ഷുഷ്യാന്തവും പഞ്ച മന്ത്രാജ്യാഹുതിയും പഞ്ചഹോമവും പൂജാമന്ത്രാജ്യാഹുതിപൂർണ്ണാഹുതിയും മൂലാഷ്ടാവ്യാഹുതിപൂർണ്ണാഹുതിയും ചെയ്വൂ.

മന്ത്രൈഃ പഞ്ചകഷോഡിതൈസ്ത്രിഗുണസാഹസ്രം ഘൃതം സാ[ഷ്ടകം
സാഹസ്രം സമിദാജ്യശാലിതിലലാജാനാം പൃഥങ് മൂലതഃ
ഭൂരാദ്യൈർജ്ജുഹുയാത് പലാശസമിധോഽഥ ദ്വാദശോർദ്ധ്വം ശതം
സാവിത്ര്യാഷ്ടശതം സദുഗ്ധദധിമധ്വാജ്യാനി ചാന്തേ പൃഥക്. [൭൨

പഞ്ചകഷോഡിതൈഃ മന്ത്രൈഃ ത്രിഗുണസാഹസ്രം ഘൃതം പഞ്ചകം പൂജിപ്പാൻ പറഞ്ഞ പഞ്ചതത്ത്വങ്ങളേക്കൊണ്ടും ശിവങ്കൽ ഈശാദിപഞ്ചബ്രഹ്മം കൊണ്ടും അറുന്നൂറു ആവൃത്തിയായിട്ട് മൂവായിരം ആജ്യാഹുതി ചെയ്തു, മൂലതഃ സമിദാജ്യശാലിതിലലാജാനാം സാഹസ്രം ച — തന്റെ മൂലമന്ത്രംകൊണ്ടു ചമതയും നെയ്യും നെല്ലും എള്ളും മലരും ആയിരത്തെട്ട് ഉരുവും ഹോമിച്ചാൽ അഥ ഭൂരാദ്യൈഃ പലാശസമിധഃ ദ്വാദശോർദ്ധ്വം ശതം —

പിന്നെ വ്യാഹൃതികൊണ്ടു് ഇരുപത്തെട്ടു ആവൃത്തിയായിട്ടു പ്ല ശിൻ ചമതകളേ നൂററിപ്പത്തുണ്ടും ഹോമിച്ചു, സാവിത്ര്യാ അന്തേ പൃഥൿ സദ്ഗുഡദധിമധ്വാജ്യാനി ച ജുഹുയാത് - പിന്നെ "തത്സ വിതുർവ്വരേണ്യം" എന്നതുകൊണ്ടു് ഒട്ടുക്കം വെവ്വേറേ പാലും തൈരും തേനും നെയ്യും ഹോമിപ്പൂ. പിന്നെ സ്വിഷ്ടകൃദാദി ഹോമിച്ചു് പ്രസന്നപൂജയും ചെയ്തു് സമ്പാതം കലശത്തുങ്കലാക്കി അഗ്നിചൈതന്യത്തേ കലശത്തിൽ ഉദ്വസിച്ചു് വ്യാപകാംഗവും ശോഷണാദിത്രിതയവും ചെയ്തു് നിവേദിച്ചു രക്ഷിപ്പൂ. പിന്നെ ദേവങ്കൽ തുടങ്ങി സ്നാനകാലത്തേ ഹോമകലശമാടി വസ്ത്രാദ്യു പഹാരങ്ങളേ കൊടുത്തു പൂജിപ്പൂ.

ഏകത്രേതി സമന്തതോഽസ്യ ചതസൃഷ്വാശാസു ചാഷ്ടാസു വാ
തത്തദ്രാശിഷു വാ വിഹൃത്യ ദഹനം കുണ്ഡേഷു തന്മന്ത്രതഃ
തത്തദ്ദോഷബലാബലാനുസരണാദ്ധുത്വാ സമുക്തക്രമാ-
ന്മന്ത്രീ തത്കലശൈരഥ സ്നപിതയേദ് ദേവം ച മദ്ധ്യാദിഭിഃ. [൭൩

തത്തദ്ദോഷബലാബലാനുസരണാത് - അതാതു ദോഷങ്ങളുടെ ഗുരുലാഘവഭേദത്തേ അനുസരിച്ചു്, മന്ത്രീ ഇതി ഏകത്ര വാ - ഇപ്രകാരം ഒരേടത്തു തന്നെ ഹോമത്തേ ചെയ്തു എങ്കിലും, അസ്യ സമന്തതഃ ചതസൃഷു ആശാസു വാ- ഈ ഹോമത്തിന്റെ നാലുദിക്കിലും കൂടിയും, അഷ്ടാസു വാ - എട്ടു ദിക്കിലും കൂടിയും, തത്തദ്രാശിഷു വാ - മേഷാദി പന്ത്രണ്ടു രാശിസ്ഥാനങ്ങളിൽ കൂടിയും, തന്മന്ത്രതഃ കുണ്ഡേഷു ദഹനം വിഹൃത്യ - അവിടെയ്ക്കു യോഗ്യമായിരിക്കുന്ന മൂർത്തിമന്ത്രങ്ങളേക്കൊണ്ടും മദ്ധ്യകുണ്ഡത്തുങ്കലേ ആ അഗ്നിയേ വിഹരിച്ചു, സമുക്തക്രമാത് ഹുത്വാ - പറഞ്ഞ ക്രമേണ എല്ലാക്കുണ്ഡങ്ങളിലും ഹോമത്തെച്ചെയ്തു അഥ മദ്ധ്യാദിഭിഃ കലശൈഃ ദേവം സ്നപിതയേദ് - പൂജ തുടങ്ങി സ്നാനകാലമദ്ധ്യാദികളായിട്ടു ഹോമകലശങ്ങളേക്കൊണ്ടു് ദേവനേ അഭിഷേകംചെയ്തു വ്യാപകാംഗാദിനീരാജനാന്തം ചെയ്തു വസ്ത്രാദ്യുപഹാരങ്ങളേക്കൊടുത്തു പൂജിപ്പൂ.

ബ്രഹ്മവൃക്ഷജാസ്തു സമിധോ ഗുരുകുണ്ഡഹോമ്യാ-
സ്താ വാ സപത്രോരണഭുവോഽഥ ചതുർദ്ദിശാസു,
ഈശാധിവാസവിഹിതാശ്ച തഥാഷ്ടദിക്ഷു
പാലാശ്യ ഏവ ദഹനേഷു പുനർദ്വാദശസു. ൭൪

ഗുരുകുണ്ഡഹോമ്യാഃ ബ്രഹ്മവൃക്ഷജാഃ സമിധഃ - ആചാര്യ്യകുണ്ഡത്തുങ്കൽ എല്ലായ്പ്പോഴും പ്ലാശിൻചമതകൾ തന്നെ ഹോമിപ്പൂ. ചതുർദ്ദിശാസു താഃ വാ സ്യാത്തോരണഭുവഃ - നാലു ദിക്കുകളിൽ കൂടെ ഹോമിക്കുമ്പോൾ പ്ലാശു തന്നെ എങ്കിലും തോരണത്തുങ്കൽ പറഞ്ഞ ക്രമം പോലെ നാല്പാമരങ്ങളുടെ ചമതകൾ എങ്കിലുമാം. അഷ്ടദിക്ഷു ഈശാധിവാസവിഹിതാഃ - എട്ടു ദിക്കുകളിൽ ഹോമിക്കുമ്പോൾ ശിവൻെറ അധിവാസഹോമത്തുങ്കൽ പറഞ്ഞ ചമതകൾ എട്ടും എടുപ്പൂ. ക്രമം പോലെ നാല്പാമരവും. പുനഃ ദ്വിഷട്സു പാലാശ്യഃ ഏവ - പിന്നെ പന്ത്രണ്ടു ഹോമങ്ങളാകുമ്പോൾ എല്ലാ കുണ്ഡങ്ങളിലും പ്ലാശിൻചമതകൾ തന്നെ.

പതനാദിഷു ദോഷേഷു പ്രകരോതു ഹരൗ ഹരേ ച ഹുതമേവം
ശിവശാർങ്ഗിണ്യുഭയം വൈ ശേഷേഷ്വപി കൈശ്ചിദിഷ്യതേ
[കഥചിത്. ൭൩

പതനാദിഷു ദോഷേഷു - പതനാദികളായിരിക്കുന്ന അശുദ്ധികളിൽ, ഹരൗ ഹരേ ച ഏവം ഹുതം പ്രകരോതു - വിഷ്ണുവിങ്കലും ശിവങ്കലും ഈവണ്ണം പറഞ്ഞ പ്രായശ്ചിത്തഹോമത്തെ ചെയ്യണം. ശിവശാർങ്ഗിണി ഉഭയം വൈ - ശങ്കരനാരായണങ്കൽ ശിവനുപറഞ്ഞപോലെയും വിഷ്ണുവിനു പറഞ്ഞപോലെയും രണ്ടുമായിട്ടും ചെയ്വൂ. ശേഷേഷു കഥചിത് കൈശ്ചിത് ഇഷ്യതേ - ശേഷമുള്ള ദേവന്മാരിൽ ദുർഗ്ഗയ്ക്കും ഗണപതിക്കും ശാസ്താവിനും ചില ആചാര്യ്യന്മാരാൽ ഈ പ്രായശ്ചിത്തഹോമം ചെയ്യപ്പെടുന്നു. സുബ്രഹ്മണ്യങ്കൽ വേറേ പറയുന്നതു ചെയ്താൽ മതി.

അനന്തരം ദുർഗ്ഗയിങ്കലെ പ്രായശ്ചിത്തഹോമത്തെ പറയുന്നു:—

പ്രാസാദസ്യ ത്രികോണം ശശിദിശി യമദിശ്യർദ്ധചന്ദ്രാഭമേതത്
കുണ്ഡം ദോഷേ ഗരിഷ്ഠേ ഹരിവരുണദിശോശ്ചാപി തുര്യ്യശ്രവൃത്തേ
കൃത്വാ/ത്രാധായ വഹ്നിം പൃഥഗഥ ജനയിത്വോപകർത്രീത്യാ കുമാര്യ്യാം
തത്തജ്ജേണാ മൂർത്തിപാലൈശ്ചരുമു ഹവനകമേ്മാത്തരാദി-
[ക്രമേണ. ൭൪

കുമാര്യ്യാം - ദുർഗ്ഗയിങ്കൽ, പ്രാസാദസ്യ ശശിദിശി ത്രികോണ യമദിശി അർദ്ധചന്ദ്രാഭം - പ്രാസാദത്തിൻെറ വടക്കുഭാഗത്തു അ

മ്പലത്തിൽ ത്രികോണമായിട്ടും തെക്കേ അമ്പലത്തിൽ അർദ്ധച
ന്ദ്രാകൃതിയായിട്ടും, ഏതത് കുണ്ഡം - തന്ത്രിക്കിലേയ്ക്കു പറഞ്ഞിരി
ക്കുന്ന കുണ്ഡത്തെ ഉണ്ടാക്കു. ഗരിഷ്ഠേ ദോഷേ- വലുതായിരിക്കുന്ന
ദോഷത്തുങ്കൽ, ഹരിവരുണദിശോഃ ച തുര്യശ്രവൃത്തേ കുണ്ഡേ
കൃത്വാ - കിഴക്കേ അമ്പലത്തിൽ ചതുരശ്രമായിട്ടും പടിഞ്ഞാറേ
അമ്പലത്തിൽ വൃത്തമായിട്ടും കുണ്ഡങ്ങളെ ഉണ്ടാക്കിച്ച്, അത്ര
പൃഥഗ് വഹ്നിം ആധായ ഉക്തരീത്യാ അഗ്നിം ജനയിത്വാ - ഈ
കുണ്ഡങ്ങളിൽ വെവ്വേറെ തീയുമിട്ട് അഗ്നിജനനത്തെ പറഞ്ഞ
പോലെ നാലിടത്തും ചെയ്താൽ തത്തജ്ഞൈഃ മൂർത്തിപാലൈഃ ഉത്ത
രാദിക്രമേണ ഹവനകർമ്മ ചരതു - തത്തജ്ഞനായിരിക്കുന്ന ആചാ
ര്യൻ പരികർമ്മികളോടും കൂടി വടക്കുതുടങ്ങി പ്രദക്ഷിണക്രമേണ
നാലു കുണ്ഡങ്ങളിൽ താൻ രണ്ടു കുണ്ഡങ്ങളിലായിട്ട താൻ ഹോമ
ങ്ങളെ ചെയ്വൂ.

ഹുത്വാത്ര പ്രഥമം ദിഗുത്തരശതം ദുർഗ്ഗാദിഭിരാജ്യം തതോ
ജാതാദ്യൈർന്നിജമൂലതശ്ച പൃതനാദ്യൈശ്ച ത്രിഭിർവ്യുത്ക്രമാത്
മന്ത്രൈരഷ്ടശതം ഹുനേത് ഖദിരവിപ്രാശത്ഥകപ്ലക്ഷജാ
ന്നൈയഗ്രോധമയൂരബില്വസമിധഃ സൌദുംബരീഃ സാഞ്ജലീഃ. ॥ ൬

ഇവിടെ അന്വാധാനാദിഹോമം തുടങ്ങി പരിധിക്കു മുമ്പ്
തെക്ക് ഒററക്കലശവും പൂജിച്ച് പരിധ്യാദിമൂലാഷ്ടാജ്യാഹുത്യന്തം
ചെയ്താൽ, അത്ര പ്രഥമം ദുർഗ്ഗാദിഭിഃ ദിഗുത്തരശതം ആജ്യം ഹു
ത്വാ - ഇവിടെ മുമ്പിൽ ജാതാദിപഞ്ചദുർഗ്ഗകളെക്കൊണ്ട് ഇരുപ
ത്തിരണ്ട് ആവൃത്തിയായിട്ട നൂററിപ്പത്ത് ഉരു ആജ്യാഹുതിചെ
യ്ക്, തതഃ ജാതാദ്യൈഃ നിജമൂലതഃ ച വ്യുത്ക്രമാത് പൃതനാദ്യൈഃ
ത്രിഭിഃ ച മന്ത്രൈഃ - പിന്നെ ജാതവേദസേ ഇത്യാദി പഞ്ചദുർഗ്ഗ
യുടെ ഋക്കുകൾ വെവ്വേറേ അഞ്ചുകൊണ്ടും ദുർഗ്ഗയുടെ മൂലംകൊ
ണ്ടും പിന്നെ കിഴ്പോട്ടായിട്ട് 'പൃതനാജിതം' എന്നും 'വിശ്വാ -
നി നോ ദുർഗ്ഗഹാ' എന്നും 'അഗ്നേ ത്വം പാരയാ നവ്യ' എന്നും
ഈ മൂന്നും ഇങ്ങനെ ഒമ്പതുമന്ത്രങ്ങളേക്കൊണ്ടും, ഖദിരവിപ്രാശ്വ
ത്ഥകപ്ലക്ഷജാഃ നൈയഗ്രോധമയൂരബില്വസമിധഃ സൌദുംബരീഃ
സാഞ്ജലീഃ അഷ്ടശതം ഹുനേത് - കരിങ്ങാലിച്ചമതയും പ്ലാശിൻ
ചമതയും അരയാൽ ചമതയും ഇത്തിച്ചമതയും പേരാൽച്ചമതയും

കടലാടിച്ചമതയും ക്രുവളച്ചമതയും അത്തിച്ചമതയും തൊട്ടാവാടി സമൂലവും ഈ ഒമ്പതു ദ്രവ്യങ്ങളേയും മന്ത്രക്രമേണ നൂറെറട്ടീതു ഹോമിപ്പൂ.

തിലസർഷപനീവാരാൻ മൂലേന ദധിമാക്ഷികം
ആജ്യം ച മൃത്യുഞ്ജയതോ ജുഹുയാത്താവദന്തതഃ. ൭൮

മൂലേന തിലസർഷപനീവാരാൻ — മൂലംകൊണ്ട് എള്ളിനേയും കടുകിനേയും വരിനെല്ലിനേയും, അന്തതഃ മൃത്യുഞ്ജയതഃ ദധിമാക്ഷികം ആജ്യം ച താവത് ജുഹുയാത് — മൃത്യുഞ്ജയമന്ത്രം കൊണ്ട് തൈരും തേനും നെയ്യും ഇവ ആറുദ്രവ്യങ്ങളേയും നൂറെറട്ടീതു ഉരു ഹോമിച്ചു പിന്നെ സ്വിഷ്ടകൃദാദിഹോമത്തേയും ചെയ്വൂ.

സ്വഷ്ടാദിസമിദ്ധോന ഹുതാന്തേ തദ്ഘടേന താം
ദോഷോചിതഹുതാഭിജ്ഞോ മന്ത്രീ സംസ്നാപ്യ പൂജയേത്
[൭൯

ദോഷോചിതഹുതാഭിജ്ഞഃ മന്ത്രീ — ദോഷങ്ങൾക്ക് ഉചിതങ്ങളായിരിക്കുന്ന ഹോമങ്ങളെ അറിഞ്ഞിരിക്കുന്ന ആചാര്യൻ, ഹുതാന്തേ തദ്ഘടേന താം സംസ്നാപ്യ പൂജയേത് — ഹോമാവസാനത്തിങ്കൽ ദേവകൾ വെവ്വേറേ പൂജിച്ചു സ്നാനകാലത്തു വടക്കോടിയായി ഹോമകലശങ്ങളേക്കൊണ്ട് അഭിഷേകംചെയ്തു വസ്ത്രാദ്യുപഹാരങ്ങളേ കൊടുത്തു് വെവ്വേറേ പൂജിപ്പൂ.

അനന്തരം പ്രോക്തഹോമത്തെ പറയുന്നു: —

അർദ്ധേന്ദുരൂപേ ദിശി ദക്ഷിണസ്യാം
സുരാലയസ്യാരചിതേഽഗ്നികുണ്ഡേ
മഹേശവിഷ്ണ്വീശഗുഹപ്രഭേശ —
വിഘ്നേശ്വരേഷു പ്രഥമം ജുഹോതു. ൮൦

മഹേശവിഷ്ണ്വീശഗുഹപ്രഭേശവിഘ്നേശ്വരേഷു — ശിവങ്കലും ശങ്കരനാരായണങ്കലും സുബ്രഹ്മണ്യങ്കലും ശാസ്താവിങ്കലും ഗണപതിയിങ്കലും, സുരാലയസ്യ ദക്ഷിണസ്യാം ദിശി അർദ്ധേന്ദുരൂപേ ആരചിതേ അഗ്നികുണ്ഡേ — ശ്രീകോവിലിൻെറ തെക്കുഭാഗത്തു് അമ്പലത്തിൽ അർദ്ധചന്ദ്രാകാരമായിട്ടു ഉണ്ടാക്കിയിരിക്കുന്ന ഹോമകുണ്ഡത്തിങ്കൽ, പ്രഥമം ജുഹോതു — പ്രായശ്ചിത്തഹോമത്തിൻെറ മുമ്പിൽ പ്രോക്തഹോമത്തേ ചെയ്യണം.

ശിവന്റെ പ്രോക്തത്തിങ്കലേ വിശേഷത്തെ പറയുന്നു:—

വജ്രാണ്വുല്ലിഖിതേƒസ്ത്രമന്ത്രവിഹിതോക്ഷേƒത്രാഞ്ചിതേ വിഷ്ടരേ
സ്ഥാണ്വൌ സേശ്ഹരൌ സവാമളവനേശ്യാƒƒവാഹ്യ ചേഷ്ട്വാƒന
[യാ

സദ്യാത്തേശസുജപ്ത്വഘോരമഹിതാജക്ഷിപ്ത്വഹൃത് പൂജിതേ
പഞ്ചാഗ്നൌ ശിവവാമഘോരനൃശിവൈഃ കുൎയ്യാത് ക്രമേണ ക്രിയാഃ
[ന്നഫ

സേശഹരൌ സ്ഥാണ്വൌ – ശങ്കരനാരായണങ്കലും ശിവങ്കലും, വജ്രാണ്വുല്ലിഖിതേ – "ഓം ഹ്രൂംഫട ഓം" എന്നു പന്ത്രണ്ടാം പടലത്തിൽ പറയുന്ന വജ്രമന്ത്രംകൊണ്ടു കീറിയാൽ, അസ്ത്രമന്ത്രവിഹിതോക്ഷേ – അസ്ത്രംകൊണ്ടു തളിച്ചുവിഷ്ടരംവച്ചാൽ, അഞ്ചിതേ വിഷ്ടരേ അത്ര – പീഠംപൂജിച്ചേടത്തു്, സവാമളവനേശ്യാ ആവാഹ്യ – "വാമദേവായ നമോ ജ്യേഷ്ഠായ നമഃ" ഇത്യാദി മന്ത്രാന്തത്തുങ്കൽ ഹ്രീം എന്നു കൂട്ടി ശക്തിയേ ആവാഹിച്ചു്, അനയാ ഇഷ്ട്വാ – ഈ മന്ത്രംകൊണ്ടു പൂജിച്ചാൽ, സദ്യാത്തേശസുജപ്ത്വഘോരമഹിതാജക്ഷിപ്ത്വഹൃത് പൂജിതേ അഗ്നൌ – സദ്യോജാതനേക്കൊണ്ടു് തീയിനേ വാങ്ങിച്ചു് നാഭിയിങ്കൽ വച്ചു ക്രവ്യാദഭാഗം കളഞ്ഞു് അഗ്നിയേ തങ്കൽ ഉദ്വാസിച്ചു് ശോഷണദഹനം ചെയ്തു് അഗ്നിചൈതന്യത്തെ പ്രത്യപ്പിച്ചു് "ഈശാനസ്സൎവ്വവിദ്യാനാം" എന്നു തൊട്ടു ജപിച്ചു അഘോരനേക്കൊണ്ടു് പൂജിച്ചു് സദ്യോജാതനേക്കൊണ്ടു തീയിനേ കുണ്ഡത്തിലിട്ടു് ഹൌം ഹൃദയായ നമഃ എന്നു പ്രാസാദഹൃദയം കൊണ്ടു പൂജിച്ചു തലോടി വ്ളാകി പരിസ്തരിക്ക തുടങ്ങി അഗ്നിയേ അലംകരിച്ചാൽ, ശിവവാമഘോരനൃശിവൈഃ പഞ്ചക്രിയാഃ കുൎയ്യാത് – ഈശാനനേക്കൊണ്ടു ഗൎഭാധാനത്തേയും, വാമദേവനേക്കൊണ്ടു് പുംസവനത്തേയും, അഘോരനേക്കൊണ്ടു് സീമന്തോന്നയനത്തേയും, തത്പുരുഷനേക്കൊണ്ടു ജാതകൎമ്മത്തേയും, ഈശാനനേക്കൊണ്ടു നാമകരണത്തേയും ഇങ്ങനെ അഞ്ചു ക്രിയകളായിട്ടു് അഗ്നിജനനത്തേ ചെയ്താൽ ഹോമം തുടങ്ങു.

പ്രാരഭ്യ തത്രാഗ്നിമുഖം നിജോക്ത-
രീത്യാƒസ്യ പാർശ്വേ കലശം പ്രപൂജ്യ
പകം ച പഞ്ചപ്രണവാദിനാƒƒസ്യേ-
നാƒƒഹുതി പഞ്ചാമന്ത്രഭിശ്ച സർപിഃ. ന്നഫ

അത്ര നിജോക്തരീത്യാ അഗ്നിമുഖം പ്രാരഭ്യ - പിന്നെ സ്വാചരണമായിട്ട ഹോമം തുടങ്ങി, അസ്യ പാർശ്വേ കലശം പ്രപൂജ്യ - തെക്കേപ്പുറത്തു കലശത്തെ പൂജിച്ച് പരിധ്യാദി പീഠമന്ത്രാജ്യഹോമാന്തം ചെയ്ത്, പഞ്ചപ്രണവാദിനാ ആസ്യേന പകാം - അഞ്ചു പ്രണവത്തോടു കൂടിയ തത്പുരുഷനേക്കൊണ്ട് പകാത്തെ ഹോമിച്ച്, പൂജാമന്ത്രൈഃ ച സർപ്പിഃ ആഹൃത്യ - പൂജാമന്ത്രാജ്യാഹുതിയും മൂലാഷ്ടാജ്യാഹുതിയും ചെയ്ത് ദ്രവ്യങ്ങളെ ഹോമിപ്പൂ.

ഭീമാജാഹായവാമവക്ത്രമന്ത്രൈസ്സൌദുംബരീമാർഗജാ-
ffജ്യാന്നാന്യഷ്ടസഹസ്രകം വസുശതം പുംസാ തിലാൻ സഷപാൻ
മുദ്ഗവ്രീഹിയവാൻ ഘൃതാക്തനവദൂർവാഗ്രാഷ്ടസാഹസ്രമ-
പ്യേതേനാഷ്ടശതം ജുഹോതു ദധിമധ്വാജ്യാനി ജുംസാണനാ.

[ന്ദബ

ഭീമാജാഹായവാമവക്ത്രമന്ത്രൈഃ സൌദുംബരാമാർഗജാ ffജ്യാന്നാനി അഷ്ടസഹസ്രകം - അഘോരനേക്കൊണ്ട് അത്തിച്ചമതയേയും സദ്യോജാതനേക്കൊണ്ടു കടലാടിയും വാമദേവനേക്കൊണ്ടു നെയ്യിനേയും തത്പുരുഷനേക്കൊണ്ടു ഹവിസ്സിനേയുംആയിരത്തെട്ടീതു് ഉരു ഹോമിച്ചാൽ, പുംസാ തിലാൻ സഷപാൻ മുദ്ഗവ്രീഹിയവാൻ വസുശതം - തൽപുരുഷനേക്കൊണ്ട് എള്ളും കടുകും ചെറുപയറും നെല്ലും യവവും ഈ അഞ്ചിനേയും നൂറെറട്ടീതു് ഉരു ഹോമിച്ച്, ഏതേന ഘൃതാക്തനവദൂർവാഗ്രാഷ്ടസാഹസ്രം അപി - പിന്നെയും തത്പുരുഷനേക്കൊണ്ടു നെയ്യിൽ മുക്കിയ കറുകയേ ആയിരത്തെട്ടുരു ഹോമിച്ചു, ജുംസാണനാ ദധിമധ്വാജ്യാനി അഷ്ടശതം ജുഹോതു - മൃത്യുഞ്ജയമന്ത്രംകൊണ്ടു തൈരും തേനും നെയ്യും നൂറെറട്ടീതു് ഉരു ഹോമിച്ചു സ്വിഷ്ടകൃദാദി ഹോമം മുടിച്ച് സമ്പാതത്തെ കലശത്തിൽ ആക്കൂ.

ആജ്യം പ്രാഗ്വജ്ജനിതദഹനേ/ത്ര പ്രധാനാദി കൃത്വാ
ഷഡ്ഭിഃ ഷഡ്വിംശതിപരിമിതൈഃ സ്വാഹയൈവ പ്രദേശേ
ഷണ്മൂലാണദ്വിതയജിനവർണ്ണാണഭിർബാഹുലേയ
ഷഡ്വർണ്ണാഖ്യാമന്ത്രൈരപി ഭൂതാദിമന്ത്രൈശ്ച ഹുത്വാ. ന്ന്

പ്രദേശേ പ്രാഗ്വത് ജനിതദഹനേ അത്ര പ്രധാനാദി കൃത്വാ - ശാസ്താവിങ്കൽ മുമ്പിൽ പറഞ്ഞപോലെ എട്ടുക്രിയക

ളോട്ടു കൂടി അഗ്നിജനനം ചെയ്തു്, അഗ്നിയിങ്കൽ അന്വാധാനാദി ക്രിയകളും ജ്യേഷ്ഠോപസ്ഥാനമെങ്കിലും തുടങ്ങി മൂലാഷ്ടാജ്യാഹുത്യന്തം ചെയ്തു, ഷഡ്ഭിഃ ഷഡ്വിംശതിപരിമിതൈഃ സ്വാഹാന്തൈശ്ച ആജ്യം ഹുത്വാ – ദേവന്താദിഷണ്മന്ത്രം കൊണ്ടും ആദ്യാദിഷഡ്വിംശതിനാമങ്ങളെക്കൊണ്ടും ആജ്യാഹുതി ചെയ്വൂ. ബാഹുലേയേ ഷണ്മുഖാനനാ ദ്വിതീയജിനവണ്ണാണാദിഭിഃ ഷഡ്ഭിഃ പദൈർവാച്യമാനൈഃ ഭ്രൂമാദിമന്ത്രൈഃ ച ആജ്യം ഹുത്വാ– സുബ്രഹ്മണ്യങ്കൽ അഗ്നിജനനവും അന്വാധാനാദി മൂലാഷ്ടാജ്യാഹുത്യന്തവും ചെയ്താൽ സനൽകുമാരാദിഷണ്മന്ത്രംകൊണ്ടും മൂലംകൊണ്ടും ഉപചാരംകൊണ്ടും ഗായത്രികൊണ്ടും സ്കന്ദാദിദ്വാദശനാമംകൊണ്ടും വ്യാഹൃതികൊണ്ടും ഓരോ ഉരു ആജ്യാഹുതി ചെയ്വൂ.

ബൈല്വീരാദ്യേ/ത്ര നൈപീഃ ശരഭുവി സമിധോ/ഥ ദ്വയോരാജ്യ- [മന്നം
ഷണ്മന്ത്രൈർലാജരാജീയവതിലമപി ഹുത്വാ ശതം ദ്വ്യുത്തരം ദു
ആജ്യം ക്ഷീരം ദധി ക്ഷൗദ്രമപി വസുശതം വ്യാഹൃതീഭിഃ ക്രമേണ
ത്രിസ്വാദ്വക്താസ്ത്രിസാഹസ്രകമപി ജുഹുയാജ്ജൂംസമന്ത്രേണ [ദൂർവ്വാഃ. ൩൭

അത്ര ആദ്യേ ബൈല്വീഃ ശരഭുവി നൈപീഃ സമിധഃ – ഇവിടെ ശാസ്താവിങ്കൽ കൂവളച്ചമതയേയും സുബ്രഹ്മണ്യങ്കൽ കടമ്പിൻ ചമതയേയും, അഥ ദ്വയോഃ ആജ്യം അന്നം – പിന്നെ രണ്ടേടത്തും തുല്യമായിട്ടു് നെയ്യിനേയും ഹവിസ്സിനേയും, ലാജരാജീ – മലരിനേയും കടുകിനേയും, യവതിലം – യവത്തേയും എള്ളിനേയും, ഷണ്മന്ത്രൈഃ ദ്വ്യുത്തരം ഹുത്വാ – തന്റെ ഷണ്മന്ത്രങ്ങളേക്കൊണ്ടു പതിനേഴ് ആവൃത്തിയായിട്ടു നൂറിരണ്ടിതു് ഉരു ഹോമിച്ചു്, വ്യാഹൃതീഭിഃ ആജ്യം ക്ഷീരം ദധി ക്ഷൗദ്രം അപി ക്രമേണ വസുശതം – പിന്നെ വ്യാഹൃതികൊണ്ടു് ഇരുപത്തേഴ് ആവൃത്തിയായി നെയ്യും ഹോമിച്ചു പാലും തൈരും തേനും നൂറെറട്ടീതു് ഉരു ക്രമേണ ഹോമിച്ചു്, ജൂംസമന്ത്രേണ ത്രിസ്വാദ്വക്താഃ ദൂർവ്വാഃ ത്രിസാഹസ്രകം അപി ജുഹുയാത് – പിന്നെ മൃത്യുഞ്ജയമന്ത്രംകൊണ്ടു തേനും പാലും നെയ്യും കൂടിയുള്ള ത്രിമധുരത്തിൽ മുക്കി മൂവായിരം കറുകകളേയും ഹോമിച്ചു, സ്വിഷ്ടകൃദാദിഹോമം ചെയ്തു് സമ്പാതത്തേ കലശത്തിലാക്കൂ.

ഷണ്മന്ത്രൈർഘൃതമേകശോ വസുശതം വൈതൈരധിവാസഗം
ദ്രവ്യം ബില്വസമിദ്ഘൃതാദികമപൂപാന്തേ/ത്ര വാ ലഡ്ഡുകം
ഭൂരാദ്യൈഃ ക്രമശോ ദധിസ്തനജമധ്വാജ്യം ഗണാനാമൃചാ
ഗൌളം ചാഷ്ടശതം ജുഹോതു ഗണപേ ഗവ്യം ച മൂലാണുനാ.
[൯൯

ഗണപേ ഷണ്മന്ത്രൈഃ ഏകശഃ വസുശതം വാ ഘൃതം – ഗണപതിയിങ്കൽ അഗ്നിജനനവും അന്വാധാനാദി മൂലാഷ്ടാജ്യാഹുത്യന്തവും ചെയ്തു ഷണ്മന്ത്രംകൊണ്ടു ഓരോ ഉരു എങ്കിലും പതിനെട്ടു ആവൃത്ത്യാ നൂറെറട്ട് എങ്കിലും നെയ്യിനേ ഹോമിച്ച്, അധിവാസഗം ബില്വസമിദ്ഘൃതാദികം ദ്രവ്യം – പിന്നെയും ഷണ്മന്ത്രങ്ങളെക്കൊണ്ട് ക്രവളച്ചമതയും നെയ്യും ഹവിസ്സും മലരും അവലും എള്ളുണ്ടയും അപ്പവും അടയും നെയ്യും ഒമ്പതു അധിവാസഹോമത്തിങ്കൽ പറഞ്ഞ ദ്രവ്യങ്ങളെ പതിനെട്ടു ആവൃത്ത്യാ നൂറെറട്ടീതു ഹോമിപ്പൂ. അത്ര അപൂപാന്തേ വാ ലഡ്ഡുകം - ഇവിടെ അപ്പത്തേ ഹോമിച്ച പിന്നെ എള്ളുണ്ട എന്നും പക്ഷമുണ്ട്. ഭൂരാദ്യൈഃ ക്രമശഃ ദധിസ്തനജമധ്വാജ്യം – പിന്നെ വ്യാഹൃതികൊണ്ടു തൈരും പാലും തേനും നെയ്യും നൂറെറട്ടീതും, ഗണാനാമൃചാ ഗൌളം മൂലാണുനാ ഗവ്യം ച അഷ്ടശതം ജുഹോതു – 'ഗണാനാം ത്വാ' എന്ന ഋക്കുകൊണ്ടു ശർക്കരയേയും മൂലമന്ത്രംകൊണ്ട് പഞ്ചഗവ്യത്തേയും നൂറെറട്ടീതും ഹോമിച്ചു സ്വിഷ്ടകൃദാദിചെയ്തു സമ്പാതത്തേ കലശത്തിലാക്കി അഗ്നിയേയും ഉദ്വസിപ്പൂ.

വിശപ്രദ്രവ്യൈരിതി ശിവശിവശ്രീശയോഃ സ്കന്ദശാസ്ത്രോ-
രേകന്യൂനൈർദ്വിരദവദനേ ദ്വ്യുത്തരൈശ്ചാപി ഹോമം
കൃത്വാ സംസമ്പാതയതു കലശേനാദസീയേന ദേവം
മന്ത്രീ, പാതാദിമൃതിജനനസ്തേനവേശാദികേഷു. ൯൭

മന്ത്രീ പാതാദിമൃതിജനനസ്തേനവേശാദികേഷു – ആചാര്യൻ പതനാദിദോഷത്തുങ്കലും ജനനമരണദോഷത്തുങ്കലും കള്ളരു കേറുന്നേടത്തുമുള്ള അശുദ്ധികളം, ഇതി – ഇപ്രകാരം, ശിവശിവശ്രീശയോഃ വിശപ്രദ്രവ്യൈഃ – ശിവങ്കലും ശങ്കരനാരായണങ്കലും പതിമൂന്നു ദ്രവ്യങ്ങളേക്കൊണ്ടും, സ്കന്ദശാസ്ത്രോഃ ഏകന്യൂനൈഃ – സുബ്രഹ്മണ്യങ്കലും ശാസ്താവിങ്കലും പന്ത്രണ്ടു ദ്രവ്യങ്ങളേക്കൊണ്ടും, ദ്വിരദവദനേ ദ്വ്യുത്തരൈഃ അപി – ഗണപതിയിങ്കൽ പതിനഞ്ചു ദ്രവ്യങ്ങളേക്കൊണ്ടും, ഹോമം കൃത്വാ – പ്രോക്തഹോമത്തേ മുമ്പേ

ചെയ്തു, അദസീയേന കലശേന ദേവം സംസ്ഥാപയതു – ഈ ഹോമകലശംകൊണ്ടു ദേവനേ സ്നാനകാലത്തു് അഭിഷേകംചെയ്തു പൂജിപ്പു.

അനന്തരം സുബ്രഹ്മണ്യങ്കലേ പ്രായശ്ചിത്തഹോമത്തേ പറയുന്നു:—

പ്രാസാദം പരിതോ വിഹൃത്യ ഗുരുകുണ്ഡാദഗ്നിമഗ്രാഹിതാത്
കുര്യുശ്ശാന്തിഹുതാനി പഞ്ച നവ വാ/ഗ്രേഖിലാന്യേവ വാ
സ്കന്ദേ ദ്വാദശവാസരാദ്യഹരഹസ്തത്സ്നാനപൂജാദിഭി-
സ്ത്ര്യാവൃത്ത്യൈകദിനേ/ഥ വാത്ര ച ഘടാഃ കാര്യാഃ പൃഥക്ക-
[ർമ്മസു. ന്നവ

സ്കന്ദേ – സുബ്രഹ്മണ്യങ്കൽ, അഗ്രാഹിതാത് ഗുരുകുണ്ഡാത് – മണ്ഡപത്തിൽ അഗ്നിജനനത്തേ ചെയ്തിരിക്കുന്ന ആചാര്യകുണ്ഡത്തിൽ നിന്നു്, പ്രാസാദം പരിതഃ കുണ്ഡേഷു അഗ്നിം വിഹൃത്യ – പ്രാസാദത്തിന്റെ ചുററും നാലുദിക്കുകളിലും എങ്കിലും എട്ടു ദിക്കുകളിൽ എങ്കിലും അമ്പലങ്ങളിൽ ഉണ്ടാക്കിയിരിക്കുന്ന കുണ്ഡങ്ങളിൽ അഗ്നിയേ വിഹരിച്ചു്, പഞ്ച വാ നവ വാ ശാന്തിഹുതാനി കുര്യുഃ. അഞ്ചായിട്ടോ ഒൻപതായിട്ടോ ശാന്തിഹോമങ്ങളേ ചെയ്വൂ. അഗ്രേ ഏവ അഖിലാനി വാ – ദേവന്റെ മുമ്പിൽ വല്യമ്പലത്തിൽ തന്നെ ഈ ഹോമങ്ങളേ ഒക്കയും ചെയ്കിലുമാം. ദ്വാദശവാസരാദി അഹരഹഃ തത്സ്നാനപൂജാദിഭിഃ – ഈ ഹോമങ്ങൾ പന്ത്രണ്ടു ദിവസം താൻ ഒമ്പതു ദിവസം താൻ അഞ്ചു ദിവസം താൻ മൂന്നുദിവസം താൻ നിത്യമായി ഹോമങ്ങളേച്ചെയ്തു കലശമാടി പൂജയും ചെയ്വൂ. ഏകദിനേ ത്ര്യാവൃത്ത്യാ വാ – ഒരു ദിവസം തന്നെ എല്ലാക്കുണ്ഡങ്ങളിലും നേരത്തുമുച്ചയ്ക്കും വൈകീട്ടുമായിട്ടും ചെയ്യുകയുമാം. അത്ര ച കർമ്മസു പൃഥക് ഘടാഃ കാര്യാഃ – ഇവിടെയും ഹോമങ്ങൾക്ക വെവ്വേറേ കലശങ്ങളേ പൂജിക്കുകയും ഹോമം കഴിഞ്ഞാലവറേറ ആടി പൂജയും ചെയ്യണം.

അഷ്ടാർദ്ധം സമിധഃ ശതം സകലനാമ്നാ ബീജനാമ്നാ ചരും
ഗോസപ്പിർമഹതാത്ര സർഷപതിലാൻ ബീജാണുനാ ജുഹുയാൽ;
മദ്ധ്യേ ദിക്ഷു വിദിക്ഷു നീപവടജാഃ സൌദുംബരാശ്വത്ഥകാഃ
പ്ലക്ഷബ്രഹ്മമധൂകജാശ്ച സമിധോ ജംബൂകപിത്ഥോത്ഥിതാഃ.
[ന്നൻ

ഇവിടെ ഹോമക്കാരു് എല്ലാവരും അന്വാധാനാദി മൂലാ
ഷ്ടാജ്യാഹുത്യന്തം ചെയ്താൽ, സകലനാമ്നാ സമിധഃ ബീജനാമ്നാ
ചരും മഹതാ ഗോസർപ്പിഃ - ആം രം സ്വാഹാ എന്ന സകലമന്ത്രം
കൊണ്ടു ചമതകളേയും ഹ്ലൂം ത്ഥ്രൂം ജ്ലം യാം മ്രൂം വ്യോം സ്വാഹാ
എന്ന ബീജമന്ത്രംകൊണ്ടു ഹവിസ്സിനേയും ഗ്ലൗം ഗുഹായ നമഃ
സ്വാഹാ എന്ന മഹാമന്ത്രംകൊണ്ടു നെയ്യിനേയും, അത്ര ബീജാ
ന്നാസർഷപതിലാൻ ച - ബീജമന്ത്രംകൊണ്ടു തന്നെ കടുകി
നേയും എള്ളിനേയും, അഷ്ടോർദ്ധ്വം ശതം ജുഹുയാൽ - ഈ അഞ്ചു
ദ്രവ്യങ്ങളേയും നൂറെറട്ടീതു ഹോമിപ്പൂ. മദ്ധ്യേ ദിക്ഷു വിദിക്ഷു - നടു
വിലും കിഴക്കു തുടങ്ങി നാലു ദിക്കുകളിലും അഗ്ന്യാദി നാലു കോണു
കളിലും, നീപവടജാഃ - കടമ്പും പേരാലും, സോദുംബരാശ്വത്ഥ
കാഃ - അത്തിയും അരയാലും, പ്ലക്ഷബ്രഹ്മമധൂകജാഃ - ഇത്തിയും
പ്ലാശും ഇലിപ്പയും, ജംബൂകപിത്ഥോത്ഥിതാഃ ച - ഞാവലും
വിളാവും, സമിധഃ സ്യുഃ - ഇങ്ങനെ ഒമ്പതു ദിക്കിലേയ്ക്കും ചമത
കൾ ഭവിക്കും.

അനന്തരം ശാന്തിഹോമങ്ങളെ പറയുന്നു:—

ശാന്തിഹോമമഥ ശർവ്വദിശി ശ്രു-
ത്യശ്രകുണ്ഡജനിതാത്മഹുതാശേ
ആദധീത സകലേഷ്വപി ഹ പാകേ-
ജ്യാണുഹുത്യവധികർമ്മ പുരോവത്. ൧൦

സകലേഷു ശർവ്വദിശി - എല്ലാ ദേവന്മാരിലും പ്രാസാദ
ത്തിന്റെ ഈശകോണിൽ അമ്പലത്തിൽ, ശ്രുത്യശ്രകുണ്ഡജനി
താത്മഹുതാശേ - ചതുരശ്രകുണ്ഡത്തിൽ തന്റെ തന്റെ അഗ്നി
ജനനത്തെച്ചെയ്താൽ, പാകേജ്യാണുഹുത്യവധികർമ്മ പുരോവത
ചരതു - അന്വാധാനാദി പാകഹോമവും പൂജാമന്ത്രാജ്യാഹുതി
യും മൂലാഷ്ടാജ്യാഹുതിയും കഴിവോളമുള്ള ക്രിയകളെ ചെയ്വൂ.

സർപ്പിഃ സോപനിഷദ്വിധ്യസൃജിനാഗ്ന്യാണ്ഡപഞ്ചാമരൈർ
[ഗ്നസൂ
ക്തോത്ഥാഭിജ്ജിനപാരമൃഗ്ഭിരപി ഹുതം യജ്ഞാന്തരാളേഷു തൈഃ
വിഷ്ണ്വാമാർഗ്ഗഭവാമൃതാഃ സഹസ്രമേഹശ്രീഭദ്രകാഃ സാജ്ഞലീർ-
ദൂർവ്വാസർഷപശാലികാൻ യവതിലാന്നാജ്യോക്തസംഖ്യം
[ഹുനേത്. ൧൧

വൈഷ്ണൗ - വിഷ്ണുവിങ്കൽ, സോപാംഗനിഷദ്പ്രിഷഡ്ഭുജിനാ ണ്ണാംഞ്ചോപചാരൈഃ, തന്റെ പഞ്ചതത്വങ്ങൾ വെവ്വേറെയും ദ്വാദശാക്ഷരവും അഷ്ടാക്ഷരവും ഗായത്രിയും ഉപചാരവും ഈ ഒമ്പതുംകൊണ്ടും, സൂക്തോത്ഥാഭിഃ ഋഗ്ഭിഃ ച - പുരുഷസൂക്തത്തിന്റെ ഋക്കുകൾ പതിനാറു കൊണ്ടും വെവ്വേറെയും, ജിനവാരം സപ്പിഃ ഹുതാ - ഈ ഇരുപത്തിയഞ്ചു മന്ത്രങ്ങളേക്കൊണ്ടു ഇരുപത്തിനാലീതു് ആജ്യാഹുതി ചെയ്‌വൂ. ഇടയിലൊക്കയും പൂർണ്ണാഹുതിയും ചെയ്‌വൂ. തൈഃ ആജ്യാന്തരാളേഷു - പിന്നെയും പഞ്ചതത്വാദി ഓരോന്നുകൊണ്ടു് നെയ്യു് ദ്രവ്യം നെയ്യു ഇങ്ങനെ നെയ്യുടെ ഇടയിൽ വരുമാറു്, മാർഗഭവാഃ - കടലാടിയും, അമൃതാഃ - ചിററമൃതും, സഹാസഹാ - പൂവങ്കുറുന്തലയും, മൈത്രീ - ഉഴിഞ്ഞയും, ഭദ്രികാ - ചെറുപൂളയും, സാഞ്ജലീഃ - തൊട്ടാവാടിയും, ദൂർവ്വാ - കറുകയും, സർഷപശാലിക്കാൻ - കടുകും നെല്ലും, യവതിലാന്നം - യവവും എള്ളും ഹവിസ്സും, ഉക്തസംഖ്യം ഹുനേതു് - ഈ പന്ത്രണ്ടു ദ്രവ്യങ്ങളേയും ഇടയിലും ആജ്യവും ആയി പതിമൂന്നു പ്രാവശ്യം നെയ്യിനേയും കൂട്ടി ഇരുപത്തിയഞ്ചു ദ്രവ്യങ്ങളേയും ഇരുപത്തിനാലീതു് ഉരു ഹോമിച്ചു് സ്വിഷ്ടകൃദാദി ഹോമത്തേച്ചെയ്‌വൂ.

ഗായത്ര്യാ നിജയാ പയോഗ്രസമിദാജ്യാന്നാനി ദൂർവ്വാമധു-
 ക്ഷീരാജ്യസ്നപിതാ വസുത്തരശതം ലാജാസ്സരാജീതിലാഃ
ഹോതവ്യാ യവശാലിസക്തുമൃത്യുക്താ ധൂർജ്ജടൌ തേ സമിത്-
 സപ്പിർമ്മധ്വൈകദൈവികാസ്തിലയവവ്യത്യാസിനശ്ചേഷുജേ. ൧൭

ധൂർജ്ജടൌ - ശിവങ്കൽ, നിജഗായത്ര്യാ - തത്പുരുഷായ വിദ്മഹേ ഇത്യാദി ഗായത്ര്യാകൊണ്ടു, പയോഗ്രസമിദാജ്യാന്നാനി- ഇത്തി അത്തി അരയാൽ പേരാൽ ഈ നാലും നെയ്യും ഹവിസ്സും, മധുക്ഷീരാജ്യസ്നപിതാഃ ദൂർവ്വാഃ - തേനും പാലും നെയ്യും കൂടിയതൊരുമധുരത്തിൽ മുക്കിയ കറുകകളും, ലാജാഃ - മലരു, സരാജീതിലാഃ - കടുകും എള്ളും, യവശാലിസക്തുമൃത്യുക്താഃ - യവവും നെല്ലും അരി വറുത്തുപൊടിച്ചതും നെയ്യും, വസൂത്തരശതം ഹോതവ്യാഃ - നൂറെറട്ടീതു് ഉരു ഈ പതിന്നാലു ദ്രവ്യങ്ങളും ഹോമിക്കണം. ഇഷുജേ സമിത്സപ്പിർമ്മധ്വൈകദൈവികാഃ തിലയവവ്യത്യാസിനഃ തേ ച - സുബ്രഹ്മണ്യങ്കൽ ഇത്തി അത്തി അരയാൽ പേരാൽ നെയ്യു് ഇങ്ങനെ തുടങ്ങി യവം എള്ളു് ഇങ്ങനെ ക്രമം മാറി ഗായത്ത്രികൊണ്ടു ഹോമിപ്പൂ. പിന്നെ സ്വിഷ്ടകൃദാദിഹോമത്തെച്ചെയ്‌വൂ.

വിഘ്നേശേ ഹവനം ഗിരീശവദിദം പ്രാഗേവ/ത്ര ലാജാദികം
ഷട്കം സ്വാദിതമേവ ശാസ്തരി പുനഃ സാഹസ്രമഷ്ടാധികം
ഗായത്ര്യൈവ തിലാൻ ഘൃതം ച ജുഹുയാദ്ദുർഗ്ഗാമനോ കേവലം
താവത്സംഭരിപൌ ഘൃതം ഹരിഹരേ ദദ്യുക്തം പൃഥക് പ്രാച
[രേത്. ൧൩

വിഘ്നേശേ ഇദം ഹവനം പ്രാഗ്വൽ ഗിരീശവത് - ഗണപതിയിങ്കൽ ഈ ശാന്തിഹോമം ശിവങ്കലും ഗണപതിയിങ്കലേപ്പോലെ. അവിടെയും മൂലമന്ത്രാഹുത്യന്തം ചെയ്താൽ ഗണപതിയുടെ ഗായത്രികൊണ്ട് ഇരുന്നൂറ്റി അറുപത് പേരാൽ നെയ്യ് ഹവിസ്സ് കരുക ഇവ ഏഴും നൂറെട്ടീതു ഹോമിച്ചാൽ - അത്ര ലാജാദികം ഷട്കം സ്വാദിതം ഏവ - ഇവിടെ മലരു തുടങ്ങി ആറു ദ്രവ്യങ്ങളും അധിവാസത്തുങ്കൽ ഗണപതിക്കു പറഞ്ഞതു തന്നെ വേണം. അപ്പോൾ മലരുമവലുമെള്ളുണ്ടയും അപ്പവുമടയും തേനും ഈ ആറും ഹോമിച്ച് സ്വിഷ്ടകൃദാദി ചെയ്വൂ. പുനഃ ശാസ്തരി ഗായത്ര്യാ ഏവ തിലാൻ ഘൃതം ച അഷ്ടാധികം സാഹസ്രം ജുഹുയാത് - പിന്നെ ശാസ്താവിങ്കൽ അഗ്നിമുഖാനന്തരം സ്വഗായത്രികൊണ്ടു തന്നെ നെയ്യിനേയും ആയിരത്തെട്ടീതു ഹോമിച്ച് സ്വിഷ്ടകൃദാദി ചെയ്വൂ. സംഭരിപൌ കേവലം ദുർഗ്ഗാമനോ താവത്സംഖ്യം ഘൃതം - ദുർഗ്ഗയിങ്കൽ മൂലാജ്യാഹുതിചെയ്താൽ ദുർഗ്ഗാരൂപിണി ഇത്യാദി ഗായത്രീമന്ത്രംകൊണ്ട് ആയിരത്തെട്ട് ഉരു നെയ്യിനേത്തന്നെ ഹോമിച്ച് സ്വിഷ്ടകൃദാദി ചെയ്വൂ. ഹരിഹരേ പൃഥക് ദദ്യുക്തം പ്രാചരേത് - ശങ്കരനാരായണന്മാർക്കു കുണ്ഡങ്ങൾ വേറെതന്നെ അഗ്നിജനനം ചെയ്തു ശൈവമായിട്ടും വൈഷ്ണവമായിട്ടും പറഞ്ഞ ശാന്തിഹോമം രണ്ടിനേയും ചെയ്വൂ.

പൂർവ്വോദിതേഷു ദഹനാദിഷു ലോകസന്തോഃ
ക്ഷേത്രേ ശ്രിതേ നവധൃതാവപി നിഷ്ക്രിയായാഃ
ഹുതേപതി സംസ്ഥപിതവേത് കലശേന ശേഷേ-
ഷ്വേതേഷു തത്ര മനവിന്ദ്യസംഭവാദൌ. ൧൪

പൂർവ്വോദിതേഷു ദഹനാദിഷു - മുൻപറഞ്ഞിരിക്കുന്ന ദഹനാദികളിലും, ലോകസന്തോഃ ക്ഷേത്രേ ശ്രിതേ - ക്രൂരജന്തുക്കളാൽ ശ്രീകോവിലിന്റെ അകത്തു പ്രവേശിക്കുന്നേടത്തും, നിഷ്ക്രി

യായാഃ അനവധൃതൌ അപി - പ്രായശ്ചിത്തങ്ങളുടെ നിശ്ചയം വ
രാതെ ഇരിക്കുന്നേടത്തും, ഇതി ഹുതാ കലശേന സംസ്നപിത
യേത - ഇപ്രകാരം ശാന്തിഹോമത്തെച്ചെയ്തു് കലശംകൊണ്ടു് ദേവ
നെ അഭിഷേകം ചെയ്വൂ. ശേഷേണ ഉക്ഷേത് ച - തച്ഛേഷം
കൊണ്ടു് പരിവാരങ്ങളെ തളിക്കയും ചെയ്വൂ. മന്ത്രവിത് തത്ര
മധുസംഭവാദൌ - അവിടെ മധുവല്മീകാദികൾ സംഭവിച്ചാലും
ഈ ശാന്തിഹോമം ചെയ്തു് വക്ഷ്യമാണമായ അത്ഭുതശാന്തിഹോമ
ത്തെയും ചെയ്യണം.

അത്ഭുതശാന്തിഹോമത്തെ പറയുന്നു:—

കുര്യാദപാന്യാന്തു ശാന്തിം ശിവമഹരിതി യതഃ സ്വസ്തിദാഃ പകമാജ്യം
വാസ്തോഷ്വാസ്തോശ്ച ഹുതാ ശമിതി ച പുനരിന്ദ്രാഗ്ന്യൃചാഽഥോ കയാനഃ
തദ്വത കോ അദ്യ മന്ത്രീ ഭവതമിതി തതഃ ശാകുനസ്വസ്തിവാസ്തോ-
ർമ്മന്ത്രൈഃ പഞ്ചാണഭിർദ്ദൌർഗമനഭിരനലേ ശന്തൃഗ്ഗ്യാഹുതീഭിഃ. ൧൭

മന്ത്രീ ശിവമഹരിതി അന്യാം ശാന്തിം കുര്യാത് വാ - ആചാ
ര്യൻ ഈശകോണിൽ ചതുരശ്രകോണിൽ അഗ്നിജനനത്തെ
ചെയ്തു് യാജുഷമായിട്ടു് അത്ഭുതശാന്തിഹോമത്തെച്ചെയ്വൂ.
സ്വാചരണമായിട്ടും ചിലർ ചെയ്യുന്നു. അവിടെ, യതഃ സ്വ
സ്തിദാഃ പകം - "യത ഇന്ദ്ര ഭയാമഹേ" എന്നും "സ്വസ്തിദാ
വിശസ്പതിഃ" എന്നും രണ്ടു ഋക്കുകളെക്കൊണ്ടു് പകത്തെ ഹോമി
ച്ചു് പൂജാമന്ത്രാദി ഹോമിച്ചാൽ "ഇന്ദ്രായ ഇദം"; പിന്നെ, വാസ്തോ
വാസ്തോഃ ച ശം ഇതി ച ഇന്ദ്രാഗ്ന്യൃചാ അഥോ കയാ നഃ തദ്വത്
കോ അദ്യ ഭവതം ഇതി - "വാസ്തോഷ്പതേ പ്രതിജാനീഹി"
എന്നും "വാസ്തോഷ്പതേ ശഗ്മയാ" എന്നും "ശന്നോ ദേവീ" എന്നും
"ഇന്ദ്രാഗ്നീ രോചനാ ദിവഃ" എന്നും "കയാനശ്ചിത്രഃ" എന്നും
"കോ അദ്യ യുങ്ക്തേ ധുരി" എന്നും "ഭവതന്നഃ സമനസൌ"
എന്നും ഈ ഏഴു മന്ത്രങ്ങളെക്കൊണ്ടും, തതഃ ശാകുനസ്വസ്തിവാ
സ്തോർമന്ത്രൈഃ - കനിക്രദാദി ആറുകൊണ്ടും "സ്വസ്തിനോ മിമീ
താ"മിത്യാദി എട്ടുകൊണ്ടും, "വാസ്തോഷ്പതേ ധ്രുവാസ്ഥൂണാം",
ഇത്യാദി വാസ്തുഹോമത്തിങ്കലെ ആറുകൊണ്ടും, പഞ്ചാണഭിഃ ദൌ

ർഗമന്ത്രൈഃ – തങ്ങളുടെ പഞ്ചമന്ത്രങ്ങൾകൊണ്ടും, ശംന്നാദ്യൈഗവ്യാഹൃതീഭിഃ – ശന്നഃ സൂക്തം പതിനഞ്ചുകൊണ്ടും പുരുഷസൂക്തം പതിനാറുകൊണ്ടും വ്യാഹൃതി നാലുംകൊണ്ടും, അനന്തരം ആജ്യം ഹുത്വാ– ഈ എഴുപത്തിരണ്ടു മന്ത്രങ്ങളെക്കൊണ്ട് ആജ്യഹോമത്തെച്ചെയ്തു് ദ്രവ്യഹോമങ്ങളെ ചെയ്‌വൂ.

> ഗായത്ര്യാ ദ്വിജസമിദന്നലാജരാജീ-
> ർഹുത്വാ*ff*ജ്യാന്തരിതതയാ തിലാൻ യവാംശ്ച
> മുദ്ഗാംശ്ചാഹിതബലിരന്നശേഷതോ*f*ഗ്രേ
> ശാന്ത്യാ*f*ഗ്നേഃ സ്നപയതു തദ്ഘടേന ദേവം. ൧൫

ഗായത്ര്യാ – തങ്ങളുടെ ഗായത്രികൊണ്ട് ആജ്യാന്തരിതതയാ – ആജ്യഹോമത്തിന്റെ മദ്ധ്യത്തുങ്കൽ വരുമാറു, ദ്വിജസമിദന്നലാജരാജീഃ – പ്ലാശിൻചമതയും ഹവിസ്സും മലരും കടുകും, തിലാൻ യവാൻ മുദ്ഗാൻ ച – എള്ളും യവവും ചെറുപയറും ഈ ഏഴു ദ്രവ്യങ്ങളേയും ആജ്യത്തിന്റെമദ്ധ്യങ്ങളിൽ നെയ്യോടും കൂടി പതിനഞ്ചു കൂട്ടം ദ്രവ്യങ്ങളേ ന്നൂറെറട്ടീതു്, ഹുത്വാ – ഹോമിച്ച് സ്വിഷ്ടകൃദാദി ചെയ്‌വൂ. അഗ്നേഃ അഗ്രേ ശാന്ത്യാ അന്നശേഷതഃ ആഹിതബലിഃ – ഹോമത്തിന്റെ കിഴക്കുഭാഗത്ത് "ശന്നോദേവീ" മന്ത്രംകൊണ്ടു ഹവിഃശേഷംകൊണ്ടു ബലിയും തൂകി ഹോമം മുടിച്ച് സമ്പാതം കലശത്തുങ്കലാക്കി, തദ്ഘടേന ദേവം സ്നപയതു – പിന്നെ ദേവങ്കൽ പൂജതുടങ്ങി സ്നാനകാലത്തു് ഹോമകലശത്തോടുകൂടി പൂജിപ്പൂ.

> സർവ്വേഷു നിഷ്കൃതിഹുതേഷു ഗരിഷ്ഠദോഷേ
> ശാന്ത്യംബു സമ്പതിതശേഷമവസ്രുതാംഭഃ
> ഗവ്യം സമസ്തമഥ സർവ്വഹുതാവശേഷം
> പാത്രേഷു ഷട്സു ഹുതഭസ്മ ച സന്നിധായ. ൧൬

ഗരിഷ്ഠദോഷേ – വലുതായിട്ടുള്ള ദോഷത്തുങ്കൽ, ഷട്സു പാത്രേഷു – ആറു പാത്രങ്ങളിൽ, സർവ്വേഷു നിഷ്കൃതിഹുതേഷു – പ്രായശ്ചിത്താദി എല്ലാ ഹോമങ്ങളിലേയും, ശാന്ത്യംബു – പ്രണീതാജലവും, സമ്പതിതശേഷം സമ്പാതശേഷവും, അവസ്രുതാംഭഃ – കലശാവസ്രുതജലവും, ഗവ്യം – പഞ്ചഗവ്യവും, സർവ്വഹുതാവശേഷം – ഹോമത്തുങ്കലെ ഹവിശ്ശേഷവും, ഹുതഭസ്മ ച സന്നിധായ – ഹോമത്തിന്റെ ഭസ്മവും ഈ ആറിനേയും പാത്രങ്ങളിൽ വച്ചു ചാത്തിച്ചു.

സ്വാസ്ത്രേണ താനി പരിപൂജ്യ സമൂർത്തിപാല-
സ്തേനാഭിമന്ത്ര്യ സഹസാഽഷ്ടസഹസ്രവാരം
തൈർമൂഷ്ടലിപ്തസനിമിത്തഭുവി ക്രമേണ
പ്രോക്ഷ്യാസ്ത്രതോ യജതു പാഷ്ടദലേ തദസ്ത്രം. ൧൮

താനി സ്വാസ്ത്രേണ പരിപൂജ്യ - അവററകളെക്കൊണ്ടു പൂജിച്ച്,സമൂർത്തിപാലഃ സഹസാ തേന അഷ്ടസഹസ്രവാരം പരിജപ്യ - പരികർമ്മികളോടും കൂടി അസ്ത്രംകൊണ്ട് അവറേറ ആയിരത്തെട്ട് ഉരു ജപിച്ച് തൈഃ മൂഷ്ടലിപ്തസനിമിത്തഭുവി, ക്രമേണ അസ്ത്രതഃ പ്രോക്ഷ്യ – ആ ദ്രവ്യങ്ങളെക്കൊണ്ട് അടിച്ചുതളിച്ചു ശുദ്ധമാക്കിയ സ്ഥലത്ത് എല്ലാടവും അശുദ്ധി ഉണ്ടായ സ്ഥലത്തും ക്രമേണ അസ്ത്രംകൊണ്ടു തളിച്ച്, അഷ്ടദലേ തദസ്ത്രം യജതു - നിമിത്തഭൂമിയിങ്കൽ അഷ്ടദലപത്മത്തിങ്കൽ പീഠം പൂജിച്ച് തദ്ദേവന്റെ അസ്ത്രത്തെ ആവാഹിച്ചു പൂജിപ്പൂ.

പിന്നെ മുകളിൽ പറയുന്ന ശാന്തിഹോമവും ചെയ്ത് ചോരശാന്തിയും ചെയ്യുന്നു എങ്കിൽ ഇപ്പോൾതന്നെ ചെയ്തു തത്തഹോമത്തേച്ചെയ്യവൂ.

ദേവാഗ്രേ പ്രജനയ്യ വഹ്നിമഥ തത്പാർശ്വേഽഷ്ടപത്രേഽംബുജേ
പീഠാരാധിപുരസ്സരേണ വിധിനാ സമ്പൂജ്യ കുംഭം ഗുരുഃ
തത്തദാവാഹനനിഷ്ടമത്ര സുവിധായാവാഹ്യ മൂലാണുനാ
സാംഗീകൃത്യ യജേത തം ഹുതവഹേ കുർയ്യാത് പരിശുദ്ധി ച.
[൧൯

ഗുരുഃ ദേവാഗ്രേ കുണ്ഡേ വഹ്നിം പ്രജനയ്യ – ആചാർയ്യൻ ദേവന്റെ മുമ്പിൽ മണ്ഡപത്തിൽ ചതുരകുണ്ഡത്തിങ്കൽ അഗ്നിജനനത്തേച്ചെയ്ത്, അഥ തത്പാർശ്വേ അഷ്ടപത്രേ അംബുജേ - അന്വാധാനാദി എങ്കിലും ജൂഷ്ടോപസ്ഥാനാദി എങ്കിലും ഹോമം തുടങ്ങി പരിധിക്കു മുമ്പിൽ തെക്കുഭാഗത്തേ അഷ്ടദലപത്മത്തിൽ പീഠം വിരിച്ചു കുടം നൂൽചുററി കുമ്മത്തിയാൽ, പീഠാരാധപുരസ്സരേണ വിധിനാ കുംഭം സമ്പൂജ്യ - ആചാർയ്യൻ ദേഹശുദ്ധ്യാദി ചെയ്തു ബ്രഹ്മകലശപൂജ പോലെ പീഠപൂജ തുടങ്ങി മാനസപൂരണാന്തം ചെയ്തു ജലദ്രോണിവെള്ളം കൊണ്ടു കലശത്തേ നിറച്ച്, അത്ര തത്തദാവാഹനനിഷ്ടം സുവിധായ - ഇവിടെ ലിപിപങ്കജ

പൂജയും മൂർത്ത്യാവാഹനയും കലാവാഹനയും വിദ്യാവാഹനയും തത്ത്വാവാഹനയും ചെയ്തു്, മൂലാണുനാ ആവാഹ്യ സാംഗീകൃത്യ തം യജേത — മൂലംകൊണ്ടു് ആവാഹിച്ചു സകളീകരിച്ചു് അർഘ്യാദി കൊടുത്തു ദേവനേ സപരിവാരം പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്തു രക്ഷിച്ചാൽ, ഹുതവഹേ പരിധ്യാദി കൃത്വാത — പിന്നെ അഗ്നിയിങ്കൽ പരിധ്യാദി ഹോമം തുടങ്ങി പകുഹോമാന്തം ചെയ്‌വൂ.

പൂജാമന്ത്രാഹുതാന്തമത്ര സുവിധായാപീതിരീത്യൈകശ-
സ്തത്ത്വൈരാജ്യാഹുതിം വിധായ മനുബിംബേഷ്വന്തഃ സമായോജ്യ
[ച
സമ്പാതം പരികല്പ്യ വിശ്വവിലയം ഭൂയഃ സിസൃക്ഷാർത്ഥനാ-
പൂർവ്വം പ്രാപ്യ ബഹിഃ സ്വമൂലമനുനാഷ്ടാജ്യാഹുതിം ചാച-
[രേത്. ൧൦

അത്ര പൂജാമന്ത്രാഹുതാന്തം സുവിധായ — ഇവിടെ പൂജാമന്ത്രാജ്യാഹുതിയും പൂർണ്ണാഹുതിയും ചെയ്തു്, അപീതിരീത്യാ തത്ത്വൈഃ ഏകശഃ ആജ്യാഹുതിം വിധായ — സംഹാരതത്ത്വത്തിങ്കൽ പറയുന്ന ക്രമം പോലെ സകലതത്ത്വങ്ങളേക്കൊണ്ടും ഓരോ ഉരു സംഹാരമായിട്ടു ആജ്യാഹുതിയും പൂർണ്ണാഹുതിയും ചെയ്തു തത്സമ്പാതംകൊണ്ടു് അകത്തുപോയി, അന്തഃ മനുബിംബേ സമ്പാതം വിധായ — സംഹാരതത്ത്വത്തിങ്കൽ ഒരു പൂജ ചെയ്തു പ്രസന്നാർഘ്യം കഴിഞ്ഞാൽ സംഹാരക്രമേണ തത്ത്വങ്ങളേക്കൊണ്ടു സമ്പാതത്തേ തത്തത്സ്ഥാനങ്ങളിൽ സ്പർശിച്ചു്, വിശ്വവിലയം പരികല്പ്യ — സകലതത്ത്വങ്ങളും സംഹൃതമായി ധ്യാനിച്ചു്, ഭൂയഃ സിസൃക്ഷാർത്ഥനാപൂർവ്വം ബഹിഃ പ്രാപ്യ — പിന്നെ ആരാധിച്ചു സൃഷ്ട്യർത്ഥം അനുജ്ഞാം ദേഹി എന്നു പ്രാർത്ഥിച്ചു് പ്രാസാദ കണ്ഠകുംഭാദികളുടേയും ബിംബാഗ്നിജലങ്ങളുടേയും ത്രിസ്ഥാന ചൈതന്യങ്ങളുടേയും ഏകാഗതത്തേ ധ്യാനിച്ചു പുറത്തുവന്നു കുണ്ഡത്തിങ്കലും ആരാധിച്ചു് അവിടെയും നാഡീസന്ധാനത്തേ കല്പിച്ചു് അന്തരാഗമനത്തേ പരിഹരിച്ചു് കയറുംകെട്ടി, സ്വമൂലമനുനാ അഷ്ട ആജ്യാഹുതിം ച ആചരേത് — മൂലംകൊണ്ടു് എട്ടുരു ആജ്യാഹുതിയും ചെയ്തു് പൂർണ്ണാഹുതിയും ചെയ്‌വൂ.

സൃഷ്ടിക്രമാൽ സ്വാഖിലതത്ത്വമന്ത്രൈ-
രാജ്യം യഥാശക്തി പൃഥഗ് ജുഹോതു
ഹുത്വാഥ മൂലേന സമിദ്ഘൃതാദി-
ദ്രവ്യാണി ഹോമം സുസമാപയേച്ച. വൃഥ

സ്വാഖിലതത്ത്വമന്ത്രൈഃ സൃഷ്ടിക്രമാത് പൃഥക് യഥാശക്തി ആജ്യം ജുഹോതു - പിന്നെ തന്റെ തത്ത്വങ്ങളെക്കൊണ്ട ഒക്കയും സൃഷ്ടിക്രമേണ വെവ്വേറെ നൂറെറട്ടീതു് എങ്കിലും ഇരുപത്തെട്ടീതു് എങ്കിലും എട്ടീതു് എങ്കിലും ആജ്യാഹുതിയേ ചെയ്വു. ശിവങ്കൽ പഞ്ചതത്ത്വം ഉദ്ഘാതാവൃത്തിയായിട്ട ഹോമിക്കണം. അഥ മൂലേന സമിദ്ഘൃതാദിദ്രവ്യാണി ഹുത്വാ ഹോമം സുസമാപയേത് ച - പിന്നെ തങ്ങളുടെ മൂലംകൊണ്ട സമിദാജ്യഹവിരാജ്യങ്ങളേയും നൂറെറട്ടീതു ഹോമിച്ചു സ്വിഷ്ടകൃദാദിഹോമത്തെ ചെയ്തു മുടിപ്പൂ.

സമ്പാതം പ്രസമർപ്യ വഹ്നിഗതചൈതന്യം സമുദ്വാസ്യ തത്-
കുംഭേ തം പരിജപ്യ സാധിതസമഗ്രാത്മോദയം ഭാവയേത്
പീഠേജ്യാദിവിധാനതഃ സ്നപിതയേത് സംശുദ്ധതത്ത്വാന്വി-
[ഷത്-
സ്വാംഗം തത്കലശേന ദേവമഥ തദ്വിന്യാസപൂർവ്വം യജേത്.
[വൃവ

തത്കുംഭേ സമ്പാതം പ്രസമർപ്യ വഹ്നിഗതചൈതന്യം സമുദ്വാസ്യ - അക്കലശങ്ങളിൽ സമ്പാതത്തെ സമർപ്പിച്ചു് അഗ്നിചൈതന്യത്തേ ഉദ്വസിച്ചു് വ്യാപകാദി ചെയ്താൽ ശോഷണാദി ചെയ്തു പൂജിച്ചു്, തം പരിജപ്യ - തത്ത്വങ്ങളേ തൊട്ടു ജപിച്ചു്, സാധിതസമഗ്രാത്മോദയം ഭാവയേത് - സകല തത്ത്വങ്ങളേയും സൃഷ്ടിച്ചു എന്നു ധ്യാനിപ്പൂ. പീഠേജ്യാദിവിധാനതഃ - പിന്നെ ദേവങ്കൽ പീഠപൂജചെയ്തു ആവാഹിച്ചു് തത്ത്വന്യാസത്തോടുക്രുടി സകളീകരിച്ചു് സ്നാനകാലത്തു പാണികൊട്ടിച്ചു്, സംശുദ്ധതത്ത്വാന്വിഷത സ്വാംഗം ദേവം തത്കലശേന അഭിഷിച്യ സ്നപിതയേത് - പരിശുദ്ധങ്ങളായ തത്ത്വങ്ങളുടെ ഉത്പത്തികൊണ്ട് സകലാവയവപരിപൂർണ്ണനായിരിക്കുന്ന ദേവനേ തത്ത്വങ്ങൾ മൂന്ന് ഉരു ജപിച്ചു തത്ത്വകലശംകൊണ്ടു് അഭിഷേകത്തേച്ചെയ്തു്, തദ്വിന്യാസപൂർവം യജേത് - തദ്വിന്യാസാദി സക

ളികരിച്ച് പായസം നിവേദിച്ചാൽ വസ്ത്രാദ്യുപഹാരങ്ങളേക്കൊടുത്തു് സപരിവാരമായി പൂജിച്ച് പ്രസന്നപൂജയും ചെയ്‌വൂ. ഇങ്ങനെ തത്വഹോമം.

പ്രാഗുക്തക്ലൃപ്ത്യാ കലശാൻ യഥാർഹം
സമ്പൂര്യ സമ്പൂജ്യ തതോഽഭിഷിച്യ
സമ്പൂജയേദ് ദേവമവഭൃഥേന
സംപ്രോക്ഷ്യ കുര്യാത് പരിഷദ്ബലിം ച. വൃ ൩

പ്രാക് ഉക്തക്ലൃപ്ത്യാ — മുമ്പായിട്ട് എട്ടാമത്തേ പടലത്തിൽ പറഞ്ഞ ക്രമംപോലെ, യഥാർഹം കലശാൻ സമ്പൂര്യ — അതാതു് അശുദ്ധികളുടെ ഗുരുലാഘവത്തിനു തക്കവണ്ണം കലശങ്ങളേ നിറച്ച്, സംപൂജ്യ — പൂജിച്ച് അധിവസിച്ച്, തതഃ ദേവം അഭിഷിച്യ — സംപൂജയേത്. പിറേറദിവസം കലശങ്ങളേ ആടി പൂജയും ചെയ്‌വൂ. അവഭൃഥേന സംപ്രോക്ഷ്യ പരിഷദ്ബലിം കുര്യാത് — പിന്നെ അവഭൃഥാവപ്രോക്ഷണത്തെയും ചെയ്തു് ശ്രീഭൂതബലിയും ചെയ്‌വൂ.

അനന്തരം ദഹനപ്രായശ്ചിത്തത്തെ പറയുന്നു:—

സവത്സാം ഗാം ദാഹാദിഷു ഗുരുരുപാഹൂയ ശാന്ത്യാഖ്യയേഷ്ട്വാ
പ്രദായാസ്യൈ ദൂർവ്വാം തദഹനി പയഃ പദ്മപത്രേഽഥ ദുഹ്യാത്
സുമൃത്പാത്രേ താപ്യ ഘൃതമപി കുര്യാദ്ദധ്യതി ദ്വിതീയേ
തൃതീയേ തു ക്ഷീരം ശകൃദപി ച ഗോമൂത്രമപ്യാദദീത. വൃ ൪

ഗുരുഃ — ആചാര്യൻ, ദാഹാദിഷു — പ്രാസാദമണ്ഡപാദികൾ തീകത്തിപ്പോയി എങ്കിൽ, സവത്സാം ഗാം ശാന്ത്യാഖ്യയാ ഇഷ്ട്വാ — പ്രസവിച്ച കിടാവോടുംകൂടി പാലുള്ള ഒരു പശുവിനെ കൊണ്ടു നിറുത്തി ശാന്തേ ആഗച്ഛ എന്നവരെ വിളിച്ച് ശാന്ത്യൈ നമഃ എന്നു പൂജിച്ച്, അസ്യൈ ദൂർവ്വാം പ്രദായ — ആ പശുവിനായിക്കൊണ്ടു കറുകയെക്കൊടുത്തു്, തദഹനി പദ്മപത്രേ പയഃ ദുഹ്യാത് — അദ്ദിവസം താമരയിലയിൽ പാലിനെ കറപ്പൂ. അഥ സുമൃത്പാത്രേ തു ആതാപ്യ ഘൃതം കുര്യാത — പിന്നെ ആ പാലിനെ പുതുക്കലശത്തിൽ ആക്കി അടുപ്പത്തു വച്ചു കാച്ചി മോരും വീഴ്ത്തി തൈരാക്കി മൂന്നു ദിവസം കലക്കി നെയ്യ് എടുത്തു ഉരുക്കി അരിച്ചു വയ്പൂ. ദ്വിതീയേ ദിനേ ഇതി ദധി —

രണ്ടാം ദിവസം ഇപ്രകാരം പശുവിനെ കറന്നു കാച്ചി തൈരു ണ്ടാക്കൂ. തൃതീയേ തു ക്ഷീരം ശകൃത മൂത്രം അപി ചോദിത – മൂന്നാം ദിവസം ഇപ്രകാരം കറന്ന പാലും ചാണകവും ഗോമൂത്രവും കൂടെ എടുപ്പൂ.

സ്വമന്ത്രൈരാജ്യാന്താന്യധികമലപത്രേഷ്വധഃ കൂർച്ചപാത്രേ-
ഷ്വമൂന്യാധായേഷ്ട്വാ വിധിവദപരസ്മിന്നപരോജ്യ താനി
മഥിത്വാ താരേണാമഹിതമഭിമന്ത്ര്യേഷ്ടമന്ത്രൈഃ സഹസ്രം
സ്ഥലം പ്രോക്ഷേദ് ദഗ്ധം നിഖിലമമുനാ ക്ഷാളയേച്ചൈവ
[ബിംബം. വൃ ൫

ആജ്യാന്താനി അമൂനി – ഗോമൂത്രാദികൾ നെയ്യ് ഒടുക്കമായി അഞ്ചിനേയും, അധികമലപത്രേഷു അധഃ കൂർച്ചപാത്രേഷു ആധായ – അഞ്ച് സ്വസ്തികത്തിൽ പാത്രം വെച്ച് പീഠപൂജാദി സംസ്കാരവും ചെയ്ത് മലർത്തി ഓരോ താമര ഇല വെച്ച് അതിൽ കീഴ്പോട്ട് ഓരോ കൂർച്ചവും വച്ച് ഗോമൂത്രാദികളെ നിറച്ച്, സ്വമന്ത്രൈഃ ഇഷ്ട്വാ – തത്സവിതുരിത്യാദിമന്ത്രങ്ങളെക്കൊണ്ടു പൂജിച്ച്, അപരസ്മിൻ വിധിവത് താനി ആയോജ്യ മഥിത്വാ – മറ്റൊരു സ്വസ്തികത്തിൽ പീഠം നിർമ്മിച്ചു സംസ്കാരാദി ചെയ്തു മലർത്തി താമരയിലയും കൂർച്ചവും വച്ചു ഗോമൂത്രാദി പഞ്ചഗവ്യങ്ങളെ തന്മന്ത്രംകൊണ്ടു കൂട്ടി പ്രണവംകൊണ്ടു മഥനംചെയ്ത്, ആമഹിതം തം– പഞ്ചതത്ത്വമൂലങ്ങളെക്കൊണ്ട് ആവാഹിച്ചു പൂജിച്ച്, ഇഷ്ടമന്ത്രൈഃ സഹസ്രം അഭിമന്ത്ര്യ – പഞ്ചതത്ത്വങ്ങൾ ആയിരം ഉരു തൊട്ടുജപിച്ച്, ദഗ്ധം സ്ഥലം നിഖിലം അമുനാ പ്രോക്ഷേത് – തീ കത്തിയ സ്ഥലത്തെ എല്ലാടവും പഞ്ചഗവ്യംകൊണ്ടു പോയി തളിപ്പൂ. ബിംബം ക്ഷാളയേത് ച – ശിഷ്ടമുള്ള പഞ്ചഗവ്യം കൊണ്ടു ബിംബത്തെ അഭിഷേകം ചെയ്‌വൂ.

പിന്നെ തീകത്തിയേടത്തെ ഭസ്മാദികളെ വാരിക്കളഞ്ഞാൽ ഖനനാദി ചെയ്‌വൂ.

ഖനനാദി തതഃ കരോതു ശുദ്ധോ-
ദകപൂരേണ തു പൂരണം പുരോക്തം
ചരതുദിതഗവ്യശോധനം പ്രാ-
ഗഥവാ പ്ലാവനകം സ്ഥലോക്ഷണം ച. വൃ ൬

തതഃ ഖനനാദി കരോതു - പിന്നെ ഖനനവും ഹരണവും ദാഹവും ചെയ്‌വൂ. അഥ പുനഃ ശുദ്ധോദകപൂരേണ പൂരണം ച - ഇവിടെ മുറയിൽ തന്നെ വളരെ ശുദ്ധജലംകൊണ്ടു കഴുകുന്ന പൂരണമായി കല്പിച്ച്, ഉദിതഗവ്യശോധനം കരോതു - പിന്നെ പഞ്ചഗവ്യപ്രോക്ഷണാദി ചെയ്‌വൂ. അഥവാ ആപ്ലാവനകം സ്ഥലോക്ഷണം ച കരോതു - എന്നാലോ വെള്ളമൊഴുക്കുകയും സ്ഥലത്തിങ്കൽ പഞ്ചഗവ്യപ്രോക്ഷണവും ചെയ്ത് ശുദ്ധിയിങ്കലെ ക്ഷാളനാനന്തരം ചെയ്യുകയുമാം.

അനന്തരം മൃൽപാദിദോഷങ്ങളുടെ വിശേഷങ്ങളിലെ പറയുന്നു:—

ലേപാദൗ തത്പീഠേ ന്യസതു സസഹഭദ്രാനിശാരാജിദൂർവ്വാ-
ക്ഷീരിത്വക്പിഷ്ടമഗ്രേ ശരമനഭിരധഃ ക്ലൃപ്തപാത്രേ/സ്ത്രതോ വാ
അദ്ഭിഃ പ്രാർച്യ്യ പ്രസാദ്യ പ്രതികൃതിമമുനാ സ്നാനകാലേ [ത്രിസപ്താ-
വൃത്ത്യാദ്ദിശ്യോല്ലിപ്യ ച യജതു പുരസ്സ്ലേകതോ/ന്യത് [പുരോവത്. ൨൧

ലേപാദൌ - ബിംബത്തിങ്കൽ പിണ്ഡസൂത്രാദി ലേപനത്തിങ്കൽ, സേകാദൗ പുനഃ - ശോധനാദി കഴിഞ്ഞു പഞ്ചകത്തിന്ന മുമ്പിൽ വിശേഷമുണ്ട്. അതിലെ ഇഷ്ടപീഠേ - ദേവൻെറ മുമ്പിൽ സ്വസ്തികത്തിൽ പാത്രം വിരിച്ച് പാത്രം വെത്തി പീഠപൂജാദി ചെയ്തു ഘോഷണാദി ചെയ്തു പാത്രം വെത്തി, അധഃ ക്ലൃപ്തപാത്രേ സസഹഭദ്രാനിശാരാജിദൂർവ്വാക്ഷീരിത്വക്പിഷ്ടം ന്യസതു - അധോഗ്രക്ലൃപ്തമിട്ടു പൂജിച്ചതിൽ പൂവാങ്കുറുന്തലയും ചെറുപൂളയും മഞ്ഞളും കടുകും കറുകയും നാല്പാമരത്തൊലിയും കൂടെ അരച്ചു ഉണ്ടാക്കിയതിനെ ന്യസിച്ചു വെള്ളവുമല്പം വീഴ്ത്തിയാൽ, ശരമനഭിഃ അസ്ത്രൈഃ വാ അദ്ഭിഃ പ്രാർച്യ്യ പ്രസാദ്യ - പ്രാസാദത്താംകൊണ്ടും അസ്ത്രംകൊണ്ടുമഭിമന്ത്രിച്ചു പൂജിച്ച് നിവേദിച്ചു പ്രസന്നപൂജാന്തം ചെയ്തു രക്ഷിച്ച്, സ്നാനകാലേ ത്രിസപ്താവൃത്ത്യാ പ്രതികൃതിം അമുനാ ഉദ്ദിശ്യ ഉല്ലിപ്യ ച യജതു - അകത്തു പൂജ തുടങ്ങി സ്നാനകാലത്തിങ്കൽ ഈ ലേപനദ്രവ്യംകൊണ്ടു ഇരുപത്തിയൊന്നു പ്രാവശ്യം ബിംബത്തെ ഉഴിയുകയും തേയ്ക്കുകയും ചെയ്തു വെള്ളം കൊണ്ടു കഴുകിക്കളഞ്ഞാൽ വസ്ത്രാല്യുപചാരങ്ങളെ കൊടുത്ത് ശേഷം പൂജയും ചെയ്‌വൂ.

ക്ഷീരിത്വഗ്ഭിരഭിഷിച്യ ച പിപ്പലത്വങ്-
നാഗാംബുജകേസരസഹാനിജഗന്ധലക്ഷ്മീഃ
തേന സ്വപഞ്ചമനുഭിസ്സഹ ഗേകതക്ണൈശ്ച്യാ
സിദ്ധേന വാ സമനുലിമ്പതു ദേശികേശഃ. വൃ

ദേശികേശഃ – ആചാൎയ്യവരൻ, ക്ഷീരിത്വഗ്ഭിഃ പിപ്പലത്വങ്നാഗാംബുജകേസരസഹാനിജഗന്ധലക്ഷ്മീഃ അഭിഷിച്യ – നാല്പാമരത്തൊലി ഇട്ടു വെള്ളം വേകിച്ച കഷായജലത്തോടു കൂടി അരയാൽത്തൊലിയും നാഗപ്പൂവും താമരഅല്ലിയും പൂവൻകുരുന്നലും തങ്ങളുടെ അഷ്ടഗന്ധപ്പൊടിയും തിരുതാളിയും ഇവ എല്ലാം അരച്ച്, സ്വപഞ്ചമനുഭിഃ സിദ്ധേന സമനുലിമ്പതു വാ – മുമ്പിൽ പറഞ്ഞിരുന്നതുപോലെ പത്മത്തിങ്കൽ ഒരു പാത്രത്തിൽ വച്ച തന്റെ പഞ്ചതത്വംകൊണ്ട് ആവാഹിച്ചു പൂജിച്ചാൽ ദേവകൽ പീഠപൂജാദി ചെയ്തു സ്നാനകാലത്ത് ഈ പിഷ്ടംകൊണ്ട് ബിംബഃത്തുങ്കലും പാദത്തുങ്കലും തേച്ച നാല്പാമരവെള്ളംകൊണ്ട് കഴുകി വസ്ത്രാദ്യുപഹാരങ്ങളേകൊടുത്തു പൂജിക്കിലുമാം. ഈ രണ്ടുവക ലേപനത്തേയും ചെയ്കിലുമാം.

അനന്തരം സ്പൎശനാദ്യങ്ങളെ വിശേഷങ്ങൾ പറയുന്നു:—

ശസ്പൎശനാദിവിഷയേ സകലേഷു ശുദ്ധാപ്-
ത്വഗ്ഗന്ധതീൎത്ഥസലിലൈരപി ചാവഗാഹഃ
ഗവ്യാവഗാഹമനുകാൎയ്യ ഇഹാപി ശാൎവ്യാം
ദിശ്യേവ ശാന്തിഹവനം തനുയാദഥൈതത്. വൃ

ശസ്പൎശനാദിവിഷയേ – നായ് ക്രോഷ്ടാവ് ഇത്യാദികൾ തൊട്ടാലെ ശുദ്ധിയിങ്കൽ, സകലേഷു ഗവ്യാവഗാഹം അനു – എല്ലാ ദേവന്മാരിലും പഞ്ചഗവ്യംകൊണ്ടു പറഞ്ഞ അവഗാഹം ചെയ്താൽ, ശുദ്ധാപ്ത്വഗ്ഗന്ധതീൎത്ഥസലിലൈഃ അപി അവഗാഹഃ കാൎയ്യഃ – ശുദ്ധജലംകൊണ്ടും നാല്പാമരം ഇട്ടു വേകിച്ച കഷായജലംകൊണ്ടും അഷ്ടഗന്ധജലംകൊണ്ടും തീൎത്ഥജലംകൊണ്ടും ഓരോ ദിവസം അവഗാഹത്തെച്ചെയ്താൽ പഞ്ചകാദി ഹോമങ്ങൾ ഒക്കെയും ചെയ്ത് തത്വഹോമത്തിനു മുമ്പിൽ, ഏതത് ശാന്തിഹവനം ശാൎവ്യാം ദിശി ഏവ തനുയാത് – ഈ പറയുന്ന ശാന്തിഹോമത്തെ ഈശകോണിൽ ചതുരശ്രകുണ്ഡത്തിൽ ചെയ്യൂ.

ശ്രീനാരായണസൂക്തജൈർമ്മനുമിതൈർമന്ത്രൈരിഹൈകൈ-
[കശഃ
ശ്രീസൂക്തപ്രഭവൈസ്ത്രിപഞ്ചഭിരതോദേവേതി ഷഡ്ഭിസ്തഥാ
നാസത്ഷോഡശഭിർദ്വിസപ്തദശകേനാംഹോമുചാംസംസമിത്-
പൂർവ്വൈരബ്ധ്യൃണഭിസ്സുഭദ്രചരണൈസ്സാരായിപഞ്ചാണഭിഃ. ൯൦

അവിടെ അന്വാധാനം തുടങ്ങി മൂലാഷ്ടാജ്യാഹുതി കഴിഞ്ഞാൽ, ശ്രീനാരായണസൂക്തജൈർമനുമിതൈഃ മന്ത്രൈഃ- "സഹസ്രശീർഷാ" ഇത്യാദി ശ്രീനാരായണസൂക്തം പതിനാലു് ഋക്കകൊണ്ടും, ശ്രീസൂക്തപ്രഭവൈഃ ത്രിപഞ്ചഭിഃ – "ഹിരണ്യവർണാം ഹരിണീ"മിത്യാദി ശ്രീസൂക്തം പതിനഞ്ചുകൊണ്ടും, അതോദേവേതിഷഡ്ഭിഃ – "അതോ ദേവാ" ഇത്യാദി ആറുകൊണ്ടും, നാസത്ഷോഡശഭിഃ – "നാസദാസീ"ദിത്യാദി ഏഴും, "കിം സ്വിദ്വനം ക ഉ സഃ" ഇത്യാദി ഒന്നും, "ബ്രഹ്മവനം ബ്രഹ്മ" ഇത്യാദി ഒന്നും, "പ്രാതരഗ്നിം പ്രാതരിന്ദ്രം" ഇത്യാദി ഏഴും ഇങ്ങനെ നാസദിത്യാദി പതിനാറുകൊണ്ടും, അംഹോമുചാം ദ്വിസപ്തദശകേന - "അഗ്നേർമന്വേ" ഇത്യാദി ഇരുപത്തിരണ്ടും; "യാവാമിന്ദ്രാ വരുണാ" ഇത്യാദി നാലും "യുവാംമിന്ദ്രാവരുണാ" ഇത്യാദി എട്ടും, ഇങ്ങനെ അംഹോമുക്ക് മുപ്പത്തിനാലുകൊണ്ടും, സംസമിത്പൂർവ്വൈഃ അബ്ധ്യൃണഭിഃ -"സംസമിദ്യുവസേ വൃഷൻ" ഇത്യാദി നാലുകൊണ്ടും, സുഭദ്രചരണൈഃ - "ഭദ്രം ന" ഇത്യാദി പാദമന്ത്രംകൊണ്ടും, സാരായിപഞ്ചാണഭിഃ – "അരായികാണേ" ഇത്യാദി അഞ്ചുകൊണ്ടും, ഏകൈകശഃ ആജ്യം – ഓരോ ഉരു നെയ്യിനെ ഹോമിപ്പൂ.

ഗായത്ര്യാ നിജയാ സ്വപഞ്ചമനുഭിശ്ചാഹുത്യ സർപ്പിഃ ക്രമാത്
പശ്ചാത് സാഷ്ടശതം ജുഹോതു സമിധോഽശ്വത്ഥോത്ഥിതാഃ
[ഖാദിരീഃ
പ്ലാക്ഷീർബ്രഹ്മമയീസ്സപാടലവടോദ്ഭൂതാഃ സ്വമൂലാണുനാ
ഹോമാന്തേ കലശേന ദേവമടസീയനാപി സിക്ത്വാ യജേത്.
[൯൧

നിജയാ ഗായത്ര്യാ സ്വപഞ്ചമനുഭിഃ ച സർപ്പിഃ ആഹുത്യ- പിന്നെ തന്റെ ഗായത്രികൊണ്ടും പഞ്ചതത്വങ്ങളേക്കൊണ്ടും ഓരോ ഉരു നെയ്യിനെ ഹോമിച്ചാൽ, പശ്ചാത് സ്വമൂലാണുനാ - പിന്നെ മൂലമന്ത്രംകൊണ്ടു്, അശ്വത്ഥോത്ഥിതാഃ - അര

യാലും, ഖാദിരീഃ - കരിങ്ങാലിയും, പ്ലാക്ഷീഃ - ഇത്തിയും, ബ്രഹ്മമയീഃ - പ്ലാശും, സപാടലവടോദ്ഭൂതാഃ - പാതിരിയും പേരാലും, സമിധഃ സാഷ്ടശതം ജുഹോതു - ഇച്ചമതകളേ ആറിന്റേയും നൂററിഎട്ടീതു ഹോമിപ്പു. ഹോമാന്തേ അഭസിയേന കലശേന ദേവം സിക്താ യജേത് - പിന്നെ സ്വിഷ്ടകൃദാദിചെയ്തു സമ്പാതയുക്തമായിരിക്കുന്ന ഹോമകലശംകൊണ്ടു സ്നാനകാലത്തു ദേവനേ അഭിഷേകംചെയ്തു വസ്ത്രാദ്യുപഹാരങ്ങളേ കൊടുത്തു പൂജിപ്പു.

ശ്വാസൃഗാലാദിപ്രസവേ തൂഷ്ണീമതിനീയ തത്ര ദിവസാനി ത്രീണ്യഥ തത്സ്വശ്നവത് കുര്യാത് സകലം വിശേഷജ്ഞഃ. ൯൨.

വിശേഷജ്ഞഃ - ദോഷവിശേഷജ്ഞനായ ആചാര്യൻ, ശ്വാസൃഗാലാദിപ്രസവേ - നായ് ക്രോഷ്ടാവ് ചെന്നായ് ഇത്യാദികൾ അമ്പലത്തിൽ പ്രസവിച്ചാൽ, തത്ര ദിവസാനി ത്രീണി തൂഷ്ണീം അതിനീയ - അവിടെ മൂന്നു ദിവസം മുഴുവൻ പൂജക്കൂടാതെ ക്ഷേത്രത്തേ ശൂന്യമാക്കിക്കിടത്തിയാൽ, അഥ തത്സ്വശ്നവത് സകലം കുര്യാത് - പിന്നെ നാലാം ദിവസം പശുദ്ദാനം പുണ്യാഹം ചെയ്തു പൂജയുമാവത്തിച്ചു നായ്തൊട്ടേടത്തു പറഞ്ഞപോലെ ശുദ്ധികളും ഹോമങ്ങളും ചെയ്തു കലശവും പൂജിച്ചു ആട്ടു.

ചോരകാവന്ത്യജൈഃ സ്പൃഷ്ടേ ബിംബേ ച ബ്രഹ്മഹാദിഭിഃ രാജ്യാദിലിപ്തേ ക്ഷുദ്രാണപൂജിതേ വോക്തശുദ്ധികൃത്.      ൯൩

ചോരകാവന്ത്യജൈഃ ബ്രഹ്മഹാദിഭിഃ ച ബിംബേ സ്പൃഷ്ടേ - കള്ളരാലും ആശാരികളാലും ചണ്ഡാലാദികളാലും ബിംബം തൊട്ടിരിക്കുമ്പോഴും, രാജ്യാദിലിപ്തേ ക്ഷുദ്രാണപൂജിതേ വാ - കടുക് മുളക് ഇത്യാദി അരച്ചുതേച്ചാലും ക്ഷുദ്രമന്ത്രങ്ങളേക്കൊണ്ടു പൂജിച്ചാലും, ഉക്തശുദ്ധികൃത് - ഈ പറഞ്ഞ ശുദ്ധികൾ ഒക്കെയും ചെയ്തു ചോരശാന്തിഹോമങ്ങളേ ചെയ്യണം.

കൃതൈശ്യാം ഹുതഭുങ്മുഖാദി ദശഹോത്രാ/fജ്യം സഹസ്രാവരം സാവിത്ര്യാ ച തിലാൻ സപ്രമൂലമന്ത്രനാ താവത് സമിത്സപ്പിഷീ സപ്പിസ്സു ഭിഷഡണ്ണതോ മുരരിപൌ ഹോമാവസാനേ പുനസ്തത്സമ്പാതഘ്വടേന ദേവമഭിഷിച്യാഭ്യച്ചയേത് കല്പവിത്.

[൯൪

കല്പവിത് – കല്പങ്ങളെ അറിഞ്ഞിരിക്കുന്ന ആചാര്യൻ, ഐശ്യാം ഹുതഭുങ്മുഖാദി കൃത്വാ – ഈശകോണിൽ ചതുരശ്രകുണ്ഡത്തിൽ അഗ്നിജനനംചെയ്തു് അന്വാധാനാദി മൂലാഷ്ടാജ്യാഹുത്യന്തം ചെയ്താൽ, ദശഹോമ്യാ സഹസ്രാവരം ആജ്യം – "ചിത്തിസൃക് ചിത്തമാജ്യം" ഇത്യാദി ദശഹോതനേക്കൊണ്ടു് ആയിരത്തെട്ട് ഉരുനെയ്യിനേയും, സാവിത്ര്യാ തിലാൻ - "തത്സവിതുരി" ത്യാദി ഗായത്രികൊണ്ടു എള്ളിനേയും, സ്വമൂലമന്ത്രേണ സമിത് സർപ്പിഷീ താവത് - തന്റെ മൂലമന്ത്രത്തേക്കൊണ്ടു പ്ലാശിഞ്ചമതയേയും, നെയ്യിനേയും ഈ മൂന്നിനേയും ആയിരത്തെട്ടീതു ഹോമിപ്പൂ. മുരരിപൌ സർപ്പിഃ ദ്വിഷഡർണതഃ = വിഷ്ണുവിങ്കൽ ഒട്ടക്കത്തേ നെയ്യു ദ്വാദശാക്ഷരംകൊണ്ടു ഹോമിക്കണം. പിന്നെ സ്വിഷ്ടകൃദാദിഹോമം ചെയ്തു, പുനഃ ഹോമാവസാനേ തത്സമ്പാതഘടേന ദേവം അഭിഷിച്യ അഭ്യർച്ചയേത് - പിന്നെ ഹോമാവസാനത്തുങ്കൽ ദേവനേ പൂജിച്ചു സ്നാനകാലത്തുങ്കൽ തത്സമ്പാതകലശംകൊണ്ടു അഭിഷേകം ചെയ്തു് പൂജിപ്പൂ. ഈ ഹോമം തത്വഹോമത്തിനു മുമ്പിൽ ചെയ്യണം.

അനന്തരം ഭൂപരിഗ്രഹാദികളിലേ പ്രായശ്ചിത്തത്തേ പറയുന്നു:—

ഭൂസംഗ്രഹേ സ്യാദിഹ ശങ്കുസൂത്ര-
ഭംഗാദിഷു സ്വാസ്ത്രത ആജ്യഹോമഃ
തത്കർഷണേ സാഷ്ടശതാദിസംഖ്യം
യുഗാദിഭാഗാദിഷു മൂലതോ വാ. ൻ൫

ഇഹ ഭൂസംഗ്രഹേ ശങ്കുസൂത്രഭംഗാദിഷു സ്വാസ്ത്രത ആജ്യഹോമഃ സ്യാത് – ഇവിടെ ഭൂപരിഗ്രഹത്തുങ്കൽ ശങ്കു പിഴുതുപോയാലും ചരടു പൊട്ടിപ്പോയാലും തന്റെ അസ്ത്രംകൊണ്ടു് ആജ്യാഹുതിചെയ്തു് സമ്പാതത്തേ അവററിൽ സ്പർശിച്ച് വേറേ ഉണ്ടാക്കി ആദിയേ ചെയ്വൂ. കർഷണേ തത് സാഷ്ടശതാദി സംഖ്യം – കരിഷണത്തിൽ കളകറ വേർവിട്ടുപോയാലും അസ്ത്രംകൊണ്ടു നൂറെറട്ടുരു ആജ്യഹോമത്തേച്ചെയ്തു് തത്സമ്പാതം സ്പർശിച്ചു ആദിയേ ചെയ്വൂ. യുഗാദിഭാഗാദിഷു മൂലതഃ വാ – കലപ്പ നുകം ഇത്യാദി മുറികിൽ മൂലംകൊണ്ടും ആജ്യഹോമത്തേ ചെയ്യാം.

വര്‍ഷൈസ്ത്രിഭിഃ കര്‍ഷണമിഷ്ടകോപ-
ധ്യൈകേന ഗര്‍ഭോ ദിവസൈര്‍ദ്വിഷഡ്ഭിഃ
ആവര്‍ത്ത്യ താം ശാന്തിഹുതം ച കാര്യം
തദേവ വര്‍ഷേണ ഗൃഹേ പ്രവൃത്തേ. ൩൬

കര്‍ഷണം ത്രിഭിഃ വര്‍ഷൈഃ – കര്‍ഷണം ചെയ്താല്‍ മൂന്നു വത്സരംകൊണ്ടു്, ഇഷ്ടകോപധ്യാ ഏകേന – ഇഷ്ടകാസ്ഥാപനം ചെയ്താല്‍ ഒരു വത്സരംകൊണ്ടും, ഗര്‍ഭഃ ദ്വിഷഡ്ഭിഃ ദിവസൈഃ – ഗര്‍ഭന്യാസം ചെയ്താല്‍ പന്ത്രണ്ടു ദിവസംകൊണ്ടും, തദ് ആവര്‍ത്ത്യ ശാന്തിഹുതം ച കാര്യം – മേല്‍ വേണ്ടുന്ന ക്രിയകള്‍ ചെയ്യാതെ ഇരുന്നാല്‍ അതാതു ക്രിയകളാവര്‍ത്തിക്കണം. ശാന്തിഹോമമാകുന്ന അസ്ത്രാജ്യാഹുതിയും ചെയ്തു് സമ്പാതം തത്സ്ഥാനത്തു സ്പര്‍ശിക്കുകയും വേണം. ഗൃഹേ പ്രവൃത്തേ വര്‍ഷേണ ച – പണി ആരംഭിച്ചാല്‍ ഒരു സംവത്സരം പണികൂടാതെ ഇരുന്നാലും ശാന്തിഹോമം ചെയ്തു് പണി തുടങ്ങണം.

സ്യാത് സ്ഥാനശുദ്ധിര്‍മൃതിസംഭവാദൌ
സശാന്തിഹോമോഽപി യഥോപപത്തി
സപനിഷ്കൃതിശ്ച പ്രസവാദിദോഷേ
ഗൃഹേ പ്രവൃത്തേഷ്വഖിലേഷു ചാപി. ൩൭

അഖിലേഷു പ്രവൃത്തേഷു – പണികള്‍ ഒക്കെയും കഴിഞ്ഞിരിക്കുമ്പോള്‍, ഗൃഹേ മൃതിസംഭവാദൌ – പ്രാസാദാദികളില്‍ മരണം പതനം പ്രവേശം ഇത്യാദി അശുദ്ധികള്‍ വന്നാല്‍, യഥോപപത്തി സ്ഥാനശുദ്ധിഃ സശാന്തിഹോമഃ അപി സ്യാത് – യഥായോഗ്യം സ്ഥാനശുദ്ധിവേണമെങ്കില്‍ ആയതും ഈ പറഞ്ഞ ശാന്തിഹോമവും ചെയ്യണം. പ്രസവാദിദോഷേ സപനിഷ്കൃതിഃ ച – ശവപ്രസവാദികളായ ദോഷങ്ങള്‍ക്കു അതാതിന്നു പ്രത്യേകമായിപ്പറഞ്ഞ ശാന്തിഹോമവും ചെയ്യണം.

അനന്തരം ബീജാങ്കുരാദികളുടെ പ്രായശ്ചിത്തത്തെ പറയുന്നു:—

നഷ്ടേഷു ദുഷ്ടേഷ്വപി വോപ്തബീജേ-
ഷൂപ്ത്വാ സപാത്രേഷ്വപരേഷു വാഽഥ
ഛിന്നേഽങ്കുരേ സ്വീയചിതാ സുയോജ്യ
മൂലാണനാഽഽവാഹ്യ സമര്‍ച്ചയേച്ച. ൩൮

ഉപ്തബീജേഷു നഷ്ടേഷു അപി വാ ദുഷ്ടേഷു – മുളയിട്ടിരിക്കുന്ന ബീജങ്ങൾ മുളയ്ക്കാതെ നശിച്ചെന്നാലും എന്നിയേ അവററിന്ന് അശുദ്ധികൾ വന്നാലും തച്ചൈതന്യത്തെ സ്വർണ്ണത്തിലുദ്വസിച്ച് പുണ്യാഹപ്രോക്ഷണംചെയ്ത് മുമ്പിലത്തെ ബീജങ്ങളെ എടുത്തുകളഞ്ഞ് തളിച്ച് വേറെ ബീജങ്ങളെ ഉണ്ടാക്കി സ്ഥലശുദ്ധ്യാദിചെയ്ത് പത്മമിട്ട്, സ്വപാത്രേഷു അപരേഷു വാ ഉപ്ത്വാ – മുമ്പിലത്തെ പാലികകളിൽ താൻ വേറെയുള്ള പാലികകളിൽ താൻ മുമ്പിലത്തെപ്പോലെ ദ്രവ്യങ്ങളെ വിതച്ച് തളിച്ചാൽ, വിശുദ്ധയാ സ്വീയചിതാ സുയോജ്യ – സ്വർണ്ണത്തിങ്കലെ ശുദ്ധമായിരിക്കുന്ന ചൈതന്യത്തെ അവിടെ യോജിപ്പിച്ച്, മൂലാണുനാ ആവാഹ്യ സമർച്ചയേത് ച – മൂലംകൊണ്ട് ആവാഹിച്ച് വിധിപോലെ പൂജിക്കയും വേണം.

തത്ര ത്ര്യഹാത് പ്രാങ് നിജബീജവാപം
സമാചരേത് തണ്ഡുലവാപമൂർദ്ധ്വം
ഹുത്വേഷുതത്ത്വൈരിഷുവർഗസംഖ്യം
പൃഥഗ് ഘൃതം തത്ര സമർപ്പയേച്ച. ൯൯

തത്ര ത്ര്യഹാത് പ്രാങ് നിജബീജവാപം സമാചരേത് – അവിടെ അധിവാസദിവസത്തിങ്കൽനിന്ന് മൂന്നുദിവസത്തിന്റെ മുമ്പിൽ ആകുന്നു എങ്കിൽ തങ്ങളുടെ ബീജങ്ങളെത്തന്നെ വിതയ്ക്കാം, ഊർദ്ധ്വം തണ്ഡുലവാപം – അതിലും അടുത്തദിവസങ്ങളിലാകുമ്പോൾ അരി നനച്ച് പുണ്യാഹാദിചെയ്ത് മുള ഇടുകെ വേണ്ടൂ. ഇഷുതത്ത്വൈഃ പൃഥക് ഇഷുവർഗസംഖ്യം ഹുത്വാ തത്ര ഘൃതം സമർപ്പയേത് – പഞ്ചതത്ത്വങ്ങളെക്കൊണ്ട് വെവ്വേറെ ഇരുപത്തഞ്ചീതു ഉരു ആജ്യാഹുതി ചെയ്ത് തത്സമ്പാതത്തെ മുളദ്രവ്യത്തിൽ സമർപ്പിക്കയും വേണം.

സതാരകവ്യാഹൃതിപീഠമന്ത്ര-
സ്വമൂലമന്ത്രാഷ്ടഘൃതാഭിയുക്തഃ
അത്രാഖിലോ ഹോമവിധിഃ സമുക്തഃ
പൂജാമനുവ്യാഹൃതിതാരനാഷ്ടം. ൧൦൦

അത്ര അഖിലഃ ഹോമവിധിഃ – ഇവിടെ പ്രായശ്ചിത്തകർമ്മങ്ങൾക്കുള്ള ഹോമപ്രകാരം കീഴി തീയുമിട്ട് തലോടി വിളാകി പരിസ്തരിച്ച് ആജ്യസംസ്കാരവും അഗ്ന്യലംകാരവും ചെയ്ത് പീഠം

പൂജിച്ചു ആവാഹിച്ചു വ്യാപകാംഗാദി ചെയ്തു പൂജിച്ചു നിവേദ്യ
സ്ഥാനത്തു പാഞ്ചമത ഹോമിച്ച്, സതാരകവ്യാഹൃതിപീഠമന്ത്ര
സമൂലമന്ത്രാഷ്ടഘൃതാഭിയുക്തഃ – പ്രണവവ്യാഹൃതിയും പീഠമന്ത്ര
ങ്ങളും മൂലാഷ്ടാജ്യാഹുതിയും ചെയ്തു് അവിടേയ്ക്കു് പ്രത്യേകം പറ
യുന്ന ഹോമത്തേയും ചെയ്തു് പിന്നെയും മൂലാഷ്ടാജ്യാഹുതിയേയും
ചെയ്തു്, പൂജാമനുവ്യാഹൃതിതാരനിഷ്ഠം – പൂജാമന്ത്രവും വ്യാഹൃ
തിപ്രണവവും ഹോമിച്ചു കോരിവാത്തു് പ്രസന്നപൂജയും ചെയ്തു്
വ്ളാകി ആരാധിച്ചു സമ്പാതത്തിലുപസിച്ചാൽ സമ്പാതസ്പ
ർശനം ചെയ്തു് ആവാഹനാദി ചെയ്‌വൂ.

ബീജേഷ്വപ്രരൂഢേഷു പുനശ്ച വാപ-
മിച്ഛന്തി നിഷ്കൃത്യുദിതം ഹുതം ച
ശ്യാമേഷു തിര്യക്പ്രസൃതേഷു ചൈവം
കേചിത് പരേ നിഷ്കൃതിഹോമമാത്രം. ൧൦൧

ബീജേഷു അപ്രരൂഢേഷു – മുളദ്രവ്യങ്ങൾ കിളുക്കാതെ പോയി
എങ്കിൽ, പുനഃ ച വാപം നിഷ്കൃത്യുദിതം ഹുതം ച ഇച്ഛന്തി –
ആയതിനെ കളഞ്ഞു് വേറെ മുളദ്രവ്യങ്ങൾ വിധിച്ച് പ്രായശ്ചിത്തം
പറഞ്ഞ ഹോമവും ചെയ്യണം. ശ്യാമേഷു തിര്യക് പ്രസൃ
തേഷു ച ഏവം – മുള കിളുത്തുവന്ന് കറുപ്പു നിറമായി ഇരു
ന്നാലും വിലങ്ങി വീണുപോയാലും ഈവണ്ണമാദിയേ നന്നായിട്ടു്
ഇടണം. ഇതി കേചിത് – ഇങ്ങനെ ചില ആചാര്യന്മാർ പറ
യുന്നു. പരേ നിഷ്കൃതിഹോമമാത്രം – മററു ചിലർ പ്രായശ്ചി
ത്തഹോമം മതി എന്നും പറയുന്നു.

ബലിഗ്രഹദ്രവ്യവിപര്യയേ ത-
ല്ലോപേഽപി മൂലാഷ്ടശതാജ്യഹോമം
കുര്യാദ്യഥാർഹം ച ബലിം കരോതു
തഥാ സപര്യാസവനാത്യയേഽപി. ൧൦൨

ബലിഗ്രഹദ്രവ്യവിപര്യയേ തല്ലോപേ അപി – ബലിദേവ
തകളുടെ മന്ത്രങ്ങൾക്കും തദ്രവ്യങ്ങൾക്കും ഭേദം വന്നെങ്കിലും,
ബലി മറന്നുപോയാലും, മൂലാഷ്ടശതാജ്യഹോമം കുര്യാത് – മൂലം
കൊണ്ടു നൂറെറട്ടു് ഉരു ആജ്യാഹുതി ചെയ്തു സമ്പാതത്തേ സ്പർശിപ്പൂ.
യഥാർഹം ബലിം കരോതു – പിന്നെ യഥാക്രമമായിട്ടു ബലിയേ
ചെയ്‌വൂ. സപര്യാസവനാത്യയേ അപി തഥാ – പൂജയ്ക്കു
കാലഭേദം വന്നാലും അപ്രകാരം ഹോമം ചെയ്തു് സമ്പാതത്തേ
സ്പർശിക്കണം.

അനന്തരം ജലാധിവാസാദികളിലെ പ്രായശ്ചിത്തത്തെ പറയുന്നു. —

ബിംബം പ്രാഗുദവാസതോ/ശുചി യദി പ്രക്ഷാള്യ പുണ്യാഹകം
കുര്യാദ് ദ്രവ്യഘടാഭിഷേകമുദവാസം ചോദവാസേ യദി
പശ്ചാച്ചേന്നിജശുദ്ധിശാന്തിഹവനസ്വദ്രവ്യകുംഭാഭിഷേ-
കാഢ്യം സ്ഥാപനതോ നവീകരണമേവ ത്വാഭിഷേകാദ് ബുധഃ.

[൨ ഠ ൩

ബുധഃ — വിദ്വാനായിരിക്കുന്ന ആചാര്യൻ, ഉദവാസതഃ പ്രാക് ബിംബം അശുചി യദി — ജലാധിവാസം ചെയ്യുന്നതിന്നു മുമ്പിൽ പരിഗ്രഹിച്ച ബിംബത്തിന്ന് അശുദ്ധിവന്നു എങ്കിൽ, പ്രക്ഷാള്യ പുണ്യാഹകം കുര്യാത് — ഉടനേ വെള്ളംകൊണ്ടു കഴുകി പുണ്യാഹത്തെത്തളിപ്പൂ. ഉദവാസേ യദി — ജലാധിവാസത്തുങ്കൽ അശുദ്ധി വന്നാൽ, ദ്രവ്യഘടാഭിഷേകം ഉദവാസം ച — പുണ്യാഹം തളിച്ച് ദ്രവ്യകലശം പൂജിച്ച് ആടണം. പശ്ചാത് ചേത് — പിന്നെ ജലാധി വാസം കഴിഞ്ഞു പ്രതിഷ്ഠയ്ക്കു മുമ്പിൽ അശുദ്ധിവന്നാൽ, നിജശുദ്ധിശാന്തിഹവനസ്വദ്രവ്യകുംഭാഭിഷേകാഢ്യം — ചതുശ്ശുദ്ധ്യാദി സപ്തശുദ്ധികളും അശുദ്ധിക്കു തക്കവണ്ണമുള്ള ഹോമങ്ങളും ദ്രവ്യകലശമാട്ടുകയും വേണം. സ്ഥാപനതഃ അഭിഷേകാത് നവീകരണം ഏവ — പ്രതിഷ്ഠ കഴിഞ്ഞാൽ ചതുർത്ഥസ്നാനത്തിന്നു മുമ്പിൽ അശുദ്ധികൾ വന്നാൽ ഉടനേ നവീകരണംതന്നെ ആദിയേ ചെയ്യണം.

നന്ദ്യാദിതത്തന്മനുനാ ധ്വജോപ-
ഘാതേ ഘൃതം സാഷ്ടശതം ജുഹോതു
കുവീത ശൈവേ ക്ഷുരികാണുനൈവം
തദന്യതോ/സ്ത്രേണ ച വസ്ത്രദാഹേ. ൨ ഠ ൪

ധ്വജോപഘാതേ നന്ദ്യാദിതത്തന്മനുനാ സാഷ്ടശതം ഘൃതം ജുഹോതു — മണ്ഡപസംസ്കാരത്തുങ്കൽ ധ്വജതോരണങ്ങൾക്കു നാശമെങ്കിലും അശുദ്ധി എങ്കിലും വന്നാൽ നന്ദ്യാദികളായ തദ്ദേവതാമന്ത്രംകൊണ്ട് നൂറെറട്ട് ഉരു ആജ്യാഹുതിചെയ്ത് സമ്പാതം സ്പൎശിച്ച് അവറെറ വേറേ ഉണ്ടാക്കണം. ശൈവേ വസ്ത്രദാഹേ ക്ഷുരികാണുനാ — ശിവങ്കൽ ധ്വജതോരണങ്ങളുടെ വസ്ത്രങ്ങൾക്കു തീകത്തിയാൽ ക്ഷുരികാമന്ത്രംകൊണ്ടും, തദന്യതഃ അസ്ത്രേണ ച — അന്യദേവന്മാരിൽ അസ്ത്രംകൊണ്ടും ആജ്യാഹുതിചെയ്ത് സമ്പാതം സ്പൎശിക്കണം.

പ്രപൂരിതാശേഷഘടോപഘാതേ
തത്സ്ഥാനസംസ്ഥം പരിപൂര്യ്യ ചാന്യത്
തത്സിദ്ധതോയേന പരേണ വേഷ്ട്വാ
സ്വാസ്ത്രാണുസമ്പാതമിഹാർപ്പയേച്ച. ൧൦൫

പ്രപൂരിതാശേഷഘടോപഘാതേ – നിറച്ചു പൂജിച്ചു വച്ചിരിക്കുന്ന ദ്വാരകലശാദികളുടേയും നാശദോഷാദികൾ വന്നാൽ, തൽസ്ഥാനസംസ്ഥം അന്യത് തത്സിദ്ധതോയേന പരേണ വാ പരിപൂര്യ്യ – ആ സ്ഥലത്തു വേറേ കലശം വച്ചു പൂജ തുടങ്ങിയാൽ പൂർവ്വകലശത്തുങ്കലേ ജലംകൊണ്ടും ശുദ്ധജലംകൊണ്ടും നിറച്ച്, ഇഷ്ട്വാ – മുമ്പിലത്തേപ്പോലെ തന്നെ പൂജിച്ച് ഇഹ സ്വാസ്ത്രാണു സമ്പാതം അർപ്പയേത് – അസ്ത്രംകൊണ്ടും ആജ്യാഹുതിചെയ്തു സമ്പാതത്തേ സ്പർശിക്കണം.

മിന്ദാഹുതിശ്ചാപി സജീവനിദ്രാ-
ബ്രഹ്മാഖ്യകുംഭേശഘടോപഘാതേ
നിരംബുരേകാദിഷു മൂലമന്ത്രാ-
ഭിമന്ത്രിതാപൂരിതമർച്ചയേച്ച. ൧൦൬

സജീവനിദ്രാബ്രഹ്മാഖ്യകുംഭേശഘടോപഘാതേ മിന്ദാഹുതിഃ ച – ജീവകലശം നിദ്രാകലശം ബ്രഹ്മകലശം കുംഭേശകലശം ഇവററിന്റെ നാശദോഷാദികളിൽ മിന്ദാഹുതിയും അസ്ത്രാജ്യാഹുതിയും ചെയ്തു സമ്പാതമുണ്ടാക്കി വേറേ കലശം പൂജിച്ചാൽ സ്പർശിപ്പൂ. നിരംബുരേകാദിഷു മൂലമന്ത്രാഭിമന്ത്രിതാപൂരിതം അർച്ചയേത ച – പൂജിച്ചിരിക്കുന്ന കലശങ്ങളിലേ വെള്ളം ചോൎന്നു പോയാലും മറിഞ്ഞു തൂകിയാലും മൂലം ജപിച്ചു വേറേ വെള്ളം കൊണ്ടു നിറച്ച് ആവാഹിച്ചു പൂജിപ്പൂ.

പാതാദിശ്ചക്രികാദീനാം യദി സ്യാത്തല്യഥാപുരം
കൃത്വാഽന്യദ്വാ ബുധഃ കുര്യ്യാന്മൂലമന്ത്രാഭിമന്ത്രണം. ൧൦൭

ചക്രികാദീനാം പാതാദിഃ സ്യാത് യദി – ആലും മാവും ചക്രിക കൂർച്ചം ഇവ വീണുപോയി എങ്കിൽ, തദന്യത് വാ യഥാപുരം കൃത്വാ – അതു തന്നെ എങ്കിലും വേറേ എങ്കിലും മുമ്പിലത്തേപ്പോലെ വച്ച്, മൂലമന്ത്രാഭിമന്ത്രണം കുര്യ്യാത് – മൂലമന്ത്രം നൂററിയെട്ടു ഉരു തൊട്ടു ജപിപ്പൂ.

ധ്വജതോരണമംഗലാദി ചേത്സ്യാത്
സ്ഖലിതോല്ലംഘിതഭിന്നദഗ്ദ്ധമത്ര
നിജശാന്തിഹുതം ചരേദ്വിഭേദേ-
പ്യശുചിസ്സ്പൃശ്യപി ചാപരം ച കല്പ്യം. ൧൦വ

അത്ര ധ്വജതോരണമംഗലാദിസ്ഖലിതോല്ലംഘിതഭിന്നദഗ്ദ്ധം സ്യാത് ചേത് - ധ്വജങ്ങളും തോരണങ്ങളും അഷ്ടമംഗല്യങ്ങളും ഘൃതാദിപാത്രങ്ങളും ഇളകിപ്പോകതാൻ എടുത്തുകൊണ്ടുപോക താൻ പൊട്ടുകതാൻ തീപിടിക്കതാൻ ചെയ്താൽ, നിജശാന്തിഹുതം ചരേത് - അവററിന്ന് മുമ്പിൽ പറഞ്ഞ ശാന്തിഹോമത്തേച്ചെയ്ത് സമ്പാതത്തേ സ്പർശിപ്പൂ. വിഭേദേ അശുചിസ്പൃശി അപി അപരം കല്പ്യം - മുറിഞ്ഞുപോയാലും അശുദ്ധികൾ വന്നാലും വേറേ ഉണ്ടാക്കിവയ്ക്കണം.

അനന്തരം അഗ്നിദോഷങ്ങളുടെ പ്രായശ്ചിത്തങ്ങളെ പറയുന്നു.—

സാമാന്യജാതദഹനാപദി ഭസ്മ ഹൃത്വാ
ത്രിർഗോശകൃദ്ഗുളികയാഽഽയതനം വിശോധ്യ
കൃത്വാഽഗ്നിമഷ്ടഗുണിതേരിതസംസ്ക്രിയാഭി-
സംഖ്യം സുധീർധ്രുവഘൃതാഹവനം വിധായ. ൧൭൯

ഹുത്വാ ചതുർഗ്ഗ്രഹഘൃതം വിധിവന്മനസ്വാ-
ത്ത്യാജ്യം സ്രുവേണ ച സഭ്രൂഃപ്രഭൃതീഷ്ടതത്ത്വൈഃ
ആവാഹ്യ മൂലമനുനാ പരിപൂജ്യ മൂലേ-
നാസ്ത്രേണ ചാഷ്ടശതമാജ്യഹുതിം വിദധ്യാത്. ൧൮൦

സാമാന്യജാതദഹനാപദി - അഗ്നിജനനം ചെയ്ത് ഹോമം തുടങ്ങുന്നതിന്ന മുമ്പിൽ ആ തീ കെട്ടുപോയാൽ, ഭസ്മ ഹൃത്വാ ഗോശകൃദ്ഗുളികയാ ത്രിഃ ആയതനം വിശോധ്യ - കുണ്ഡത്തുങ്കലേ ഭസ്മാദികളേ വാരിക്കളഞ്ഞു ചാണകമുരുട്ടി മൂന്നുപ്രാവശ്യം തുടച്ച് ഭസ്മമൊക്കയും കളഞ്ഞാൽ, അഗ്നിം കൃത്വാ - തീയ് കോരിക്കൊണ്ടു വന്ന് അവിടെ ഇട്ടു തലോടി ജ്വലാകി പരിസ്തരിച്ച് പ്രോക്ഷണീസംസ്കാരാദിചെയ്ത് നെയ്യുമുണ്ടാക്കി അഗ്നിയേ അലങ്കരിച്ച മന്ത്രപരിഷേകം ചെയ്ത് ചാൺചമത ഇട്ടാൽ, അഷ്ടഗുണിതേരിതസംസ്ക്രിയാഭിസംഖ്യം ധ്രുവഘൃതാഹവനം വിധായ - ഗർഭാധാനാദി എത്ര ക്രിയ ചെയ്തിരിക്കുന്നു എന്നാൽ ഓരോ ക്രിയകളേ സങ്കല്പിച്ച പ്രണവംകൊണ്ട് എട്ട് ഉരു വീതം ആജ്യാഹുതികളും പൂർണ്ണാഹുത

കളും ഓരോന്നും ചെയ്വൂ. പിന്നെ, മന്ത്രസംസ്കൃത്യാ വിധിവത് ചതുർഗ്രഹഘൃതം ഹുത്വാ - ജുഹുവിൽ ചതുരവദാനം ചെയ്തു നിറച്ച് "മനോജ്യോതിർജ്ജുഷതാം" എന്നതുകൊണ്ടു പൂർണാഹുതിയും ചെയ്ത്, സ്രുവേണ ഭൂഃപ്രഭൃതീഷ്ടതത്ത്വൈഃ ആജ്യം - സ്രുവംകൊണ്ടു വ്യാഹൃതിയും പഞ്ചതത്ത്വങ്ങളും ഓരോ ഉരു ഹോമിച്ചാൽ, മൂലമന്ത്രനാ ആവാഹ്യ പരിപൂജ്യ - പീഠം പൂജിച്ച് ആവാഹിച്ച് പൂജിച്ച നിവേദ്യസ്ഥാനത്തു ചാമ്പമത ഇട്ട്, മൂലേന അസ്ത്രേണ ച - അഷ്ടശതം ആജ്യാഹുതിം വിദധ്യാത് - മൂലംകൊണ്ടും അസ്ത്രംകൊണ്ടും നൂറെറട്ടീതു ആജ്യാഹുതിയേച്ചെയ്തു ഹോമം മുടിച്ച് പ്രസന്നപൂജയും ചെയ്ത് വിളാകി ആരാധിപ്പൂ.

ദുഷ്ടാഗ്നിം മുകുരോദരേ പ്രതിഫലയ്യ ക്ഷാളനാദ്യാഃ ക്രിയാഃ
കൃത്വോദ്വാസ്യ തതോഽന്യതോ ഹുതവഹം സന്ത്യജ്യ ഭസ്മാദികം
ആലിപ്യാത്ര വിഭാവസും വിധിവദുത്പാദ്യേഷ്ടപീഠസ്ഥിത-
ന്മൂർത്തൌ പൂർവ്വചിതിം പ്രണീയ സകലം നാശോക്തവത് പ്രാച-
[രേത്. ൧൧൧

ദുഷ്ടാഗ്നിം മുകുരോദരേ പ്രതിഫലയ്യ - അഗ്നിജനനം ചെയ്ത തീയിന് അശുദ്ധിവന്നാൽ ആ ചൈതന്യത്തേ കണ്ണാടികാട്ടി പ്രതിഫലിപ്പിച്ച് ക്ഷാളനാദ്യാഃ ക്രിയാഃ കൃത്വാ - ക്ഷാളനാദികളായ സമ്പൂർണ്ണശുദ്ധികളേ കണ്ണാടിയിങ്കൽ ചെയ്ത്, തതഃ അന്യതഃ ഉദ്വാസ്യ - കണ്ണാടിയിങ്കൽനിന്നു ചൈതന്യത്തേ സ്വർണത്തിങ്കൽ ഉദ്വസിച്ച്, ഭസ്മാദികം ഹുതവഹം സന്ത്യജ്യ ആലിപ്യ - ഭസ്മത്തോടു കൂടിയ തീയിനേ കോരിക്കളഞ്ഞു് തളിച്ച മെഴുകിയാൽ, അത്ര വിഭാവസും വിധിവദുത്പാദ്യ - ആ കുണ്ഡത്തിൽ സ്ഥലശുദ്ധി തുടങ്ങി വിധിക്കു തക്കവണ്ണം അഗ്നിജനനം തുടങ്ങി ക്രിയകളും മുമ്പിലത്തേപ്പോലെ ചെയ്ത്, ഇഷ്ടപീഠസ്ഥിതന്മൂർത്തൌ പൂർവ്വചിതിം പ്രണീയ - പീഠം പൂജിച്ചാൽ സ്വർണത്തിങ്കൽനിന്ന് പൂർവ്വചൈതന്യത്തേ യോജിപ്പിച്ച് ആവാഹനാദി പൂജിച്ച്, സകലം നാശോക്തവത് പ്രാചരേത് - അഗ്നിനാശത്തിങ്കൽ പറഞ്ഞപോലെ പീഠമന്ത്രാഹുതി ചെയ്താൽ മനോജ്യോതിരിത്യാദിയും വ്യാഹൃതിയും പഞ്ചതത്ത്വങ്ങളും മുകളിൽ പറയുന്ന പവമാനസ്രുവാഹുതിമൂന്നും മൂലാസ്ത്രങ്ങൾ നൂററിയെട്ടീതും പൂജാമന്ത്രവും വ്യാഹൃതിപ്രണവങ്ങളും ഹോമിച്ച് ഹോമം മുടിപ്പൂ.

അശ്രുചൌ ശ്രുചൌ ത്രിമന്ത്രൈർയഥാഗ്നയേ-
പവമാനപാവകശുചിപ്രഭേദിനാ
സ്രുവതഃ സ്രുചാ സചതുരാജ്യയാ ഹുനേ-
ദിധിവത്തദൃഗ്ഭിരഥവാ യഥാബലം. ൧൧൨

ശ്രുചൌ അശ്രുചൌ – തീക്ക് അശുദ്ധിവന്നേടം ഹോമത്തുങ്കൽ, അഗ്നയേപവമാനപാവകശുചിപ്രഭേദിനാ ത്രിമന്ത്രൈ സ്രുവതഃ ഹുനേത് – അഗ്നയേ പവമാനായ സ്വാഹാ അഗ്നയേ പാവകായ സ്വാഹാ അഗ്നയേ ശുചയേ സ്വാഹാ ഈ മൂന്നുകൊണ്ടും സ്രുവാഹുതിയേച്ചെയ്യൂ. അഥവാ തദൃഗ്ഭിഃ സചതുരാജ്യയാ സ്രുചാ യഥാബലം ഹുനേത് – എന്നിയേ "അഗ്ന ആയൂംഷി പവസേ" എന്നും "അഗ്നേ പവസ്വ സ്വപാ" എന്നും "അഗ്നേ പാവകരോചിഷാ" എന്നും "സ നഃ പാവകദീദിവഃ" എന്നും "അഗ്നിഃ ശുചിവ്രതതമഃ" എന്നും "ഉദഗ്നേ ശുചയസ്തവ" എന്നും ഈ ഋക്കുകൾ ഇരണ്ടു കൊണ്ടു് യാജ്യാപുരോ/നുവാക്യയായി ചൊല്ലി ജുഹുവിൽ ചതുർഗ്ഗൃഹീതം ചെയ്തു ദോഷാധിക്യത്തുങ്കൽ പൂർണ്ണാഹുതിയായിട്ടു ഹോമിക്കിലുമാം.

പ്രാഗാദ്യാശാഹുതാശാപദി സപദി നിധായാഗ്നിമാചാര്യകുണ്ഡാ-
ദാജ്യേ സിദ്ധേ/ത്ര ഹുത്വാ സമിധമപി ചതുസ്സംഗൃഹീതം [സ്രുചാജ്യം
തത്തദ്ദിക്ചോദിതേനാഹിതശിഖിനി ഹുനേത് പഞ്ചഹോത്രാദി- [കേന
സ്വീയേ/പാദാനവന്തൈ സ്രുവഹുതിദശകം ചൈകഹോത്രാദി- [മന്ത്രൈഃ. ൧൧൩

പ്രാഗാദ്യാശാഹുതാശാപദി – കിഴക്കു തുടങ്ങിയുള്ള ദിക്കുണ്ഡങ്ങളിലേ തീ കെട്ടാൽ, സപദി ആചാര്യകുണ്ഡാത് അഗ്നിം നിധായ – വേഗേന ഭസ്മാദിയേ വാരിക്കളഞ്ഞു ചാണകമുഴുക്കി ആയതനം ശുദ്ധമാക്കി ആചാര്യകുണ്ഡത്തുങ്കൽ നിന്നു വിധിക്കുംവണ്ണം അഗ്നിയേ വിഹരിച്ച് കുണ്ഡത്തിൽ കൊണ്ടുവന്നു ഇട്ടു, ആജ്യേ സിദ്ധേ – മുമ്പിൽ പറഞ്ഞപോലെ നെയ്യുമുണ്ടാക്കി അഗ്നിയേ അലംകരിച്ച്, സമിധം ഹുത്വാ – ചാഞ്ചമത ഹോമിച്ചു, ചതുസ്സംഗൃഹീതസ്രുചാ തത്തദ്ദിക്ചോദിതേന പഞ്ചഹോത്രാദികേന

ആഹിതശിഖിനി ആജ്യം ഹുനേത് — ജുഹുവിൽ ചതുർഗ്ഗൃഹീതം ചെയ്തു നിന്ന് അതാതു ദിക്കുകളിലേയ്ക്കു പറഞ്ഞിരിക്കുന്ന പഞ്ചഹോതൻ തുടങ്ങിയ മന്ത്രങ്ങളേക്കൊണ്ട് അഗ്നിയിട്ട ദിക്കുണ്ഡങ്ങളിൽ പൂർണ്ണാഹുതിയേ ഹോമിച്ച് പിന്നെ വ്യാഹൃതിപഞ്ചതത്ത്വങ്ങളേക്കൊണ്ടും ഹോമിച്ചു ഹോമം മുടിപ്പൂ. സമീയേ അപാദാനവഹ്നൌ ഏകഹോത്രാദിമന്ത്രൈഃ സ്രുവാഹുതിദശകം ച ഹുനേത് — ആചാര്യൻ തൻെറ കുണ്ഡത്തിങ്കലും ബൌധായനീയം നെയ്യുണ്ടാക്കി ചാഞ്ചമത ഇട്ട് "ബ്രാഹ്മണ ഏകഹോതാ" ഇത്യാദി പത്തുകൊണ്ടും ആജ്യാഹുതിയും ചെയ്ത് മൂലമന്ത്രാജ്യാഹുതിയും ചെയ്തു ഹോമം മുടിപ്പൂ.

പ്രാഗ്യാമ്യസൌമ്യദിക്ഷു സ്യുഃ പഞ്ചചതുഷ്ഷഡാദിഹോതാരഃ
പ്രത്യഗപിദിക്ഷു വിഹിതാ മനസ്പതീ ച ക്രമേണ തന്മന്ത്രാഃ.
[൧൧൮

പ്രാഗ്യാമ്യസൌമ്യദിക്ഷു പഞ്ചചതുഷ്ഷഡാദിഹോതാരഃ സ്യുഃ — കിഴക്കേക്കുണ്ഡത്തിൽ അഗ്നിർഹോതാ എന്ന പഞ്ചഹോതനും തെക്കേക്കുണ്ഡത്തിൽ പൃഥിവീഹോതാ എന്ന ചതുർഹോതനും വടക്കേക്കുണ്ഡത്തിൽ സൂര്യന്തേ ചക്ഷുഃ എന്ന ഷഡ്ഢോതനും, പ്രത്യഗപിദിക്ഷു മനസ്പതീ ച — പടിഞ്ഞാറേ കുണ്ഡത്തിലും കോണിലേ കുണ്ഡങ്ങളിലും മനോ ജ്യോതിഃ എന്നും, ക്രമേണ തന്മന്ത്രാഃ സ്യുഃ — ക്രമേണ പൂർണ്ണാഹുതിയുടെ മന്ത്രങ്ങൾ ഭവിക്കും.

കരോതു സാവാന്തരപൂർണ്ണമഷ്ടശഃ
സ്രുവാഹുതിം വ്യാഹൃതിപഞ്ചതത്ത്വകൈഃ
പ്രണീതവഹ്നാവഥ മൂലപാവകേ
സമൂലമന്ത്രേണ ശതം ച സാഷ്ടകം. ൧൧൯

പ്രണീതവഹ്നൌ — തീയ്യുകൊണ്ടുവന്ന് ഇട്ട കുണ്ഡങ്ങളിൽ പൂർണ്ണാഹുതി ചെയ്താൽ, വ്യാഹൃതിപഞ്ചതത്ത്വകൈഃ അഷ്ടശഃ സാവാന്തരപൂർണ്ണം സ്രുവാഹുതിം കരോതു — വ്യാഹൃതികൊണ്ടും പഞ്ചതത്ത്വങ്ങളേക്കൊണ്ടും വെവ്വേറേ എട്ടെട്ടീതു ഉരു ഇടയിൽ പൂർണ്ണാഹുതിയോടും കൂടി ആജ്യാഹുതിയേയും ചെയ്വൂ. അഥ മൂലപാവകേ സമൂലമന്ത്രേണ സാഷ്ടകം ശതം ച — പിന്നെ ആചാര്യകുണ്ഡത്തുങ്കൽ ദശാത്മകഹോമാനന്തരം മൂലംകൊണ്ടു

ന്നൂറെറട്ട് ഉരു ആജ്യാഹുതിയെച്ചെയ്‌വൂ. ഹോമമദ്ധ്യത്തുങ്കൽ തീ കെട്ടു എങ്കിൽ വേറേ നെയ്യുണ്ടാക്കേണ്ട. തീയിട്ട് പറഞ്ഞ ആഹുതികൾ ചെയ്താൽ മതി.

നഷ്ടേ മൂലവിഭാവസൌ വസുപദിക്കുണ്ഡാന്നിധായാഖിലം
തസ്മിന്നഷ്ടഗുണേഽഷ്ടസംസ്കൃതിഹുതിം തന്നിഷ്കൃതിം ചോക്ത-
[വത്
കൃത്വോദഗ്ദഹനം പ്രണീയ വിനിധായാസ്മിൻ സ്വനാശോദിതം
കുര്യാന്നിഷ്കൃതികർമ്മമൂലദഹനേ തദ്വദ്ദശാത്മാഽഽഹുതിം. ൧൧൬

മൂലവിഭാവസൌ നഷ്ടേ– ആചാര്യ്യകുണ്ഡത്തുങ്കലേ തീ കെട്ടുപോകിൽ, വസുപദിക്കുണ്ഡാത് അഖിലം തസ്മിൻ നിധായ – വടക്കേ ദിക്കിലേ ഹോമകുണ്ഡത്തുങ്കൽനിന്ന് തീയ് ഒക്കെയും ഒരു പാത്രത്തിൽ കോരിവച്ചാൽ ഭസ്മം കളഞ്ഞ് ചാണകമുരുട്ടി ആചാര്യ്യകുണ്ഡത്തിങ്കൽ ഇട്ട്, ഉക്തവത് അഷ്ടഗുണേ അഷ്ടസംസ്കൃതിഹുതിം തന്നിഷ്കൃതിം കൃത്വാ – പറഞ്ഞപോലെ പ്രണവം കൊണ്ട് ക്രിയകളെ ഉദ്ദേശിച്ച് ഹോമിച്ച് മനസ്വതിയും വ്യാഹൃതിപഞ്ചതത്ത്വങ്ങളും ഹോമിച്ച് ആവാഹനാദി ചെയ്തു മൂലാസ്ത്രാജ്യാഹുതിയും ചെയ്‌വൂ. പിന്നെ ഉദഗ്ദഹനം പ്രണീയ വിനിധായ – അവിടെ നിന്നും വിഹരിച്ച് വടക്കേക്കുണ്ഡത്തിൽ തീയുമിട്ടു, അസ്മിൻ സ്വനാശോദിതം കുര്യാത് – അവിടെ സ്വനാശത്തിൽ പറഞ്ഞ "സൂര്യന്തേ ചക്ഷുരി" ത്യാദി പൂർണ്ണാഹുതിയേയും വ്യാഹൃതിപഞ്ചതത്ത്വങ്ങളേയും ഹോമിച്ച് മൂലദഹനേ തദ്വദ് ദശാത്മാഹുതിം ച കുര്യാത് – ആചാര്യ്യകുണ്ഡത്തിൽ "ബ്രാഹ്മണ ഏകഹോതാ" ഇത്യാദി പത്തും, മൂലം നൂററിഎട്ടും; ഹോമമദ്ധ്യത്തുങ്കലെങ്കിൽ വേറേ നെയ്യുണ്ടാക്കുകയും വരണാദിയും വേണ്ടാ.

നഷ്ടേഽസ്മിൻ ദഹനദ്വയേ വിധിവദുത് പാദ്യാദ്യകുണ്ഡേഽനലം
ചിത്വാഃസ്രുക്സ്രുവമുഖൈഃ പൃഥക് ചതുരവത്താജ്യം സ്രുചാ ഹോ-
[തൃഭിഃ
ഷഡ്ഭിഃ സപ്തിരപി സ്രുവേണ ദശമന്ത്രൈരേകഹോത്രാദിഭിർ-
ഹുത്വാദ്യൈശ്ച പൃഥക് ചതുർഗ്ഗൃഹീതം ഭങ്ക്ത്വാഽഷ്ടധാഽത്രാഹു-
[നേത്. ൧൧൭

അസ്മിൻ ദഹനദ്വയേ നഷ്ടേ – ആചാര്യ്യകുണ്ഡത്തിങ്കലേയും വടക്കേ കുണ്ഡത്തിങ്കലേയും തീയ്, രണ്ടുമൊരുമിച്ചു കെട്ടാൽ,

ആദ്യകുണ്ഡേ വിധിവദ് അനലം ഉത്പാദ്യ – ആചാര്യകുണ്ഡത്തുങ്കൽ അഗ്നിനാശത്തുങ്കൽ പറഞ്ഞതുപോലെ തീയുണ്ടാക്കി തത് പ്രായശ്ചിത്തഹോമങ്ങളും ചെയ്താൽ, ചിത്തിഃസ്രുക് പ്രമുഖൈഃ ഷഡ്ഭിഃ ഹോതൃഭിഃ പൃഥക് ചതുരവത്താജ്യം സ്രുചാ – ചിത്തിഃസ്രുക് ചിത്തം ഇത്യാദി ഹോതൃക്കൾ ആറുകൊണ്ടും വെവ്വേറേ ചതുർഗൃഹീതം ചെയ്ത് ജുഹൂകൊണ്ടു പൂർണാഹുതിയേയും ദശമൈന്ത്രൈഃ ഏകഹോത്രാദിഭിഃ സ്രുവേണ സർപ്പിഃ – ബ്രാഹ്മണ ഏകഹോതാ ഇത്യാദി പത്തുകൊണ്ടും സ്രുവം കൊണ്ടു ആജ്യാഹുതിയേയും ചെയ്താൽ അത്ര ഭൂരാദ്യൈഃ ച ചതുർഗൃഹീതം അഷ്ടധാ ഭങ്ക്ത്വാ ആഹുരേത് – വ്യാഹൃതികൊണ്ട് ജുഹുവിൽ ചതുർഗൃഹീതം ചെയ്തു നിറച്ച് നെയ്യിനേ എട്ടായിട്ടു പകുത്ത് മന്ത്രം വെവ്വേറ ചൊല്ലി ഹോമിപ്പൂ.

പ്രത്യേകം ശരതത്ത്വകൈശ്ചതുരവത്താജ്യം വിഭജ്യാഷ്ടധാ
ഹുത്വാന്ത്യജുഹുയാത് സ്രുവാഹുതിശതം മൂലേന ചാഷ്ടാധികം
നീത്വാ സൌമ്യവിഭാവസു വിധിവദാധായാമുതോ നിഷ്കൃതിം
തന്നാശാദിഹിതം ദശാത്മഹവനം മൂലാനലേ ചാചരേത്. ൧൫൨

ശരതത്ത്വകൈഃ പ്രത്യേകം ചതുരവത്താജ്യം അഷ്ടധാ വിഭജ്യ ഹുത്വാ – പഞ്ചതത്ത്വങ്ങളെക്കൊണ്ടും വെവ്വേറേ ചതുർഗൃഹീതം ചെയ്തു നിറച്ചതിനേ എട്ടെട്ടായിട്ടു പകുത്ത് വെവ്വേറേ ഹോമിച്ച്, അന്ത്യ മൂലേന അഷ്ടാധികം സ്രുവാഹുതിശതം ച ആജുഹുയാത് – ഇവിടെ മൂലം കൊണ്ടു നൂററിയെട്ട് ഉരു ആജ്യാഹുതിയും ചെയ്വൂ. അമുതഃ സൌമ്യവിഭാവസും വിധിവത് നീത്വാ ആധായ നിഷ്കൃതിം ആചരേത് – ഈ ആചാര്യകുണ്ഡത്തുങ്കൽ നിന്ന് വടക്കേക്കുണ്ഡത്തിലേയ്ക്ക് അഗ്നിയേ വിഹരിച്ച് ഇട്ട് അവിടെയ്ക്കു പറഞ്ഞ പൂർണാഹുത്യാദി പ്രായശ്ചിത്തവും ചെയ്ത് തന്നാശാദിഹിതം ദശാത്മഹവനം മൂലാനലേ ച ആചരേത് – വടക്കു തീയിട്ടപ്പോൾ പറഞ്ഞ ഏകഹോത്രാദി പത്തുകൊണ്ടും ആചാര്യകുണ്ഡത്തിലെ ആജ്യാഹുതിയേയും ചെയ്വൂ.

ദശചതുരക്ഷരപൂർവ്വാഃ പഞ്ചഷഡാദ്യൈശ്ച സപ്തപൂർവ്വശ്ച
വാഗാദ്യശ്ച ഷഡേതേ ഹോതാരഃ സംസ്മൃതാഃ ക്രമേണ സ്യുഃ.

[൧൫൩

ദശചതുരക്ഷരപൂർവ്വാ – ദശഹോതൻ ചതുർഹോതൻ, പഞ്ചഷഡാദ്യൌ – പഞ്ചഹോതൻ ഷഡ്ഢോതൻ, സപ്തപൂർവ്വഃ – സപ്തഹോതൻ, വാഗാദ്യഃ – വാഗ്ഘോതൻ, ഏതേ ഷട് ക്രമേണ ഹോതാരഃ സംസ്മൃതാഃ സ്യുഃ – ഈ ആറും ക്രമേണ ഹോതൃക്കളെന്നു പറയപ്പെട്ടിരിക്കുന്നതു്.

ചിത്തിഃസ്രുക് പൃഥിവീഹോതാഽഗ്നിർഹോതാ തതശ്ച സൂര്യന്തേ
തദനു മഹാഹവിരാദ്യോ വാഗാദ്യഃ സ്യുർദ്ദശാദിഹോതാരഃ. ൧൨ ൦

ചിത്തിഃസ്രുക ചിത്തം ഇത്യാദി ദശഹോതൻ, പൃഥിവീ ഹോതാ എന്നു ചതുർഹോതൻ, അഗ്നിർഹോതാശ്വിനാ ഇത്യാദി പഞ്ചഹോതൻ, സൂര്യന്തേചക്ഷുഃ ഇത്യാദി ഷഡ്ഢോതൻ, മഹാഹവിർഹോതാ ഇത്യാദി സപ്തഹോതൻ, വാഗ്ഘോതാ ദീക്ഷാപതീ ഇത്യാദി വാഗ്ഘോതൻ, ദശാദിഹോതാരഃ സ്യുഃ – ഇങ്ങനെ ദശഹോതൻ തുടങ്ങിയ ഹോതൃക്കളുടെ ആദി ഭവിക്കും.

പ്രാസാദദക്ഷിണദിഗാദ്യദിതാഗ്നിനാശേഽ-
പ്യുൽപാദ്യ തം സഹരിദ്രുക്തചതുർഗ്രഹാദ്യം
കുർവീത ചൈവമഥ തത്രഹുതാശനാദി-
നാശേഽഖിലം ഗുരുകൃശാനുവിനാശവച്ച. ൧൨ ൧

പ്രാസാദദക്ഷിണദിഗാദ്യദിതാഗ്നിനാശേ അപി – പ്രാസാദത്തിന്റെ തെക്കും വടക്കും കിഴക്കും പടിഞ്ഞാറും ചെയ്യുന്ന പ്രോക്തം ദ്വാരപ്രായശ്ചിത്തം ഇവററിന്റെ തീ കെട്ടുകിൽ, തം ഉത്പാദ്യ – അവിടെയും മുമ്പിൽ പറഞ്ഞതുപോലെ തീയ് ഉണ്ടാക്കിയാൽ, സഹരിദ്രുക്തചതുർഗ്രഹാദ്യം കുർവീത – അതാതു ദിക്കിലേയ്ക്കു പറഞ്ഞ ഹോതൃക്കളെക്കൊണ്ടു പൂർണാഹുതിയും ശേഷം പ്രായശ്ചിത്തങ്ങളും ചെയ്‌വൂ. അഥ തത്രഹുതാശനാദിനാശേ അഖിലം ഗുരുകൃശാനുവിനാശവത് കുര്യാത് – തത്രഹോമത്തിന്റെ തീ കെട്ടുകിൽ ആചാര്യകുണ്ഡം കെട്ടേടത്തെപ്പോലെ പ്രായശ്ചിത്തങ്ങൾ ചെയ്‌വൂ

കല്പോക്തവത് സതി ജുഹോതു മിഥോഽഗ്നിസംസ-
ർഗാദാവിഹാഗ്നിവിവിചിപ്രഭൃതേഷ്വഥാർഹം
ജ്ഞേന്താഖ്യയാ സ്രുവഹുതിം നിജമന്ത്രതോ വാ
പൂർണാം സ്രുവാഷ്ടഹുതിമപ്യഥ മൂലതശ്ച. ൧൨ ൨

മിഥഃ അഗ്നിസംസർഗാദൌ സതി — ഒരു ഹോമാഗ്നിയിൽ മറെറാരു തീയുകൂടിപ്പോയാൽ, കല്പോക്തത്ത് — കല്പത്തിങ്കൽ പറഞ്ഞപോലെ, അഗ്നിവിവിചിപ്രഭൃതേഃ മന്ത്രാഖ്യയാ സ്രുവഹുതിം ജുഹോതു — അഗ്നിവിവിചിഃ എന്നു തുടങ്ങിയുള്ള മന്ത്രങ്ങൾ ചതുർത്ഥിയായിട്ട് സ്രുവാഹുതിയേ ചെയ്‌വൂ. അഗ്നയേ വിവിചയേ സ്വാഹാ, അഗ്നയേ വ്രതപതയേ സ്വാഹാ ഇങ്ങനെ രണ്ടു സ്രുവാഹുതിമന്ത്രങ്ങൾ. നിജമന്ത്രതഃ ദാർഹം പൂർണാം വാ — നിജമന്ത്രമാകുന്ന "വിശ്വേ വിശ്വേദാതജ്ജൂതാസഃ" എന്നും "ത്വാമഗ്നേ മാനുഷീരീളതേ വിശോ ഹോത്രാവിദം" ഇവ രണ്ടും കൂടീട്ടും, "ത്വമഗ്നേ വ്രതപാഅസി" എന്നും "യദ്വോ വയം പ്രമിനാമവ്രതാനി" എന്നും ഇവ രണ്ടും കൂടീട്ടും ചതുർഗൃഹീതം ചെയ്തു പൂർണാഹുതി ചെയ്കിലുമാം. അഥ മൂലതഃ സ്രുവാഷ്ടാഹുതിം അപി — പിന്നെ മൂലംകൊണ്ട് എട്ട് ഉരു ആജ്യാഹുതിയേയും ചെയ്‌വൂ. പിന്നെ ഹോമശേഷത്തേയും തുടങ്ങു, ഹോമമദ്ധ്യത്തിങ്കൽ അല്ല എങ്കിൽ വേറേ ബൌധായനീയം നെയ്യുണ്ടാക്കി ഇവ രണ്ടു പൂർണാഹുതികളും ചെയ്‌വൂ.

മനോജ്യോതിരയാശ്ചാഗ്നേയ്യസ്മിൻ സ്വസ്തി നോ പി ച
മിന്ദാദ്വയം വ്യാഹൃതയശ്ചോക്താഃ സ്രുസ്രുവനിഷ്ക്രിയാഃ. ൧൨൩

"മനോജ്യോതിർജ്ജുഷതാം" എന്നും "അയാശ്ചാഗ്നേരസ്യനഭിശസ്തീശ്ച" എന്നും "യദസ്മിൻ കർമ്മണ്യന്തരഗാമ" എന്നും "സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാ എന്നും "മന്മ ആത്മന" എന്നും "പുനരഗ്നിശ്ചക്ഷുഃ" എന്നും വ്യാഹൃതി നാലും ഇങ്ങനെ പത്തു സ്രുവാഹുതികൾ, സർവ്വനിഷ്ക്രിയാഃ ഉക്താഃ — നിശ്ചയമില്ലാതെ വരുന്ന പ്രായശ്ചിത്തങ്ങൾക്ക ഒക്കയും പറഞ്ഞിരിക്കുന്നതു്.

കൃഷ്ണലാവിംശതിമിതം ജാതരൂപം ദ്വിജോത്തമേ
ദത്തം സ്യാത് സർവ്വദോഷേഷു പ്രായശ്ചിത്തമനുത്തമം. ൧൨൪

ഇരുപതു കുന്നിക്കുരുവിനോളം മാററുള്ള സ്വർണ്ണം ബ്രാഹ്മണോത്തമനായിക്കൊണ്ടു ദാനം ചെയ്തു, സർവ്വദോഷേഷു അനുത്തമം പ്രായശ്ചിത്തം — സർവ്വദോഷങ്ങൾക്കും അത്യുത്തമമായ പ്രായശ്ചിത്തമായിട്ടു ഭവിക്കും.

ക്രിയാമദ്ധ്യേന്തരാ ഗച്ഛേദ്യദി തത്ര മനസ്വതീം
ജുഹോതു സർവ്വയജ്ഞം വാ തത്തദ്ദോഷോപപത്തിതഃ. ൧൨൫

ക്രിയാമദ്ധ്യേ - ക്രിയകളുടെ മദ്ധ്യത്തുങ്കൽ, അന്തരാ ഗച്ഛേത് യദി - അഗ്നിയുടേയും ചെയ്യുന്നവന്റേയും ഇടയിൽ കൂടെ മാർജ്ജാരാദികൾ താൻ മനുഷ്യൻ താൻ ഗമിക്കിൽ, തത്ര മനസ്വതീം ജുഹോതു - അവിടെ "മനോ ജ്യോതിഃ" എന്നതുകൊണ്ട്, നെയ്യിനെ ഹോമിപ്പൂ. തത്തദ്ദോഷോപപത്തിതഃ സർവ്വയജ്ഞം വാ - അതാതു ദോഷത്തിന്റെ ബലാബലമറിഞ്ഞ് പഞ്ചവർഗ്ഗംകൊണ്ടും മനോജ്യോതിഃ എന്നതുകൊണ്ടും വ്യാഹൃതികൊണ്ടും ചതുർഗ്ഗ്രഹീതം ചെയ്തു പൂർണ്ണാഹുതികളേച്ചെയ്തു് സർവ്വയജ്ഞമതിനേ ചെയ്കിലുമാം.

സ്നാനായ കൢപ്തകലശേഽശുചിതാം പ്രപന്നേ
സ്വർണ്ണേഽമുനാ സമഭിഷിച്യ വിശോദ്ധ്യ തൽസ്ഥം
ചൈതന്യമന്യകലശേ സുവിഃശാധിതൈതത്
സ്ഥാനസ്ഥിതേ സമധിരോപ്യ യഥാവിധീഷ്ട്വാ. ൧൨൩

സ്നാനായ കൢപ്തകലശേ അശുചിതാം പ്രപന്നേ - അഭിഷേകത്തിന്നായിക്കൊണ്ടു പൂജിച്ചിരിക്കുന്ന കലശം അശുദ്ധമായി ഭവിച്ചു എങ്കിൽ, അമുനാ സ്വർണ്ണേ സമഭിഷിച്യ - തത കലശജലം കൊണ്ടു് സ്വർണ്ണത്തിങ്കൽ അഭിഷേകത്തെ ചെയ്തു് കളിച്ചുവന്നാൽ, തൽസ്ഥം ചൈതന്യം വിശോദ്ധ്യ - ആ ചൈതന്യത്തെ പുണ്യാഹസപ്തശുദ്ധികളേക്കൊണ്ടു ശുദ്ധിവരുത്തി, സുവിശോധിതൈതൽസ്ഥാനസ്ഥിതേ അന്യകലശേ - പാത്രങ്ങൾ കളഞ്ഞു തളിച്ചു വേറെ പത്രമിട്ടു കലശപൂജ തുടങ്ങി നിറച്ചാൽ, ചൈതന്യം സമധിരോപ്യ യഥാവിധി ഇഷ്ട്വാ - സ്വർണ്ണത്തുങ്കൽനിന്ന് പൂർവ്വചൈതന്യത്തേ കലശത്തിൽ ആവാഹിച്ച് യോജിപ്പിച്ചു ആവാഹനാദി ചെയ്തു് വിധിക്ക തക്കവണ്ണം പൂജിപ്പൂ.

സൈപഃ പഞ്ചതത്ത്വമനുഭിഃ പൃഥഗഷ്ടവാരം
സർപ്പിഃ സ്രുവേണ ചതുരാത്തഘൃതം സ്രുചാ വാ
ഹുത്വാഽഷ്ടധാ പൃഥഗഥാഷ്ടശതം സ്വമൂലനാമ്നൈവ വാർച്യ ഘൃതമത്ര ജപേച്ച താവത്. ൧൨൪

സൈപഃ പഞ്ചതത്ത്വമനുഭിഃ പൃഥക് സ്രുവേണ സർപ്പിഃ - പിന്നെ അവിടെ ഹോമം തുടങ്ങി പാഞ്ചമത ഇട്ടാൽ തങ്ങളുടെ പഞ്ചതത്ത്വങ്ങളേക്കൊണ്ടു് എട്ടെട്ടു് ഉരു സ്രുവം കൊണ്ടു ആജ്യാ

ഹുതി ചെയ്താൽ, സ്രുചാ ചതുരാത്തഘൃതം പൃഥഗ് അഷ്ടധാ — ജുഹൂകൊണ്ടു ചതുരവദാനംചെയ്തു എട്ടായിപ്പകുത്തു പൂർണാഹുതികൾ താൻ ചെയ്തു്, അഥ അഷ്ടശതം സ്വമൂലേന അസ്ത്രേണ ച ആജ്യം ഹുത്വാ — പിന്നെ മൂലംകൊണ്ടും അസ്ത്രംകൊണ്ടും നൂറെറട്ടീതു് ആജ്യാഹുതികളേച്ചെയ്തു് ഹോമം മുടിച്ചു്, അത്ര ഘൃതം അർപ്യ താവത ജപേത് — സമ്പാതത്തേ കലശത്തിൽ സമപ്പിച്ചു് ഹോമമന്ത്രങ്ങളേ തൊട്ടു ജപിപ്പൂ.

ഭിന്നേ ഘടേ/ന്യം പ്രവിധായ തത്ര
തച്ഛേഷയുക്താന്യജലൈഃ പ്രപൂര്യ
ഇഷ്ട്വാ സ്രുവാജ്യാഹുതിമുക്തരീത്യാ
വിധായ ശേഷം വിധിമാദധീത. ൧൨൭

ഭിന്നേ ഘടേ — പൂജിച്ചുവച്ചിരിക്കുന്ന കലശം പൊട്ടിപ്പോകിൽ, തത്രാന്യം പ്രവിധായ — അവിടെ വേറേ ഒരു കലശത്തേ പൂജിച്ചു് കുംഭസംസ്കാരാദി കൂർച്ചന്യാസാന്തം ചെയ്തു തൽപീഠത്തുങ്കൽ വച്ചു്, തച്ഛേഷയുക്താന്യജലൈഃ പ്രപൂര്യ - ഭിന്നഘടത്തിലേ വെള്ളവും ശേഷം ശുദ്ധജലവും കൂട്ടി നിറച്ചു്, ഇഷ്ട്വാ ഉക്തരീത്യാ സ്രുവാജ്യാഹുതിം വിധായ - ആവാഹനപൂജയും ചെയ്തു് ഇവിടെ പറഞ്ഞപോലെ പഞ്ചതത്ത്വമൂലാസ്ത്രാജ്യാഹുതികളും ചെയ്തു് സമ്പാതം സ്പർശിച്ചു, ശേഷം വിധിം ആദധീത - കലശാഭിഷേകാദി ശേഷത്തേച്ചെയ്വൂ.

വിജ്ഞാപിതേ വാ കലശാധിവാസേ
തദേകദേശസ്നപനേ കൃതേ വാ
ഉപാഹതിശ്ചേത് കലശേ ച മന്ത്ര-
ബിംബേ ച തന്നിഷ്കൃതിമാദധീത. ൧൨൮

കലശാധിവാസേ വിജ്ഞാപിതേ വാ — കലശാധിവാസത്തുങ്കൽ ദേവങ്കലേ പ്രാർത്ഥന കഴിഞ്ഞാലും, തദേകദേശസ്നപനേ കൃതേ വാ - കലശങ്ങൾ ആടിത്തുടങ്ങിയാലൊക്കയും ആടുന്നതിന്റെ ഇടയിലും, ഉപാഹതിഃ ചേത് - ഏതെങ്കിലും അശുദ്ധികളുണ്ടായാൽ, കലശേ മന്ത്രബിംബേ ച തന്നിഷ്കൃതിം ആദധീത - കലശത്തുങ്കലും ബിംബത്തുങ്കലും പറഞ്ഞിരിക്കുന്നപോലെ തദ്യോഗ്യമായ പ്രായശ്ചിത്തത്തേ ചെയ്യണം.

ഭഗ്നേ വാ ബലികൌതുകേ നിപതിതേ വാപ്യത്രൈവ സംശോദ്ധ്യ [തത്-
പ്രായശ്ചിത്താഹുതിം സ്വപഞ്ചമനുമൂലാസ്ത്രാദിഭിർയുക്തിതഃ
കൃത്വാ കർമ്മ സമാപ്യ മൂലമനുബിംബേ യോജയിത്വാ പുന-
സ്തത്തദ്ദോഷബലാബലാനുസരണാത് കുര്യാദ്ഗുരുർ നിഷ്കൃതിം. [൧൩൦

ബലികൌതുകേ ഭഗ്നേ വാ നിപതിതേ വാ – ബലിബിംബത്തിന്ന് അശുദ്ധിവന്നാലും നിലത്തു വീണുപോയാലും, അത്ര ഏവ സംശോദ്ധ്യ – അവിടെത്തന്നെ വച്ച് പുണ്യാഹവും സപ്തശുദ്ധികളും ചെയ്‌വൂ. എന്നിയെ എഴുന്നള്ളിക്കുന്നവന്റെ ബിംബത്തെ മുക്കി കുളപ്പിച്ചു പുണ്യാഹവും ചെയ്‌വൂ. സ്വപഞ്ചമനുമൂലാസ്ത്രാദിഭിഃ തത്പ്രായശ്ചിത്താഹുതിം യുക്തിതഃ കൃത്വാ – അവിടെത്തന്നെ തീയിട്ടു ഹോമംതുടങ്ങി പാഞ്ചമത ഇട്ടാൽ, പഞ്ചതത്വംകൊണ്ടും മൂലംകൊണ്ടും അസ്ത്രംകൊണ്ടും യുക്തിക്കു തക്കവണ്ണം ആജ്യാഹുതി ചെയ്തു സമ്പാതം സ്പർശിച്ച്, കർമ്മ സമാപ്യ – തുടങ്ങിയ ബല്യാദികർമ്മത്തെ ശേഷം ചെയ്തു, മൂലമനുബിംബേ യോജയിത്വാ – അകത്തു് എഴുന്നള്ളിച്ച് മൂലബിംബത്തോടു കൂടി യോജിപ്പിച്ച്, പുനഃ തത്തദ്ദോഷബലാബലാനുസരണാത് നിഷ്കൃതിം കുര്യാത് – അതാതു അശുദ്ധിയുടെ ബലാബലമറിഞ്ഞു മൂലബിംബത്തുങ്കൽ ശുദ്ധികളെ ചെയ്‌വൂ. ചിലര് പുറത്തു പുണ്യാഹം ചെയ്യുമ്പോൾ തന്നെ അകത്തും അഭിഷേകം ചെയ്തു പുണ്യാഹത്തെ ചെയ്യുന്നു.

ഭിന്നേ പഥി പ്രസ്ഥിതകർമ്മബിംബേ
ദേവം സമായോജ്യ തതോഽന്യബിംബേ
നിഷ്കൃത്യ ശേഷം സുസമാപ്യ മൂലേ
നീത്വാ ചരേന്നിഷ്കൃതികർമ്മ സമ്യക്. ൧൩൧

പഥി പ്രസ്ഥിതകർമ്മബിംബേ ഭിന്നേ – ആറാട്ടിന്നു വഴിയിലെഴുന്നള്ളിക്കുമ്പോൾ ബിംബം വീണ് പൊട്ടിപ്പോയി എങ്കിലും വെള്ളത്തിൽ വീണ് എടുക്കാൻ വഹിയാതെ വരികിലും, തതഃ അന്യബിംബേ ദേവം സമായോജ്യ നിഷ്കൃത്യ – ആ ബിംബത്തുങ്കൽ നിന്ന് ചൈതന്യത്തെ ആവാഹിച്ച് കണ്ണാടിയിങ്കൽ താൻ സ്വർണ്ണാദിയായ പ്രതിബിംബത്തുങ്കൽ താൻ യോജിപ്പിച്ച് പൂജയും ചെയ്തു് പ്രായശ്ചിത്തഹോമവും ചെയ്തു് സമ്പാതത്തെ

സമർപ്പിച്ച, ശേഷം സുസമാപ്യ മൂലനാഥാ — ശേഷം ക്രിയകളെച്ചെയ്തു് അകത്തു് എഴുന്നള്ളിച്ചു് മൂലബിംബത്തുങ്കൽ യോജിപ്പിച്ച, സമ്യക് നിഷ്കൃതികർമ്മ ചരേത് — വഴിപോലെ ദ്രവ്യകലശാന്തം ശുദ്ധികളെ ചെയ്‌വൂ.

ഭൂരാദിമന്ത്രോക്തചതുർഗൃഹീതം
മനസ്വതീപൂർവദശാഹുതീശ്ച
സപഞ്ചതത്ത്വാദിതനാസ്ത്രമൂലാ-
ഹുതീർദ്ദിജേജ്യാദിരിഹാപി യോജ്യാ. ൧൩൨

ഇവിടെ പറഞ്ഞ ഹോമങ്ങളുങ്കൽ, ഭൂരാദിമന്ത്രോക്തചതുർഗൃഹീതം — വ്യാഹൃതികൊണ്ടു പറഞ്ഞ പൂർണ്ണാഹുതികളും, മനസ്വതീപൂർവദശാഹുതീഃ ച — മനോജ്യോതിഃ അഗ്നാമാഗ്നേഃ ഇത്യാദി പറഞ്ഞ ദശസ്രുവാഹുതികളും, സപഞ്ചതത്ത്വാദിതനാസ്ത്രമൂലാഹുതീഃ — പഞ്ചതത്ത്വംകൊണ്ടു പറഞ്ഞ പൂർണ്ണാഹുതികളും അസ്ത്രംകൊണ്ടും മൂലംകൊണ്ടും പറഞ്ഞ സ്വാഹുതികളും, ദ്വിജേജ്യാദിഃ — കൃഷ്ണലാവിംശതിമിതമിത്യാദി പറഞ്ഞ ദാനങ്ങളും, ഇഹ യോജ്യാ — ഇവിടെ ചെയ്യേണം.

അനന്തരം ധ്വജപതനപ്രായശ്ചിത്തത്തെ പറയുന്നു:—

ദഗ്ധേ വാ പതിതേ ധ്വജേ ശമനനാ തത്പാതദിക്പാലനാ
ഹുത്വാജ്യം ചിതിരസ്യ ശാന്തികലശം സദ്ധാതയുക്തേഽർപ്പയേത്
പുണ്യാഹോക്ഷണദശാംഷണാദിഭിരമും സംശോധ്യ ചാന്യം തു വാ
സംസ്ഥാപ്യ ധ്വജമുക്തവദ് ഘടജലേ സിക്താഽച്ചയേന്മൂലതഃ. [൧൩൩

ധ്വജദഗ്ധേ വാ പതിതേ വാ — ഉത്സവത്തുങ്കൽ കൊടിമരത്തിന്നു ദഹികം വന്നാലും കൊടിമരം വീണുപോയാലും കൊടിക്കൂറ വീണുപോയാലും, ശമനനാ തത്പാതദിക്പാലനാ ആജ്യം ഹുത്വാ — അവിടെ മാച്ചുകെട്ടി കീറി തീയുമിട്ടു് അനപായധാനാദി ഇഷ്ടാപസ്ഥാനാദി തുടങ്ങി തെക്കുഭാഗത്തു് ശന്നോദേവികൊണ്ടു വാസ്തുകലശംപോലെ ഒരു കലശത്തെ പൂജിച്ചു് പരിധ്യാദിഹോമം തുടങ്ങി വാഹനഗായത്രികൊണ്ടു പകപഹോമം ചെയ്തു് ശന്നോദേവികൊണ്ടും കൊടിമരം വീണ ദിക്കിലേ ദിക്പാലമന്ത്രംകൊണ്ടും ഇരുറെറട്ടീതു് ആജ്യാഹുതിചെയ്തു് പഞ്ചതത്ത്വമൂലാസ്ത്രാജ്യാഹുതികളും വാഹനമന്ത്രംകൊണ്ടു ചതുർദ്രവ്യങ്ങളും ഹോമിച്ചു് സ്വിഷ്ടകൃദാദിചെയ്തു്, സദ്ധാതയുക്ത ശാന്തികലശേ അസ്യ

ചിതിം അപ്പ്രയേത — അശുദ്ധമായ ധ്വജത്തിന്നു പുണ്യാഹം തളിച്ചാൽ സമ്പാതകലശത്തുങ്കലും ധ്വജത്തുങ്കലും സ്പർശിച്ച് ധ്വജചൈതന്യത്തെ ഉദ്വാസിച്ച് കലശത്തിങ്കൽ യോജിപ്പിച്ചു, പുണ്യാഹോക്ഷണശോഷണാദിഭിഃ അമും വാ അന്ന്യം തു വാ സംശോധ്യ — ധ്വജത്തിന്നു കേട് ഇല്ലെങ്കിൽ അതിനെത്തന്നെയും അല്ലെങ്കിൽ വേറിട്ടു ഉണ്ടാക്കി അതിന്നും പുണ്യാഹം തളിച്ച് ശോഷണാദിയും വാഹനത്തിന്ന് ഭൂതസംഹാരാദിശോധനകളും ചെയ്തു് വാഹനമന്ത്രംകൊണ്ടു വാഹനത്തെ ആവാഹിച്ചു പൂജിച്ച് ധ്വജാഗ്രത്തുകലുറപ്പിച്ച് കൊടിമരത്തെ നിർത്തിനാട്ടി ഉറപ്പിച്ച്, ഉക്തവത് ധ്വജം സംസ്ഥാപ്യ ഘടജലൈഃ സിക്ത്വാ മൂലതഃ അച്ചയേത് — പിന്നെ ചുവട്ടിൽ കലശത്തെ ആടി വാഹനത്തെ ആവാഹിച്ചു പൂജിച്ച് നിവേദിച്ചു ബലിയും തൂകി പ്രസന്നപൂജയും ചെയ്വൂ.

> അഭിഹിതാമിഹ നിഷ്കൃതിമാചരേ-
> ദനുദിതാസ്വപി കർമ്മവിപത്തിഷു
> സമനുചിന്ത്യ ദുരിഷ്ടബലാബലം
> തദനുഗുണം പ്രകൃതേവികൃതേരപി. ൧൩൮

അനുദിതാസു അപി കർമ്മവിപത്തിഷു — പറയാതെ ഇരിക്കുന്ന ക്രിയകളുടെ നാശത്തുങ്കൽ, പ്രകൃതേഃ വികൃതേഃ അപി അനുഗുണാ — ഇങ്ങനെ പ്രായശ്ചിത്തം വേണമെന്നുള്ള നിശ്ചയം പ്രകൃതി, ഇദ്ദോഷത്തിന്ന് എന്തു ചെയ്യണമെന്നുള്ള വിചാരം വികൃതി, ഇങ്ങനെയുള്ള പ്രകൃതികളുടേയും (വികൃതികളുടേയും) സദൃശമായിട്ടും, ദുരിഷ്ടബലാബലം സമനുചിന്ത്യ — ദോഷങ്ങളുടെ ഗുരുലാഘവത്തെയും യുക്തിജ്ഞന്മാരായ ആചാര്യന്മാരോടും വിചാരിച്ച് ഇഹ അഭിഹിതാം നിഷ്കൃതിം ആചരേത് — ഇവിടെ പറഞ്ഞ പ്രായശ്ചിത്തത്തെ ചെയ്വൂ.

അച്ചാസ്ഥാനവിശുദ്ധീഃ കാശ്ചന ഗുരുശിക്ഷിതാസ്ത്വവോചാമ
അച്ചകതത്സാധനയോഃ കാശ്ചന താശ്ച ബ്രവീമി വിദിതാ യാഃ.
[൧൩൯

വയം ഗുരുശിക്ഷിതാഃ അച്ചാസ്ഥാനവിശുദ്ധീഃ കാശ്ചന അവോചാമ — ഞങ്ങൾ ഗുരുക്കന്മാരാൽ പറയപ്പെട്ടിരിക്കുന്ന ബിംബത്തിൻേറയും സ്ഥാനത്തിൻേറയും ശുദ്ധികളെ ചിലതിനേ

പറഞ്ഞു. അർച്ചകതത്സാധനയോഃ യാഃ കാശ്ചന വിമിതാഃ-പൂജി ക്കുന്നവരുടേയും പൂജാദ്രവ്യങ്ങളുടേയും യാവചില ശുദ്ധികൾ അറി യപ്പെട്ടിട്ടുള്ളതു്, അഹം താഃ ബ്രവീമി - ഞാനവറേറയും പറയുന്നു.

> കായേ സ്നാനാചമനമഥ വിഷ്ണോതപമിത്യാദിജാപോ
> വാചി സ്വാന്തേ ഭഗവദഭിമർശശ്ച സാമാന്യതഃ സ്യാത്
> കൃച്ഛ്രം ചാന്ദ്രായണമപി ഘൃതബ്രഹ്മകൂർച്ചാശനാദി-
> ശ്ചോക്താ മന്വാദിഭിരിഹ വിശുദ്ധിർഗരിഷ്ഠേ തു ദോഷേ. [൧൩൩

കായേ സ്നാനാചമനം -' ശരീരത്തിന്ന 'കുളിക്കയും ആചമി ക്കയും തന്നെ ശുദ്ധി. വാചി വിഷ്ണോതപമിത്യാദിജാപഃ - സംസാരിക്കരുതാത്തവരോടും നീചന്മാരോടും സംസാരിച്ചാൽ "വിഷ്ണോ തപന്നോ അന്തമഃ" ഇത്യാദി മന്ത്രത്തേ ജപിക്ക വാക്കിൻെറ ശുദ്ധി. സ്വാന്തേ ഭഗവദഭിമർശഃ ച സാമാന്യതഃ ശുദ്ധിഃ സ്യാത് - എല്ലാവററിന്നും ഹൃദയത്തുങ്കൽ ഈശ്വരനേ ധ്യാനിക്ക സാമാന്യശുദ്ധിയായി ഭവിക്കും. ഗരിഷ്ഠേ ദോഷേ തു - വലുതായിരിക്കുന്ന അഭക്ഷ്യഭക്ഷണാദികളിലും അകൃത്യങ്ങളിലും, മന്വാദിഭിഃ - മനു തുടങ്ങിയുള്ള സ്മൃതികർത്താക്കന്മാരാൽ; കൃച്ഛ്രം ചാന്ദ്രായണം ഘൃതബ്രഹ്മകൂർച്ചാശനാദിഃ ച വിശുദ്ധിഃ ഉക്താ; പ്രാജാപത്യാദികൃച്ഛ്രങ്ങളേ അനുഷ്ഠിക്കയും ദാനത്രമേ ണ ചെയ്കയും അപ്രകാരം ചാന്ദ്രായണത്തെ ചെയ്കയും ഗായത്രി ജപിച്ച് നെയ്യ് പഞ്ചഗവ്യം ഇത്യാദി സേവിക്കയും വിശേഷേണ ശുദ്ധിയായിട്ട പറയപ്പെട്ടു.

> ദേഹേ മഹാഭൂതവിലായനാദിഃ
> പ്രത്യാഹൃതിഃ സ്യാദഖിലാക്ഷകേഷു
> ദേഹിന്യഥ സ്വോന്നയമാനസേജ്യേ
> വിശേഷശുദ്ധിർവിഹിതാർച്ചനാദൌ. ൧൩൪

അർച്ചനാദൌ ദേഹേ മഹാഭൂതവിലായനാദിഃ - പൂജാദിക ളിൽ ശരീരത്തുങ്കൽ ഭൂതസംഹാരവും ശോഷണാദി ലിപിന്യാസാ ന്താ ചെയ്കയും തന്നെ ശുദ്ധി. അഖിലാക്ഷകേഷു പ്രത്യാഹൃതിഃ സ്യാത - ചക്ഷുഃ ശ്രോത്രാദി ദശേന്ദ്രിയങ്ങ(ളിൽ?ളേ) വിഷയങ്ങളിൽ നിന്നു നിവൎത്തിച്ച് അന്തർമുഖമാക്കി ചെയ്കതന്നെ ശുദ്ധി. ദേഹിനി സ്വോന്നയമാനസേജ്യേ - ജീവാത്മാവിനേ സ്വസ്ഥാനമായ മൂലാ

ധാരങ്ങളിൽനിന്നു ഉയർത്തി പരമാത്മാവിങ്കൽ യോജിപ്പിക്കയും മാനസപൂജയെ ചെയ്കയും, വിശേഷശുദ്ധിഃ വിഹിതാ – ഇങ്ങനെ ശരീരത്തിന്റെയും ആത്മാവിന്റെയും വിശേഷശുദ്ധികൾ പറയപ്പെട്ടു.

പൂജാദ്രവ്യങ്ങളുടെ ശുദ്ധിയെ പറയുന്നു:—

ശുദ്ധിസ്തക്ഷണദാഹഭസ്മകമൃജാനിർണേജനൈ ദാരുമൃ-
ത്തേജസ്സന്തമയേ തഥോത്പവനദർഭോദ്ധൃതൈ സർപ്പിഷി
താമ്രേഽമ്ലേന മൃജാ ശകൃജ്ജലമൃജാ ദുർവർണ്ണശംഖാദികേ
വസ്ത്രേ ക്ഷാരജലോക്ഷണം രവികരസ്പർശശ്ച പട്ടാംശുകേ.

ഫനവ്യ

ദാരുമൃത്തേജസ്സന്തമയേ തക്ഷണദാഹഭസ്മകമൃജാനിർണേജനം ശുദ്ധിഃ – മരംകൊണ്ടുള്ള പാത്രാദികൾക്കു ചെത്തിയാൽ ശുദ്ധിവരും. മൃത്പാത്രങ്ങൾക്കു തീയിലിട്ടുവച്ചാൽ ശുദ്ധിവരും. തേജോമയങ്ങളായ ഓട്ടുപാത്രങ്ങൾക്കു ഭസ്മം തേച്ചു മുക്കിയാൽ ശുദ്ധിവരും. നൂലുകൊണ്ടുള്ളവററിന്നു വെള്ളത്തിൽ മുക്കിയാൽ ശുദ്ധി. സർപ്പിഷി ഉത്പവനദർഭോദ്ധൃതൈ – നെയ്യിന്നു അരിക്കയും പുൽകത്തിച്ചു തർപ്പിക്കയും ശുദ്ധി. താമ്രേ അമ്ലേന മൃജാ– ചെമ്പുപാത്രത്തിന്നു പുളിതേച്ചു വെള്ളത്തിൽ മുക്കുകയും, ദുർവർണ്ണശംഖാദികേ ശകൃജ്ജലമൃജാ – വെള്ളിപ്പാത്രങ്ങൾക്കും ശംഖിന്നും ചാണകം തേച്ചുവെള്ളത്തിൽ കഴുകുകയും, വസ്ത്രേ ക്ഷാരജലോക്ഷണം – വസ്ത്രങ്ങൾക്കു ചാരമിട്ടു വെള്ളം തളിക്കുകയും, പട്ടാംശുകേ – പട്ടു തുടങ്ങിയുള്ളവററിന്നു വെയിലത്തുവച്ചു കാററു ഇടുകയും, ശുദ്ധിഃ സ്യാത് – ശുദ്ധിയായിരിക്കും.

ധാന്യേ ശൂർപ്പപരിഭ്രമസ്തദവഘാതസ്തണ്ഡുലേ ലേപഗ-
ന്ധാപായഃ സകലേ സമിത്കുസുമദർഭാദ്യേഷു സംപ്രോക്ഷണം
പുണ്യാഹം സലിലാശയേ ശിഖിശവോദർക്യാതശ്ച രാത്ര്യാം

ക്ഷിതൌ

കർഷോല്ലേഖനവിപ്രഭോജനമഥാസ്യാന്തുക്ഷണം വാഗ്ഭിലേ.

[ഫനൻ

ധാന്യേ ശൂർപ്പപരിഭ്രമഃ–നെല്ലു് പയറു് തുടങ്ങിയുള്ള ധാന്യങ്ങളെ മുറത്തിലിട്ടു പാററി പതിരു കളകയും, തണ്ഡുലേ തദവഘാതഃ–അരിയിങ്കൽ പാററുകയും കുത്തുകയും ശുദ്ധി. സകലേ ലേപഗന്ധാപായഃ– സകലവസ്തുക്കളിലും പററിയിരിക്കുന്ന ദോഷവസ്തു

ഷിനേയും തദ്വാസവരത്ത്യത്തേയും കളക ശുദ്ധി. സമിതകസുമദർ ഭാഭ്യേഷു സംപ്രോക്ഷണം- ചമത, പുല്ല്, പൂവ്, പത്രം, ഫലം ഇത്യാദികൾക്ക വെള്ളം കോരിത്തളിച്ചാൽ ശുദ്ധിവരും. സലിലാശയ പുണ്യാഹം- കിണറു കുളം ഇത്യാദികൾക്ക പുണ്യാഹം തളിച്ചാൽ ശുദ്ധി വരും. രാത്ര്യാം ശിഖിശിഖോദഭ്യോതഃ ച - രാത്രിയിങ്കൽ തീയുടെ ജ്വാലയായ വിളക്കവെച്ചു പ്രകാശിപ്പിക്കുകയും, ക്ഷിതൌ കർഷോല്ലഖനവിപ്രഭോജനം - ഭൂമിയിങ്കൽ കിളയ്ക്കുകയും ഉഴുകയും ബ്രാഹ്മണഭോജനവും ചെയ്താൽ ശുദ്ധിവരും. അഥ അഖിലേ അസ്ത്രാണുക്ഷണം വാ - സകല വസ്തുക്കൾക്കും അസ്ത്രംകൊണ്ടു തളിച്ചാൽ ശുദ്ധിവരും.

അജുഗുപ്സിതരൂപാ ചേദുപഹതിരഖിലേഷു സാധനീയൈവം
തച്ഛുദ്ധിരന്യഥാ ചേത് ത്യാഗഃ ശ്രേയാനകൃച്ഛ്രതോഽന്യേഷു [൧൪൭

അഖിലേഷു ഉപഹതിഃ - സകലവസ്തുക്കളിലേയും അശുദ്ധികൾ, അജുഗുപ്സിതരൂപാ ചേത് ഏവം സാധനീയാ സ്യാത് — ജുഗുപ്സ ഇല്ലാതെ ഇരിക്കിൽ ഇവ്വണ്ണം ശുദ്ധിചെയ്തു എടുക്കാം. അന്യഥാ ചേത് - ജുഗുപ്സ ഉണ്ടായാൽ, അകൃച്ഛ്രതഃ അന്യേഷു ത്യാഗഃ ശ്രേയാൻ - രത്നങ്ങൾ, പൊന്ന്, വെള്ളി, ഓട്, ചെമ്പ് ഇവറേറ നീക്കി ദാരുമൃദാദികളിൽ കളക തന്നെ ശ്രേയസ്സായി ഭവിക്കും.

ഉക്തേഷ്വനുക്തേഷ്വപി ചോപഘാതേ-
ഷ്വാലോച്യ തജ്ജ്ഞൈഃ സഹസാധകേന്ദ്രഃ
ശ്രുതിസ്മൃതിന്യായപരൈഃ പ്രകുര്യാ-
ത്തന്നിഷ്ക്രിയാം; പുഷ്കലതാ തഥൈവ. ൧൪൮

ഉക്തേഷു അപി ഉപഘാതേഷു - ഇവിടെ പറഞ്ഞിട്ടും പറയാതെയും ഉണ്ടാകുന്ന അശുദ്ധികളിലും, സാധകേന്ദ്രഃ- തനിക്ക തന്നെ നിശ്ചയിക്കാൻ ശക്തിയുണ്ടായിരിക്കിലും, ശ്രുതിസ്മൃതിന്യായപരൈഃ തജ്ജ്ഞൈഃ ആലോച്യ - ശ്രൌതസ്മാൎത്തവിഹിതങ്ങളായിരിക്കുന്ന കൎമ്മങ്ങളുടേയും ദേശാചാരത്തിന്റേയും താല്പൎയ്യം അറിഞ്ഞിരിക്കുന്ന ആചാൎയ്യന്മാരോടുകൂടി വിചാരിച്ച്, തന്നിഷ്ക്രിയാം കുൎയ്യാത് - തത്തൽപ്രായശ്ചിത്തത്തെ ചെയ്വൂ. തഥാ ഏവ പുഷ്കലതാ - അപ്രകാരം ചെയ്താൽ പരിപൂർണതയായി ഭവിക്കും.

ഇതി തന്ത്രസമുച്ചയേ ശ്രുതാച്ചാ-
ക്രമഗുപ്ത്യൈ രവിജന്മസമ്പ്രണീതേ
പ്രകടോദിതനിഷ്ക്രിയാകലാപഃ
പടലോഽഭൂദ്ദശമോഽപി സംപ്രപൂർണ്ണഃ. ൧൪൨

ഇതി ശ്രുതാച്ചാക്രമഗുപ്ത്യൈ- ഇപ്രകാരം ഗുരുമുഖങ്ങളിൽനിന്നു ഗ്രഹിക്കപ്പെട്ടിരിക്കുന്ന പൂജാക്രമത്തിന്റെ രക്ഷണത്തിന്നായിക്കൊണ്ടു്, രവിജന്മസമ്പ്രണീതേ തന്ത്രസമുച്ചയേ - രവിയുടെ പുത്രനായ നാരായണനാൽ നിർമ്മിതമായിരിക്കുന്ന തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തിങ്കൽ, പ്രകടോദിതനിഷ്ക്രിയാകലാപഃ ദശമപടലഃ അപി - സ്പഷ്ടമായിട്ടു പറഞ്ഞിരിക്കുന്ന പ്രായശ്ചിത്തവിധികളുടെ കൂട്ടത്തോടുകൂടിയിരിക്കുന്ന പത്താമത്തെ പടലവും, സമ്പൂർണ്ണഃ അഭൂത് - സമാപ്തമായി ഭവിച്ചു.

ഇതി തന്ത്രസമുച്ചയഭാഷായാം ദശമഃ പടലഃ.

ആകെ ആദി തുടങ്ങി പത്തുപടലത്തിലും കൂടി ശ്ലോകങ്ങൾ.—൧൩൯൩.




---

## ഏകാദശപടലം.

അനന്തരം പതിനൊന്നാമത്തെ പടലംകൊണ്ടു് പ്രാസാദബിംബങ്ങളുടെ ജീർണ്ണോദ്ധാരത്തെ പറയുന്നു.

ആകല്പാന്തസ്ഥാസ്നുഭാവേന ഭക്ത്യാ
ദേവസ്യൈവം സംപ്രതിഷ്ഠാപിതസ്യ
പ്രാസാദാദിസ്വാംഗജീർണ്ണിർയദി സ്യാ-
ദുദ്ധൃത്യാതസ്തം നവാംഗീകരോതു. ൧

ഭക്ത്യാ ആകല്പാന്തസ്ഥാസ്നുഭാവേന സംപ്രതിഷ്ഠാപിതസ്യ ദേവസ്യ - ഭക്തിഹേതുവായിട്ടു കല്പാവസാനത്തോളം സ്ഥിരമായിരിക്കണമെന്ന മനസ്സോടുകൂടി പ്രതിഷ്ഠിച്ചിരിക്കുന്ന ദേവന്റെ, പ്രാസാദാദിസ്വാംഗജീർണ്ണിഃ സ്യാത് യദി - പ്രാസാദബിംബങ്ങളുടേയും തദംഗങ്ങളായ അമ്പലങ്ങളുടേയും ജീർണ്ണത ഭവിക്കുമെങ്കിൽ, അതഃ ഉദ്ധൃത്യ തം നവാംഗീകരോതു - അതിങ്കൽനിന്നു് ദേവനെ വേറേയാക്കി ആ പ്രാസാദാദികളെ പുത്തനായിട്ടുണ്ടാക്കിക്കണം.

നിഷ്ക്രാമണേന വിധിനാഽത്ര തദന്തരംഗ-
വൈകല്യഭാജി വിതനോതു യഥാപുരം തത്
സംകോചനേന ബഹിരംഗവിപദ്യതശ്ച
നിഷ്ക്രാമണേന ചിരകാലചികീർഷിതം ചേത്. ൨

അന്തരംഗവൈകല്യഭാജി – അന്തരംഗമാകുന്ന ബിംബത്തിന്റെ വൈകല്യത്തുങ്കൽ, നിഷ്ക്രാമണേന വിധിനാ തത യഥാപുരം വിതനോതു – ജീവോദ്വാസന ചെയ്യുന്ന പ്രകാരം കൊണ്ടു് ആ ബിംബത്തേ മുമ്പിലത്തേപ്പോലെ ഉണ്ടാക്കിപ്പൂ. ബഹിരംഗവിപദി സംകോചനേന – ബഹിരംഗമായ പ്രാസാദാദികളുടെ ജീർണ്ണതയിങ്കൽ സകലപരിവാരങ്ങളുടേയും ബിംബത്തിങ്കൽ ചേക്കുന്നപ്രകാരംകൊണ്ടു അവറേറയും മുമ്പിലേപ്പോലെ ഉണ്ടാക്കിപ്പൂ. അതഃ ബഹിരംഗം ചിരകാലചികീർഷിതം ചേത് നിഷ്ക്രാമണേന– ഈ പ്രാസാദാദികൾ ഉണ്ടാക്കുന്നതിനുവേണ്ടി വളരെക്കാലം താമസംവരുത്തുന്നേടത്തു് എളങ്കോവിൽ പ്രതിഷ്ഠിക്കുന്ന പ്രകാരം കൊണ്ടും അവറേറ മുമ്പിലത്തേപ്പോലെ ഉണ്ടാക്കിപ്പൂ.

ബാലാലയാദിസഹിതം കലശൈകകാര്യം
ചേതി ദ്വിധാഽത്ര ഖലു നിഷ്ക്രമണം സ്മരന്തി
സങ്കോചനം സ്വവിഭവസ്വനിഗ്രഹണം സ്യാ-
ന്നിഷ്ക്രാമണക്രമമിഹ പ്രഥമം ബ്രവീമി. ൩

അത്ര ഖലു – ഇവിടെത്തന്നെ, ബാലാലയാദിസഹിതം കലശൈകകാര്യം ഇതി ദ്വിധാ – ഇളങ്കോവിൽ പ്രതിഷ്ഠയ്ക്കായിട്ടും കലശത്തിങ്കൽ ജീവനേ ആവാഹിക്ക മാത്രമായിട്ടും ഇങ്ങനെ രണ്ടു പ്രകാരവും, നിഷ്ക്രാമണം സ്മരന്തി-ജീവോദ്വാസനയേ പറഞ്ഞിട്ടുണ്ടു്. സ്വവിഭവസ്വനിഗ്രഹണം സങ്കോചനം സ്യാത് – തന്റെ പരിവാരങ്ങളേ തങ്കൽതന്നെ യോജിപ്പിക്ക സങ്കോചനമായിട്ടു ഭവിക്കും. ഇഹ പ്രഥമം നിഷ്ക്രാമണക്രമം ബ്രവീമി – ഇവിടെ മുമ്പിൽ ബാലാലയപ്രതിഷ്ഠയോടു കൂടിയ ജീവോദ്വാസന ചെയ്യുന്ന പ്രകാരത്തേപ്പറയുന്നു.

മൂലാലയാദക്ഷിണഭാഗസംസ്ഥം
തത്സമ്മുഖം ബാലഗൃഹം വിധായ
സമണ്ഡപം ശില്പിഭിരല്പബിംബം
പ്രകല്പയേല്ലൌഹികമാംഘ്രിപം വാ. ൪

മൂലാലയാദക്ഷിണഭാഗസംസ്ഥം തത്സമ്മുഖം - മൂലപ്രാസാദത്തിൻെറ മതില്ക്കകത്തുതന്നെ എടത്തുഭാഗത്തു വരുമാറും മൂലപ്രാസാദത്തിന്ന് അഭിമുഖമായിട്ടും, ബാലഗൃഹം സമണ്ഡപം വിധായ - അല്പപ്രാസാദത്തേ മണ്ഡപത്തോടും ചുററമ്പലങ്ങളോടും കൂടി ഉണ്ടാക്കിച്ച്, ശില്പിഭിഃ ലൌഹികം വാ ആംഘ്രിപം വാ അല്പബിംബം പ്രകല്പയേത് — ശില്പികളേക്കൊണ്ട് ലോഹമയമായിട്ടു താൻ ദാരുമയമായിട്ടു താൻ തദ്യോഗ്യമായിട്ടു അല്പബിംബത്തേയുമുണ്ടാക്കിപ്പൂ. ഇവിടെ പൂർവ്വദ്വാരമായ മൂലപ്രാസാദത്തുങ്കൽ ഈശകോണിൽ അല്പപ്രാസാദം വരും. പശ്ചിമദ്വാരപ്രാസാദത്തുങ്കൽ നിരൃതികോണിലും വരും.

അത്രാപ്യങ്കുരരോപണം പ്രഥമതഃ കൃത്വാ ഗൃഹീത്വാ നവം
ബിംബം വാസ്തുധിവാസ്യ ബാലനിലയം സംശോധ്യ തന്മണ്ഡപം
സംസ്കൃത്യോദകതോഽല്പബിംബമുപനീയ സ്നാപയിത്വാ പുനസ്തത്തദ്ബിംബഘടൈഃ പ്രണീയ ശയനീയേ ശായയേദ്ദേശികഃ. [൭

അത്ര അപി പ്രഥമതഃ അങ്കുരരോപണം കൃത്വാ - ഈ ബാലാലയത്തുങ്കൽ മുമ്പേ തദ്യോഗ്യദിവസത്തുങ്കൽ മുളദ്രവ്യങ്ങളേ വിതച്ച് പൂജയും തുടങ്ങിയാൽ, നവം ബിംബം ഗൃഹീത്വാ വാരി, അധിവാസ്യ - നൂതനമായ ബാലബിംബത്തേ നേത്രോന്മീലനം ചെയ്തു് പരിഗ്രഹിച്ച ശോധനകളും ചെയ്തു് ജലാധിവാസത്തേയും ചെയ്താൽ, ബാലനിലയം സംശോധ്യ തന്മണ്ഡപം സംസ്കൃത്യ - അല്പപ്രാസാദത്തിൻെറ ശുദ്ധികളും വാസ്തുബലിയും ചെയ്തു് അധിവാസദിവസം മണ്ഡപസംസ്കാരങ്ങളും ശയ്യാപൂജയുംചെയ്തു്, ഉദകതഃ അല്പബിംബം ഉപനീയ തത്തദ്ബിംബഘടൈഃ സ്നാപയിത്വാ - ജലാധിവാസത്തുങ്കൽനിന്ന് ബിംബം കൊണ്ടുവന്ന് അതാതു ദേവന്മാൎക്കു പറഞ്ഞിരിക്കുന്ന ബിംബശുദ്ധികലശങ്ങളേ ആടി ഉപഹാരങ്ങളും കൊടുത്തു്, ദേശികഃ ശയനീയേ പ്രണീയ ശായയേത് - ആചാൎയ്യൻ മണ്ഡപത്തിൽ കൊണ്ടുപോയി ബിംബത്തേ ശയ്യയിങ്കൽ കിടത്തു.

തത്ര ത്രിസൂത്രാകലനാദി മൂല-
പ്രാസാദശുദ്ധിം വിധിവദ്വിധായ
പ്രക്ഷാളനാദ്യാശ്ച യഥാർഹകാലം
കുൎവീത മൂലപ്രതിമാവിശുദ്ധീഃ. ൰

തത്ര ത്രിസൂത്രാകലനാദി മൂലപ്രാസാദശുദ്ധിം വിധിവദ് വിധായ - അവിടെ മൂലപ്രാസാദത്തുങ്കൽ ആലവും മാലയും ചുററുക തുടങ്ങിയുള്ള പ്രാസാദശുദ്ധിയേ വിധിക്കു തക്കവണ്ണം ചെയ്തു, പ്രക്ഷാളനാദ്യാഃ മൂലപ്രതിമാവിശുദ്ധീഃ ച യഥാർഹകാലം കുർവീത - *ചതുശ്ശുദ്ധി തുടങ്ങിയുള്ള മൂലബിംബത്തുങ്കലേ ശുദ്ധിയേയും ദിവസത്തിൻെറ അവസ്ഥയ്ക്കു തക്കവണ്ണം ചെയ്‌വൂ.

സംസ്നാപ്യ ദേവമഥ നിഷ്കൃതിതത്ത്വഹോമ-
സമ്പാതസിദ്ധകലശൈഃ കലശൈഃ പരൈശ്ച
പ്രാർച്ച്യ പ്രസാദ്യ പരിഷത്സു ബലിം വികീര്യ
പ്രാർത്ഥ്യാരഭേത സുസമീഹിതകർമ്മ മന്ത്രീ. ൧

അഥ മന്ത്രീ നിഷ്കൃതിതത്ത്വഹോമസമ്പാതസിദ്ധകലശൈഃ പരൈഃ കലശൈഃ ച ദേവം സംസ്നാപ്യ - പിന്നെ ആചാര്യൻ പ്രായശ്ചിത്താദിഹോമങ്ങളുടേയും തത്ത്വഹോമത്തിൻേറയും സമ്പാതയുക്തമായിരിക്കുന്ന കലശങ്ങളേക്കൊണ്ടും വേറിട്ടു അനന്തങ്ങളായിട്ടു പൂജിച്ച ദ്രവ്യകലശങ്ങളേക്കൊണ്ടും ദേവനേ അഭിഷേകംചെയ്തു, പ്രാർച്ച്യ പ്രസാദ്യ - പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്തു, പരിഷത്സു ബലിം വികീര്യ - പരിവാരങ്ങൾക്കു ശ്രീഭൂതബലിയും തൂകി, പ്രാർത്ഥ്യ - ക്ഷേത്രപാലബലി ചെയ്താൽ, അവിടെ ഊരാളരും കൂടി വന്നു നിന്നു, "ശൃണ്വന്തു ദേവതാഃ സർവാ" ഇത്യാദി മൂന്നുകൊണ്ടും ഉച്ചനീചമദ്ധ്യമായിട്ടു മൂന്നു പ്രാവശ്യം പ്രാർത്ഥിച്ചു, സുസമീഹിതകർമ്മ പ്രാരഭേത - ഇച്ഛിക്കപ്പെട്ടിരിക്കുന്ന സംഹാരതത്ത്വഹോമത്തേ ആരംഭിപ്പൂ.

മൂലാലയാഗ്രാഹിതമണ്ഡപസ്ഥേ
കുണ്ഡേ സമുത്പാദ്യ കൃപീടയോനിം
തത്പാർശ്വദേശേ കലശം പ്രപൂജ്യ
കുര്യാദ് ഗുരുസ്സംഹൃതിതത്ത്വഹോമം. ൨

മൂലാലയാഗ്രാഹിതമണ്ഡപസ്ഥേ കുണ്ഡേ - മൂലപ്രാസാദത്തിൻെറ അഗ്രമണ്ഡപത്തിൽ ഇടത്തുഭാഗത്തായിട്ടു ഉണ്ടാക്കിയ ചതുരശ്രകുണ്ഡത്തിൽ, കൃപീടയോനിം സമുത്പാദ്യ - അഗ്നിജനനത്തേച്ചെയ്തു അന്വാധാനാദി ഹോമം തുടങ്ങി പരിധിയോളം ആയാൽ, തത്പാർശ്വദേശേ കലശം പ്രപൂജ്യ - ഹോമത്തിൻെറ

* ശുദ്ധിതുടങ്ങിയുള്ള എന്നു പാഠാന്തരം.

തെക്കുഭാഗത്ത് അഷ്ടദലപത്മത്തിൽ പീഠം വിരിച്ച് ബ്രഹ്മകലശംപോലെ തത്ത്വകലശത്തേ പൂജിച്ച്, ഇതു സംഹൃതിതത്ത്വഹോമം കുര്യാത് – ആചാര്യൻ സാവധാനമായിട്ട് പരിധിവയ്ക്കു തുടങ്ങി പാകഹോമം കഴിവോളം സംഹാരതത്ത്വഹോമത്തേ ചെയ്വൂ.

> സമ്പാതമസ്മിൻ പ്രസമർപ്യ കുംഭേ
> പൂജാമനുദ്രവ്യഹുതിപ്രസിദ്ധം
> സൃഷ്ടിക്രമേണാഖിലതത്ത്വമന്ത്രൈഃ
> സകൃത് സകൃത് സർപ്പിരഥോ ജുഹോതു. ൯.

അസ്മിൻ കുംഭേ പൂജാമനുദ്രവ്യഹുതിപ്രസിദ്ധം സമ്പാതം പ്രസമർപ്യ – പിന്നെ പൂജാമന്ത്രാജ്യാഹുതിയെചെയ്തു അപ്പോഠം തന്നെ മൂലംകൊണ്ടു സമിദാജ്യഹവിരാജ്യങ്ങളാകുന്ന ദ്രവ്യങ്ങളെ ഹോമിച്ച് തത്സംപാതത്തെ ഈ തത്ത്വകലശത്തിങ്കലാക്കു. അഥോ സൃഷ്ടിക്രമേണ അഖിലതത്ത്വമന്ത്രൈഃ സകൃത് സകൃത് ജുഹോതു – പിന്നെ സൃഷ്ടിക്രമേണയുള്ള ജീവാദിതത്ത്വങ്ങളേക്കൊണ്ട് ഓരോ ഉരു നെയ്യിനേ ഹോമിപ്പൂ.

> ഗത്വാ ഗർഭഗൃഹം സമിഷ്ടനിജപീഠേ *ദേവമാസ്ഥാപ്യ തം
> തത്ത്വന്യാസപുരസ്സരം സകളിതം കൃത്വാ സമഭ്യർച്ച്യ ച
> തത്സമ്പാതഘൃതം സമർപ്യ പരിപൂർണം ഭാവയിത്വാ തതഃ
> സംഹാരാന്തമതിം വികീര്യ കുസുമം സംപ്രാർത്ഥയേത് സാഞ്ജലിഃ.
> ൧൦

ഗർഭഗൃഹം ഗത്വാ – പിന്നെ ഗർഭഗൃഹത്തിൽ പോയി, സമിഷ്ടനിജപീഠേ ദേവം ആസ്ഥാപ്യ – പീഠത്തേ പൂജിച്ച് ദേവനേ ആവാഹനമുദ്രകളേ കാട്ടി, തത്ത്വന്യാസപുരസ്സരം തം സകളിതം കൃത്വാ സമഭ്യർച്ച്യ ച – ലിപിതത്ത്വന്യാസാദി ചെയ്തു ആ ദേവനേ സകളീകരിച്ച് ഉപഹാരങ്ങളേക്കൊടുത്തു സപരിവാരമായി പൂജിച്ചു നിവേദിച്ചു ബലിയും തൂകി നട തുറന്നു പ്രസന്നപൂജയും ചെയ്തു അവസാനീയാർഘ്യത്തിനു മുമ്പിൽ, തത്സമ്പാതഘൃതം സമർപ്യ പരിപൂർണം ഭാവയിത്വാ – സൃഷ്ടിതത്ത്വഹോമസമ്പാതത്തെ ദേവങ്കൽ തത്തത് സ്ഥാനങ്ങളിൽ സമർപ്പിച്ച് പരിപൂർണസ്വരൂപനായി ധ്യാനിച്ച്, തതഃ കുസുമം വികീര്യ സംഹാരാന്തമതിം

* ദേവമാസ്ഥാപിതം എന്നു പാഠാന്തരം.

സാഞ്ജലിഃ സംപ്രാത്ഥയേത് — ദേവകൾ പൂർണ്ണപുഷ്പാഞ്ജലിയും ചെയ്തു "സംഹാരാത്ഥമനുജ്ഞാം ദേഹി" ഇപ്രകാരം പ്രാത്ഥിപ്പൂ.

ലബ്ധ്വാജ്ഞാം ഗൃഹമൂത്തികുണ്ഡകലശാച്ഛ്രോദച്ഛിരംഭശ്ചിതാം
നാഡീയോഗകൃതേ ധ്രുവേണ കുസുമം ദത്വാ സമേത്യാനലം
കൃത്വാ തത്ര ഹുതാശനേ ച കലശേ ചൈവം പ്രസൂനാഞ്ജലിം
മൂലേനാഷ്ട ഘൃതാഹുതീർവ്വിതനുയാത് തത് കമ്മസാംമുഖ്യദാഃ. ൧൭

ലബ്ധ്വാജ്ഞാം ഗുരുഃ — ദേവകൾ നിന്നും അനുജ്ഞയെ ലഭിച്ച ആചാര്യൻ, ഗൃഹമൂത്തികുണ്ഡകലശാച്ഛ്രോദച്ഛിരംഭശ്ചിതാം നാഡീയോഗകൃതേ ധ്രുവേണ കുസുമം ദത്വാ - പ്രാസാദത്തിൻേറയും കുണ്ഡത്തിൻേറയും കലശത്തിൻേറയും നാഡികൾ ഒന്നായി കല്പിക്കേണ്ടതിന്നായിക്കൊണ്ടു പ്രണവംകൊണ്ടു പുഷ്പങ്ങളെ ആരാധിച്ച് അവ മൂന്നും ഒന്നായിട്ടു കല്പിച്ച് പിന്നെയും ആരാധിച്ച് ബിംബത്തിൻേറയും അഗ്നിയുടേയും ജലത്തിൻേറയും യോഗത്തേയും കല്പിച്ച് പിന്നെയും പ്രണവാരാധനയേച്ചെയ്തു ത്രിസ്ഥാനഗതചൈതന്യങ്ങളുടേയും ഐക്യത്തേ കല്പിച്ച്, അനലം സമേത്യ - പിറത്തേ കുണ്ഡസമീപത്തുങ്കലിരുന്ന്, തത്ര ഹുതാശനേ കലശേ ച ഏവം പ്രസൂനാഞ്ജലിം കൃത്വാ — അവിടെ അഗ്നിയിങ്കലാരാധിച്ചു കുണ്ഡകുംഭപ്രാസാദങ്ങളുടേയും അഗ്നിജലബിംബങ്ങളുടേയും തച്ചൈതന്യങ്ങളുടേയും ഐക്യത്തേ കല്പിച്ച് കലശത്തുങ്കൽ ആരാധിച്ച് കുംഭപ്രാസാദകുണ്ഡങ്ങളുടേയും ജലബിംബാഗ്നികളുടേയും തച്ചൈതന്യങ്ങളുടേയും ഐക്യത്തേ കല്പിച്ച് ഇടപോകാതെ കയറും കെട്ടിച്ചു, മൂലേന തത് കമ്മസാംമുഖ്യദാഃ അഷ്ട ഘൃതാഹുതീഃ വിതനുയാത് — മൂലംകൊണ്ടു സംഹാരാഭിമുഖ്യത്തേ അറിവാനായിട്ട് എട്ട് ഉരു ആജ്യാഹുതികളേച്ചെയ്വൂ.

ക്ഷേത്രാധിപാദിപ്രതിഹാരകാന്തൈ-
ർന്നിമ്മാല്യധാര്യ്യാദിഗുരുത്തമാന്തൈഃ
ഹുതൈകശഃ പൂവ്വമഥോ യഥാശ-
ക്ത്യാവൃത്യ സപ്പിർജ്ജുഹുയാദമീഭിഃ. ൧൮

ക്ഷേത്രാധിപാദിപ്രതിഹാരകാന്തൈഃ — പിന്നെ ശ്രീഭൂതബലിമന്ത്രങ്ങളേ കീഴ്പോട്ടായിട്ടും ക്ഷേത്രപാലമന്ത്രം തുടങ്ങി ദ്വാസ്ഥന്മാര് അവസാനമായ മന്ത്രങ്ങളേക്കൊണ്ടും, നിമ്മാല്യധാര്യ്യാദിഗുരുത്തമാന്തൈഃ - പൂജാമന്ത്രങ്ങളിൽ നിമ്മാല്യധാരി

തുടങ്ങി പ്രണവം കഴിവോളവും സമഷ്ടിമന്ത്രം തുടങ്ങി ഗുരു കഴിവോളവും കീഴ്പോട്ടായിട്ടും, പൂർവം ഏകശഃ ആസർപ്പിഃ – ഓരോ ഉരു നെയ്യിനെ ഹോമിച്ചാൽ, അഥോ അമീഭിഃ യഥാശക്തി ആവൃത്യ ജുഹുയാത് – പിന്നെ വക്ഷ്യമാണക്രമേണ ഈ തത്ത്വങ്ങളേക്കൊണ്ടു് യഥാശക്തി ആവർത്തിച്ച് വെവ്വേറേ നെയ്യിനേ ഹോമിപ്പൂ.

പുരഃ കോപതത്ത്വേന തദത്യശേഷേ
തതഃ ക്ഷ്മാദികാവ്യക്തപര്യന്തതത്ത്വൈഃ
കൃശാനാദിഹൃത്പുണ്ഡരീകാവസാനൈ-
ർവിശേഷാനനിതൈഃ സൈർഹുനേച്ചേഷ്ടതത്ത്വൈഃ. [൫൩

തദത്തി പുരഃ കോപതത്ത്വേന – കോപതത്ത്വമുള്ള വിഷ്ണുദുർഗാശങ്കരനാരായണന്മാരിൽ മുമ്പേ കോപതത്ത്വംകൊണ്ടും, തതഃ അശേഷേ ക്ഷ്മാദികാവ്യക്തപര്യന്തതത്ത്വൈഃ – പിന്നെ എല്ലാവക്കും പൃഥിവീതത്ത്വം തുടങ്ങി പ്രാണതത്ത്വം കഴിവോളവും ശിവങ്കൽ ശക്തിതത്ത്വം കഴിവോളവും, കൃശാനാദിഹൃത്പുണ്ഡരീകാവസാനൈഃ – പിന്നെ എല്ലാവരിലും വഹ്നിമണ്ഡലാദിഹൃത്പുണ്ഡരീകാന്തമുള്ള നാലുകൊണ്ടും, വിശേഷാനനിതൈഃ സൈഃ ഇഷ്ടതത്ത്വൈഃ ച ഹുനേത് – പന്ത്രണ്ടാം പടലത്തിൽ പറയുന്ന തത്ത്വത്തിൻെറ വിശേഷപഞ്ചതത്ത്വങ്ങളേക്കൊണ്ടും വെവ്വേറേ ആജ്യാഹുതിയും ഇടയിൽ പൂർണ്ണാഹുതിയും ചെയ്‌വൂ.

ജീവേന സർവേഷു ശിവേഽന്തിമേന
ശിവേന ചൈതത്പരമീക്രിയായൈ
ജുഹോതു സംഖ്യാവസിതൌ യഥോക്ത-
പൂർണാഹുതിം ച പ്രതിതത്ത്വമത്ര. ൫൪.

സർവേഷു ഏതത്പരമീക്രിയായൈ ജീവേന – എല്ലാ ദേവന്മാരിലും ഇവററിൻെറ സംഹാരപൂർത്തിക്കായിക്കൊണ്ടു് ഒടുക്കം ജീവതത്ത്വംകൊണ്ടും, ശിവേ അന്തിമേന ശിവേന ച – ശിവങ്കൽ ഒടുക്കത്തേ ശിവതത്ത്വംകൊണ്ടും ഹോമിപ്പൂ. പ്രതിതത്ത്വം സംഖ്യാവസിതൌ യഥോക്തപൂർണാഹുതിം ച ജുഹോതു– തത്ത്വങ്ങൾക്കു് ഓരോന്നിൻെറ സംഖ്യ കഴിഞ്ഞാൽ വിധിച്ചിരിക്കുന്ന പൂർണാഹുതികളേയും ഹോമിപ്പൂ.

സർവത്ര സംഖ്യാഷ്ടശതം സമുക്താ-
ഥാഷ്ടോത്തരാ വിംശതിരഷ്ട വാത്ര
ജുഹോതു ശർവേ നിജപഞ്ചതത്വൈ-
രുദ്ഘാതവൃത്ത്യൈകശ ഏവ വാന്യൈഃ. ൧൪.

സർവത്ര അഷ്ടശതം സംഖ്യാ സമുക്താ – എല്ലാത്തത്വങ്ങൾക്കും നൂറെറട്ടീതു സംഖ്യ പറയപ്പെട്ടിരിക്കുന്നു. അഥ(വാ?) അത്ര അഷ്ടോത്തരാ വിംശതിഃ അഷ്ട വാ – എന്നിയേ ഇവിടെ ഇരുപത്തെട്ടീതു് ആയിട്ടും എട്ടെട്ടീതു് ആയിട്ടും ചെയ്യുന്നുണ്ട. ശർവേ നിജപഞ്ചതത്വൈഃ ഉത്ഘാതവൃത്ത്യാ – ശിവങ്കൽ തന്റെ വിശേഷപഞ്ചതത്വങ്ങളെക്കൊണ്ടു് ഉദ്ഘാതവൃത്തിയായിട്ടും, അന്യൈഃ ഏകശഃ ഏവ വാ ജുഹോതു- മററുള്ള തത്വങ്ങളേക്കൊണ്ടു് ഓരോ ഉരുവായിട്ട് എങ്കിലും ഹോമിപ്പൂ. ഉദ്ഘാതവൃത്തിയാകുന്നതു ഭൂതസംഹാരത്തിൽ പറഞ്ഞപോലെ സംഖ്യകൾ വരും.

സൂത്രച്ഛിദാകർമ്മണി ഹുംഫഡന്താ-
ന്യുക്താനി തത്വാനി ന ചാപരത്ര
തഥൈവ നിഷ്ക്രാമണകർമ്മവർജ്ജം
വിശേഷതത്വം ന ച പഞ്ചസൂക്തം. ൧൫.

സൂത്രച്ഛിദാകർമ്മണി തത്വാനി ഹുംഫഡന്താനി ഉക്താനി- സൂത്രച്ഛേദമെന്നാൽ ബിംബത്തെ സ്വസ്ഥാനത്തുനിന്നു് എടുത്തു് മാററുകതാൻ വേറേ പ്രതിഷ്ഠിക്കുകതാൻ ആ ബിംബത്തെ തന്നെ മറെറാരുത്തൻ പ്രതിഷ്ഠിക്കതാൻ ചെയ്ക. അങ്ങനെ വേണ്ടുന്നേടത്തു് തത്വങ്ങൾ ഒക്കെയും ഹുംഫട് എന്ന ഒടുക്കം കൂട്ടി വേണം ഹോമത്തിന്നു്. അപരത്ര ന ച – മററുള്ള ജീവോദ്വാസനയിങ്കൽ ഒരേടത്തും ഹുംഫട് എന്നു കൂട്ടേണ്ട. തഥാ ഏവ നിഷ്ക്രാമണകർമ്മവർജ്ജം പഞ്ചസു ഉക്തം വിശേഷതത്വം ന ച – അപ്രകാരം ജീവോദ്വാസന കൂടാതെയുള്ള സംകോചത്തുങ്കൽ പഞ്ചതത്വങ്ങളിൽ പറഞ്ഞിരിക്കുന്ന വിശേഷങ്ങൾ വേണ്ട. ശുദ്ധപഞ്ചതത്വങ്ങൾ തന്നെ മതി.

കനിക്രദത്സ്വസ്തിസമുക്തമന്ത്രൈഃ
സകൃത് സകൃന്നിഷ്ക്രമണേ ജുഹോതു
സൂത്രച്ഛിദായാം ച ചതുർഗ്ഗൃഹീതം
വാസ്തോഷ്പതേപ്രത്യുഗണൈശ്ചയേന. ൧൬.

നിഷ്ക്രമണേ – ജീവോദ്വാസന ചെയ്യുന്നേടത്തു, കനിക്രദത് സ്വസ്തിസമുക്തമന്ത്രൈഃ സകൃത് സകൃത ജ്ജുഹോതു – *കനിക്രദജ്ജനുഷം ഇത്യാദി ആറുകൊണ്ടും സ്വസ്തിനോ മിമീതാമിത്യാദി അഞ്ചുകൊണ്ടും ഓരോ ഉരു ആജ്യാഹുതി ചെയ്തു സമ്പാതമുണ്ടാക്കും. സൂത്രച്ഛിദായാം – ബിംബം മാറുന്നേടത്ത്, വാസ്തോഷ്പതേ പ്രത്യൃഗണ്ഡദ്വയേന ചതുർഗ്ഗൃഹീതം ച – വാസ്തോഷ്പതേ പ്രതിജാനീഹി ഇത്യാദി രണ്ടുകൊണ്ടും ജുഹുവിൽ ചതുർഗൃഹീതം ചെയ്തു നിച്ചേ് ഹോമിച്ചു ആ സമ്പാതത്തേയും വേറേ വയ്ക്കൂ.

ഗത്വാ ഗർഭഗൃഹം വിധായ പരമാന്നപ്രീണനാദ്യം വിഭോ –
സ്തദ്ധോമം സുസമാപ്യ തത്ത്വകലശേ സമ്പാതപാതാദികം
കൃത്വാ സ്വസ്തികവിഷ്ടരേഽന്തരുപനീയാസ്ഥാപയേദഗ്രതോ
യാത്രാജ്യാഹുതിസാധിതാജ്യയുഗളം ചാസ്ഥാപ്യ രക്ഷേത്
[ക്വചിത്. ഫവ്വ,

ഗർഭഗൃഹം ഗത്വാ വിഭോഃ പരമാന്നപ്രീണനാദ്യം വിധായ – പിന്നെ ഗർഭഗൃഹത്തുങ്കൽ പോയി ദേവന്ന് പത്മമാത്രം പീഠം പൂജിച്ചു ആവാഹിച്ചു വ്യാപകാംഗം ചെയ്തു പൂജിച്ച് ബഹുപായസത്തേ നിവേദിച്ചു പുറത്തു വന്ന് തത്ത്വകുണ്ഡത്തുങ്കൽ തന്നെ വൈശ്യം ഹോമിച്ചു നിവേദ്യം വിടുത്ത് പ്രസന്നപൂജയും ചെയ്തു മുമ്പിൽ സ്വസ്തികത്തിൽ പീഠം പൂജിച്ചു പുറത്തുവന്ന്, തദ്ധോമം സുസമാപ്യ – സ്വിഷ്ടകൃദാദി ഹോമം ചെയ്തു, തത്ത്വകലശേ സമ്പാതപാതാദികം കൃത്വാ – തത്ത്വകലശത്തുങ്കൽ തത്ത്വഹുതസമ്പാതത്തേ അൎപ്പിച്ച് അഗ്നിയേയും ഉദ്വസിച്ചു നിവേദിച്ച്, അന്തഃ അഗ്രതഃ സ്വസ്തികവിഷ്ടരേ ഉപനീയ ആസ്ഥാപയേത – പാണിയും കൊട്ടിച്ച് കലശത്തേ ദേവൻെറ മുമ്പിൽ പീഠം പൂജിച്ച് പത്മത്തിൽ കൊണ്ടുപോയി വച്ച്, യാത്രാദ്യാഹുതിസാധിതാജ്യയുഗളം ച ക്വചിത് ആസ്ഥാപ്യ രക്ഷേത് – കനിക്രദത്സ്വസ്തിവാസ്തു സാധിതസമ്പാതവും അകത്തു തന്നെ ഒരേടത്തു വച്ചു സൂക്ഷിപ്പൂ.

നിർഗത്യ വിപ്രാൻ വിദുഷഃ സമൂഹ്യ
പ്രസാദ്യ ഹേമാദിസമൎപ്പണേന
ദേവം ച തത്തന്മനസാ പ്രണമ്യ
കൃതാഞ്ജലിഃ കൎമ്മ നിവേദയേത.

ഫൻ

നിർഗത്യ വിദുഷഃ വിപ്രാൻ സമൎച്ച്യ – പിന്നെ പുറത്തു വന്ന് മണ്ഡപത്തിൽ വിദ്വാന്മാരായിരിക്കുന്ന ആചാൎയ്യന്മാരേ പലകമേൽ ദേവാഭിമുഖമായിട്ട് ഇരുത്തി, ഹോമാദിസമൎപ്പണേന താൻ പ്രസാദ്യ – സ്വൎണ്ണവസ്ത്രങ്ങളേ ദാനം ചെയ്തു് അവരേ പ്രസാദിപ്പിച്ച്, തത്തന്മന്ത്രേണ ച ദേവം പ്രണമ്യ – അതാതു മന്ത്രം കൊണ്ടു ദേവനേ പ്രദക്ഷിണംവെച്ചു നമസ്കരിച്ച്, കൃതാഞ്ജലിഃ – ബ്രാഹ്മണരേയും നമസ്കരിച്ചു തൊഴുതുനിന്ന്, കൎമ്മ നിവേദയേത – ചെയ്‌വാൻ ഭാവിച്ചിരിക്കുന്ന കൎമ്മത്തേ അവരേ അറിയിപ്പൂ.

"നമോ ബ്രഹ്മണ്യദേവായ ഗോബ്രാഹ്മണഹിതായ ച
ജഗദ്ധിതായ കൃഷ്ണായ ഗോവിന്ദായ നമോ നമഃ." ൨൦

ഇതു വിഷ്ണുവിങ്കലേ നമസ്കാരമന്ത്രം.

"നമഃ ശിവായ സാംബായ സഗണായ സസൂനവേ
പ്രധാനപുരുഷേശായ സൃഷ്ടിസ്ഥിത്യന്തഹേതവേ." ൨൧

ഇതു ശിവന്റെ നമസ്കാരമന്ത്രം. ശേഷമെല്ലാടവും മൂലം തന്നെ.

"പൂജാബിംബമിദം വിഷ്ണോഃ സ്ഥാപിതം പൂൎവസൂരിഭിഃ
അനേന ഭൂഷണേനാദ്യ ഭൂഷിതം ചേഹ വൎത്തതേ. ൨൨
ദുഷ്ടബിംബസ്യ ചോദ്ധാരഃ കൎത്തവ്യ ഇതി ശാസനം
ആഗമസ്യ വയം കൎത്തും വ്യവസായമുപാസ്മഹേ. ൨൩
അത്രേദം യദി കൎത്തവ്യമാഗമാൎത്ഥതയാ ഭവേത്
ഭവന്തോ നോഽനുജാനന്തു ഭവേമാജ്ഞാകരാ വയം." ൨൪

ഇതു മൂന്നും വിദ്വാന്മാരോടു പ്രാൎത്ഥിപ്പാനുള്ളതു്.

ആദ്യോഽജിതേഽണുഃ പ്രണതൌ ദ്വിതീയ-
സ്ത്ര്യക്ഷേ സ്വമൂലാദിരതഃ പരേഷു
വിജ്ഞാപനേഽന്യത് ത്രിതയം ഹരൌ തത്
പരേഷു കിഞ്ചിദ്ഭിദുരാദ്യപാദം. ൨൫

അജിതേ പ്രണതൌ ആദ്യഃ – വിഷ്ണുവിങ്കൽനമസ്കാരത്തിന്ന് ആദിയിൽ പറഞ്ഞതു്; ത്ര്യക്ഷേ ദ്വിതീയഃ – ശിവങ്കൽ നമസ്കാരത്തിന്ന് രണ്ടാമത്തേതു്, അതഃ പരേഷു സ്വമൂലാദിഃ – ... ... ... ... ... ... ... ... ... ... ... ... ... ... മററുള്ള ദേവന്മാരിൽ പൂജാബിംബമിദം ശംഭോഃ ഇത്യാദി ആദിയിലത്തേ പാദത്തിൽ ഭേദമായിട്ടും വേണം.

ക്രിയതാമിതി തൈഃ സമീരിതേ
സുവിമൃശ്യാഗമശാസനം മുഹുഃ
അഥ വിശ്വജനാവബോധകം
വചനം ത്വാഗമികം നിവേദയേത്. ൧൬

തൈഃ ആഗമശാസനം സുവിമൃശ്യ ക്രിയതാം ഇതി സമീരിതേ – ആവിടന്മാരാൽ ശാസ്ത്രസാരത്തെ വിചാരിച്ച് ക്രിയതാം എന്നു ചൊല്ലിയാൽ, അഥ വിശ്വജനാവബോധകം ആഗമികം വചനം നിവേദയേത് – പിന്നെ സകലജനങ്ങളേയും അറിയിക്കുന്നതിനായിട്ട് ശാസ്ത്രങ്ങളിൽ പറഞ്ഞ പ്രാൎത്ഥനയും കേൾപ്പിപ്പൂ.

"യഥൈവ ദേവപൂജായാം വിനിയുക്തമനിന്ദിതം
ദ്രവ്യം പുഷ്പാദികം പശ്ചാന്നിൎമ്മാല്യമിതി നിന്ദ്യതേ. ൧൭
ഏവം ബിംബേമദുഷ്ടം യത് പൂജായാം വിനിയുജ്യതേ
തദേവ ദൂഷിതം പശ്ചാന്നിൎമ്മാല്യമിതി നിന്ദ്യതേ ൧൮
തസ്മാദ്ദുഷ്ടമിദം ബിംബം വേദജ്ഞൈൎമ്മുക്തസംശയൈഃ
നിൎമ്മാല്യബുദ്ധ്യാ ത്യക്തവ്യമിതി ശാസ്ത്രസ്യ ശാസനം." ൧൯

ഇതു മൂന്നും ജനങ്ങളോടുള്ള പ്രാൎത്ഥനകൾ.

സംവാവല്ലകേഷു ജനേഷു കൎത്തൄൻ
കിയന്തമിത്യാദ്യഭിധായാനുയുജ്യ
കാലാവധിം തദ്ഗതദൈവതാഭ്യോ
ദേവായ ചൈവം വിനിവേദയേച്ച. ൨൦

ജനേഷു സംവാവല്ലകേഷു – ജനങ്ങൾ ഒക്കെയും ചേൎക്കേണ്ട എന്ന് അനുസരിച്ചാൽ, കിയന്തമിത്യാദ്യഭിധായാ കൎത്തൄൻ കാലാവധിം അനുയുജ്യ – പിന്നെ നടയിൽ വന്നുനിന്ന് കിയന്തം ഇത്യാദി ചൊല്ലി ഊരാളരോട് എത്രകാലം ഇളങ്കോവിലിൽ പ്രതിഷ്ഠിച്ചിരിക്കണം എന്നുള്ള കാലത്തെ ചോദിച്ചാൽ അവരു പ്രതിഷ്ഠയും മുഹൂൎത്തവും നിശ്ചയിച്ചു പറയണം. പിന്നെ, തദ്ഗത ദേവതാഭ്യഃ ദേവായ ച ഏവം വിനിവേദയേത് – അവിടെയുള്ള പരിവാരദേവതകൾക്കായിക്കൊണ്ട് ഇപ്രകാരം പ്രാൎത്ഥിപ്പൂ.

"കിയന്തം കാലമത്രേശഃ പ്രവാസവസതിം വസേത്
മാസാദൎദ്ധം ദ്വാദശാബ്ദാദൎവ്വാക്കാലാവധിഃ സ്മൃതഃ. ൨൧
നാൎവ്വാഗൎദ്ധം ക്ലേശവാസം വാസുദേവോഽനുമന്യതേ."

ഇതു് ഊരാളരോടു കേൾപ്പിപ്പാൻ.

"ശൃണ്വന്തു ദേവതാഃ സർവ്വാഃ പ്രാസാദമിമമാശ്രിതാഃ
യദ്വക്ഷ്യമാണമസ്മാഭിരനുഗൃഹ്ണന്തു തേന നഃ. ൯൨
പൂർവ്വൈഃ പൂർവ്വം കൃതമിദം ദേവാലയമസാരവത്
പ്രാപ്തം കാലവശാദ് ഭൂയോ വയം തത കർത്തുമുദ്യതാഃ. ൯൩
കാലേനൈതാവതാ ഭൂയഃ പ്രാസാദേഽസ്മിൻ പുനർന്നവേ
സ്ഥാപയാമോ വയം സത്യം തദനുജ്ഞാതുമർഹഥ." ൯൪

ഈ മൂന്നും പരിവാരങ്ങളോടു പ്രാൎത്ഥിപ്പാൻ.

"ഭഗവൻ! വാസ്തുഭിനവം ബിംബം വാ തവ ശോഭനം
കാരയിഷ്യന്തി തേ ഭക്താസ്തദനുജ്ഞാതുമർഹസി. ൯൫
ക്ലേശവാസസ്ത്വയാ ദേവ രോചനീയോഽല്പകേ ഗൃഹേ
യാവന്നവം ശുഭം കൃത്വാ പുനഃ സംസ്ഥാപയാമഹേ. ൯൬
ജീർണ്ണം ബിംബമിദം ദേവ സർവ്വദോഷാവഹം നൃണാം
അസ്യോദ്ധാരേ കൃതേ ശാന്തിരിത്യേവം ഭാഷിതം ത്വയാ.
[൯൭
തൽ ത്വയാഽധിഷ്ഠിതം ദേവ! ഉദ്ധരാമി തവാജ്ഞയാ
തദുപക്രാന്തമസ്മാഭിസ്തദനുജ്ഞാതുമർഹസി." ൯൮

ഇതു നാലും ദേവനോടു വേണ്ട പ്രാൎത്ഥനകൾ.

ഏതേ തു വിഷ്ണുവിഷയേ പ്രായോ മന്ത്രാഃ പരേഷ്വമീ
കാൎയ്യാഃ സ്വസ്വാഗമാദ്യാപ്തസ്വവിശേഷപദാന്വിതാഃ ൯൯

ഏതേ മന്ത്രാഃ തു വിഷ്ണുവിഷയേ – ഈ പറഞ്ഞ പ്രാൎത്ഥനാമന്ത്രങ്ങൾ വിഷ്ണുവിങ്കലേയ്ക്കായിട്ടുള്ളതു്. പരേഷു അമീ പ്രായഃ സ്വസ്വാഗമാദ്യാപ്തസ്വവിശേഷപദാന്വിതാഃ കാൎയ്യാഃ – ശിവാദികളിലും ഈ മന്ത്രങ്ങൾ മിക്കവാറും ഒന്നായിട്ടുവരും. അവിടെ തന്റെ തന്റെ ആഗമാദികളിൽ പറയുന്ന തന്റെ നാമത്തോടു കൂടി വേണം ചൊല്ലുവാൻ.

ദേവം സമിദ്ധസരസീരുഹമാത്രപീഠേ
സങ്കല്പ്യ സന്നിഹിതമർച്ച്യ യഥാത്വതാരൈഃ
ഉദ്വാസ്യ തത്ത്വകലശേന തതോഽഭിഷിച്യോ-
ദ്വാസ്യ പ്രകല്പയതു കേവലചിന്മയം തം. ൧൦൦

പിന്നെ കാലും കഴുകി ഗർഭഗൃഹത്തിങ്കൽ പോയി ഇരുന്നു് കറഞ്ഞൊന്നു ദേഹശുദ്ധിയും ചെയ്തു് ഗുരൂപദേശത്തെ വിചാരിച്ചു

കൊണ്ടു്, സമിഷ്ടസരസിരുഹമാത്രപ്രോദേവം സന്നിഹിതം സ ങ്കല്പ്യ – പത്മമാത്രം പീഠം പൂജിച്ചു് മൂലം കൊണ്ടു് ആവാഹിച്ചു്, അവ്യയതത്ത്വതാരൈഃ ഉദ്വ്യാപ്യ – സംഹാരക്രമേണ തത്ത്വങ്ങളേ ക്കൊണ്ടു് ബിംബത്തുങ്കലും കലശത്തുങ്കലും മേല്പോട്ടു് വ്യാപകത്തേ ച്ചെയ്തു പ്രണവംകൊണ്ടു് ഉദ്വ്യാപകത്രയത്തേ ചെയ്തു്, തതഃ തത്ത്വകലശേന അഭിഷിച്യ – പിന്നെ ക്ഷേത്രപാലാദി ഗുവ്ന്തവും സംഹാരതത്ത്വങ്ങളും പ്രണവവും മൂന്നരു ജപിച്ചു് തത്ത്വക ലശത്തേ ആടി, ഉദ്വാപ്യ – പിന്നെ കലശത്തേ പീഠത്തേൽ കമ ത്തിവച്ചു് സംഹാരതത്ത്വപ്രണവംകൊണ്ടു വ്യാപകം ചെയ്തു, തം കേവലചിന്മയം പ്രകല്പയതു – ആ ദേവനേ ചൈതന്യമാത്രമായി ധ്യാനിച്ചു.

അനന്തരം ധ്യാനസങ്കോചത്തേ പറയുന്നു:—

> അഗ്രേ നിഷദ്യ പ്രണവേന നാഡീ-
> യുക്ത്യൈത്യ ദേവാഭിദയാ സ്ഥിതഃ സൻ
> സജാഗ്രദാദ്യാത്മദശാദിഭിന്ന-
> ഹാരാലയാദ്യാഗ്രദലാത്മകാദ്യം. ൪൧
> ധ്യാത്വാ ക്രമാത് ക്ഷേത്രമിദം ഗൃഹാച്ഛാ-
> ഹ്രദംബുരുട്കർണ്ണികമബ്ജയുഗ്മം
> താരേണ തേജസ്തടിദാഭമന്ത-
> രാസ്തൂപികം വ്യാപ്യ ച മൂലചക്രാത്. ൪൨

അഗ്രേ നിഷദ്യ – പിന്നെ നടയുമടച്ചു് ദേവന്റെ മുമ്പിൽ പലകമേൽഇരുന്നു്, പ്രണവേന നാഡീയുക്ത്യാ ഏത്യ - പ്ളുതപ്ര ണവം ജപിച്ചു് ദേവന്റെ സുഷുമ്നാനാഡികൾ ഒന്നായി സ്പർശിക്ക മാറു ധ്യാനിച്ചു പ്രണവം ജപിച്ചു തന്റെ ആത്മാവിനേ ആ നാ ഡിമാർഗ്ഗേണ ദേവന്റെ ഹൃദയത്തുങ്കൽ പ്രവേശിപ്പിച്ചു്, ദേവാ ഭിദയാസ്ഥിതഃ സൻ – താൻ ദേവനോടു് ഒന്നായി ഇരിക്കുമാറും കല്പി ച്ചാൽ, ഇദം ക്ഷേത്രം സജാഗ്രദാദ്യാത്മദശാദിഭിന്നഹാരാലയാദ്യാ ഗ്രദലാത്മകാദ്യം ഗൃഹാച്ഛാഹ്രദംബുരുടകർണികം അബ്ജയുഗ്മം ധ്യാത്വാ – ഈ ക്ഷേത്രത്തേ ജാഗ്രത്സ്വപ്നസുഷുപ്തിതുരീയ തുരീയാതീതങ്ങളായ അഞ്ചു് അവസ്ഥകളോടും പഞ്ചഭൂതങ്ങളോടും പഞ്ചേന്ദ്രിയങ്ങളോടും ഇങ്ങനെ പഞ്ചവിധങ്ങളായ എല്ലാ വസ്തു ക്കളോടും കൂടി ബാഹ്യഹാരദലാഗ്രമായിട്ടും മദ്ധ്യഹാരദലമായിട്ടും അന്തഹാരദലസന്ധിയായിട്ടും ബിംബം കേസരമായിട്ടും ബിംബ

ഹൃദയം കർണ്ണികയായിട്ടും ഇങ്ങനെ അകത്തേ പ്രാസാദമാകുന്ന താമരപ്പൂവിനേയും രണ്ടുപത്രങ്ങളായിട്ടു ധ്യാനിച്ചാൽ, താരേണ അന്തഃ തടിദാഭം തേജഃ മൂലചക്രാത് ആസ്തൂപികം വ്യാപ്യ ച — പിന്നെ പ്രണവം ജപിച്ചു ബിംബത്തിൻെറ ഹൃദയത്തുങ്കൽ നിന്നു് മിന്നൽപോലെ ഒരു തേജസ്സുള്ളതിനേ ഊർദ്ധ്വമായിട്ടു വർദ്ധിപ്പിച്ചു താഴികക്കുടത്തിൻെറ മേൽഭാഗത്തോളം വ്യാപ്തമായിട്ടും ധ്യാനിപ്പൂ.

വികീര്യ പുഷ്പാഞ്ജലിമാദിനാഽഥ
പ്ളുതേന വിഷ്വഗ്വിഷുവത്സരണ്യാ
പ്രസാര്യ സംവ്യാപ്തമിദം ബഹിഷ്ഠ-
പ്രാകാരനിഷ്ഠം പരികല്പ്യ തേന. ൪൩

ഗ്രസ്തം സമസ്തം പരിവാരജാതം
ജാലേന മീനാനിവ സംവിഭാവ്യ
പുഷ്പാഞ്ജലിം സംഹൃതിമുദ്രയാഽത്ര
കുർവൻ സമാഹൃത്യ തതഃ ക്രമേണ. ൪൪

സപ്തോർമ്മിപഞ്ചാംബുധിമാത്രതാരൈ-
രാമദ്ധ്യഹാരാപദമാഽന്തഹാരം
ആനീയ ചാന്തർഗ്ഗതമണ്ഡലാന്തം
പ്രാസാദനിഷ്ഠം ച നയേദ് ദശാദിഃ. ൪൫

പ്ളുതേന ആദിനാ പുഷ്പാഞ്ജലിം വികീര്യ — പ്ളുതപ്രണവംകൊണ്ടു് പ്രസരണമുദ്രയാ പുഷ്പാരാധനകളേച്ചെയ്തു്. വിഷുവത്സരണ്യാ സംവ്യാപ്തം ഇദം വിഷ്വക് പ്രസാര്യ— സുഷുമ്നാനാഡിയിലൂടേ വർദ്ധിച്ചു് ഇരിക്കുന്ന തേജസ്സിനേ ചുററും വ്യാപ്തമാക്കി, ഇദം ബഹിഷ്ഠപ്രാകാരനിഷ്ഠം പരികല്പ്യ — ഈ തേജസ്സിനേ പുറത്തേ മതില്ക്കകത്തു് എല്ലാടവും സമ്പൂർണ്ണമാക്കി കല്പിച്ചു്, തേന സമസ്തം പരിവാരജാതം ജാലേന മീനാൻ ഇവ ഗ്രസ്തം സംവിഭാവ്യ — ആ തേജസ്സുകൊണ്ടു മതില്ക്കകത്തുള്ള ബലിപരിവാരങ്ങളേ ഒക്കെയും അകത്തു് ആകർഷിക്കുന്നതിനു സമർത്ഥമായിട്ടു കല്പിക്കു. വലകൊണ്ടു മത്സ്യങ്ങളേ ഗ്രഹിക്കുന്നപോലെ ഇങ്ങനെ കല്പിച്ചാൽ, അത്ര സംഹൃതിമുദ്രയാ പുഷ്പാഞ്ജലിം കുർവൻ — ഇവിടെ സംഹാരമുദ്രയാ പുഷ്പാഞ്ജലികളേച്ചെയ്തു്, തതഃ ക്രമേണ സംഹൃത്യ — തത് സ്ഥാനത്തുനിന്നും അന്തഹാരാദി സ്ഥാനങ്ങളിലേയ്ക്കു് സംഹരിക്കണം. സപ്തോ

മ്മിപഞ്ചാംബുധിമാത്രതാരൈഃ ആമദ്ധ്യഹാരാപദം ആന്ത ഹാരം അന്തർമണ്ഡലാന്തം ശോഭിഃ സഹ ആനീയ പ്രാസാദ നിഷ്ഠം ച നയേത് — സപ്തമാത്രപ്രണവംകൊണ്ടു രണ്ടു കൈയിലും പുഷ്പങ്ങളേ എടുത്തു സംഹാരരൂപേണ മനോവിശ്വാസം വരു വോളം പുഷ്പാരാധനകളേച്ചെയ്തു മതിൽസ്ഥാനത്തുനിന്നു വിളക്ക മാടമാകുന്ന മദ്ധ്യഹാരയിങ്കലോളം ആ തേജസ്സിനേ തൽസ്ഥാന ത്തുള്ള പരിവാരങ്ങളോടും ജാഗ്രദാദികളായ പ്രഥമവസ്തുക്കളോടും കൂടി സംഹൃതമാക്കിച്ചെയ്വൂ. പിന്നെ ഷണ്മന്ത്രപ്രണവം കൊണ്ടു മനോവിശ്വാസം വരുവോളം പുഷ്പാരാധനകളേച്ചെയ്തു ദീപശാലയിങ്കൽനിന്നു ബാഹ്യഭിത്തിയാകുന്ന അന്തഹാരയിങ്ക ലോളം സ്വപ്നാദികളായ ദ്വിതീയവസ്തുക്കളോടും സംഹരിപ്പൂ. പിന്നെ പഞ്ചമാത്രപ്രണവംകൊണ്ടു മനോവിശ്വാസം വരുവോളം പുഷ്പാരാധനകളേച്ചെയ്തു ബാഹ്യഭിത്തിയിങ്കൽ നിന്നു അന്തർമ ണ്ഡലമാകുന്ന ദിക്പാലസ്ഥാനത്തോളം സ്വപ്നാദിസുഷുപ്ത്യവ സ്ഥാദി മൂന്നാമത്തേ വസ്തുക്കളോടു കൂടി സംഹരിപ്പൂ. പിന്നെ ചതുർമാത്രപ്രണവാരാധനകളേ മനോവിശ്വാസം വരുവോളം ചെയ്തു ദിക്പാലസ്ഥാനത്തുനിന്നു പ്രാസാദസ്ഥാനമായ കണ്ണി കയിങ്കലോളം തുര്യാവസ്ഥാദി നാലാമത്തേ വസ്തുക്കളോടും കൂടി സംഹരിപ്പൂ. ഇത്രയും ക്രിയ ചെയ്യുമ്പോൾ തദ്ഗതപരി വാരങ്ങളും ഈശ്വരചൈതന്യവും പ്രാസാദത്തുങ്കൽ തന്നെ ചേർന്നിരിക്കുമാറു താൽപര്യം.

> ത്രിദ്വ്യേകമാത്രപ്രണവൈർന്നയേത് ത-
> ദ്ഗർഭമാപീഠമഥാണ്ഡബിംബം
> ആ മൂഷ്യ ബിംബാത് ദ്വപീതിതത്ത്വ-
> താരൈശ്ചിദാത്മന്യഖിലം തദന്തഃ. ൪൩

ത്രിദ്വ്യേകമാത്രപ്രണവൈഃ ആഗർഭം ആപീഠം അഥ അണ്ഡബിംബം ച നയേത് — പിന്നെ ത്രിമാത്രപ്രണവപുഷ്പാഞ്ജ ലികളേ ചെയ്തു പൂജാപരിവാരങ്ങളോടു കൂടി ആ തേജസ്സിനെ ഗർഭഗൃഹത്തുങ്കലാക്കൂ. പിന്നെ ദ്വിമാത്രപ്രണവപുഷ്പാഞ്ജലികളേ ചെയ്തു ഗർഭഗൃഹത്തുങ്കൽനിന്നു പീഠത്തിൽ നയിപ്പൂ. പിന്നെ ഏകമാത്രപ്രണവാരാധനകളേച്ചെയ്തു സകലപരിവാരങ്ങളോടും കൂടി ബിംബത്തുങ്കലാക്കൂ. അപീതിതത്ത്വതാരൈഃ ബിംബാദ്

ആകൃഷ്യ തദ അഖിലം തദന്തഃ ചിദാത്മനി നയേത് - പിന്നെ സംഹാരക്രമേണ തത്ത്വങ്ങളേക്കൊണ്ടും പ്രണവംകൊണ്ടും പുഷ്പങ്ങളേ ആരാധിച്ച് ആ ചൈതന്യത്തേ കൈയ്യും ബിംബഹൃദയ കമലത്തിങ്കൽ ചൈതന്യമാത്രമാക്കി ഉറപ്പിപ്പൂ. ഇപ്പോൾ പ്രാകാരപത്മം പ്രാസാദപത്മത്തോടും പ്രാസാദപത്മം ബിംബഹൃദയ പത്മത്തോടും ചേർന്നിരിക്കുംവണ്ണം ധ്യാനംകൊണ്ടു കല്പിപ്പൂ.

ഇവിടെത്തന്നെ ഒരു പ്രകാരാന്തരത്തേ പറയുന്നു:—

തത് കർമ്മകാലപ്രതിബോധനാന്തേ
 തത്രോപവിഷ്ടഃ സുസമാഹിതാത്മാ
സമാധിസംകോചനമുക്തനീത്യാ
 നിർവ്വർത്ത്യ തസ്മിൻ സകലം സുയോജ്യ. ൪൧

തത് കർമ്മകാലപ്രതിബോധനാന്തേ - പുറത്തുനിന്നു പ്രാർത്ഥനകൾ കൈക്കൊള്ളുവാൻ, തത്ര ഉപവിഷ്ടഃ സുസമാഹിതാത്മാ - കാലും കഴുകി ഗർഭഗൃഹത്തിങ്കൽ ചെന്നു ഇരുന്നു സാവധാനമായിട്ടു മനസ്സിനേ ഉറപ്പിച്ച്, ഉക്തനീത്യാ സമാധിസംകോചനം നിർവ്വർത്ത്യ - ഇവിടെ പറഞ്ഞപോലെ പത്മദ്വയത്തേ കല്പിക്ക തുടങ്ങിയുള്ള പുഷ്പാരാധനകളേ ചെയ്തു. ധ്യാനസങ്കോചത്തേ ചെയ്തു, തസ്മിൻ സകലം സുയോജ്യ - ബിംബത്തിങ്കൽ സകലപരിവാരങ്ങളോടുകൂടി ചൈതന്യത്തേയും തത്ത്വങ്ങളേയും യോജിപ്പിപ്പൂ.

തദ് ബിംബകുംഭാവപൃഥക് പൃഥക് ച
 വ്യാപ്യാഭിഷിച്യാപ്യയതത്ത്വതാരൈഃ
തത്തത്ത്വകുംഭേന പുനശ്ച തൈശ്ചോ-
 ദ്വ്യാപ്യാഹരേദാ പ്രതിമാഹൃദബ്ജേ. ൪൨

തദ് ബിംബകുംഭൌ അപൃഥക് പൃഥക് ച വ്യാപ്യ - പിന്നെ ബിംബത്തിങ്കലും കലശത്തിങ്കലും സംഹാരതത്ത്വപ്രണവം കൊണ്ടു വേറേയും ഒരുമിച്ചും ഉദ്വ്യാപകങ്ങളേ മൂന്നുപ്രാവശ്യം ചെയ്തു, അപ്യയതത്ത്വതാരൈഃ തത്തത്ത്വകുംഭേന അഭിഷിച്യ - ക്ഷേത്രപാലഗുർവ്വന്തവും സംഹാരതത്ത്വപ്രണവങ്ങളും മൂന്നുപ്രാവശ്യംജപിച്ച് ആ തത്ത്വകലശംകൊണ്ടു അഭിഷേകത്തേ ചെയ്തു പുനഃ തൈഃ ഉദ്വ്യാപ്യ പ്രതിമാഹൃദബ്ജേ ആയോജയേത് -

പിന്നെയും സംഹാരതത്വപ്രണവങ്ങളെക്കൊണ്ട് ഉദ്വ്യാപകങ്ങളേ ചെയ്തു ബിംബഹൃദയത്തുങ്കൽ സകലചൈതന്യത്തേയും യോജിപ്പിപ്പൂ. ഇങ്ങനെയും ക്രിയകളേ ചെയ്യാം.

തത്തദ്ഭിത്ത്യാ ബഹിരംഗതോഽന്ത-
രംഗാദപീതിക്രമതോ വികൃഷ്യ
സംയോജ്യ ബിംബസ്ഥചിദാത്മനീമം
ചിന്മാത്രമാകല്പ്യ നിരേജ്ജ ചാതഃ. ൪൯

തത്തദ്ഭിത്ത്യാ ബഹിരംഗതഃ അന്തരംഗാദ് അപി ഇതി ക്രമതഃ വികൃഷ്യ —അതാതു പരിവാരങ്ങളോട്ടക്കൂടിയ ദേവചൈതന്യത്തേ പുറത്തു മതില്ക്കകത്തുനിന്നും അകത്ത് പ്രാസാദത്തുങ്കൽനിന്നും ഇപ്രകാരം പറഞ്ഞ ക്രമംപോലെയും ഉപദേശംപോലെയും ആകർഷിച്ച, ബിംബസ്ഥചിദാത്മനി ഇമം സംയോജ്യ ചിന്മാത്രം ആകല്പ്യ — ചൈതന്യസ്വരൂപമായിരിക്കുന്ന ബിംബഹൃദയത്തുങ്കൽ യോജിപ്പിച്ച് അവിടെ ചൈതന്യമാത്രമായി ധ്യാനിച്ച്, അതഃ നിരേജ്ജ, പ്രണവംകൊണ്ട് നാഡീവിശ്ലേഷത്തേയും ചെയ്തു ആത്മാവിനേ ദേവങ്കൽനിന്നു വേർവിട്ടാക്കി ധ്യാനിപ്പൂ.

പിന്നെ ഘടം ഉറന്ന് ജീവകലശത്തേ പൂജിപ്പൂ.

കൃതാഽഗ്രതഃ സ്വസ്തികക് ഌപ്തശാലീ-
ദർഭാഗ്രകൂർച്ചേഽർച്ചിതയോഗപീഠേ
സുസംസ്കൃതം ലോഹമയം സകൂർച്ചം
ഘടം സദൂർവാക്ഷതകാഞ്ചനാഢ്യം. ൫൦

ആപൂരിതം പൂതജലേന സാവ-
കാശം സമിഷ്ടാർണ്ണസരോരുഹാഢ്യം
സംപ്രാർത്ഥ്യ ദേവം മനബിംബകേ തത്-
സമ്പാതയുഗ്മം പ്രസമർപ്പയേച്ച. ൫൧

അഗ്രതഃ സ്വസ്തികക് ഌപ്തശാലിദർഭാഗ്രകൂർച്ചേ — ദേവന്റെ മുമ്പിൽ സ്വസ്തികപത്മത്തുങ്കൽ നെല്ലും ഇട്ട് വിഷ്ടരം വച്ച് പീഠപൂജയും ചെയ്തു, ലോഹമയം ഘടം സുസംസ്കൃതം — പൊന്ന് വെള്ളി ചെമ്പ് ഇങ്ങനെയുള്ള കലശത്തേ കമത്തി ശോഷണാദിപാത്രപൂജയും ത്രികലാന്യാസവും കുംഭാവാഹനയും ചെയ്ത്, സകൂർച്ചം സദൂർവാഽക്ഷതകാഞ്ചനാഢ്യം — കൂർച്ചന്യാസവും നവരത്നസ്വർണ്ണവും

കറുകയും അക്ഷതവും ന്യസിച്ച മാനസപൂരണം ചെയ്തു, പൂതജലേന സാവകാശം ആപൂരിതം – അരിച്ച ജലദ്രോണിവെള്ളം കൊണ്ടു മുക്കാലോളം നിറച്ച, സമിഷ്ടാർണ്ണസരോരുഹാഢ്യം – ലിപിപങ്കജത്തെ പൂജിച്ച് മൂർത്ത്യാവാഹനവും തത്പൂജയും, കൃത്വാ – ചെയ്താൽ, ദേവം സംപ്രാർത്ഥ്യ – പൂർണ്ണം പുഷ്പാഞ്ജലിയെ ചെയ്ത് 'നമസ്തേ സർവലോകേശ' ഇത്യാദി രണ്ടുകൊണ്ടും പ്രാർത്ഥിച്ച്, മന്ത്രബിംബകേ തത്സമ്പാതയുഗ്മം പ്രസമർപ്പയേത – ബിംബത്തുങ്കൽ യാത്രാഹോമസമ്പാതത്തേയും വാസ്തുസമ്പാതത്തേയും സ്പർശിപ്പൂ.

"നമസ്തേ സർവലോകേശ! ഭൂതാനാമഭയപ്രദ!
ഭക്തപ്രിയ! നമസ്തേ/സ്തു പ്രസീദ ഭുവനേശ്വര!
ആഗച്ഛ ദേവദേവേശ! സർവകാരണകാരണ
നവീകരണവിധ്യർത്ഥം കുംഭേ/സ്മിൻ സന്നിധിം കുരു."

ഇതു രണ്ടും പ്രാർത്ഥനാമന്ത്രങ്ങൾ.

സ്ഥൂലം ച സൂക്ഷ്മം ച പരം ച രൂപ-
മാവാഹയേദ്വ്യുത്ക്രമതശ്ച ബിംബാത്
സർവത്ര ഗായത്ര്യണുമൂലതാരൈ-
ർവ്വൈതൈർജ്ജിനാർണാംശകൃതോപചാരൈഃ. ൭൨

സർവത്ര ഗായത്ര്യണുമൂലതാരൈഃ സ്ഥൂലം സൂക്ഷ്മം പരം ച – എല്ലാ ദേവന്മാരിലും ഗായത്രികൊണ്ടു സ്ഥൂലത്രയത്തേയും മൂലംകൊണ്ട് സൂക്ഷ്മത്രയത്തേയും പ്രണവംകൊണ്ട് പരത്രയത്തേയും, ബിംബാത് വ്യുത്ക്രമതഃ ആവാഹയേത് – ബിംബത്തുങ്കൽ നിന്ന് ഉദ്വാസനരൂപേണ ആവാഹിച്ച് കലശത്തുങ്കൽ യോജിപ്പിപ്പൂ. ജിനാർണ്ണാംശകൃതോപചാരൈഃ ഏതൈഃ വാ – വിഷ്ണ്വാദികളിൽ ഉപചാരം വേറേ ഉള്ളേടത്ത് ഉപചാരം കൊണ്ടും സ്ഥൂലാംശത്തെ ആവാഹിക്കണം.

ഹരൌ വസുദ്വാദശവർണ്ണതാരൈഃ
ഷഡ്വർണ്ണനാദപ്രണവൈർഹരേ ച
ആവാഹയേദേവമിതി പൃഥക് സ്വമൂല-
ന്യാസാന്തമാധായ യജേച്ച കിഞ്ചിത്. ൭൩

ഹരൌ വസുദ്വാദശവർണ്ണതാരൈഃ – വിഷ്ണുവിങ്കൽ അഷ്ടാക്ഷരംകൊണ്ട് സ്ഥൂലമൂർത്തിയേയും ദ്വാദശാക്ഷരംകൊണ്ട് സൂക്ഷ്മത്തേയും പ്രണവംകൊണ്ട് പരത്തേയും ആവാഹിക്കണം. ഷഡ്വ

ണ്ണനാദപ്രണവൈഃ - ശിവങ്കൽ ഷഡക്ഷരംകൊണ്ടു സ്ഥൂലത്തേയും പ്രാസാദമന്ത്രംകൊണ്ട് സൂക്ഷ്മത്തേയും പ്രണവംകൊണ്ടു പരത്തേയും, ആവാഹയേദ്വാ - ഇപ്രകാരവും ആവാഹിക്കണം. പൃഥക സ്വമൂലന്യാസാന്തം ആധായ കിഞ്ചിത് യജേത് - ഇവിടെ ഓരോ ആവാഹന ചെയ്താൽ മൂന്നേടത്തും വെവ്വേറേ മൂലാക്ഷര ന്യാസം ചെയ്തു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്ത് ഇവിടെ ശിവങ്കൽ ഗായത്രികൊണ്ടും ഉപചാരംകൊണ്ടും മൂലംകൊണ്ടും സ്ഥൂലത്രയത്തേയും മൂലംകൊണ്ടു രണ്ടുപ്രാവശ്യവും പ്രാസാദമന്ത്രം കൊണ്ട് ഒരിക്കലും സൂക്ഷ്മത്രയത്തേയും പ്രണവംകൊണ്ടു തന്നെ മൂന്നുപ്രാവശ്യം പരത്രയത്തേയും ഉപാസിക്ക ഉപദേശം. വിഷ്ണുവി ങ്കലുപചാരം ഗായത്രിയും മൂലത്രയവും സ്ഥൂലത്രയത്തിന്നു മൂലം രണ്ടേഴവും ദ്വാദശാക്ഷരവും സൂക്ഷ്മത്രയത്തിന്നു പ്രണവംതന്നെ മൂന്നുരും പരത്രയത്തിന്നു. ഇങ്ങനെ എല്ലാ ദേവന്മാരിലും ഊഹിച്ചു ചെയ്യണം. സ്ഥൂലത്രയത്തേ ആവാഹിച്ചു പൂജ കഴിഞ്ഞാൽ കലാവാഹനയും സൂക്ഷ്മത്രയത്തേ ആവാഹിച്ചാൽ വിദ്യാമൂർത്തി ആവാഹനയും പരത്രയത്തേ ആവാഹിച്ചാൽ തത്വാവാഹനയും കൂടെ ചെയ്യണമെന്നും ചില ആചാര്യന്മാരുടെ മതം ഉണ്ടാക യാൽ അവസ്ഥപോലെയും ഉപദേശംപോലെയും ചെയ്വൂ.

അനന്തരം ജീവാവാഹനത്തെ പറയുന്നു:—

യഥാപുരം വാരി ദരേ പ്രപൂര്യ
തേന സ്വമൂലാണുസമർച്ചിതേന
തത്ത്വാന്യുദിത്വാ ഹൃദയാരവിന്ദാ-
ദ്ദ്രുതക്രമേണാണുപരാണി പഞ്ച. ൭൪
ഭിധാഽപി താന്യനപിതചേതനാനി
നീത്വാ കമപ്യാത്മപദം പദാദേഃ
ആവാഹ്യ തസ്മാത് കലശസ്ഥമൂർത്തൗ
സംയോജ്യ സർവം വിധിവദ് വദധ്യാത. ൭൫

ദരേ യഥാപുരം വാരി പ്രപൂര്യ - ശംഖുകഴുകിവച്ച് അതിൽ ശുദ്ധജലംകൊണ്ടു നിറച്ച് അഷ്ടഗന്ധത്തെക്കലക്കി പ്രണവാക്ഷര പ്രണവങ്ങളേക്കൊണ്ടു ശംഖിനേ പൂജിച്ച് ജലത്തിൽ പത്മമാത്രം പീഠം പൂജിച്ച്, സ്വമൂലാണുസമർച്ചിതേന തേന - മൂലംകൊണ്ട് ആവാഹിച്ചു വ്യാപകാംഗം ചെയ്തു മൂലംകൊണ്ടു പൂജിച്ചാൽ ആ ശംഖിനേ രണ്ടുകൈകൊണ്ട് എടുത്തു പൂജിച്ചു ബിംബ ത്തിന്റെ പാദാഗ്രത്തുങ്കൽ പിടിച്ചു പ്രണവോപചാരമൂലങ്ങൾ

മൂന്നുരു ചൊല്ലിയാൽ, ഉൽക്രമേണ - ഹോമത്തുങ്കലേ ക്ഷേത്രപ
ലാദിദ്വാസ്ഥാന്തവും നിൎമ്മാല്യധാൎയ്യാദിഗുൎവ്വന്തവും, തത്വാനി ച
ഉദിത്വാ അപി തച്ചേതനാനി ഉക്ത്വാ – മുമ്പിലും പിന്നിലും
മൂലത്തോടു കൂടി പുടിതങ്ങളാക്കി ഇരിക്കുന്ന വിശേഷപഞ്ചത
ത്വങ്ങളെ സൃഷ്ടിക്രമേണയും സംഹാരക്രമേണയും ചൊല്ലിയാൽ
പ്രാണാപാനാദി ജീവമന്ത്രത്തേയും ചൊല്ലി അവിടെനിന്നും ആ
വാഹിച്ച്, പദാദേഃ കം ആത്മപദം നീത്വാ – പിന്നെയും പദ
ങ്ങളുടെ ആദിയായ മൂലാധാരത്തുങ്കൽനിന്ന് ശംഖജലത്തെ ആത്മ
പദമാകുന്ന ഹൃദയത്തിൽ കൊണ്ടുപോയി, തത്വാനി ഉദിത്വാ–
പ്രണവോപചാരമൂലങ്ങൾ മൂന്നു പ്രാവശ്യം സംഹാരക്രമേണ ത
ത്വങ്ങൾ ഒക്കയും മൂലപുടിത വിശേഷപഞ്ചതത്വങ്ങൾ സൃഷ്ടി
സംഹാരമായിട്ടും പ്രാണാവാഹനാദി ജീവമന്ത്രം ചൊല്ലി ആവാ
ഹിച്ച്, ഹൃദയാരവിന്ദാത് കം ആത്മപദം നീത്വാ – ഹൃദയത്തു
ങ്കൽനിന്നും ശംഖജലത്തെ ഭ്രൂമദ്ധ്യത്തെ നയിച്ച്, തത്വാനി
ഉദിത്വാ അണുപരാണി പഞ്ചതത്വാനി അനപിതചേതനാനി
ച ഉക്ത്വാ – അവിടെയും പ്രണവോപചാരമൂലങ്ങളും സംഹാര
ക്രമേണ തത്വങ്ങളും മൂലപുടിതവിശേഷപഞ്ചതത്വങ്ങളും പ്രാ.
ണാപാനാദി ജീവമന്ത്രവും ചൊല്ലി ആവാഹിച്ച ജീവതത്വവും
ശിവങ്കൽ ശിവതത്വവും ചൊല്ലി ജീവതത്വസ്യ(?)പ്രാണാപാ
നാദിയും ചൊല്ലി, തസ്മാത് ആവാഹ്യ കലശസ്ഥമൂൎത്തൗ സംയോ
ജ്യ സൎവ്വം വിധിവത് വിദദ്ധ്യാത് – ഇങ്ങനെ മൂലാധാരഹൃദയഭ്രൂമ
ദ്ധ്യങ്ങളിൽനിന്ന് സകല ചൈതന്യത്തേയും ശംഖജലത്തിലാവാ
ഹിച്ച പൂജിച്ച് ഇരിക്കുന്ന ജീവകലശത്തുങ്കൽ ജീവാദിതത്വങ്ങളെ
സൃഷ്ടിക്രമേണ ചൊല്ലി ജലത്തെ തൂകാതെ കലശത്തിൽ യോജി
പ്പിച്ച് ഒക്കയും ഗുരൂപദേശംപോലെ ചെയ്യണം.

> പ്രണവാദ്യന്തരുദ്ധൈസ്തു ബിന്ദുനാദാന്തദീപിതൈഃ
> പഞ്ചബ്രഹ്മഭിരേവേശേഽത്രാവാഹനവിധിം നയേത്. ൩൬

അത്ര ഈശേ – ഇവിടെ ശിവങ്കൽ, ബിന്ദുനാദാന്തദീപി
തൈഃ പ്രണവാദ്യന്തരുദ്ധൈഃ പഞ്ചബ്രഹ്മഭിഃ ഏവ – ഓം ഹ്രാം
ഹൌം നമഃ ശിവായ ഈ ശൈവാഷ്ടാക്ഷരപുടിതമായ വിശേഷ
പഞ്ചതത്വങ്ങളോടു കൂടി പഞ്ചബ്രഹ്മങ്ങൾ ഓരോന്നു കൂട്ടിക്കൊ
ണ്ട്, ആവാഹനവിധിം നയേത്. ത്രിസ്ഥാനങ്ങളിൽനിന്നും
ആവാഹിക്കണം.

പ്രാണാണുവിന്യാസവിവർജ്ജമാത്മ-
ഹൃത്പങ്കജാന്മന്ത്രമഹോഽഭിവാഹ്യ
സാംഗീക്രിയാദ്യം പ്രവിധായ കിഞ്ചി-
ദിഷ്ട്വാ നിവേദ്യ പ്രധിനോതു ദേവം. ൧൧

പ്രാണാണുവിന്യാസവിവർജ്ജം — പിന്നെ കലശത്തുങ്കൽ പ്രാണന്യാസാദികൂടാതെ പ്രണവവ്യാപകതത്വന്യാസങ്ങളേ ചെയ്തു, ആത്മഹൃത്പങ്കജാത് മന്ത്രമഹഃ അഭിവാഹ്യ സാംഗീക്രിയാദ്യം പ്രവിധായ — തന്റെ ഹൃദയത്തുങ്കൽ നിന്നു പ്രണവോപചാരമൂലംകൊണ്ട് ആവാഹിച്ച് വ്യാപകാംഗാദി സകളീകരിച്ച്, കിഞ്ചിദ് ഇഷ്ട്വാ നിവേദ്യ ദേവം പ്രധിനോതു — മൂലംകൊണ്ടു പൂജിച്ച് നിവേദിച്ച് പ്രസന്നപൂജയും ചെയ്തു ദേവനേ പ്രസാദിപ്പിപ്പൂ.

സ്വവാസസാഽഽച്ഛാദ്യ സദർഭദാമ്നാ
സമർപ്യ യാത്രാഹുതിജാജ്യശേഷം
ഉത്ഥാപ്യ ചോത്തിഷ്ഠമനപ്രജാപീ
സോഷ്ണീഷമൂർദ്ധോദ്ധൃതജീവകുംഭഃ. ൧൨

സ്വവാസസാ സദർഭദാമ്നാ ആച്ഛാദ്യ — പിന്നെ കോടിവസ്ത്രംകൊണ്ടു കലശത്തെ മൂടി പുൽക്കയറുകൊണ്ടു കെട്ടി, യാത്രാഹുതിജാജ്യശേഷം സമർപ്യ — യാത്രാസമ്പാതത്തിന്റെയും വാസ്തുസംപാതത്തിന്റെയും ശേഷത്തേ കലശത്തിൽ സമർപ്പിച്ചു, സോഷ്ണീഷമൂർദ്ധാ താനും ശിരസ്സിൽ വസ്ത്രംകൊണ്ട് ഉഷ്ണീഷത്തെ കെട്ടി, ഉത്തിഷ്ഠമനപ്രജാപീ ഉത്ഥാപ്യ — "ഉത്തിഷ്ഠ ബ്രഹ്മണസ്പതേ" ഇത്യാദി ജപിച്ചു രണ്ടു കൈകൊണ്ട് എടുത്ത്, ഉദ്ധൃതജീവകുംഭഃ — ജീവകലശത്തെ സാവധാനമായിട്ടു ശിരസ്സിൽവയ്പൂ.

നിഷ്ക്രമ്യ പര്യേത്യ ച ശാകുനാദ്യൈഃ
പ്രാസാദമേതല്ലഘുമണ്ഡപം ച
തത്രാർദ്ധഗാവിഷ്ടപനീയ ശയ്യാ-
മാരോപ്യ മൂലേന സമർച്യ രക്ഷേത. ൧൩

നിഷ്ക്രമ്യ ശാകുനാദ്യൈഃ ഏതത് പ്രാസാദം ലഘുമണ്ഡപം ച പര്യേത്യ — അവിടെനിന്നും വിളക്കും വാദ്യഘോഷവും മായി കലശത്തെ എടുത്തു പുറപ്പെട്ട് കനിക്രദത്സൂപ്തി

സൂക്തങ്ങളെ ജപിച്ച് ഈ പ്രാസാദത്തേയും അല്പാലയത്തുങ്കലേ അധിവാസമണ്ഡപത്തേയും പ്രദക്ഷിണംവച്ച്, യഥാവിധി അന്തഃ ഉപനീയ – ബിംബത്തുങ്കൽ പറഞ്ഞപ്രകാരം തന്മന്ത്രങ്ങളെ ക്കൊണ്ടു മണ്ഡപത്തിൽ എഴുന്നള്ളിച്ച്, ശയ്യാം ആരോപ്യ – ശയ്യ യിങ്കൽ അല്പബിംബം പാർശ്വത്തുങ്കൽ വച്ച്, മൂലേന സമർച്ച്യ രക്ഷേത് – അർഘ്യം കൊടുത്ത് മൂലംകൊണ്ടു പൂജിച്ചു രക്ഷിപ്പൂ.

അനന്തരം ബിംബോദ്ധാരത്തെ പറയുന്നു:—

ബിംബോദ്ധാരവിധൌ സശാന്തികലശം കൃത്വാഽഗ്രതഃ പാവകം
സാവിത്ര്യാഽഷ്ടസഹസ്രമത്ര ജുഹുയാദ് ദൂർവാസ്ത്രിമധ്വാപ്ലുതാഃ
ഭൂരാദ്യൈരപി വാ പയോദ്രുസമിധഃ സമ്പാതമേതദ്ഘടേ
സിഞ്ചേത് പഞ്ചഭിരഷ്ടശശ്ച ജുഹുയാത തത്വൈഃ സസ-
[മ്പാതകം. ൩൦

ബിംബോദ്ധാരവിധൌ - ബിംബത്തെ എടുക്കുന്ന പ്രകാര ത്തുങ്കൽ, അഗ്രതഃ സശാന്തികലശം പാവകം കൃത്വാ - ദേവ ന്റെ മുമ്പിൽ ഒരെടത്തു കീറിത്തീയുമിട്ടു ഹോമം തുടങ്ങി പരിധി ക്കു മുമ്പിൽ "ശന്നോ ദേവി"കൊണ്ടുതാൻ മൂലംകൊണ്ടുതാൻ ഒരു കലശത്തെ പൂജിച്ച് പരിധി വച്ചു തുടങ്ങി മൂലാഷ്ടാജ്യാഹുത്യന്തം ചെയ്തു, ത്രിമധ്വാപ്ലുതാഃ ദൂർവാഃ സാവിത്ര്യാ അഷ്ടസഹസ്രം ജുഹുയാത - ത്രിമധുരത്തിൽ മുക്കിയ കറുകകളെ "തത്സവിതുർവരേ ണ്യം" ഇത്യാദി ഗായത്രികൊണ്ട് ആയിരത്തെട്ട് ഉരു ഹോമിപ്പൂ. ഭൂരാദ്യൈഃ പയോദ്രുസമിധഃ അപി വാ ജുഹുയുഃ – പിന്നെ വ്യാ ഹൃതികൊണ്ട് നാല്പാമരങ്ങളുടെ ചമതകളെ നൂറെട്ടീതു ഹോമി ക്കിലുമാം. അതുകൂടാതെയുമാം. സമ്പാതം ഏതദ് ഘടേ സി ഞ്ചേത് – ഈ സംപാതത്തെ ശാന്തികലശത്തിൽ സ്പർശിപ്പൂ. പഞ്ചഭിഃ തത്വൈഃ അഷ്ടശഃ ച സസമ്പാതകം ജുഹുയാത് – പിന്നെ സംഹാരക്രമേണ പഞ്ചതത്വങ്ങളെക്കൊണ്ട് വെവ്വേറെ എട്ടെട്ടീതു ഉരു ആജ്യാഹുതികളെ ചെയ്തു സമ്പാതത്തെ വേറെ വച്ച് സ്വിഷ്ടകൃദാദി ഹോമം മുടിപ്പൂ.

സംഹാരക്രമതഃ സ്വതത്ത്വമനുഭിർഹോമേ സ്രുക്സ്ഥ്യേഽമുനാ
സിക്ത്വാ ശാന്തിഘടേന പായസനിവേദ്യാദ്യം പ്രകുർവീത വാ
സിക്ത്വാ തത്ത്വഘടേന ജീവകലശേ പ്രോദ്വാസ്യ നീത്വാ ബഹി-
ർദേവം ബിംബസമുദ്ധൃതിം വിരചയേദ്യോഽസിച്യ ശാന്ത്യം-
[ഭസാ. ൩൧

സ്വതത്ത്വമന്ത്രൈഃ സംഹാരക്രമതഃ ഹോമേ സുക്ഞ പ്ലേ - മുമ്പിൽ സംഹാരതത്ത്വഹോമത്തുങ്കൽ സംഹാരഹോമം ചെയ്തു് അങ്കത്തു പോയാൽ, അമുനാ ശാന്തിഘടേന സിക്ത്വാ പായസ നൈവേദ്യാദ്യം പ്രകുർവ്വീത വാ - ഈ ദ്രവ്യശാന്തിഹോമത്തിന്റെ കലശംകൊണ്ടു ദേവനേ അഭിഷേകം ചെയ്തു പായസം നിവേദിച്ചു സ്വിഷ്ടകൃദാദി തത്ത്വഹോമത്തേ ചെയ്കിലുമാം. തത്ത്വഘടേന സിക്ത്വാ ജീവകലശേ പ്രോദ്വാസ്യ ദേവം ബഹിഃ നീത്വാ - പിന്നെ സംഹാരതത്ത്വകലശത്തേ ആടി ജീവകലശത്തിൽ ഉദ്വസിച്ചു ദേവനേ പുറത്തുകൊണ്ടുപോയി ശയ്യയിങ്കൽഎഴുന്നള്ളിച്ചു്, ശാന്ത്യംഭസാ ആസിച്യ ബിംബസമുദ്ധൃതിം വിതനയാദ് വാ - ഇപ്പോഴം തന്നെ ദ്രവ്യശാന്തികലശത്തേ ആടി ബിംബോദ്ധാരത്തേ ചെയ്വൂ. ഇങ്ങനെ രണ്ടു പ്രകാരവും പക്ഷമുണ്ടു.

> അഥോജ്ജിഹീർഷുഃ പ്രതിമാം വിശീർണ്ണാ-
> മാചാര്യവര്യഃ പ്രണിപത്യ ദേവം
> വിപ്രോത്തമൈസ്സത്ര പുരഃസ്ഥിതഃ സൻ
> പ്രവാചയേച്ഛാന്തിമനന്യചേതാഃ. ൩൨

അഥ വിശീർണ്ണാം പ്രതിമാം ഉജ്ജിഹീർഷുഃ ആചാര്യവര്യഃ - പിന്നെ ജീർണ്ണമായിരിക്കുന്ന ബിംബത്തെ എടുപ്പാൻ ഇച്ഛയോടുകൂടിയ ആചാര്യൻ, ദേവം പ്രണിപത്യ - നടയിൽചെന്നു ദേവനേ നമസ്കരിച്ചു്, വിപ്രോത്തമൈഃ സഹ തത്ര പുരഃ സ്ഥിതഃ സൻ - മുഖ്യന്മാരായിരിക്കുന്ന നാലു ബ്രാഹ്മണരോടുംകൂടി പ്രാസാദത്തിന്റെ ദ്വാരത്തുങ്കൽനിന്നു്, അനന്യചേതാഃ ശാന്തിം പ്രവാചയേത് - ഏകാഗ്രമനസ്സായിട്ടു ശാന്തിവാചകത്തെ ചൊല്ലു.

> "ശാന്തിരസ്തു ശിവം ചാസ്തു പുഷ്ടിരസ്തു സുമംഗലം
> സ്വസ്തി ചാസ്തു സമൃദ്ധ്യസ്തു സർവ്വേഷാം സന്തു സമ്പദഃ. ൩൩
> ഗോബ്രാഹ്മണേഭ്യഃ ക്ഷത്രേഭ്യോ വിട്ശൂദ്രേഭ്യസ്തഥൈവ ച
> ലോകേഭ്യഃ സർവ്വഭൂതേഭ്യോ രാജ്ഞേ ജനപദായ ച. ൩൪
> ഗ്രാമായ യജമാനായ ഗുരവേ/ഽസ്മൈ ഗൃഹായ ച
> ബിംബോദ്ധാരവിധേരസ്തു സാകല്യമിഹ സർവ്വദാ." ൩൫

ഇവ മൂന്നും ശാന്തിപാഠമന്ത്രങ്ങൾ.

ഗർഭാഗാരമഥ പ്രവിശ്യ വിധിവത് പുണ്യാഹകൃത് കൌതുകം ബദ്ധ്വാ സ്വസ്യ സകർത്തൃമൂർത്തിപജനസ്യാരക്ഷ്യ സർവ്വാൻ ഗുരുഃ

പുഷ്പൈഃ സംഹൃതിപഞ്ചതത്ത്വാഹൃതസമ്പാതാന്വിതൈർവ്വാ
[സനാ-
ശക്തിം ഭാസ്കരമണ്ഡലേ പ്രണവതഃ പ്രോദ്വാസയേത്തദ്ഗതാം.
൩൩

അഥ ഗർഭാഗാരം പ്രവിശ്യ — പിന്നെ എല്ലാവരുമൊരുമിച്ചു ഗർഭഗൃഹത്തുങ്കൽ ചെന്നു്, പുണ്യാഹകൃത് സ്വസ്യ സകർതൃമൂർത്തിപജനസ്യ കൌതുകം ബധ്വാ — കാപ്പുകെട്ടുവാൻ ആറു ക്രൂട്ടമുണ്ടാക്കി പുണ്യാഹജലത്തിൽ ഇട്ടു് പുണ്യാഹം തളിച്ചു് തനിക്കും പരികർമ്മികൾക്കും യജമാനനും കാപ്പിനേ ജപിച്ചു കെട്ടി, ഗുരുഃ സർവ്വാൻ ആരക്ഷ്യ — ആചാര്യൻ എല്ലാവരേയും അസ്ത്രജപ്തമായ കടുകിനെ കൊടുത്തു രക്ഷിച്ചു്, സംഹൃതിപഞ്ചതത്ത്വാഹൃതസമ്പാതാന്വിതൈഃ പുഷ്പൈഃ തദ്ഗതാം വാസനാശക്തിം ഭാസ്കരമണ്ഡലേ പ്രോദ്വാസയേത് — സംഹാരപഞ്ചതത്ത്വസമ്പാതത്തോടുകൂടിയ പുഷ്പങ്ങളെക്കൊണ്ടു ബിംബത്തുങ്കൽ ശേഷമുള്ള വാസനാശക്തിയേ ഉദ്വസിച്ചു് ആദിത്യമണ്ഡലത്തുങ്കൽ യോജിപ്പിപ്പൂ.

ഉച്ഛർവ്വഞ്ചസേത്യാദികം നാസദാദ്യം
സൂക്തം ചാപ്യാതേപിതഃപൂർവ്വകം ച
പുംസൂക്താദീൻ മൂലമന്ത്രാദികം ച
മന്ത്രീ തത്രാവർത്തയേന്മൂർത്തിപാലൈഃ. ൩൪

തത്ര മന്ത്രീ മൂർത്തിപാലൈഃ സഹ — അവിടെ ആചാര്യൻ പരികർമ്മികളോടും കൂടി നിന്നു്, ഉച്ഛർവ്വഞ്ചസേത്യാദികം നാസദാദ്യം സൂക്തം — "ഉച്ഛർവ്വഞ്ചസ്വ പൃഥിവിമാ" ഇത്യാദി ഋക്കും "നാസദാസീദി"ത്യാദിസൂക്തവും, ആതേപിതഃ പൂർവ്വകം "ആ തേ പിതർമ്മരുതാം" ഇത്യാദി സൂക്തവും, പുംസൂക്താദീൻ — പുരുഷസൂക്തം തന്റെ തന്റെ സൂക്തം ഇത്യാദിയും, മൂലമന്ത്രാദികം ച ആവർത്തയേത് — മൂലം ഉപചാരം ഗായത്ത്രി ഈ മന്ത്രങ്ങളെ ആവർത്തിച്ചു് എല്ലാവരും ജപിപ്പൂ.

സൌവർണ്ണലാംഗലമുഖേന വിദാര്യ പീഠ-
ബന്ധം സുബദ്ധ്യ പശുബാലകശാദിരജ്വാ
പ്രോദ്ധാരയേൽ സുകലിതേന വൃഷേണ ബിംബം
തദ്ഭാഗ്യമന്ത്രകൃതസാവയവീക്രിയാദ്യൈഃ. ൩൫

തദ്യോഗ്യമന്ത്രകൃതസാവയവീക്രിയാദ്യഃ - ബിംബത്തെ സ്ഥിരീകരിപ്പാൻ യോഗ്യമായിരിക്കുന്ന അവരവരുടെ നിർമ്മാല്യധാരിമന്ത്രംകൊണ്ടു ദേഹത്തുങ്കൽ വ്യാപകാംഗാദിയേച്ചെയ്തു തത്സ്വരൂപത്തെ ധ്യാനിച്ച്, സൌവർണ്ണലാംഗലമുഖേന പീഠബന്ധം വിഭാവ്യ - സ്വർണ്ണശലാകാഗ്രംകൊണ്ടു് അഷ്ടബന്ധത്തെ ഇളക്കി പീഠവും ബിംബവും വേറെ ആക്കി, പശുബാലകശാദിരജ്വാ സുബധ്യ - പശുവിന്റെ ബാലാഗ്രരോമവും പുല്ലുംകൂടി പിരിച്ച കയറുകൊണ്ടു ബിംബത്തേൽ കെട്ടി, സ്വകലിതേന വൃഷേണ ബിംബം പ്രോദ്ധാരയേത് - ഈ പുൽക്കയറിന്റെ മറേറ അഗ്രം കാളയുടെ കഴുത്തിൽ കെട്ടി ആ കാളയെക്കൊണ്ടു ബിംബത്തെ എടുപ്പിപ്പൂ.

പീഠികാബന്ധവിശ്ലേഷേ സ്വസ്വമൂലമനൂൻമനഃ

വ്യാഹൃതിത്രയതാരാത്മാ തതോ ബിംബസമുദ്ധൃതൌ. ൯൯

പീഠികാബന്ധവിശ്ലേഷേ മനഃ - സ്വസ്വമൂലപീഠവും ബിംബവും തമ്മിൽ വേർപെട്ടു് ആകുമ്പോൾ തന്റെ മൂലമന്ത്രങ്ങൾ ജപിക്കണം. തതഃ ബിംബസമുദ്ധൃതൌ വ്യാഹൃതിത്രയതാരാത്മാ മനഃ - ബിംബം എടുക്കുമ്പോൾ ഓം ഭൂഃ ഓം ഭുവഃ ഓം സ്വഃ ഈ വ്യാഹൃതി മൂന്നും ജപിപ്പൂ.

പീഠേ യാമ്യശിരസ്കമത്ര വിനിധാ-
യ ക്ഷാളയിത്വാ മനാ-
ഗിഷ്ട്വാ വാസനാം വാസനസം-
വീതം ശിരഃപൂർവ്വകം
നീത്വാ ന്യസ്യ ബഹിഃ സദർഭസികതേ
തദ്യാമ്യദിക്സ്ഥണ്ഡിലേ
വാമീകൃത്യ തിലാക്ഷതാനി വികിരൻ
പശ്യേത്തു ബിംബം ത്രിധാ. ൧൦

അത്ര പീഠേ യാമ്യശിരസ്കം വിനിധായ - ബിംബത്തെ ആ പീഠത്തിങ്കൽ തെക്കോട്ടു ശിരസ്സവരുമാറു കിടത്തി, മനാക് ക്ഷാളയിത്വാ - അല്പം വെള്ളംകൊണ്ടു ബിംബത്തെ കഴുകി, ഇഷ്ട്വാ വാസനാം ഉപോസ്യ - ജലഗന്ധപുഷ്പങ്ങളേകൊണ്ടു ബിംബത്തെ പൂജിച്ച് പിന്നെയും സമ്പാതയുക്തമായ പുഷ്പംകൊണ്ടു് വാസനാശക്തിയേ സൂത്മ്യങ്കൽ യോജിപ്പിച്ച്, വസനസംവീതം ശിരഃപൂർവ്വകം ബഹിഃ നീത്വാ - പിന്നെ കോടിവസ്ത്രംകൊണ്ടും പുൽക്കയറുകൊണ്ടും കെട്ടി ശിരസ്സു മുമ്പായിട്ട് എടുത്തുകൊണ്ടു വന്നാൽ, സദർഭസികതേ തദ്യാമ്യദിക്സ്ഥണ്ഡിലേ ന്യസ്യ - തെക്ക

ഭാഗത്തു് മാതൃക്കല്ലിൻെറ പടിഞ്ഞാറ് തളിച്ചു മെഴുകി പുല്ലും മണലും വിരിച്ചാൽ അവിടെ തെക്ക തലയായിട്ടു വയ്പൂ. വാമീകൃത്യ തിലാക്ഷതാനി വികിരൻ ത്രിധാ പശ്ചേത്തു — പിന്നെ എടുത്തിട്ട് എള്ളും അക്ഷതവും കൂടിയതിനെ കൈയിൽ എടുത്തു ബിംബത്തിൻെറ ചുറവും എടുത്തു പ്രദക്ഷിണമായി വിതറി മൂന്ന പ്രദക്ഷിണത്തെ എല്ലാവരും വയ്പൂ.

വിസൃജ്യ വസ്ത്രാദ്യഭിഷിച്യ കിഞ്ചനോ-
പഹൃത്യ തത്ര സ്ഥാമപി ശേഷവാസനാം
രവൈഃ സമുദ്വാസ്യ സുവേഷ്ട്യ വാസസാ
കശൈശ്ച നദ്യാദിജലാശയം നയേത്. ൧൫

വസ്ത്രാദി വിസൃജ്യ അഭിഷിച്യ — പിന്നെ മൂടിയ വസ്ത്രമാലാദികളെ എടുത്തു് അഭിഷേകത്തെച്ചെയ്തു്, കിഞ്ചന ഉപഹൃത്യ — കുറഞ്ഞൊന്നു ജലഗന്ധാദികളെക്കൊണ്ടു പൂജിച്ചു്, തത്‌സ്ഥാം ശേഷവാസനാം അപി രവൈഃ സമുദ്വാസ്യ — പിന്നെയും പുഷ്പങ്ങളെക്കൊണ്ടു് ബിംബത്തുങ്കലേ വാസനാശേഷത്തെ ആദിത്യങ്കൽ ഉദ്വസിച്ചു്, വാസസാ കശൈഃ സുവേഷ്ട്യ — വസ്ത്രംകൊണ്ടു മൂടി പുൽക്കയറുകൊണ്ടു കെട്ടി, നദ്യാദിജലാശയം നയേത് — നദി തുടങ്ങിയുള്ളേടത്തു ബിംബത്തെ വാദ്യഘോഷത്തോടുകൂടെ എഴുന്നള്ളിപ്പൂ.

തത്രാഗാധേ പാഥസി സംസ്ഥിതപീഠേ
വിഷ്വക്സേനാദ്യം സ്വനിർമ്മാല്യഭാജം
തന്മന്ത്രേണാവാഹ്യ സംപൂജ്യ യജ്വാ
തത്സാത്കൃത്യ പ്രക്ഷിപേദ് ബിംബമപ്സു. ൧൬

തത്ര അഗാധേ പാഥസി — ആ നദിയിങ്കൽ അഗാധജലത്തുങ്കൽ, യജ്വാ സംസ്ഥിതപീഠേ വിഷ്വക്സേനാദ്യം സ്വനിർമ്മാല്യഭാജം തന്മന്ത്രേണ ആവാഹ്യ — ആചാര്യൻ പീഠത്തെ പൂജിച്ചു് വിഷ്വക്സേനൻ തുടങ്ങിയുള്ള തൻെറ നിർമ്മാല്യധാരിയെ തന്മന്ത്രംകൊണ്ടു് ആവാഹിച്ചു്, സംപൂജ്യ — നിവേദ്യത്തോളം പൂജിച്ചു്, തത്സാത്കൃത്യ ബിംബം അപ്സു പ്രക്ഷിപേത് — നിർമ്മാല്യധാരിക്ക് അധീനമാക്കി ബിംബത്തെ വെള്ളത്തിൽ താഴ്ത്തിഇടേപ്പൂ.

സ്നാത്വാऽത്ര കർത്ത്രാ സഹ തർപ്പയേച്ച
സ്വമൂലമന്ത്രേണ യഥാവിധാനം
പ്രാചീനപീഠാദ്യപനീയ മൂല-
വേശ്മാഭിരക്ഷ്യാരചയേച്ച സർവം. ൧൮

അത്ര കർത്ത്രാ സഹ സ്നാത്വാ - അവിടെ യജമാനനോടുകൂടി ആചാര്യൻ കുളിച്ച്, സ്വമൂലമന്ത്രേണ യഥാവിധാനം തർപ്പയേത് ച - എടുത്തിട്ടു മൂലമന്ത്രംകൊണ്ടു് ആവർത്തിച്ചും പീഠപൂജാദി പരിവാരമന്ത്രം കൊണ്ടും ഓരോ പ്രാവശ്യം തർപ്പിപ്പൂ. പ്രാചീനപീഠാദി അപനീയ മൂലവേശ്മ അഭിരക്ഷ്യ സർവ്വം ആരചയേത് - പിന്നെ ബിംബത്തോടുകൂടിയുള്ള പീഠം നപുംസകശില ബലിക്കല്ലുകൾ ഇത്യാദി ജീർണ്ണത്തെ ഒക്കെയും വെള്ളത്തിൽ കൊണ്ടുപോയി സ്ഥാപിച്ച് മൂലപ്രാസാദത്തെ അശുദ്ധികൾ വരാതെ സൂക്ഷിച്ച് പണികൾ വേണ്ടുന്നതിനെ ഒക്കെയും ചെയ്യിപ്പൂ.

അഥാധിവാസ്യോക്തവദല്പബിംബം
ഹുത്വാ തഥാऽഭ്യർച്ച്യ സജീവകുംഭം
സമണ്ഡലം തത്പരിതോ ബലിം ച
കൃത്വാ പ്രസന്നാപചിതിം ച കുര്യാത്. ൧൯

അഥ അല്പബിംബം സജീവകുംഭം ഉക്തവദ് അധിവാസ്യ - പിന്നെ രാത്രിയിൽ ബാലബിംബത്തേയും ജീവകലശത്തേയും പറഞ്ഞ പോലെ ധ്യാനാധിവാസത്തെ ചെയ്തു് തഥാ ഹുത്വാ സമണ്ഡലം അഭ്യർച്ച്യ - അപ്രകാരം ശിരസ്തത്വഹോമവും അധിവാസഹോമാദി ഒക്കെയും ചെയ്തു് മണ്ഡലപൂജയും ചെയ്താൽ, തത്പരിതഃ ബലിം കൃത്വാ പ്രസന്നാപചിതിം ച കുര്യാത് - ഗോദോഹനാദിയും പായസം നിവേദിച്ചു ബലിയും പ്രസന്നപൂജയും ചെയ്വൂ.

അഥാല്പഗേഹേ സുവിശോധിതേऽല്പ-
പീഠം ച സംശോധ്യ തഥാऽധിവാസ്യ
സംരക്ഷ്യ ഗത്വാऽഭിഷ്ടം നിഷദ്യ
തദ്രാത്രിശേഷം ഗമയേദ് വിനിദ്രഃ. ൨൦

അഥ അല്പഗേഹേ സുവിശോധിതേ - അനന്തരം അല്പപ്രാസാദത്തിന്റെ ശുദ്ധികളെ ചെയ്തു്, അല്പപീഠം ച സംശോധ്യ - പീഠത്തിന്റെ ശുദ്ധികളും ചെയ്തു്, തഥാ അധിവാസ്യ സംരക്ഷ്യ-

അപ്രകാരം പ്രാസാദപീഠങ്ങളേ അധിവസിച്ച് വസ്ത്രംകൊണ്ടു മൂടി രക്ഷിച്ച്, ഗത്വാ അഭിഘടം നിഷദ്യ വിനിദ്രഃ തദ്രാത്രിശേഷം ഗമയേത് – മണ്ഡപത്തിൽ ജീവകലശത്തിന്റെ അടുക്കൽ വന്നിരുന്ന് ഉറങ്ങാതെ രാത്രിശേഷത്തേ കഴിപ്പൂ.

കൃത്വാ വിധിം സാംപ്രതികം പ്രഭാതേ
നാന്ദീമുഖാദിക്രമതോഽല്പഗേഹേ
പീഠം പ്രതിഷ്ഠാപ്യ തതോഽർച്ചയിത്വാ
സംരക്ഷ്യ തന്മണ്ഡപമഭ്യുപേത്യ. ൧൫

പ്രഭാതേ സാംപ്രതികം വിധിം കൃത്വാ – പിറേറ ദിവസം നേരത്തേ ആചാൎയ്യൻ സന്ധ്യാവന്ദനാദി നിത്യകൎമ്മത്തെച്ചെയ്തു, അല്പഗേഹേ നാന്ദീമുഖാദിക്രമതഃ പീഠം പ്രതിഷ്ഠാപ്യ – അല്പപ്രാസാദത്തുങ്കൽ മൃഷ്ട്യാദിശോധനയും പ്രാസാദപ്രതിഷ്ഠയും ചെയ്തു അകത്തു ചെന്ന് ഗുരുഗണപതിപൂജയും നാന്ദീമുഖപുണ്യാഹവും ചെയ്ത് നപുംസകശിലാസ്ഥാനത്തു സ്വർണ്ണം ന്യസിച്ച് പീഠപ്രതിഷ്ഠയേ പറഞ്ഞപോലെ ചെയ്തു, തതഃ അർച്ചയിത്വാ സംരക്ഷ്യ – പീഠത്തുങ്കൽ പൂജകളൊക്കെയും ചെയ്തു മൂടി രക്ഷിച്ച്, തന്മണ്ഡപം അഭ്യുപേത്യ – പിന്നെ മണ്ഡപത്തിൽ വന്നാൽ ജീവകലശത്തെ പൂജിച്ച് വിദ്യേശപരഘടാഭിഷേകം ചെയ്ത് പൂജിപ്പൂ.

ഉദ്വാസ്യ ബിംബേ മഹിതേഽഖിലം ത-
ന്നീത്വോക്തവദ് ബിംബഘടക്രമേണ
കൃത്വാ പരാവാഹനപൂജനാദ്യം
ബിംബം പ്രതിഷ്ഠാപയതൂക്തനീത്യാ. ൧൬

മഹിതേ ബിംബേ അഖിലം ഉദ്വാസ്യ – പൂജിച്ചിരിക്കുന്ന ബിംബത്തുങ്കൽ ധ്വജതോരണാദി ഒക്കെയും ഉദ്വസിച്ച്, ഉക്തവദ് ബിംബഘടക്രമേണ നീത്വാ – പറഞ്ഞപോലെ ഒക്കെയും അല്പബിംബത്തിന്റെ പുറകിൽ ജീവകലശവും കൂടി എല്ലാം അകത്ത് എഴുന്നള്ളിച്ച ഭദ്രപീഠാദികൾ വച്ച്, പരാവാഹനപൂജനാദ്യം കൃത്വാ ഉക്തനീത്യാ ബിംബം പ്രതിഷ്ഠാപയതു – പരാവാഹന തുടങ്ങി ഒക്കെയും പറഞ്ഞപോലെ ചെയ്ത് ബിംബത്തേ മുഹൂൎത്തസമയത്ത് പ്രതിഷ്ഠിപ്പൂ.

നിദ്രാഘടസ്നപനപശ്ചിമമത്ര കൃത്വാ
സംപ്രാർത്ഥ്യ സാധു ഭഗവന്നിതി സന്നതാത്മാ
ജീവാദിവാഹനവിധൌ കലശേന തേന
സിഞ്ചേത് തദർഹമനുവിന്യസനം ച കുര്യാത്.
[ ൧ വൃ

അത്ര നിദ്രാഘടസ്നപനപശ്ചിമം കൃത്വാ – ബിംബത്തുങ്കൽ അഷ്ടഗന്ധം കൂടാതെ നിദ്രാകലശം ആടിക്കഴിവോളം ചെയ്തു്, സന്നതാത്മാ ഭഗവൻ! ഇതി സാധു സംപ്രാർത്ഥ്യ-ജീവകലശസ്ഥിതനായ ദേവനോട്ട് നമസ്കരിച്ച "ഭഗവന്നല്പഗേഹേഽസ്മിൻ" ഇത്യാദി രണ്ടുകൊണ്ടും വഴിപോലെ പ്രാർത്ഥിച്ച്, ജീവാദിവാഹനവിധൌ തേന കലശേന സിഞ്ചേത് – ജീവാവാഹനസ്ഥാനത്തു് ജീവകലശമെടുത്തു് ജീവാവാഹനമന്ത്രം ജപിച്ച് അഭിഷേകത്തെച്ചെയ്‌വൂ. തദർഹമനുവിന്യസനം ച കുര്യാത് – പിന്നെ പ്രണവവ്യാപകാദിചെയ്തു് പ്രണവന്യാസവും പുഷ്ട്യഷ്ടന്യാസവും ലിപിതത്ത്വാദിയും ന്യസിച്ച പൂജിപ്പൂ.

"ഭഗവന്നല്പഗേഹേഽസ്മിൻ വാസഃ ക്ലേശോഽപി തേ ഹരേ!
വസ്തവ്യോ ഭഗവംസ്താവദ്യാവദ് ഗേഹം സമാപ്യതേ. ൧ൻ
കാരകസ്യ പരാമൃദ്ധിമനുജാനന്മഹോദയാം
ഭക്താനാമനുകമ്പാർത്ഥമിഹ ത്വം സ്ഥാതുമർഹസി." വൃ ൦

ഇതു രണ്ടുമിവിടെ പറഞ്ഞ പ്രാർത്ഥനകൾ.

ഹരൌ ഗേഹവിധാവേവം മനുരന്യേഷ്വപിഹോന്നയേത്,
തത്തദ്ദൈവതബിംബാദിസമീപ്സിതപദാന്വയം. വൃ ൧

ഹരൌ ഗേഹവിധൌ ഏവം മനുഃ – വിഷ്ണുവിങ്കൽ ഗൃഹനിർമ്മാണത്തുങ്കൽ ഈവണ്ണം പ്രാർത്ഥനകൾ; അന്യേഷു ഇഹ – മററുള്ള ദേവന്മാരിൽ ഇവിടെ, തത്തദ്ദൈവതബിംബാദിസമീപ്സിതപദാന്വയം – അതാതു ദേവന്മാരുടെ നാമവും പണിയുടെ പ്രകാരാന്തരവും കൂടി, മനുഃ ഉന്നയേത് – പ്രാർത്ഥനാമന്ത്രത്തെ ഊഹിച്ചുകൊള്ളണം.

സ്ഥണ്ഡിലാദിവാഹനപുരസ്സരമത്ര സർവം
നിർവർത്ത്യ ദേവമഭിപൂജ്യ ചരും നിവേദ്യ
ഹുത്വാ ബലിം പരിഷദാം പരിതോഷ്യ ദേവം
ഘോരം പിധായ ഗൃഹമേവൽ ത്രിദിനം പുരോവത്. വൃ ൨

അത്ര സ്ഥണ്ഡിലാദിവാഹനപുരസ്സരം സർവ്വം നിർവ്വർത്ത്യ-പിന്നെ സ്ഥണ്ഡിലാവാഹന തുടങ്ങി പായസനിവേദ്യാന്തം ചെയ്തു്, ദേവം അഭിപൂജ്യ ചരും നിവേദ്യ – നിത്യപൂജയും ചെയ്തു് ബഹുനിവേദ്യത്തെ നിവേദിച്ചു്, പരിഷദാം ബലിം ദത്വാ- പരിവാരങ്ങൾക്കു് ബലിയും തൂകി, ദേവം പരിതോഷ്യ – നട തുറന്നു് പ്രസന്നപൂജയും ചെയ്തു്, പുരോവത് ദ്വാരം പിധായ ത്രിദിനം ഗമയേത് – മുമ്പിൽ പറഞ്ഞ പോലെ ഒക്കയും ചെയ്തു് നടയുമടച്ചു് മൂന്നു ദിവസം നടയിൽ പൂജിച്ചു് പരിവാരപ്രതിഷ്ഠാദികളും ചെയ്തു് കൊള്ളു.

ചാതുർത്ഥികസ്നപനയാഗമഹോത്സവാദ്യം
മൂലോദിതം ച സകലം സമമാദധീത
ബാലാലയന്യസനകർമ്മ നപുംസകാശ്മ-
രത്നോപധാനരഹിതം വിഹിതം തദേതത്. വൃന്ദ

ചാതുർത്ഥികസ്നപനയാഗമഹോത്സവാദ്യം മൂലോദിതം സകലം സമം ആദധീത ച – പിന്നെ ഈ ബിംബങ്ങളുകൽ ചതുർത്ഥസ്നാനവും ഉത്സവവും നിത്യപൂജയും മൂലാലയത്തുങ്കലേപ്പോലെ തന്നെ ചെയ്യണം. തദ് ഏതദ് ബാലാലയന്യസനകർമ്മ – ഈ ബാലാലയത്തുങ്കലേ പ്രതിഷ്ഠയുടെ ക്രിയ, നപുംസകാശ്മരത്നോപധാനരഹിതം വിഹിതം – നപുംസകശിലയും രത്നന്യാസവും കൂടാതെ തന്നെ പറയപ്പെട്ടിരിക്കുന്നു.

തദ്ബിംബേ രചിതേ സമഗ്രഗുണസമ്പന്നേ സപീഠാദികേ
പ്രത്യാസീദതി ച പ്രതിശ്രുതമുഹൂർത്തേ ബീജവാപാദികം
കൃത്വാ വാ പരിഗൃഹ്യ കാരുകരതോ ബിംബം ജലേ വാസയേത്
തത് പ്രാസാദവിശോധനം ച തനുയാത് പുണ്യാഹകർമ്മാന്തിമം.
[വൃർ

സമഗ്രഗുണസമ്പന്നേ സപീഠാദികേ തദ് ബിംബേ രചിതേ – മുമ്പിലത്തേപ്പോലെ സകലലക്ഷണങ്ങളോടുംകൂടി പീഠവും ബിംബവും പ്രാസാദവും ഉണ്ടാക്കിയാൽ, പ്രതിശ്രുതമുഹൂർത്തേ പ്രത്യാസീദതി ച – മുമ്പു് ഏഴുകോവിൽ കൊള്ളുമ്പോൾ പ്രതിജ്ഞ ചെയ്തു ഇരിക്കുന്ന മുഹൂർത്തവും അടുത്തു വന്നാൽ, ബീജവാപാദികം കൃത്വാ – മൂലാലയത്തുങ്കൽ മുളയുമിട്ടു്, കാരുകരതഃ ബിംബം പരിഗൃഹ്യ ജലേ വാസയേത്-ശില്പിയുടെ കൈയിൽനിന്നു് നേത്രോല്ലേഖനാദി ചെയ്തു് ബിംബത്തെ പ്രതിഗ്രഹിച്ചു തച്ഛോധനകളും ചെയ്തു ജലാധിവാസത്തേയും ചെയ്വൂ. പുണ്യാഹക

ർമ്മാന്തിമം സംപ്രാർത്ഥ്യ തത് പ്രാസാദവിശോധനം ച തന്വയാത്-
വാസ്തുപുണ്യാഹം കഴിയുവോളമുള്ള പ്രാസാദശുദ്ധികളേയുംചെയ്‌വൂ.

ഉദ്ധൃത്യോദകതോഽഭിഷിച്യ കലശൈഃ സൈപർബിംബമഗ്രാഹിതേ
സമ്യൿ സംസ്കൃതമണ്ഡപേഽധിശയനം സംവേശ്യ തത്പാർശ്വതഃ
വിന്യസ്യേത് പരിശോധിതാല്പനിലയപ്രാൿസ്ഥാപിതാച്ഛാ-
സ്ഥിതം
ദേവം പ്രാർത്ഥ്യ ഘടേഽഭിവാഹ്യ വിധയാ സൂത്രച്ഛിദാസൂക്തയാ. വൃ ൬

ഉദകതഃ ഉദ്ധൃത്യ സൈപഃ കലശൈഃ ബിംബം അഭിഷി
ച്യ - പിന്നെ ജലത്തുങ്കൽനിന്ന് ബിംബത്തെ എടുത്ത് പൂജിച്ചു
ഇരിക്കുന്ന ബിംബശുദ്ധികലശങ്ങളെക്കൊണ്ട് അഭിഷേകവും ഉപ
ഹാരദാനങ്ങളും ചെയ്തു, സമ്യൿ സംസ്കൃതമണ്ഡപേ അധിശയനം
സംവേശ്യ-അധിവാസത്തുന്നാം മണ്ഡപസംസ്കാരത്തേയും ശയ്യാ
പൂജാദികളേയും ചെയ്തു, ബിംബത്തെ ശയ്യയിങ്കൽ എഴുന്നള്ളി
ച്ചാൽ പരിശോധിതാല്പനിലയപ്രാൿസ്ഥാപിതാച്ഛാസ്ഥിതംദേവം
പ്രാർത്ഥ്യ സൂത്രച്ഛിദാസൂക്തയാ വിധയാ ഘടേ അഭിവാഹ്യ തത്
പാർശ്വതഃ വിന്യസ്യേത് - പിന്നെ ബാലാലയത്തുങ്കൽ പ്രാസാദശു
ദ്ധികളും പ്രായശ്ചിത്താദിഹോമങ്ങളും ചെയ്തു അനുജ്ഞാക
ലശം ആടി പ്രാർത്ഥിച്ചു സൂത്രച്ഛേദത്തുങ്കൽ പറഞ്ഞപ്രകാരം ഹോ
മാവസാനമായ തത്വങ്ങളുടെ സംഹാരതത്വഹോമത്തെച്ചെയ്തു
തത്വകലശമാടി വ്യാസസ്ഥകോശാദി ചെയ്തു ജീവകലശത്തെ
പൂജിച്ച് "യാത്രാം കുരുഷ്വ" ഇത്യാദി പ്രാർത്ഥിച്ച് ജീവോദ്വാസ
നാന്തം ക്രിയയും ചെയ്തു ജീവകലശത്തെ മൂലാലയമണ്ഡപത്തു
ങ്കൽ ശയ്യയിങ്കൽ ബിംബത്തിന്റെ കൂടെ എഴുന്നള്ളിച്ചു വയ്പൂ.

"യാത്രാം കുരുഷ്വ ദേവേശ! ഭക്താനാമനുകമ്പയാ
ജീർണമുദ്ധൃത്യ തദ്ഭക്തൈഃ കല്പിതം ബിംബമുജ്ജ്വലം. വൃന്ദ

ത്തേന ഗേഹം വിശാദ്യേശ! ഉത്തിഷ്ഠ ശിഖിവാഹന!"
ഇതു്യും സുബ്രഹ്മണ്യങ്കലേ പ്രാർത്ഥനാമന്ത്രം.

ഏവം ഗുഹാച്ഛാവിഷയേ മന്ത്രോഽന്യത്രോന്നയേദ് ബുധഃ. വൃ ൭

ഏവം ഗുഹാച്ഛാവിഷയേ മന്ത്രഃ - ഈവണ്ണം സുബ്രഹ്മണ്യ
ങ്കലേ പ്രാർത്ഥനാമന്ത്രം. ബുധഃ അന്യത്ര ഉന്നയേത് - വിദ്വാ
നായിരിക്കുന്ന ആചാര്യൻ മററുള്ള ദേവന്മാരിൽ "ഉത്തിഷ്ഠ ഗരുഡ
ധ്വജ" ഇത്യാദി ഊഹിച്ചു ചൊല്ലൂ.

ഉത്പാദ്യോക്തവദല്പബിംബമുപനീയാതോ ബഹിഃ സന്മഹേദ്
ഗോസപ്പിഃ സ്നപിതം തദർഹദഹനേ തദ്ദാരവം ചേദ ഉതഃ
ലൌഹം ചേദ് ഗുരവേ സമപ്പയേത്തു തദപിദ്രാവ്യ യജപാഥവാ
ഛിത്വാ നാളമിദം വിശോധ്യ സുശുഭം തത് കൌതുകം
[കല്പയേത്. വ്യ

ഉക്തവത് അല്പബിംബം ഉത്പാദ്യ - പറഞ്ഞപോലെ ദ്രവ്യശാന്തിഹോമം ചെയ്തു ബിംബത്തെ എടുപ്പിച്ച്, അതഃ - ബഹിഃ ഉപനീയ - പീഠത്തെ കൊണ്ടുപോയി വാസനയെ ഉപാസിച്ചാൽ, തദ്ദാരവം ചേത് - ആ ബാലബിംബം വൃക്ഷമയമായിരിക്കുന്ന എങ്കിൽ, ഗോസപ്പിഃസ്നപിതം തദർഹദഹനേ സന്മഹേത - നെയ്യ് പിരട്ടി വിഷ്വക്സേനാദി തത്തന്നിമ്മാല്യധാരിയെ പൂജിച്ച് അഗ്നിയിങ്കൽ ദഹിപ്പിപ്പൂ. ലൌഹം ചേത് വിദ്രാവ്യ യജപാ ഗുരവേ സമപ്പയേത്തു - ചെമ്പ് ഓട്ട് ഇത്യാദി ലോഹമയമാകുന്ന എങ്കിൽ അതിനെ ഉരുക്കിച്ച് യജമാനൻ ആചാര്യനായിട്ട് കൊടുപ്പൂ. അഥവാ ഇദം നാളം ഛിത്വാ വിശോധ്യ സുശുഭം തത് കൌതുകം കല്പയേത് - എന്നിയേ ഈ ബിംബത്തിൻെറ നാളത്തെ മുറിച്ചു പീഠവുമുണ്ടാക്കി ശുദ്ധികളും ചെയ്തു ഉത്സവബിംബാദികളിൽ നന്നായിട്ട് കല്പിച്ചുകൊള്ളൂ.

ആധായ പ്രതിമാധിവാസമധരേദ്യുസ്തത്തദർഹാർഹണാ-
ഹോമബ്രാഹ്മണതർപ്പണാദ്യപരിഷട്പീഠാധിവാസാദികം
അന്യേദ്യുഃ കൃതരത്നകമ്മണി സമാനീയ പ്രതിഷ്ഠാപ്യ തത്-
പീഠേ ബിംബമഥ സ്വകീയകലശാസേകാദ്യകം ചാചരേത്.
[വ്യൻ

അധരേദ്യുഃ പ്രതിമാധിവാസം ആധായ - പ്രതിഷ്ഠയുടെ തലേ ദിവസം രാത്രിയിൽ ബിംബത്തുങ്കലും ജീവകലശത്തുങ്കലും ധ്യാനാധിവാസത്തെച്ചെയ്തു തത്തദർഹാർഹണാഹോമബ്രാഹ്മണതർപ്പണാദ്യപരിഷട്പീഠാധിവാസാദികം - തദ്യോഗ്യങ്ങളായ പൂജകളും മണ്ഡപപൂജയും ശിരസ്തത്വഹോമാദിശാന്തിഹോമാന്തവും ചെയ്തു സമ്പാതസ്പർശനാനന്തരം ഗോദോഹനാദിയും പായസനിവേദ്യവും കാൽ കഴകിച്ച് ഊട്ടുകയും ചെയ്താൽ പിന്നെ പ്രാസാദപീഠനപുംസകശിലകളുടെ ശോധനയും അധിവാസങ്ങളും ചെയ്വൂ. അന്യേദ്യുഃ കൃതരത്നകമ്മണി ബിംബം സമാനീയ

തത്പീഠേ പ്രതിഷ്ഠാപ്യ - പിറേറദിവസം പ്രാസാദശോധനയും നപുംസകശിലാസ്ഥാപനവും രത്നന്യാസവും ചെയ്തു് പീഠത്തെയും പ്രതിഷ്ഠിച്ചു് മണ്ഡപത്തിൽ വന്നു് ജീവകലശബിംബങ്ങളിൽ പൂജിച്ചു് വിദ്യേശ്വരകലശപ്രോക്ഷണവും ചെയ്തു് ധ്വജതോരണാദി ഒക്കെയും ഉദ്വസിച്ചു് എല്ലാമകത്തു എഴുന്നള്ളിച്ചു് ബിംബത്തുങ്കൽ പരാവാഹനാദി ചെയ്തു പീഠത്തുങ്കൽ ബിംബത്തെ പ്രതിഷ്ഠിച്ചു പ്രാൎത്ഥനകളും ചെയ്തു് അഷ്ടബന്ധസ്ഥാപനവും ചെയ്താൽ, അഥ സ്വകീയകലശാസേകാദ്യകം ച ആചരേത് - കമ്മേശനിദ്രാകലശങ്ങളേ കൂടി ജീവകലശാഭിഷേകവും പ്രാണന്യാസാദിയും സ്ഥൂലാവാഹനാദികളും ചെയ്തു് നിത്യപൂജയും പ്രതിഷ്ഠാബലിയും പ്രസന്നപൂജയും ചെയ്തു നട അടച്ചു് പരിവാരപ്രതിഷ്ഠയും ചതുൎത്ഥസ്നാനവും ഉത്സവവും ഇവ ഒക്കെയും മുമ്പിലേപ്പോലെ ചെയ്വൂ. ഇങ്ങനെ ഒരു പ്രകാരം നിഷ്ക്രാമണക്രിയ.

അനന്തരം ഇളംകോവിൽ കൂടാതെ ഒരു ദിവസം കൊണ്ടുതന്നെ ബിംബം മാറുന്നേടത്തു് ബിംബത്തിന്റെ വിശേഷത്തെപ്പറയുന്നു:—

യത്രാഹ്നൈകേന തു സമുദിതം കമ്മ നിൎമ്മേയമത്ര
പ്രോദ്വാസ്യൈവം കലശമധിവാസ്യാച്ച്യയാ സാകമഗ്രേ
മൂലാൎച്ചാദിച്യുതനിജവിശുദ്ധ്യാദിമന്ത്രൗഘഗേഹേ
സംസ്ഥാപ്യൈനാം സ്വചിതികലശാസേചനാദ്യം ച കുൎയ്യാത്.

[൫൦

യത്ര ഏകേന അഹ്നാ സമുദിതം കമ്മ നിൎമ്മേയം - യാതൊരിടത്തു് ഒരു ദിവസംകൊണ്ടു് തന്നെ ബിംബത്തേ മാറി പ്രതിഷ്ഠിക്കുന്നതു് ശക്യമായി ഭവിക്കും; അത്ര ഏവം പ്രോദ്വാസ്യ അഗ്രേ കലശം അച്ച്യയാ സാകം അധിവാസ്യ - അവിടെ ഇപ്രകാരം അനുജ്ഞാകലശവും ജീവോദ്വാസനയും ചെയ്തു് ജീവകലശത്തെ ദേവാഗ്രമണ്ഡപത്തിൽ അയ്യുങ്കൽ എഴുന്നള്ളിപ്പൂ. അവിടെ പുത്തനായിട്ടു് ഉണ്ടാക്കിയ മൂലബിംബത്തെയും നേത്രോന്മീലനാദി പരിഗ്രഹിച്ചു ശോധനയും ജലാധിവാസാദിയും ചെയ്തു മണ്ഡപത്തിൽ ജീവകലശത്തോടു കൂടി എഴുന്നള്ളിച്ചു് ധ്യാനാധിവാസവും ഹോമാദികളും ഇത്യാദി ഒക്കയും ചെയ്തു്, മൂലാൎച്ചാദിച്യുതനിജവിശുദ്ധ്യാദിമന്ത്രൗഘഗേഹേ ഏനാം സംസ്ഥാപ്യ - പിന്നെ ദുൎവാശാന്തിയും ബിംബോദ്ധാരവും ചെയ്തു് പീഠവുമെടുത്തു് മാററി പ്രാസാദശോധനകളും രക്ഷോഘ്നാദിവാസ്തുപുണ്യാഹാന്തവും

ചെയ്തു് പ്രാസാദപീഠങ്ങളെ അധിവസിച്ച് പിറേറ ദിവസം പ്രാസാദപ്രതിഷ്ഠയും ചെയ്തു് നപുംസകശിലയും പ്രതിഷ്ഠിച്ച് രത്നന്യാസവും പീഠപ്രതിഷ്ഠയും ചെയ്തു് മണ്ഡപത്തിൽ വന്നു് പൂജിച്ച് ധ്വജതോരണാദികളെ ഉദ്വാസിച്ച് ബിംബത്തേയും ജീവകലശാദികളേയും അകത്തു് എഴുന്നള്ളിച്ച പരാവാഹനാദി ഒക്കയും ചെയ്തു് ബിംബത്തെ പ്രതിഷ്ഠിച്ച അഷ്ടഗന്ധവും ഇട്ടു, സ്വോചിതികലശാസേചനാദ്യം ച കര്യാത് — നിദ്രാകലശാഭിഷേകാനന്തരം ജീവകലശത്തേ ആടി പ്രാണന്യാസാദി ഒക്കെയും അടച്ച് പരിവാരപ്രതിഷ്ഠയും ചതുസ്ഥാനവും ഉത്സവവും ചെയ്വൂ. ഇങ്ങനെ ഒരു ദിവസംകൊണ്ടുള്ള നവീകരണക്രിയ.

അനന്തരം ബിംബം മാറാതെ ഹസ്തപാദാദി ബന്ധനങ്ങളുകളെല്ലാം പ്രാസാദം പണിചെയ്യേണ്ടുന്നതിനുമുള്ള നിഷ്ക്രാമണക്രമത്തെപ്പറയുന്നു: —

ബിംബാജീർത്തിവിധൌ വിധായ സകലം സൂത്രച്ഛിദൈകോദിതം
മുക്ത്വാ പ്രാർത്ഥ്യ നമസ്ത ഇത്യധിഷ്ഠം സംയോജ്യ നിർവാപ്യ തം
മൂലാർച്ചാം പരിരക്ഷ്യ തക്ഷഭിരഭീഷ്ടം കർമ്മ നിർമ്മാപ്യ തത്
കർമ്മാന്തേ പരിഗൃഹ്യ കാരുകരതഃ പ്രാസാദമുക്തക്രമാത്. ൯൧

ബിംബാജീർത്തിവിധൌ - ബിംബം മാറുന്നതിനു മാത്രം ജീർണ്ണമില്ലാതെ ഇരിക്കുമ്പോളും ഹസ്തപാദാദി ബന്ധനങ്ങളുകളും, സൂത്രച്ഛിദൈകോദിതം മുക്ത്വാ സകലം വിധായ – സൂത്രച്ഛേദങ്ങളുകളെല്ലാം പറഞ്ഞ വാസ്തുസംപാതം ഉണ്ടാക്കുകയും തത്തപങ്ങൾ ഹും ഫട എന്നു് കൂട്ടുകയും കൂടാതെ ശേഷം അനുജ്ഞാകലശം തുടങ്ങി ജീവകലശം പൂജാന്തം ഒക്കെയും ചെയ്തു്, നമസ്ത ഇതി പ്രാർത്ഥ്യ അധിഷ്ഠം യോജ്യ തം നിർവാപ്യ – മുമ്പിൽ പറഞ്ഞ പോലെ "നമസ്തേ സർവലോകേശ" ഇത്യാദി പ്രാർത്ഥിച്ച് സമ്പാതസ്പർശനം തുടങ്ങി ജീവോദ്വാസാന്തം ചെയ്തു് ജീവകലശത്തിൽ യോജിപ്പിച്ച് സംസ്കൃതമണ്ഡപത്തിൽ ശയ്യയിങ്കൽ ജീവകലശത്തേ എഴുന്നള്ളിപ്പൂ. പിന്നെ മൂലബിംബത്തേ വസ്ത്രംകൊണ്ടു മൂടികെട്ടി, തക്ഷഭിഃ അഭീഷ്ടം കർമ്മ നിർമ്മാപ്യ – പണിക്കാരേക്കൊണ്ടു് പീഠം മാറുക ഹസ്തപാദാദിബന്ധനം പ്രാസാദത്തിന്റെ പണി ഇത്യാദി വേണ്ടുന്നതിനെ ഒരുദിവസംകൊണ്ടു് തീർപ്പിക്കാമെങ്കിൽ കാലതാമസത്തിന്നു തക്കവണ്ണം ബാലാലയത്തുങ്കൽ ബാലബിംബത്തോടുകൂടി അധിവസിച്ച് ബാലാലയപ്രതി

ഷ്ടാനന്തരം ജീവകലശത്തേ അവിടെ ആട്ടം. പണിതുടങ്ങി യാൽ മൂലബിംബത്തുങ്കൽ വിളക്കും നിവേദ്യവും കാട്ടണം. തത് കർമ്മാന്തേ കാരുകരതഃ ഉക്തക്രമാത് പ്രാസാദം പരിഗൃഹ്യ - പണികഠം കഴിഞ്ഞാൽ പറഞ്ഞപോലെ ശില്പിഹസ്തത്തുങ്കൽ നിന്ന് പ്രാസാദബിംബങ്ങളേ പരിഗ്രഹിപ്പു.

പുണ്യാഹാവധിഭിർവിശോധ്യ പരികല്പ്യാർച്ചിർമ്മയം തത്സ്ഥിതം
ബിംബം വാരുണവാരിണാ സലിലവാസേ സ്നാപയിത്വാ സുധീഃ
സ്വാസോക്തക്രമബദ്ധകൌതുകമിദം സംഭാവ്യ പീഠേഽർച്ചിതേ
കൃത്വാ ബിംബാലയാഭിഷേകയജനാദ്യം കർമ്മ തത്രൈവ തത്.
[൧൮

പുണ്യാഹാവധിഭിഃ വിശോധ്യ - വാസ്തുപുണ്യാഹാന്തമുള്ള പ്രാസാദശുദ്ധികളും ബിംബത്തുങ്കലേ ശോധനകളും ചെയ്താൽ, തത്സ്ഥിതം ബിംബം അർച്ചിർമ്മയം പരികല്പ്യ-പ്രാസാദസ്ഥമായിരിക്കുന്ന ബിംബത്തെ ഭൂതസംഹാരശോഷണദഹനങ്ങളേ ചെയ്തു തേജോമയമായി ധ്യാനിച്ച്, സുധീഃ സലിലവാസേ വാരുണം സ്നാപയിത്വാ - സുധിയായിരിക്കുന്ന ഗുരു ജലാധിവാസത്തുങ്കൽ ജലദ്രോണിയിൽ വരുണപൂജാദിയെച്ചെയ്തു വെള്ളംകൊണ്ട് വളരെ അഭിഷേകത്തേച്ചെയ്വൂ. പീഠത്തിന്റെ ജലാധിവാസവും അപ്പോഠം തന്നെ കൂടെച്ചെയ്വൂ. സ്വാസോക്തക്രമബദ്ധകൌതുകം ഇദം ബിംബം അർച്ചിതേ പീഠേ സംഭാവ്യ - പിന്നെ തങ്ങഠംക്ക പറഞ്ഞിരിക്കുന്ന പോലെ കൌതുകബന്ധത്തേയും ജലാധിവാസശേഷമായ പ്ലാവനാദിഭൂതസൃഷ്ടിയേയും ചെയ്തു പീഠം പൂജിച്ച് "ഭദ്രം കർണ്ണേഭി"രിത്യാദി ജപിച്ച് പീഠസ്ഥാനത്തേയും കല്പിച്ച്, ബിംബാലയാഭിഷേകയജനാദ്യം കർമ്മ കൃത്വാ - പിന്നെ ബിംബശുദ്ധികലശാഭിഷേകവും ഉപഹാരദാനങ്ങളും അവിടെ ത്തന്നെ വച്ചു ചെയ്വൂ.

ബിംബേഽഗ്രാഹിതമണ്ഡപേഽധിശയനം ന്യസ്തേഽഥ ബാലാലയാ-
ന്നീത്വാ ജീവമലേഽധിവാസ്യ വിധിവന്മൂലാലയാദേവ വാ
ഹൃത്വാ മണ്ഡപ ഏവ ജീവകലശേ ബിംബേ ച സംസ്പൃശ്യ ത-
ത്സമ്പാതം പൃഥഗർച്ചനാദ്യമഖിലം നിവർത്യ പൂർവോക്തവത്.
[൧൯

ബിംബേ - ഗർഭഗൃഹത്തുങ്കലേ ആ ബിംബത്തുങ്കലും, ബാലാലയാത് നീത്വാ - എളംകോവിൽകൊണ്ടിരിക്കുന്ന ബിംബത്തുങ്കൽ നിന്ന് ജീവോദ്വാസനചെയ്തു, അഗ്രാഹിതമണ്ഡപേ അധി

ശയനം ന്യസ്തേ ജീവഘടേ ച - ജീവകലശത്തേ, സംസ്കൃതമണ്ഡപത്തിൽ ശയ്യയിങ്കൽ എഴുന്നള്ളിച്ച് അവിടെയും, വിധിവത് അധിവാസ്യ - വിധിക്കു തക്കവണ്ണം ധ്യാനാധിവാസത്തേ ചെയ്വൂ. മൂലാലയാത് ഏവ വാ - എന്നിയേ എളംകോവിൽ കൊള്ളാതെയുള്ളിടത്തു് അന്നുതന്നെ മൂലബിംബത്തുങ്കൽ നിന്നു് ജീവോദ്വാസനയെച്ചെയ്തു് ശയ്യയിങ്കൽ എഴുന്നള്ളിച്ച് ജീവകലശത്തുങ്കലും ബിംബത്തുങ്കലും ധ്യാനാധിവാസത്തെച്ചെയ്തു്, മണ്ഡപേ ഏവ ഹുത്വാ - അധിവാസഹോമാദികം ഒക്കയും മണ്ഡപത്തിൽ തന്നെ ചെയ്തു്, ജീവകലശേ ബിംബേ ച തത്സമ്പാതം സംസ്പൃശ്യ - ജീവകലശത്തുങ്കലും അകത്തേ ബിംബത്തുങ്കലും സമ്പാതസ്പർശനത്തെച്ചെയ്തു്, പൂർവോക്തവത് അച്ച്നാദ്യം അഖിലം പൃഥക് നിർവർത്ത്യ - അധിവാസപൂജാദികളൊക്കയും രണ്ടിടത്തും വെവ്വേറേ ചെയ്തു് തദ്രാത്രിശേഷത്തേ ഇതിഹാസപുരാണാദികളേക്കൊണ്ടു ഘോഷിച്ച് ഉറങ്ങാതെയുമിരിപ്പൂ.

രത്നന്യാസവിധിം വിധായ മനസാ സംപൂജ്യ ഗർഭാലയം
നീത്വാ ജീവഘടാദ്യമത്ര സുവിഭാവ്യൈതത് പ്രതിഷ്ഠാപനം
ജീവന്യാസവിധൗ സ്വജീവകലശേനാസിച്യ പൂർവോക്തവത്
കുര്യാത് കർമ്മകലാപമിത്യഭിഹിതാ നിഷ്ക്രാമണപ്രക്രിയാ. ൩൪

രത്നന്യാസവിധിം മനസാ വിധായ സംപൂജ്യ - പിറേറ ദിവസം ഗർഭഗൃഹത്തുങ്കലിരുന്നു നാന്ദീമുഖപുണ്യാഹാദിയെച്ചെയ്തു് പീഠം പൂജിച്ച് നപുംസകശിലയേ പൂജിച്ച് രത്നന്യാസത്തെ മാനസികമായിച്ചെയ്തു് പ്രണവംകൊണ്ടു് പൂജിച്ച് പീഠപ്രതിഷ്ഠയുടെ ആവാഹനാദി ചെയ്തു്, ജീവഘടാദ്യം ഗർഭാലയം നീത്വാ - ബിംബത്തുങ്കലും ജീവകലശത്തുങ്കലും പൂജിച്ച് വിദ്യേശ്വരകലശങ്ങളേ പ്രോക്ഷിച്ച് പൂജാവസാനത്തുങ്കൽ തോരണാദികളേ ജീവകലശത്തുങ്കലുദ്വാസിച്ച് എല്ലാമകത്തു് എഴുന്നള്ളിച്ച്, അത്ര ഏതത പ്രതിഷ്ഠാപനം സുവിഭാവ്യ - ബിംബത്തുങ്കൽ പരാവാഹനാദി ചെയ്തു് പ്രതിഷ്ഠാമന്ത്രത്തേ തൊട്ടുജപിച്ച് പ്രതിഷ്ഠയേ സങ്കല്പിച്ച് അഷ്ടബന്ധവും ഇട്ടു് നിദ്രാകലശാഭിഷേകാന്തം ചെയ്തു്, ജീവന്യാസവിധൗ സ്വജീവകലശേന ആസിച്യ - ജീവാവാഹനകാലത്തു് ജീവകലശത്തേ ആടി പ്രാണന്യാസാദി ചെയ്തു്, പൂർവോക്തവത് കർമ്മകലാപം കുര്യാത - മുമ്പിൽ പറഞ്ഞ പോലെ സ്ഥലാവാഹനാദി ഒക്കയും ചെയ്തു് വിളക്കും വച്ച് നടയുമടച്ച്

മൂന്നു ദിവസം നടയിൽ സ്വസ്തികമിട്ടു നിത്യപൂജയും ചെയ്തു് രണ്ടാം ദിവസം ഇന്ദ്രാദിപ്രതിഷ്ഠയും മൂന്നാം ദിവസം പ്രായശ്ചിത്താദിഹോമങ്ങളും കലശപൂജയും നാലാംദിവസം ചതുർത്ഥസ്നാനവും ചെയ്തു ഉത്സവവും ചെയ്യവൂ. ഇതി നിഷ്ക്രാമണപ്ര ക്രിയാ അഭിഹിതാ — ഇങ്ങനെ നിഷ്ക്രാമണനവീകരണത്തിൻെറ ക്രിയ പറയപ്പെട്ടു.

'നമസ്തേ സർവ്വലോകേശ' ഇത്യാദി പ്രാർത്ഥനകൾ മുമ്പിൽ എഴുതിയിരിക്കുന്നതുതന്നെ.

അനന്തരം സങ്കോചത്തെ പറയുന്നു:—

നിഷ്ക്രാമണൈകവിഹിതം വിധിമത്ര മുക്ത്വാ
ശേഷം വിശേഷവിദിഹ പ്രവിധായ കർമ്മ
സംപ്രാർത്ഥ്യ തത്ത്വകലശേന തഥാഽഭിഷിച്യ
സങ്കോചമാചരതു വാ ഗൃഹമാത്രജീർണ്ണേ. ൻ൭

ഗൃഹമാത്രജീർണ്ണേ — പ്രാസാദമണ്ഡപാദികൾക്കു തന്നെ ജീർണ്ണതവരികയും ആയതു് ഒരു മാസംകൊണ്ടു് പണികഴിക്കാമെന്നു വരുകയും ചെയ്യുമ്പോൾ, വിശേഷവിദ് ഗുരുഃ — വിശേഷജ്ഞനായിരിക്കുന്ന ആചാര്യൻ, നിഷ്ക്രാമണൈകവിഹിതം വിധിം മുക്ത്വാ ഇഹ ശേഷം കർമ്മ പ്രവിധായ — നവീകരണത്തുങ്കൽ പറഞ്ഞ വിശേഷപഞ്ചതത്ത്വങ്ങളും യാത്രാസമ്പാതം രണ്ടും കൂടാതെയും അനുജ്ഞാകലശം തുടങ്ങി സംഹാരതത്ത്വഹോമം കഴിവോളമുള്ള ക്രിയകളേയും ഒക്കയും ചെയ്തു്, സംപ്രാർത്ഥ്യ തഥാ തത്ത്വകലശേന അഭിഷിച്യ സംങ്കോചം ആചരതു വാ — 'ദേവേശ' ഇത്യാദികൊണ്ടു പ്രാർത്ഥിച്ചു് ഉദ്വ്യാപകാദി ചെയ്തു തത്ത്വകലശംകൊണ്ടു് ആടി ഉദ്വ്യാപകാദിധ്യാനസംകോചത്തേ ചെയ്തു ബിംബഹൃദയത്തുങ്കൽ സംകോചിച്ചുവെങ്കിലുമാം.

"ദേവേശ! പ്രതിമാമൂർത്തേ! മന്ത്രമൂർത്തേ! പരാവരേ
അത്ര സംകുചിതോ ഭൂത്വാ വാസം കുരു തവാജ്ഞയാ." ൻ൮

ഇതു് പ്രാർത്ഥനാമന്ത്രം.

ഭിഷഗ്ജാഗരിതേ വികൃഷ്യ ബഹിരംഗാദന്തരംഗാദപി
സ്വസ്ഥിന്നേവ സുയോജിതേ സ്വവിഭവോന്മേഷേ ചിദേകാത്മനി
ഊർദ്ധ്വാധഃ ക്രമതോഽത്ര പദ്മയുഗളം ധ്യാത്വാ തദാവാരകം
സ്വേച്ഛാശക്തിവിഭാവിതം പൃഥഗതഃ സംഭാവ്യ ചാത്മോ-
[ദഭിദാം. ൻ൯

വിഷ്വഗ്ജാഗരിതേ സ്വവിഭവോന്മേഷേ – പുറവും ജാഗ്രദവസ്ഥയോടുകൂടി ഇരിക്കുന്ന പരിവാരങ്ങളേ, ബഹിരംഗാത് അന്തരംഗാത് അപി വികൃഷ്യ സ്വസ്മിൻ ചിദേകാത്മനി ഏവ സുയോജിതേ – മതില്ക്കകത്തു ബാഹ്യഹാരാദികളിൽ നിന്നും പ്രാസാദാദിഗർഭഗൃഹാദികളിൽനിന്നും ആകർഷിച്ച് ചൈതന്യമാത്രസ്വരൂപമായിരിക്കുന്ന ബിംബഹൃദയത്തുങ്കൽ യോജിപ്പിച്ചാൽ, അത്ര സ്വേച്ഛാശക്തിവിഭാവിതം തദാധാരകം ഊർദ്ധ്വാധഃക്രമതഃ പദ്മയുഗളം ധ്യാത്വാ – ബിംബഹൃദയത്തുങ്കൽ തന്റെ ബുദ്ധിശക്തിക്കു തക്കവണ്ണം ധ്യാനിച്ച് ഉണ്ടായിരിക്കുമാറും ആ ചൈതന്യത്തേ ചുവട്ടിലും മൂടിയിരിക്കുമാറും രണ്ടാമത്ത് പൂക്കളെ ധ്യാനിപ്പൂ. അതഃ പൃഥക് ആത്മോദ്ഭിദാം സംഭാവ്യ – പിന്നെ താൻ ദേവങ്കൽ നിന്നു വേറെ ആയിരിക്കുമാറും ധ്യാനിപ്പൂ.

തത്രാധാരസരോരുഹാഗ്രദളമധ്യാസ്യോർദ്ധ്വപദ്മോദരാത്
ശ്ച്യോതദ്ഭിഃ പരിതൃപ്യ ദേവമുപഹാരൈശ്ചിത്സ്വൈകാത്മകൈഃ.
തസ്മാദേവ തദീയമൂർദ്ധ്നി നിപതന്തീമാവികാസം സുധാ-
ധാരാം സാധു വിഭാവ്യ തന്മുകുളിതം കുര്യാദ് ബഹിഷ്ഠോഽബ്ജം.
[ൻവ



തത്ര ആധാരസരോരുഹാഗ്രദളം അധ്യാസ്യ – പിന്നെ താൻ അവിടെ ദേവന്റെ മുമ്പിൽ താഴെ കല്പിച്ച താമരപ്പൂവിന്റെ ദലാഗ്രത്തുങ്കൽ ഇരുന്ന്, ഊർദ്ധ്വപദ്മോദരാത് ശ്ച്യോതദ്ഭിഃ ചിത്സ്വൈകാത്മകൈഃ ഉപഹാരൈഃ ദേവം സന്തർപ്യ – മുകളിലേ താമരപ്പൂവിൽനിന്ന് തന്നെ പതിച്ചിരിക്കുന്ന ചൈതന്യാമൃതമയമായിരിക്കുന്ന ഉപഹാരങ്ങളേക്കൊണ്ടു ദേവനെ പൂജിച്ച്, തസ്മാദ് ഏവ ആവികാസം നിപതന്തീം സുധാധാരാം തദീയമൂർദ്ധ്നി സാധു വിഭാവ്യ – ആ മുകളിലേ താമരപ്പൂവിൽ നിന്ന് വിടിരുന്നതുവരെയും പതിച്ചിരിക്കുന്ന അമൃതധാരയെ ദേവന്റെ മൂർദ്ധാവിങ്കൽ സ്ഥിരമാകും വണ്ണം ധ്യാനിച്ച്, ബഹിഷ്ഠഃ – താൻ പുറത്തു മാറി ധ്യാനിച്ച്, അംബുജം മുകുളിതം കുര്യാത് – ആ താമരപ്പൂവിനെ മുകുളമായിരിക്കുമാറും കല്പിപ്പൂ.

ഊർദ്ധ്വാബ്ജേന തദംബുജം കബളിതം കൃത്വാഽവതാര്യാഥ തത്
സംവേഷ്ട്യ ത്രിഗുണാത്മകേന മപരേണാരക്ഷ്യ ചാസ്ത്രരജസാ

സ്വാസ്മിൻ സ്വോദിതചിത്സിരാപ്രസരവിശ്രാന്ത്യാ സ്ഥിതോഽച്ചാം
[വൃതാം
വസ്ത്രാദ്യൈഃ പരിരക്ഷ്യ തക്ഷഭിരിദം വേശ്മാഞ്ജസാ കാരയേത.
[ൻൻ

ഊർദ്ധ്വാബ്ജേന അവതായ്യ തദ് അംബുജം കബളിതം കൃത്വാ-പിന്നെ മുകളിലത്തെ താമരപ്പൂവിനേക്കൊണ്ട് താഴ്ത്തി താഴത്തെതാമരപ്പൂവിനേ മൂടിയെന്നു കല്പിച്ച്, അഥത്രിഗുണാത്മകേന മവരേണ തത സംവേഷ്ട്യ - സത്വരജസ്തമോമയങ്ങളായ നൂലു കൊണ്ട് പ്രണവംകൊണ്ടു ചുററിക്കെട്ടി, അസ്ത്രൗജസാ ആരക്ഷ്യ - അസ്ത്രതേജസ്സുകൊണ്ട് രക്ഷിച്ച്, സ്വോദിതചിത്സിരാപ്രസര വിശ്രാന്ത്യാ സ്വാസ്മിൻസ്ഥിതാഃ - തങ്കൽനിന്നും ഉണ്ടായ സുഷുമ്നാ നാഡീമാർഗ്ഗേണ തങ്കൽ ജീവനേ ആക്കിയാൽ, വസ്ത്രാദ്യൈഃ വൃതാം അച്ചാം പരിരക്ഷ്യ - പിന്നെ വസ്ത്രങ്ങളേക്കൊണ്ട്ബിംബ ത്തേ മൂടി പുൽക്കയറുകൊണ്ട് കെട്ടി പഞ്ജരവുമുണ്ടാക്കിവച്ചാൽ, തക്ഷഭിഃ ഇദംവേശ്മ അഞ്ജസാ കാരയേത്-പിന്നെ ആശാരികളേ ക്കൊണ്ട് ഈ പ്രാസാദാദികളേ വേഗേന പണിയേ ചെയ്യിപ്പൂ. ഈ സംകോചക്രിയ കുറഞ്ഞോരു കാലമായിട്ട് ചെയ്യുകാണെ ന്നില്ല.

പ്രാസാദം പരിഗൃഹ്യ തദ്വിധിസമാപ്തൌ ശോധയിത്വാഽഥ തദ്-
ബിംബം ചോദിതസപ്തശുദ്ധിഹവനസ്നാനാദിനാ ശോധയേത്
ധാരായാമിഹ തത്സരോരുഹവികാസാദ്യം വിധേയം ധിയാ
പ്രാക്സംഖ്യാചിതതത്വസൃഷ്ടിഹവനാദൌ കർമ്മണാ ചാച-
[രേത്. ൧൦൦

തദ്വിധിസമാപ്തൌ - പ്രാസാദത്തിന്റെ പണികൾ കഴി ഞ്ഞാൽ, പ്രാസാദം പരിഗൃഹ്യ ശോധയിത്വാ - പ്രാസാദത്തേ പരി ഗ്രഹിച്ച് അടിച്ചുതളിച്ച് നന്നാക്കി പ്രാസാദശുദ്ധി തുടങ്ങി വാസ്തു പുണ്യാഹാന്തം ചെയ്താൽ, തദ്ബിംബം ചോദിതസപ്തശുദ്ധിഹ വനസ്നാനാദിനാ ശോധയേത് - ആ ബിംബത്തേ പറഞ്ഞിരി ക്കുന്ന ചതുഃശുദ്ധ്യാദികളേക്കൊണ്ടും പ്രായശ്ചിത്താദി ഹോമങ്ങളേ ക്കൊണ്ടും കലശാഭിഷേകംകൊണ്ടും ശുദ്ധികളേച്ചെയ്വൂ. ഇഹ ധാരായാം തത്സരോരുഹവികാസാദ്യം ധിയാ വിധേയം - ഇവിടെ ധാരചെയ്യുമ്പോൾ മുമ്പു സംകോചിച്ചിരുന്ന പദ്മങ്ങളെ വിടു ത്തെന്നും മനസ്സുകൊണ്ട് കല്പിക്കണം. പ്രാക്സംഖ്യോചിതതത്വ സൃഷ്ടിഹവനാദൌ കർമ്മണാ ച ആചരേത് - തത്വങ്ങളേ ഹോമി

ച്ചതിൽ അധികസംഖ്യയായിട്ടു് ഇവിടെ സൃഷ്ടിതത്വഹോമങ്ങ ങ്കൽ ചെയ്തു ക്രിയകൊണ്ടും സംകോചിച്ചിരിക്കുന്ന പദ്മങ്ങളുടെ വികാസത്തെ ചെയ്വൂ.

അനന്തരം അഷ്ടബന്ധം മാറി ഇടുന്നതിനെ പറയുന്നു:—

ജീർണ്ണേ സത്യഷ്ടബന്ധേ തദധിഗതചിതിം സ്വാഹസമ്പാതസി- [ക്താം
ദേവേ വ്യാപ്യാദിനാ തന്മലമപി പരിശോദ്ധ്യാഭിഷിച്യാച്ചി- [തേഽസ്മിൻ
ബീജേനാവാഹ്യ പീഠേ പ്രകൃതിമപി പുമാംസം ച മൂലേന [ബിംബേ
സാംഗീകൃത്യോപഹാരാൻ സ്നപനസമവസാനാൻ സമപ്പ്യോഭ- [യോശ്ച. ൧൦൧

അഷ്ടബന്ധേ ജീർണ്ണേ സതി—അഷ്ടബന്ധം ജീർണ്ണമായിപ്പോയാൽ അതിന്ന് മുഹൂർത്തം കല്പിച്ചു മുളയുമിട്ടു് അനുജ്ഞാകലശവും ശ്രീഭൂതബലിയും ചെയ്തു് ദേവനോട്ട് പ്രാർത്ഥിച്ച്, സ്വാഹസമ്പാതസിക്താം തദധിഗതചിതിം ആദിനാ ദേവേ വ്യാപ്യ—മുഹൂർത്തത്തുന്നാൾ കീറിത്തീയിട്ടു അന്വാധാനാദി ഹോമം തുടങ്ങി മൂലാജ്യാഹുതി കഴിവോളം ചെയ്തു് നവശക്തികൊണ്ടു് സംഹാരമായിട്ടു് ഓരോ ഉരു ഹോമിച്ചു സമ്പാതമുണ്ടാക്കി വേറേ വച്ചാൽ നവശക്തിമന്ത്രങ്ങൾ വെവ്വേറേ എട്ടെട്ടു ഉരു ഹോമിച്ച് മൂലംകൊണ്ടു് ചതുർദ്രവ്യങ്ങളും ഹോമിച്ച് സ്വിഷ്ടകൃദാദിഹോമം ചെയ്തു സമ്പാതത്തേ വേറേ വയ്പൂ. പിന്നെ ഗർഭഗൃഹത്തിങ്കൽ ചെന്നു് ദേവനോട്ട പ്രാർത്ഥിച്ചു സംഹാരസമ്പാതം ജീർണ്ണാഷ്ടബന്ധസ്ഥാനത്തു് സമർപ്പിച്ചു പ്രണവംകൊണ്ടു് ചൈതന്യത്തേ ദേവങ്കൽ യോജിപ്പിച്ച്, തന്മലം അപി പരിശോദ്ധ്യ – ജീർണ്ണാഷ്ടബന്ധത്തേയും നാളത്തിലേ ദോഷമായ വസ്തുക്കളേ(യും) കളഞ്ഞു്, അഭിഷിച്യ—വളരെ വെള്ളംകൊണ്ടു് അഭിഷേകത്തെച്ചെയ്തു്, അച്ചിതേ അസ്മിൻ പീഠേ ബീജേന പ്രകൃതിം – പീഠം പൂജിച്ചു പീഠത്തിങ്കൽ തത്തച്ഛക്തിബീജംകൊണ്ടു് പ്രകൃതിയേയും, മൂലേന ബിംബേ പുമാംസം ആവാഹ്യ – മൂലംകൊണ്ടു് ബിംബത്തിങ്കൽ പുരുഷനേയും ആവാഹിച്ച്, സാംഗീകൃത്യ ഉഭയോഃ സ്നപനസമവസാനാൻ ഉപഹാരാൻ സമർപ്പ്യ ച – രണ്ടിടത്തും വ്യാപകാംഗങ്ങളേ ന്യസിച്ച് സ്നാനാവസാനമായ ഉപഹാരങ്ങളേ രണ്ടിടത്തും കൊടുപ്പൂ.

പുണ്യാഹപ്രോക്ഷണാന്തേ ദ്വയമപി വസനാദ്യൈർവിഭൂഷ്യോപ- [ഹാരൈ-
രിഷ്ട്വാ കൃത്വാഷ്ടബന്ധം വിധിവദുഭയസമ്മേളനം ഭാവയിത്വാ
മൂലേനാവാഹ്യ ദേവം പ്രയജതു സകളീകൃത്യ ഭക്ത്യോക്തരീത്യാ
കുര്യാത്തുര്യാഹ്നികോക്തസ്നപനമിഹ തദിജ്യേഹ തദ്ബിംബ [ഏവ. ൧൦൨

പുണ്യാഹപ്രോക്ഷണാന്തേ - പിന്നെ അഷ്ടബന്ധം കൊണ്ടു മുമ്പിൽ വച്ച് അഷ്ടബന്ധദേവതാഃ എന്നു കൂട്ടി ദേവകൾ പുണ്യാഹത്തെത്തളിച്ച്, വസനാദ്യൈഃ ദ്വയം അപി വിഭൂഷ്യ - വസ്ത്രാലംകാരാദികൊണ്ട് ബിംബത്തേയും പീഠത്തേയുമലങ്കരിച്ച്, ഉപഹാരൈഃ ഇഷ്ട്വാ - ജലഗന്ധാദികളെക്കൊണ്ട് രണ്ടേടത്തും വെവ്വേറേ പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്ത്, വിധിവത് അഷ്ടബന്ധം കൃത്വാ - നവരത്നസ്വർണ്ണങ്ങളെ നാളത്തിൽ ഇട്ട് മണലു കൊണ്ടു നാളം നിറച്ച് അഷ്ടബന്ധത്തിന്നു ശോഷണാദികളും നവശക്തികൊണ്ടു പൂജയും ചെയ്ത് സമ്പാതം അഷ്ടബന്ധത്തിലും സമർപ്പിച്ച് ദാനം മുഹൂർത്തം ചെയ്ത് നീരാജനത്തേ ഉഴിഞ്ഞ് പ്രണവോപചാരപീഠമന്ത്രവും ശക്തിമൂലപ്രണവങ്ങളും ജപിച്ച് അഷ്ടബന്ധത്തേ നാളത്തിലിട്ട് പിറകിൽ യോജിപ്പിച്ചിട്ട്, ഉഭയസമ്മേളനം ഭാവയിത്വാ - പ്രകൃതിപുരുഷന്മാരുടെ സംയോഗത്തേയും ധ്യാനിച്ച് ധ്രുവസൂക്തവും ജപിച്ചാൽ, മൂലേന ദേവം ആവാഹ്യ സകളീകൃത്യ ഭക്ത്യാ യജതു - മൂലംകൊണ്ട് ദേവനേ ആവാഹിച്ച് ലിപിതത്വാദി ആയുധഭൂഷണാന്തം ന്യസിച്ച് മൂർത്തിപൂജയും ചെയ്ത് പായസം നിവേദിച്ച് പൂജിപ്പൂ. ഉക്തരീത്യാ തുര്യാഹനികോക്തസ്നപനം അപി കുര്യാത് - പ്രതിഷ്ഠയിങ്കലേപ്പോലെ മൂന്നാം ദിവസം പ്രായശ്ചിത്താദി, ഹോമങ്ങളേച്ചെയ്‌വൂ. നാലാം ദിവസം ഹോമകലശങ്ങളേ ആടി ചതുർത്ഥസ്നാനവും ചെയ്ത്, ഇഹ തദിജ്യാ തദ്ബിംബേ ഏവ - ഇവിടെ മൂന്നു ദിവസത്തേ നിത്യപൂജകളും അഭിഷേകം ചെയ്യാതെ ബിംബത്തിങ്കൽ തന്നെ ചെയ്‌വൂ. ഇവിടെ അനുജ്ഞാനകലശത്തിന്റെ ബ്രഹ്മകലശമാടുന്നതിന്നു മുമ്പിൽ സമ്പാതസ്പർശം തുടങ്ങി അഷ്ടബന്ധമിട്ടു പൂജയുടെ സ്നാനകാലത്ത് ബ്രഹ്മകലശത്തേ ആടി പൂജിച്ച് നാലാം ദിവസം ചുരുക്കത്തിൽ ചതുർത്ഥസ്നാനവും ചെയ്യുന്നു ചിലർ. ഈ പക്ഷം തന്നെ അധികം നടപ്പായിട്ടു ചെയ്തുവരുന്നു.

അഷ്ടബന്ധംകൂട്ടുന്ന പ്രകാരത്തെപ്പറയുന്നു:—

ശംഖഃ ഷഡ്ഗുണിതഃ പയോധിഗുണിതഃ സർജ്ജോ ദ്വിവൃദ്ധ്യാഽഭയാ
കാർപ്പാസോപലവാലുകാഃ സജതുകാഃ പ്രത്യേകമേകാംശകാഃ
ലാക്ഷാർദ്ധാമലകീസമേതമഖിലം സംചൂർണ്ണ്യ സംയോജിതം
തൈലക്ലിഷ്ടസുപിഷ്ടമാത്മനവശക്ത്യാത്മാഷ്ടബന്ധം വിദുഃ.
[൫൦൩

ഷഡ്ഗുണിതഃ ശംഖഃ - ആറുഭാഗം ശംഖുപൊടിയും, പയോധിഗുണിതഃ സർജ്ജഃ - നാലുഭാഗം ചെഞ്ചല്യവും, ദ്വിവൃദ്ധ്യാ അഭയാ - രണ്ടുഭാഗം കടുക്കാത്തൊലിയും, സജതുകാഃ കാർപ്പാസോപലവാലുകാഃ പ്രത്യേകം ഏകാംശകാഃ - കോലരക്കും നൂൽപരുത്തിയും കോഴിപ്പരലും പേരാററിലെ മണലും ഈ നാലു കൂട്ടവും വെവ്വേറേ ഓരോ ഭാഗവും, ലാക്ഷാർദ്ധാമലകീസമേതം - കോലരക്കിൽ പാതി നെല്ലിക്കായും കൂട്ടി, അഖിലം സഞ്ചൂർണ്ണ്യ - ഈ എട്ടു കൂട്ടവും വെവ്വേറേ പൊടിച്ചുനന്നാക്കി പറഞ്ഞ ക്രമേണ, സംയോജിതം തൈലക്ലിഷ്ടസുപിഷ്ടം - എല്ലാം ഒരുമിച്ച് ഒരു ഭാഗത്തോളം എണ്ണയിൽ നിരുമ്മിച്ചേർത്ത് മുപ്പതു ദിവസം രണ്ടു നേരവും ഇടിച്ചാൽ, ആത്മനവശക്ത്യാത്മാഷ്ടബന്ധം വിദുഃ - തങ്ങളുടെ നവശക്തിസ്വരൂപമാകുന്ന അഷ്ടബന്ധം എന്നു വിദ്വാന്മാരു പറയുന്നു.

അനന്തരം ബലിപീഠാദികളുടെ ജീർണ്ണോദ്ധാരത്തെ പറയുന്നു:—

ബലിപീഠമഹാധ്വജാദിജീർണ്ണൌ
വിഹിതൈർദ്ദേവവിശുദ്ധ്യവസ്രുതൈസ്തത്
സുവിശോദ്ധ്യ സമർച്ച്യ ദേവമസ്മൈ
ബലിമാധായ നിബോധയേദ്വിധേയം. ൫൦൪

ബലിപീഠമഹാധ്വജാദിജീർണ്ണൌ - വലിയബലിക്കല്ലും വലിയ കൊടിമരവും നിർമ്മാല്യധാരി തുടങ്ങിയുള്ളവയുടേയും കൂത്തമ്പലത്തിൻെറയും ജീർണ്ണതയിങ്കലും മിക്കവാറും ഒന്നുപോലെ ചെയ്യുന്ന ക്രിയകളിൽ, വിഹിതൈഃ ദേവവിശുദ്ധ്യവസ്രുതൈഃ സുവിശോദ്ധ്യ - പറഞ്ഞിരിക്കുന്ന പോലെ ദേവന്റെ ശുദ്ധികളും കലശവും ചെയ്ത് തച്ഛേഷംകൊണ്ട് അവസ്രാവപ്രോക്ഷണത്തേ ചെയ്തു, ദേവം സമർച്ച്യ അസ്മൈ ബലിം ആധായ - ദേവനേ പൂജിച്ച് ശ്രീഭൂതബലിയേയും ചെയ്ത്, വിധേയം നിബോധയേത് - കർത്തവ്യമായ കർമ്മത്തെ ദേവനോടു പ്രാർത്ഥിപ്പൂ.

അഥ തത്ര പുരതഃ പ്രതീപവൃത്ത്യാ
ശരതത്ത്വഹവനം വിധായ മന്ത്രീ
അഭിഷിച്യ ച തദ്ഘടേന തസ്മിൻ
സ്വവിഭൃത്ര്യപ്യയമഞ്ജസാ പ്രകല്പ്യ. ൧൦൭

അഥ തത്ര പുരതഃ പ്രതീപവൃത്ത്യാ ശരതത്ത്വഃ ഹവനം വിധായ — പിന്നെ ബലിപീഠാദികളുടെ മുമ്പിൽ കീറിത്തീയുമിട്ട് തത്തദ്ദേവതാനാമം കൂട്ടി അന്വാധാനാദി ചെയ്ത് പരിധിക്കു മുമ്പിൽ തെക്ക് കലശത്തെ പൂജിച്ച് പരിധ്യാദി ചെയ്താൽ പഞ്ചതത്ത്വംകൊണ്ട് സൃഷ്ടിക്രമേണ ഹോമിച്ച് തത്സമ്പാതം സ്പൎശിച്ച് നാഡീസന്ധാനവും ചെയ്ത് ഹുംഫഡന്തമായി സംഹാരക്രമേണ എട്ടെട്ട് ഉരു ഹോമിച്ച് കുമുദാദിതത്പരിവാരമന്ത്രം കൊണ്ടും സംഹാരക്രമേണ ഹോമിച്ച് യാത്രാസമ്പാതവും ഉണ്ടാക്കി ഹോമവും മുടിച്ച്, മന്ത്രീ തദ്ഘടേന അഭിഷിച്യ അഞ്ജസാ സ്വവിഭൃത്ര്യപ്യയം പ്രകല്പ്യ-ആചാൎയ്യൻ പീഠം പൂജിച്ച് ആവാഹിച്ച് ഉദ്വ്യാപകങ്ങളെച്ചെയ്തു തത്ത്വകലശത്തെ ആടി ഉദ്വ്യാപകംചെയ്ത് പ്ലുതപ്രണവപുഷ്പാഞ്ജലികളെക്കൊണ്ട് തത്പരിവാരമന്ത്രങ്ങളെ പീഠാധിപനോടുകൂട്ടിച്ചെയ്വൂ.

കലശേ പരിപൂരിതേ തദഗ്രേ
ചിതിമാവാഹ്യ സസൂത്രമത്ര സംസ്ഥാം
ഉപനീയ ച ഗൎഭധാമ്നി സിക്ത്വാ
ഗമയേത് തത്സിരയൈവ ദേവദേവേ. ൧൦൮

തദഗ്രേ പരിപൂരിതേ കലശേ — അവിടെ മുമ്പിൽ ദൂർവാക്ഷതസപ്തന്നും ന്യസിച്ച ജീവകലശത്തെ പൂജിച്ച് തങ്കൽ, അത്ര സംസ്ഥാം ചിതിം സസൂത്രം ആവാഹ്യ — സൂക്ഷ്മപരാംഗങ്ങളെയും തന്മാത്രാപുടിതപഞ്ചതത്ത്വങ്ങളോടുകൂടി ജീവമന്ത്രം കൊണ്ട് ജീവാവാഹനയെയും ചെയ്ത് കലശത്തിങ്കൽ തന്മന്ത്രം കൊണ്ടു പൂജിച്ച് നിവേദിച്ച് പ്രസന്നപൂജയും ചെയ്ത്, ഗൎഭധാമ്നി ഉപനീയ സിക്ത്വാ — സോഷ്ണീഷമൂർദ്ധാവായി കലശത്തെ എടുത്ത് പ്രദക്ഷിണഗതിയായി ഗൎഭഗൃഹത്തിങ്കൽ കൊണ്ടുപോയി നടയുമടച്ച് ദേവന്റെ മുമ്പിൽ അഭിഷേകത്തെച്ചെയ്ത്, തത്സിരയാ ഏവ ദേവദേവേ ഗമയേത് — തത്സുഷുമ്നാനാഡീമാൎഗ്ഗേണ തച്ചൈതന്യത്തെ ദേവങ്കൽ യോജിപ്പിപ്പൂ. കൊടിമരത്തിന്നും

രംഗത്തിനും ഇങ്ങനെ തന്നെ ക്രിയകൾ. രംഗത്തിന്റെ ക്രിയകൾ ഒക്കയും ബദ്ധബേരന്യായേന കണ്ണാടിയിൽ ചെയ്യണം. ജീർണ്ണോദ്ധാരം ചെയ്താൽ കൊടിമരത്തെ നിർമ്മാല്യധാരിയെ പൂജിച്ചു ഹോമാഗ്നിയിൽ ഉദ്വസിപ്പിക്കണം.

ഗർഭന്യാസപ്രവൃത്തിവിധിനാ കാരുണാ കാരയിത്വാ
തോയാവാസപ്രവൃത്തിവിധിഭിഃ ശുദ്ധിഭിഃ സപ്തഭിശ്ച
സംശോദ്ധ്യൈതദ്വിധിവദധിവാസ്യ പ്രതിഷ്ഠാദി സർവ്വം
കുർവ്വീതാഥ പ്രഥമവിധിവത്തുര്യവാരോക്ഷണാന്തം. ൧൦൬

ഗർഭന്യാസപ്രവൃത്തിവിധിനാ - പിന്നെ ബലിപീഠമദ്ധ്യത്തുങ്കൽ മുമ്പു തൽപ്രതിഷ്ഠയിങ്കൽ പറഞ്ഞപോലെ ഗർഭന്യാസം ചെയ്തു, കാരുണാ കാരയിത്വാ - പണിക്കാരെക്കൊണ്ടു യഥോക്തലക്ഷണമായി പീഠത്തെ ഉണ്ടാക്കിച്ചു, തോയാവാസപ്രവൃത്തിവിധിഭിഃ സപ്തഭിഃ ച സംശോദ്ധ്യ - ബലിപീഠത്തെ പരിഗ്രഹിച്ചു ശോധനകൾ ഒക്കയും ജലാധിവാസബിംബശുദ്ധികലശങ്ങളും ചെയ്തു, ഏതത് വിധിവത് അധിവാസ്യ - തലേദിവസം അധിവസിച്ചു ബലിയും തൂകി, പ്രതിഷ്ഠാദി തുര്യവാരോക്ഷണാന്തം സർവ്വം പ്രഥമവിധിവത കുർവ്വീത - പിറേറദിവസം പ്രതിഷ്ഠിച്ചു മുമ്പിലത്തേപ്പോലെ ചതുർത്ഥസ്നാനവും ശ്രീഭൂതബലിയും ചെയ്വൂ.

ജീർണ്ണോദ്ധൃതിം സ്ഥാപിതമന്ത്രബിംബ-
ഗൃഹാദിജീർത്തൗ സപദീതി കുര്യാത്
ദുഃസ്ഥോഽന്യഥാ ചേദ്വിപദേ തഥാ ചേത്
സുസ്ഥോഽത്ര ദേവോ യദു സമ്പദേ സ്യാത്. ൧൦൭

സ്ഥാപിതമന്ത്രബിംബഗൃഹാദിജീർത്തൗ - പ്രതിഷ്ഠിച്ചിരിക്കുന്ന മന്ത്രബിംബത്തിന്റെയും തൽപ്രാസാദാദികളുടെയും ജീർണ്ണതയിങ്കൽ, സപദി ഇതി ജീർണ്ണോദ്ധൃതിം കുര്യാത് - വേഗേന ഈ പറഞ്ഞപ്രകാരം ജീർണ്ണോദ്ധാരത്തെ ചെയ്യണം. അന്യഥാ ചേത് ദേവഃ ദുഃസ്ഥഃ വിപദേ സ്യാത് - ഇപ്രകാരം ജീർണ്ണോദ്ധാരത്തെ ചെയ്യാതെ ഇരുന്നാൽ ദേവൻ ദുഃഖാവസ്ഥനായിട്ടു തത്കർത്താക്കന്മാൎക്കു ആപത്തുകൾക്കായി ഭവിക്കും. തഥാ ചേത് സുസ്ഥഃ യദു സമ്പദേ സ്യാത് - ഇപ്രകാരം ചെയ്താൽ ദേവൻ സുഖാവസ്ഥനായിട്ടു സമ്പത്തുകളേയും കൊടുക്കുന്നതിനായിട്ടു ഭവിക്കും.

ഇത്യേകബേരവിഷയേ സ്ഥാപനാദ്യം സമീരിതം
ബദ്ധബേരവിധാനേഽഥ ഭേദമാത്രം പ്രദർശ്യതേ. ൧൦൮

ഏകബേരവിഷയേ സ്ഥാപനാദ്യം ഇതി സമീരിതം – ഏകബേരവിധാനമായിട്ടുള്ള പ്രതിഷ്ഠയിങ്കലെ ക്രിയാക്രമങ്ങൾ ഇപ്രകാരം പറയപ്പെട്ടു. അഥ ബഹുബേരവിധാനേ ഭേദമാത്രം പ്രദർശ്യതേ– അനന്തരം ബഹുബേരമായിട്ടുള്ള പ്രതിഷ്ഠയിങ്കലെ വിശേഷങ്ങളെ കാട്ടുന്നു.

ശൂലം വാര്യധിവാസ്യ ബിംബകലശൈഃ സിക്ത്വാ/ധിവാസ്യാഗ്രതഃ
പ്രാസാദേ പരിശോധിതേ മണിഗണന്യാസാദി കൃത്വാ ഗുരുഃ
സംസ്ഥാപ്യ സ്വപദേ/ഭിഷിച്യ കലശാഭ്യാം പ്രാർച്യ സംരക്ഷ്യ തത്
തക്ഷ്ണാ മൃന്മയമൂർധബിംബമുപബിംബം ചേപ്സിതം കാരയേത്. ൧൧൦

ബഹുബേരവിധാനത്തിങ്കൽ കടുശർക്കരയോഗമായ മൂർത്തി കൊണ്ട് ബിംബം ഉണ്ടാക്കുന്നേടത്ത് മുമ്പിൽ കരിങ്ങാലിയുടെ കാതൽകൊണ്ട് വംശദണ്ഡും വക്ഷോദണ്ഡും കടിദണ്ഡും ഊരുദണ്ഡുകളും ജംഘാദണ്ഡുകളും ഭുജദണ്ഡുകളും പാർശ്വദണ്ഡുകളും ഇങ്ങനെ ബിംബത്തിന്റെ അസ്ഥികൾ പോലെ ഉണ്ടാക്കി ഒരുമിച്ച് ചേർത്ത് സന്ധുക്കളിൽ ചെമ്പുതകിടും കെട്ടി ഉറപ്പിച്ചാൽ ആയതിന്ന് ശൂലമെന്നു പറയും. വാരി അധിവാസ്യ – അങ്ങനെയുള്ള ശൂലദണ്ഡുകളേയും പരിഗ്രഹിച്ച് ശോധനയുംചെയ്ത് ജലത്തിങ്കൽ അധിവസിച്ച് ത്രിരാത്രം കഴിഞ്ഞാൽ എടുത്ത് ബിംബകലശൈഃ സിക്ത്വാ – ബിംബശുദ്ധികലശങ്ങളെക്കൊണ്ട് അഭിഷേകത്തെച്ചെയ്ത് തദുചിതമായ ഉപഹാരങ്ങളും കൊടുത്ത് പുണ്യാഹവും ചെയ്വൂ. അഗ്രതഃ അധിവാസ്യ – പിന്നെ സംസ്കൃതമണ്ഡപത്തിൽ ശയ്യയിങ്കൽ വച്ച് ധ്യാനാധിവാസവും നിദ്രാകലശവാസ്ത്വേശപരകപാശമണ്ഡലപൂജകളും അധിവാസഹോമങ്ങളും തത്പൂജയും ചെയ്ത്, പരിശോധിതേ പ്രാസാദേ മണിഗണന്യാസാദി കൃത്വാ – പിന്നെ പ്രസാദശുദ്ധി തുടങ്ങി വാസ്തുപുണ്യാഹാന്തവും ചെയ്ത് പ്രാസാദപീഠങ്ങളെ അധിവസിച്ച് പിറേറ ദിവസം നപുംസകശിലയെ പ്രതിഷ്ഠിച്ച് അതിങ്കൽ പറഞ്ഞപോലെ രത്നാദിദ്രവ്യങ്ങളെ ഒക്കെയും ന്യസിച്ച് സമ്പാതസ്പർശനവും ചെയ്ത് പീഠപ്രതിഷ്ഠയും ചെയ്ത്, ഗുരുഃ സ്വപദേ സംസ്ഥാപ്യ – മണ്ഡപത്തിൽനിന്നു കുംഭേശനിദ്രാകലശങ്ങളോടുകൂടി ശൂലത്തെ അകത്ത് എഴുന്നള്ളിച്ച് മുഹൂർത്തസമയത്ത് പ്രതിഷ്ഠാസ്ഥലത്ത് ആ ശൂലത്തെ ബിംബം പോലെ പ്രതിഷ്ഠിച്ച്, കല

ശാല്യാം അഭിഷിച്യ പ്രാർച്യ - കുംഭേശനിദ്രാകലശങ്ങളെക്കൊണ്ടു
അഭിഷേകത്തെ ചെയ്തു പൂജയും ചെയ്വൂ. സംരക്ഷ്യ - പ്രസ
ന്നപൂജാവസാനത്തിങ്കൽ രക്ഷിച്ച്, തക്ഷ്ണാ ഈപ്സിതം മൃന്മയം
മൂലബിംബം ഉപബിംബം ച കാരയേത് - ശില്പികളെക്കൊണ്ടു
മൃന്മയമായിരിക്കുന്ന ബിംബത്തേയും ഉപബിംബത്തേയും യഥാ
ലക്ഷണം കണ്ടു ഉണ്ടാക്കിപ്പൂ.

പിന്നെ ശൂലത്തിങ്കൽ അഷ്ടബന്ധമുണ്ടാക്കി തേപ്പാൻ തി
രുവട്ടപ്പശ നാലു ഭാഗം കുന്തുരുക്കം മൂന്നു ഭാഗം ഗുല്ഗുലു അഞ്ചു
ഭാഗം ശൎക്കര ഒരു ഭാഗം ചെഞ്ചല്യം എട്ടുഭാഗം കാവിക്കല്ലു മൂന്നു
ഭാഗം ഇവ പൊടിച്ചു നെയ്യും തേനും സമമായി ഈ രണ്ടുഭാഗം
കൂട്ടി ഇളക്കി ചട്ടിയിൽ അടുപ്പത്തു വച്ച് കറന്തോന്നു തീകത്തി
ച്ച് ഉരുക്കി യോഗം വന്നാൽ തേനിന്റെ പാകത്തിൽ വാങ്ങി
ശൂലത്തിന്മേൽ എല്ലാടവും തേച്ചാൽ അതിന്റെ മുകളിൽ പ
ഴുത്ത തേങ്ങാച്ചകിരികൊണ്ടു നാഡികളെ പിരിച്ച് ഉണ്ടാക്കി
വയ്ക്കണം. അവിടെ നടുവിൽ സുഷുമ്നയും എടത്തും വലത്തും
ഇഡാപിംഗലകളേയും മുപ്പിരിയായി മൂലാധാരചക്രത്തിങ്കൽ തുട
ങ്ങി ഭ്രൂമദ്ധ്യത്തിങ്കലോളം നീളമായി വയ്പൂ. അവിടെനിന്നു
ഒന്നായി ശിരസ്സിൽ കൊണ്ടുപോയി ഏഴുതലയാക്കി രണ്ടു പിരി
യായി പിരിച്ചാൽ അതിൽ രണ്ടു നാഡികൾ കണ്ണുരന്ധ്രങ്ങളിലും
രണ്ടു നാഡികൾ നാസാഗ്രത്തിലും പിന്നെ കീഴ്പ്പോട്ടു നാഭിയി
ങ്കലോളവും വസ്തിപ്രദേശങ്ങളിലും വയ്പൂ. ഇങ്ങനെ ഏഴു
പ്രധാനനാഡികൾ വച്ചാൽ അതിൽ വേർവിട്ടു രണ്ടുകൊണ്ടു
മൂലാധാരത്തിങ്കൽ തുടങ്ങി മുറുക്കി ചുററിക്കെട്ടൂ. പിന്നെ വാതപി
ത്തകഫാത്മകങ്ങളായ മണ്ണുകളെ തടാഗങ്ങളിൽനിന്നു വെവ്വേറേ
മുൻപരിഗ്രഹം ചെയ്തു കൊണ്ടുവന്നു കലക്കി അരിച്ച് പൊതുകല്ലും
കളഞ്ഞു ഉണക്കിപ്പൊടിച്ച് കോലരക്കുകഷായത്തിലും നാല്പാമ
രക്കഷായത്തിലും കരിഞ്ഞാലി മരുതു ഈ രണ്ടു കഷായത്തിലും
പതുപ്പത്തു ദിവസം വെവ്വേറെ ഇട്ടു കഷായം ചേർക്കണം. പിന്നെ
മണ്ണിൽ നാലൊന്നോളവും മണലുംകൂടി ത്രിഫലക്കഷായത്തിലിട
ണം. അപ്പോൾ നവവും കോതമ്പും ഉഴുന്നും കായാവിന്റെ
ഇലയും പൊടിച്ച് മണലിൽ പാതി കൂട്ടണം. പിന്നെ ഇളനീർ
വെള്ളത്തിൽ പത്തുദിവസമിടണം. അപ്പോൾ തിരുവട്ടപ്പശ
ഗുല്ഗുലു കുന്തിരിക്കം ചെഞ്ചില്യം ഇവ മണലിന്റെ നാലൊന്നു
കൂട്ടണം. പിന്നെ പശുവിന്റെ തൈരിൽ ഏഴു ദിവസം കിട

കണം. അതിന്ന് ചുക്ക മുളക് തിപ്പലി മഞ്ഞൾ ഇവ മണ
ലിൽ നൂററി ഒന്ന് കൂട്ടണം. തേനും നെയ്യും പാലും കുറന്തോ
ന്നുകൂട്ടി മണ്ണ് നനച്ച് പ്ലാമ്പശയും കൂവളപ്പശയും മണലിൽ
നാലൊരന്നോളം കൂട്ടി എണ്ണയും കൂട്ടി കുങ്കുമം ചന്ദനം
പൊന്നരിതാരം കർപ്പൂരം അകില് ഗോരോചന ഇവ സമംപൊ
ടിച്ച് മണലിൽ എട്ടൊന്ന കൂട്ടി കാശാവിന്റെ തൈലവും കൂട്ടി
പൊന്ന വെള്ളി ഗംഗാമൃത്തികാ ഗംഗാജലം പുററുമണ്ണ് ഇത്യാദി
യഥാലാഭം കൂട്ടി മുത്തുച്ചിപ്പിയും ശംഖും പുററം കമ്മായവും
പ്ലാമ്പശയും ചകരിയററഞ്ഞതും മണലിൽ നാലൊന്ന് കൂട്ടി ആ
മണ്ണുകൊണ്ട് മൂന്നപ്രാവശ്യം നാഡീമന്ഥത്തിന്റെ മുകളിൽ മിന്ന
ക്കെ തേച്ച് ബിംബമുണ്ടാക്കി അവയവങ്ങളൊക്കെയും സൌഷ്ഠവ
മായിട്ടുണ്ടാക്കിയാൽ പട്ടുകൊണ്ട് മൂടി കല്ക്കമുണ്ടാക്കി തേയ്ക്കൂ.

കല്ക്കമുണ്ടാക്കുവാൻ ആററിൽ ചുക്കപോലെ ഇരിക്കുന്ന
കറുത്ത കല്ലും ആററുമണലും കോഴിപ്പരലും ഇവ മൂന്നും സമമാ
യിപ്പൊടിച്ച് അരച്ച് പ്ലാശിലയിൽ കുഴച്ചുതേച്ച് അലംകാരങ്ങ
ളൊക്കയും കല്ക്കംകൊണ്ടുതന്നെയുണ്ടാക്കി അവിടെ വേണ്ടുന്ന ചാ
യവും വെയ്ക്കൂ. ദാരുകൊണ്ടുള്ള ബിംബങ്ങളും ചായംവച്ച ശിലാ
ബിംബങ്ങളും മണ്ണുകൊണ്ടുതന്നെ ചുട്ട് ഉണ്ടാക്കി ചായം വച്ച
ബിംബവും ഇവ ഒക്കെയും ബഹുബേരവിധാനമായി പ്രതിഷ്ഠിക്കണം.

ആയതിന്റെ ക്രിയകളെ പറയുന്നു.

സപ്രാസാദമിദം പ്രഗൃഹ്യ മന്ത്രബിംബം കർമ്മബിംബം തഥാ
തത് കൃത്യാവസിതൌ പ്രണീയ സലിലേ തദ്വാസയേത് കൌതുകം
കൃത്വാ വാസ്തുവിധിം സ്വവസ്ത്രപരിമാർഷ്ട്യാദ്യം ച സംശോധ- [യേത്
സംഹൃത്യാഗ്രട്ടതാംസ്സ്, ദപ്പണകൃതച്ഛായാധിവാസ്യാന്ന വാ. ൫ ൫

തത്കൃത്യാവസിതൌ - ബിംബത്തിന്റെ പണികളൊ
ക്കയും എത്രയും സാവധാനമായിട്ട് കഴിച്ചാൽ, സപ്രാസാദം ഇദം
മന്ത്രബിംബം തഥാ കർമ്മബിംബം ച പ്രഗൃഹ്യ - പ്രാസാദ
ത്തോടുകൂടെ ഈ ലേപ്യബിംബത്തെയും പറഞ്ഞ പോലെ ഈശ
ക്കോണിൽ മണ്ഡപത്തിൽ വച്ച കർമ്മബിംബത്തെയും നേത്രോന്മേ
ഷനാദി ചെയ്ത് പ്രതിഗ്രഹിച്ച് തദ്യോഗ്യമായ ശോധനകളേയും
ചെയ്ത്, തത് കൌതുകം സലിലേ പ്രണീയ വാസയേത് -അച്ചനാ
ബിംബത്തെ ജലതീരത്തുങ്കൽ കൊണ്ടുപോയി ജലാധിവാസത്തെ
ച്ചെയ്യൂ. വാസ്തുവിധിം കൃത്വാ സ്വവസ്ത്രപരിമാർഷ്ട്യാ അച്ചാം

ച സംശോധയേത് - പിന്നെ പ്രാസാദശുദ്ധിതുടങ്ങി വാസ്തുബലി കഴിവോളം ചെയ്തു് മുറവായിരിക്കുന്ന വസ്ത്രംകൊണ്ടും മയിൽ പീലികൊണ്ടും തുടച്ചു് മൂലബിംബത്തെയും ശോധിച്ചു്, അഥ സംഹൃത്യ അഗ്രതശ്ചാപ്സു ദർപ്പണകൃതമൂർത്ത്യായാ അധിവാസ്യാ വാ - പിന്നെ മൂലബിംബത്തുങ്കൽ ഭൂതസംഹാരം ചെയ്തു് കണ്ണാടിയിൽ പ്രതിഫലിപ്പിച്ചു് ഗർഭഗൃഹത്തിൽ ഒരു പാത്രത്തിൽ വെള്ളം നിറച്ചു് വരുണനെ പൂജിച്ചു് വെള്ളത്തിൽ കണ്ണാടിയെ ജലാധിവാസം ചെയ്യിക്കയുമാം. ധ്യാനംകൊണ്ടു് ചെയ്താലും മതി.

നക്തം നക്തംദിനം ച ത്രിനിശമപി ജലേ വാസയേദ്രത്നലോഹാ-
ശ്മാർച്ചാസ്തത്രോപനീയ സ്നപയതു കലശൈഃ സ്വോദിതൈഃ [കർമ്മബിംബം
ബധ്നീയാത് കൌതുകം ച സ്ഥിരജിതി സകളേ ബിംബകേഽഘോ- [രതഃ പ്രാങ്-
നേത്രോന്മേഷം ച കുര്യാത്തദിതമനുഭിർല്ലക്ഷണോദ്ധാരകാലേ. [൧൧൪

രത്നലോഹാശ്മാർച്ചാഃ നക്തം നക്തംദിനം ത്രിനിശം അപി ജലേ വാസയേത് - രത്നബിംബങ്ങളെ ഒരു രാത്രിയും ലോഹബിംബങ്ങളെ ഒരു പകലും രാത്രിയും ശിലാബിംബങ്ങളെ മൂന്നു രാത്രിയും ജലാധിവാസത്തെച്ചെയ്തു്, തത്ര ഉപനീയ സ്വോദിതൈഃ കലശൈഃ കർമ്മബിംബം സ്നപയതു - സ്നാനമണ്ഡപത്തുങ്കൽ എഴുന്നള്ളിച്ചു് ബിംബശുദ്ധികലശങ്ങളെക്കൊണ്ടു് അഭിഷേകത്തെച്ചെയ്തു് ഉപഹാരദാനാദിപുണ്യാഹാന്തം കർമ്മബിംബത്തുങ്കൽ ചെയ്‌വൂ. സ്ഥിരജിതി സകളേ ബിംബകേ അഘോരതഃ കൌതുകം ച ബധ്നീയാത് - ശിവങ്കൽ സകളമായിരിക്കുന്ന മൂലബിംബത്തുങ്കൽ അഘോരനെക്കൊണ്ടു് നേത്രോന്മീലനത്തെയും ചെയ്യണം.

കർമ്മാർച്ചാമധിവാസയേത് സമുപനീയാലംകൃതേ മണ്ഡപേ
മൂലാർച്ചാമനുസന്ധികുംഭകലശാസേകാം ച മൂലാലയേ
ഛായായാമധിവാസനം യദി കൃതം തസ്യാഃ പൃഥക് സാമ്പ്രതം
ഛായാബിംബഘടാഭിഷേകമപി തത്സ്ഥൈശ്ച പൃഥക് പ്രാച- [രേത്. ൧൧൫

കർമ്മാർച്ചാം അലംകൃതേ മണ്ഡപേ സമുപനീയ അധിവാസയേത് - കർമ്മബിംബത്തെ സംസ്കൃതമണ്ഡപത്തിൽ ശയ്യയിങ്കൽ എഴുന്നള്ളിച്ചു് ധ്യാനാധിവാസത്തെച്ചെയ്‌വൂ. അനുസന്ധിക്കുംഭകലശാസേകാം മൂലാർച്ചാം മൂലാലയേ അധിവാസയേത് - ധ്യാനം

കൊണ്ട് ബിംബശുദ്ധികലശാഭിഷേകത്തെ ചെയ്തിരിക്കുന്ന മൂല ബിംബത്തെ പ്രാസാദത്തുങ്കൽ സ്വസ്ഥാനത്തു തന്നെ വസ്ത്രം കൊണ്ട് മൂടി ധ്യാനാധിവാസത്തെച്ചെയ്‌വൂ. തസ്യാഃ ഛായായാമാധ്യ ധിവാസനം കൃതം യദി - മൂലബിംബത്തിന്റെ മുമ്പ് കണ്ണാടിയിൽ പ്രതിബിംബിച്ച ജലാധിവാസത്തെ ചെയ്തു എങ്കിൽ, സാംപ്രതം തസ്യാഃ തച്ഛുദ്ധ്യൈ ച്ഛായാബിംബഘടാഭിഷേകം അപി പൃഥക് പ്രാചരേത് - ഇപ്പോളും മൂലബിംബത്തിന്റെ ശുദ്ധിക്കായി ക്കൊണ്ട് കണ്ണാടിയിൽ പ്രതിബിംബിപ്പിച്ച് ബിംബശുദ്ധികലശങ്ങളുമാടി ഉപഹാരാദിപുണ്യാഹാന്തമൊക്കയും ചെയ്‌വൂ.

ബിംബം പ്രാസാദസംസ്ഥം വിധിവദഖിലതത്ത്വാപ്ത്യയോത് പ-
[ത്തിമന്ത്രാ-
ത്മാത്മോന്മേഷാധ്വൗഘമന്ത്രന്യാസനമഥ യജേന്മാനസൈശ്ചോപ-
[ഹാരൈഃ
സംശോധ്യൈതത് ക്രിയാബിംബകമപി യജതാം മണ്ഡലേജ്യാദി-
[യുക്തം
തസ്മിംസ്തത്ത്വാധിവാസാഹുതിഭവമഥ സമ്പാതമാപാതയേച്ച:
[പ്രഹര



പ്രാസാദസംസ്ഥം ബിംബം - ഗർഭഗൃഹത്തിങ്കൽ ഉണ്ടാക്കിയിരിക്കുന്ന മൂലബിംബത്തെ, അഖിലതത്ത്വാപ്ത്യയോത് പത്തിമന്ത്രാത്മോന്മേഷാധ്വൗഘമന്ത്രന്യാസനം അഥ മാനസൈഃ ഉപഹാരൈഃ യജേത് - ധ്യാനാധിവാസങ്ങളുടെ തത്ത്വസംഹാരവും ശോഷണാദിയും തത്ത്വസൃഷ്ടിയും സംവത്സരോക്ഷിതവും അണ്ഡഭേദവും ലിപിപ്രാണായാമലിപിന്യാസവും മന്ത്രോദയപ്രാണായാമവും പീഠന്യാസവും മൂർത്ത്യാവാഹനയും വിദ്യാമൂർത്ത്യാവാഹനയും തത്ത്വാവാഹനയും തത്ത്വന്യാസവും മൂലാക്ഷരാംഗന്യാസവും ചെയ്ത് മാനസപൂജയും ചെയ്ത് ഉപഹാരങ്ങളെക്കൊണ്ട് പൂജിപ്പൂ. ഏതത് ക്രിയാബിംബകം അപി സംശോധ്യ - പിന്നെ മണ്ഡപത്തിൽ ശയ്യയിങ്കൽ കിടത്തിയിരിക്കുന്ന അർച്ചനാബിംബത്തെ ഭൂതസംഹാരശോഷണാദിഭൂതസൃഷ്ടിതുടങ്ങി പീഠന്യാസമന്ത്രന്യാസങ്ങളെച്ചെയ്ത് മൂർത്ത്യാവാഹനയും പഞ്ചതത്ത്വാവാഹനയും മൂലാവാഹനയും ചെയ്ത്, മണ്ഡലേജ്യാദിയുക്തം യജതാം - മണ്ഡലപൂജയോടുംകൂടി പൂജിപ്പൂ. തസ്മിൻ തത്ത്വാധിവാസാഹുതിഭവം സമ്പാതം ആപാതയേത് - അർച്ചനാബിംബത്തു

ങ്കൽ തത്തദ്ധോമാദിസമ്പാതങ്ങളേയും സമർപ്പിച്ചു. മൂലബിംബത്തിങ്കൽ സമ്പാതസ്പർശനം കുറച്ചു സ്പർശിച്ചു.

ലേപ്യാദിപ്രതിമാസമേതമഭിതഃ പ്രാസാദമഷ്ടാസു ദി-
ക്ഷ്വാധേയാന്യധിവാസനോക്തഹവനാന്യഗ്നിം പ്രണീയാഗ്നിജേ.
ശ്രീവൃക്ഷപ്രഭവാ നിശാചരദിശി ശ്രീപർണ്ണികോത്ഥാസ്തഥാ
വായവ്യാം സമിധോഽസ്ത്രമുഭയോഃ ശേഷഃ ക്രമഃ പൂർവ്വവത്.

[ ൧൧൭

അഗ്നിജേ - സുബ്രഹ്മണ്യങ്കൽ; ലേപ്യാദിപ്രതിമാസമേതം പ്രാസാദം അഭിതഃ - ലേപ്യാദികളായ മൂലബിംബത്തോടുകൂടിയ ശ്രീകോവിലിന്റെ ചുറ്റും, അഷ്ടാസു ദിക്ഷു അഗ്നിം പ്രണീയ കിഴക്കു തുടങ്ങിയ എട്ടു ദിക്കുകളിലും മണ്ഡപത്തിൽ ആചാര്യകുണ്ഡത്തിങ്കൽ അഗ്നിജനനം ചെയ്തു് ആത്തീയിന്നു മുമ്പു് അധിവാസത്തിങ്കൽ പറഞ്ഞ പോലെ ഹോമമന്ത്രങ്ങളെക്കൊണ്ടു് വിഹരിച്ചു, അധിവാസനോക്തഹവനാനി ആധേയാനി - അധിവാസത്തിങ്കൽ പറഞ്ഞ "സമിത് സർപ്പിർദ്ദധിവിലാജകാംസ്തിലയവാൻ സിദ്ധാർത്ഥകാംശ്ച ക്രമാത്" ഈ ഏഴു ദ്രവ്യങ്ങളേയും ഹോമിക്കണം. നിശാചരദിശി ശ്രീവൃക്ഷപ്രഭവാഃ - അവിടെ നിരൃതികോണിൽ കുണ്ഡത്തിൽ കൂവളച്ചമതയും, വായവ്യാം ശ്രീപർണ്ണികോത്ഥാഃ സമിധഃ - വായുകോണിൽ കുമ്പിൾച്ചമതയും ഹോമിക്കണം. ഉഭയോഃ അസ്ത്രം അണുഃ - ഈ രണ്ടു കുണ്ഡങ്ങളിലും ദ്രവ്യങ്ങളെ ഹോമിപ്പാൻ അസ്ത്രമന്ത്രം. ശേഷഃ ക്രമഃ പൂർവ്വവത് - ശേഷം എട്ടു കുണ്ഡങ്ങളിലെ മന്ത്രങ്ങളും ക്രമങ്ങളും എല്ലാടവും ഹോമസംഖ്യയും മുമ്പു് അധിവാസഹോമപ്രകാരത്തിങ്കൽ പറഞ്ഞ പോലെ തന്നെ. ഈ സമ്പാതത്തെ മൂലബിംബത്തിങ്കൽ അല്പം സ്പർശിച്ചു് പ്രതിബിംബദർപ്പണത്തിങ്കൽ നല്ലവണ്ണം സ്പർശിച്ചു.

നീത്വാഽന്തഃ സകലം പരേദ്യവി പരാവാഹാദി കൃത്വാ സുധീർ-
മൂലാർച്ചാന്യസനം വിഭാവ്യ വിധിവദ്വിജ്ഞാപ്യ ദേവം തതഃ
കർമ്മാർച്ചാമപി തത്പുരഃ പുനരിയം സാ ദേവതേ മൂർത്തിരോ-
മിത്യുച്ചാര്യ മനും വിഹീനമണികേ സംസ്ഥാപയേത് സോപ

[ പദ്യം. ൧൧൮

പരേദ്യവി - പിറേറ ദിവസം, സുധീഃ - ബുദ്ധിമാനായ ആചാര്യൻ പ്രാസാദപ്രതിഷ്ഠചെയ്തു നപുംസകശിലയുടെ പീഠത്തിന്റെ പ്രതിഷ്ഠയെ സങ്കല്പിച്ചു തത്പൂജകളും ചെയ്തു അർച്ച

ബിംബത്തെ പ്രതിഷ്ഠിക്കുന്നതിന് മൂലബിംബത്തിന്റെ മുമ്പിൽ പീഠപ്രതിഷ്ഠയും ചെയ്ത്, അന്തഃസകലം നീത്വാ-മണ്ഡപത്തിൽവന്ന അർച്ചനാബിംബത്തുങ്കൽ പൂജിച്ച് എല്ലാം ഉദ്വാസിച്ച് അകത്തു് എഴുന്നള്ളിച്ച് വച്ച്യാൽ, പരാവാഹാദി കൃത്വാ മൂലാർച്ചാന്യസനം വിധിവത് വിഭാവ്യ- പരാവാഹനാദി ഒക്കെയും ചെയ്ത് മൂലബിംബത്തേ പ്രതിഷ്ഠാമന്ത്രം തൊട്ടു ജപിച്ചു പ്രതിഷ്ഠയേ കല്പിച്ച്, തതഃ ദേവം വിജ്ഞാപ്യ – പിന്നെ മൂലബിംബത്തുങ്കൽ പ്രാർത്ഥിച്ച് അർച്ചനാബിംബത്തുങ്കൽ അവസ്ഥാവാഹനാദികളൊക്കെയും ചെയ്ത്, തത്പുരഃ വിഹീനമണികേ രത്നന്യാസരഹിതേ സ്വപദേ – മൂലബിംബത്തിന്റെ മുമ്പിൽ രത്നന്യാസാദികൂടാതെ പ്രതിഷ്ഠിച്ചിരിക്കുന്ന സ്വപീഠത്തുങ്കൽ, ഇയം സാ ദേവതേ മൂർത്തിഃ ഓം ഇതി ഉച്ചാര്യ കർമ്മാർച്ചാം അപി സംസ്ഥാപയേത് – ഈ മന്ത്രത്തേ പ്രാണവോപചാരാദിപ്രതിഷ്ഠാമന്ത്രാന്തത്തുങ്കൽ കൂട്ടി ചൊല്ലി അർച്ചനാബിംബത്തെയും പ്രതിഷ്ഠിപ്പൂ.

ശൈലാദിസ്ഥിരകർമ്മകൌതുകവിധൌ ചാഷ്ടോപ്ടബന്ധോ/ –
ത്ര തത്-
പ്രാണന്യാസവിയുക്തമുക്തമഖിലം കൃത്വാ നിവേദ്യാന്തിമം
സൂനൈർന്നിസ്സലിലൈസ്തദാഹിതചിതിം സംയോജ്യ മൂലേ തതഃ
പ്രാണന്യാസപുരസ്സരം സമുചിതം സർവ്വം പ്രകുർവ്വീത ച. ൧൧൭

ശൈലാദിസ്ഥിരകർമ്മകൌതുകവിധൌ അഷ്ടബന്ധഃ ഇഷ്ടഃ അർച്ചനാബിംബം ശിലകൊണ്ട് ഇളക്കം കൂടാതെ പ്രതിഷ്ഠിക്കുന്നേടത്ത് അർച്ചനാബിംബത്തിൽ അഷ്ടബന്ധമിടണം. ചലനമാകയും ലോഹമായിരിക്കയും എങ്കിൽ അഷ്ടബന്ധം വേണ്ട. അത്ര പ്രാണന്യാസവിയുക്തം ഉക്തം അഖിലം നിവേദ്യാന്തിമം കൃത്വാ – ഈ അർച്ചനാബിംബത്തുങ്കൽ . കുംഭേശനിദ്രാകലശാഭിഷേകം ചെയ്ത് ജീവാവാഹനയും ചെയ്ത് പ്രാണന്യസനംകൂടാതെ വ്യാപകാംഗവും ചെയ്ത് സ്ഥൂലാവാഹനയും മന്ത്രാവാഹനയും തത്പൂജയും ചെയ്താൽ, നിസ്സലിലൈഃ സൂനൈഃ തദാഹിതചിതിം മൂലേ സംയോജ്യ – വെള്ളംകൂടാതെ ശംഖിൽ അക്ഷതഗന്ധപുഷ്പങ്ങളെ നിറച്ചു ആ ശംഖുകൊണ്ട് പ്രാണവോപചാരമൂലപൂടിതപുഷ്പതത്വങ്ങളേക്കൊണ്ട് അർച്ചനാബിംബഗതചൈതന്യത്തേ ആവാ

ഹിച്ച് മൂലബിംബത്തോട് യോജിപ്പിച്ച് പ്രണവവ്യാപകാദി ചെയ്ത്, പ്രാണന്യാസപുരസ്സരം സർവം സമുചിതം. പ്രകർവീത- പ്രാണന്യാസം പഞ്ചപുഷ്ടകന്യാസം മൂലാക്ഷരാംഗന്യാസം ഇത്രയും ചെയ്ത് മാനസപൂജയേയും ചെയ്വൂ.

പീഠേജ്യാദിസമജ്ജ്യചലേ സമാദിവാഹ്യാതഃ ക്രിയാബിംബകേ
മന്ത്രന്യാസപുരസ്സരം വിധിവദഭ്യർച്ച്യ ദേവം സ്വയം
നീത്വാ മൂലതനൗ തതഃ സ സകലീകൃത്യോപചാരൈഃ പരൈ-
രേനം മാനസജൈസ്സമഭ്യർച്ച്യ പരിജപ്യ പ്രീണയേദ് ഭക്തിതഃ

൧൧൮

പീഠേജ്യാദിസമജ്ജ്യചലേ ക്രിയാബിംബകേ — പിന്നെ നിത്യ പൂജാർത്ഥം അർച്ചനാബിംബത്തിങ്കൽ പീഠപൂജയേ ചെയ്ത്, അതഃ സമാദിവാഹ്യ — ആ മൂലബിംബത്തിങ്കൽനിന്ന് ശംഖിൽ വെള്ളം നിറച്ചുകൊണ്ട് പ്രണവോപചാരമൂലപൂടിതപഞ്ചതത്വങ്ങളേ കൊണ്ട് ആവാഹിച്ച് അർച്ചനാബിംബത്തിങ്കൽ ശംഖജലത്തോടു കൂടി പ്രണവവ്യാപകാദി ചെയ്ത് സ്വഹൃദയത്തിങ്കൽ നിന്ന് ആവാഹിച്ച്, അത്ര മന്ത്രന്യാസപുരസ്സരം വിധിവത് അഭ്യർച്ച്യ — കർമ്മബിംബത്തിങ്കൽ ലിപിതത്വഷഡംഗന്യാസാദിയേ ചെയ്ത് ഉപഹാരങ്ങളേയും കൊടുത്ത് സപരിവാരം പൂജിച്ച് നിവേദിച്ചു ബലിയും തൂകി നട തുറന്നു പ്രസന്നപൂജയും ചെയ്താൽ, സ്വയം ദേവം മൂലതനൗ നീത്വാ - ആ ദേവനേത്തന്നെ ശംഖിൽ ഗന്ധപുഷ്പാക്ഷതമിട്ട് വെള്ളംകൂടാതെ പറഞ്ഞ മന്ത്രങ്ങളേക്കൊണ്ട് ആവാഹിച്ച് മൂലബിംബത്തിങ്കൽ യോജിപ്പിച്ച്, തതഃ സ സകലീകൃത്യ- മൂലാക്ഷരാംഗങ്ങളേ ന്യസിച്ച് സകലീകരിച്ച്, ഏനം മാനസജൈഃ ഉപഹാരൈഃ സമഭ്യർച്ച്യ ഭക്തിതഃ പരിജപ്യ പ്രീണയേത് - ഈ ദേവനേ മാനസപൂജയാകുന്ന ഉപഹാരങ്ങളെക്കൊണ്ട് പൂജിച്ച് ഭക്തിയോടുകൂടി മന്ത്രങ്ങളേ തൊട്ടുജപിച്ച് പ്രസാദിപ്പിക്കണം. അപ്പോഴുംതന്നെ ചിദ്ബിംബസമ്മേളനത്തേയും ചെയ്തു നടയും അടപ്പൂ.

തത്തത് കർമ്മകൃതേ പ്രണീയ മനുബിംബാത് കർമ്മബിംബേഽമുനാ
കൃത്വാത്ത്യുദിനാഭിഷേകനജനാദ്യം കർമ്മ സർവം സുധീഃ
സ്ഥാസ്നന്യത്ര തതോഽപി ദേവമുപനീയാന്യത്ര ബിംബേഽമുനാ
സ്നാനാദീനി സമാചരേദിഹ സമിജ്യാ കർമ്മബിംബേ സദാ. ൧൧൯

സന്ധാനാദിതത്വഹോമത്തെച്ചെയ്തു്, പുരോഗതേ അഭ്യർച്ച്യ - അർച്ചനാബിംബത്തുങ്കലാക്കി പായസനിവേദ്യാദി ചെയ്തു്, സ്വപഥനേ വിശം വിലാപ്യ-മൂലബിംബത്തുങ്കൽ യോജിപ്പിച്ചു് ധ്യാനസങ്കോചത്തെ ചെയ്തു്, അഗ്ര്യഗേ -അർച്ചനാബിംബത്തുങ്കലാവാഹിപ്പൂ.

സിക്ത്വാ മൂലഗതം പ്രണീയ കലശേ സിക്ത്വാസ്യമുനാ കാമ്മികം,
തസ്മാജ്ജീവകലേടേ സുയോജ്യ ലഘുഗേഹസ്ഥാല്പബിംബേ നയേത്
കൃത്വാ സർവമിദൈകബേരവിധിനാ സമ്പാദ്യ സർവം തതഃ
പ്രത്യാപത്തിമപി പ്രസിദ്ധബഹുബേരന്യായതഃ പ്രാചരേത്. ൨൧൧

സിക്ത്വാ - തത്വകലശത്തെ ആടി, മൂലഗതം കലശേ പ്രണീയ - മൂലബിംബത്തുങ്കൽ യോജിപ്പിച്ചു് ജീവകലശത്തെ പൂജിച്ചു് ജീവോദ്വാസനാന്തം ചെയ്തു്, അമുനാ കാമ്മികം സിക്ത്വാ - ഇയ്യ ജീവകലശം കൊണ്ടു് കമ്മബിംബത്തെ ആടി അവിടെയും ധ്യാനസങ്കോചത്തെ ചെയ്തു്, തസ്മാദ് ജീവകലടേ സുയോജ്യ - അർച്ചനാബിംബത്തിന്റെ മുമ്പിൽ ജീവകലശത്തെ വേറെ പൂജിച്ചു സമ്പാതസ്പർശനാദി ചെയ്തു് സ്വപ്നലോദ്വാസന തുടങ്ങി ജീവോദ്വാസനാന്തം ചെയ്തു്, ലഘുഗേഹസ്ഥാല്പബിംബേ നയേത് -ബാലാലയത്തുങ്കലേ ബാലബിംബത്തോടു കൂടി എഴുന്നള്ളിപ്പൂ. ഇഹ ഏകബേരവിധിനാ സർവം കൃത്വാ അപി - ധ്യാനാധിവാസഹോമങ്ങളും ബാലാലയപ്രതിഷ്ഠയും ഒക്കെയും ഏകബേരത്തുങ്കലേപ്പോലെ ചെയ്തു്, തതഃ സർവം സമ്പാദ്യ - പിന്നെ പണികളൊക്കെയും ചെയ്യിച്ചു്, പ്രസിദ്ധബഹുബേരന്യായതഃ പ്രത്യാപത്തിം അപി പ്രാചരേത് - പിന്നെ ബാലാലയത്തുങ്കൽനിന്നു മൂലബിംബത്തുങ്കലേക്കു് യോജിപ്പിക്കുന്നേടത്തു് ക്രിയകളൊക്കെയും ബഹുബേരത്തുങ്കൽ പറഞ്ഞിരിക്കുന്ന ന്യായം കൊണ്ടു ചെയ്യൂവൂ.

ഇതി തന്ത്രസമുച്ചയേ ശ്രുതാർച്ചാ-
ക്രമസിദ്ധ്യൈ രവിജന്മനാ പ്രണീതേ
ദശമഃ സുസമാപിതഃ സഹൈകഃ
പടലോ ജീർണ്ണസമുദ്ധൃതിക്രിയാഢ്യഃ. ൨൧൨

ശ്രുതാർച്ചാക്രമസിദ്ധ്യൈ രവിജന്മസമ്പ്രണീതേ തന്ത്രസമുച്ചയേ — ഗുരുമുഖത്തിങ്കൽ നിന്ന് ശ്രവിക്കപ്പെട്ടിരിക്കുന്ന പൂജാക്രമത്തെ സാധിപ്പാനായിക്കൊണ്ട് രവിയുടെ പുത്രനായിരിക്കുന്ന നാരായണാചാര്യനാൽ നിർമ്മിതമായിരിക്കുന്ന തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തിങ്കൽ, ജീർണ്ണസമുദ്ധൃതിക്രിയാഢ്യഃ — ജീർണ്ണോദ്ധാരത്തിന്റെ ക്രിയകളോടും ബഹുബേരഭേദത്തോടും കൂടിയിരിക്കുന്ന സപ്തൈകാദശമഃ പടലഃ ഇതി സമാപിതഃ — പതിനൊന്നാമത്തെ പടലം ഇപ്രകാരം സമാപ്തമായി ഭവിച്ചു.

തന്ത്രസമുച്ചയഭാഷായാം ഏകാദശപടലം സമാപ്തം.

## ദ്വാദശപടലഃ.

അനന്തരം പന്ത്രണ്ടാമത്തെ പടലംകൊണ്ട്, പറയാതെയുള്ള ക്രിയകളെയും പൂജാസാധനങ്ങളുടെ ലക്ഷണത്തെയും മന്ത്രോദ്ധാരത്തെയും ആവശ്യമായതിനെ പറയുന്നു:—

അഥാഭിധാസ്യാമി സമുക്തകർമ്മസു
പ്രസക്തതത്സാധനലക്ഷണാദികം
അവശ്യമത്രൗപയികം പരാമൃശ-
ന്നനീരിതാഃ കർമ്മകലാശ്ച കാശ്ചന. ൧

അഥ — അനന്തരം, അഥ സമുക്തകർമ്മസു — ഞാൻ പറഞ്ഞിരിക്കുന്ന ക്രിയകളിൽ, പ്രസക്തതത്സാധനലക്ഷണാദികം — പ്രസക്തങ്ങളായിരിക്കുന്ന തത്സാധനങ്ങളുടെ ലക്ഷണം തുടങ്ങിയുള്ളവറെ, അവശ്യം ഔപയികം പരാമൃശൻ — അറിഞ്ഞുകൊണ്ടഴിവു ദ്ധ്യനുള്ളവറേയും, അനീരിതാഃ കാശ്ചന കർമ്മകലാഃ ച അഭിധാസ്യാമി — പറയാതെയുള്ള ചില ക്രിയകളേയും പറയുന്നേൻ.

കിഴക്കുപടിഞ്ഞാറ് അറിയാനുള്ളതിനെ പറയുന്നേൻ:—

സാക്ഷേ ശങ്കുമിനാംഗുലം സമതലേ കൃത്വാ പൃഥക്കാലജ-
ച്ഛായാഗ്രാരചിതത്രിബിന്ദുപരിവൃത്തത്ര്യാൽ പാശ്ച്യമത്സ്യദ്വയം
തത്തൽസൗഷ്ഠ്വസിരോത്ഥസൂത്രയുഗയോഗാച്ഛങ്കുനാഡ്യന്തിമം
സൂത്രം ന്യസ്യ സുസാധയേദ്യമധനേശാശേ തതശ്ചേതരേ. ൨

സാക്ഷേ - ആദിത്യന്ന് ദക്ഷിണോത്തരഗതിക്ക് സാമ്യമല്ലാതെയുള്ള ദേശത്തുങ്കൽ, സമതലെ ഇന്നാംഗുലം ശംകും കൃത്വാ-നിലം സമമാക്കിയേടത്തു് പന്ത്രണ്ടു് അംഗുലം നീളം മുകളിൽ വരുമാറു് ഉയർണ്ടു് ഇരിക്കുന്ന ശംകുവിനെ നിൎത്തിയാൽ നേരത്തെ മൂന്നു നാഴിക പുലരുമ്പോൾ ആ ശംകുവിൻെറ നിഴൽ പടിഞ്ഞാറു് നാല്പതംഗുലം നീളമായിട്ടു് ഉണ്ടായിരിക്കും; പിന്നെ കുറഞ്ഞു കുറഞ്ഞു വരും. പ്രഥമകാലജച്ഛായാഗ്രാൎപിതത്രിബിന്ദുപരിവൃത്ത്യാ മത്സ്യദ്വയം ഉൽപാദ്യ- ഛായ കുറയുമ്പോൾ ഛായാഗ്രം വരുന്നേടത്തു് സമാന്തരങ്ങളായി മൂന്നു് അടയാളങ്ങളെ ഉണ്ടാക്കി മൂന്നിലും വച്ചു് മറെറാ ബിന്ദുവോളം വലുപ്പമുണ്ടായി വൃത്തം മൂന്നിലുമുണ്ടാകുമ്പോൾ വൃത്തങ്ങൾ തമ്മിൽ കൂടി വരുന്നേടത്തു് ദക്ഷിണോത്തരമായി രണ്ടുമത്സ്യാകൃതി ഉണ്ടാകും. തയൊസ്സംഷ്ടമസിരോത്ഥസൂത്രയുഗയോഗാൽ ശംകുനാഡ്യന്തിമം സൂത്രം ന്യസ്യ - ആ മത്സ്യങ്ങൾ രണ്ടിൻെറയും നടുവേ ഒരു സൂത്രത്തെ പുറത്തോട്ടു നീട്ടിപ്പിടിക്കുമ്പോൾ ഒരു പുറത്തു് അടുത്തു വന്ന രണ്ടും കൂടി വരും. അവിടെ അടയാളമിട്ടാൽ അവിടെ നിന്നു ശംകുമൂലത്തിലോളം ഒരു സൂത്രം പിടിച്ചു് രേഖയുണ്ടാക്കു. യമദിനേശാശേ തതഃ ഇതരേ ച സുസാധയേത് - ആ വരച്ചതു് നേരേ തെക്കുവടക്കായി വരും. പിന്നെ ആ രേഖയിങ്കൽ രണ്ടു തലയ്ക്കൽ നിന്നും തുല്യമായിട്ടു്. തമ്മിൽ പ്രാപ്തി കൂടി ഇരിക്കുമാറു് രണ്ടു വൃത്തം വരച്ചാൽ വൃത്തയോഗത്തുങ്കൽ കിഴക്കു പടിഞ്ഞാറായിട്ടു് ഒരു മത്സ്യമുണ്ടാകും. അതിൻെറ നടുവിലൊരു സൂത്രം വരച്ചു രേഖയിട്ടാൽ കിഴക്കുപടിഞ്ഞാറും നേരേ വരും. ഈ പരീക്ഷ ഏഴുനാഴിക പുലരുന്നതിനു മുമ്പിലും അസ്തമനത്തിനു മുമ്പിലും വേണം.

സ്തംഭോച്ചസ്യ ഷഡംശവിസ്തൃതതദഷ്ടാംശാധികോച്ചോ ഘടഃ
പദ്മോഷ്ടാംശസമുച്ഛ്രയോച്ഛ്രയനവാംശോനപ്രഥോഷ്ടകഃ
അഷ്ടാംശായതതല്ലപിപാംശരഹിതവ്യാസായതാർദ്ധോച്ഛ്രയഃ
കുംഭോ നാഗയവാഗ്രതല്പിഗുണമൂലാ യോഗനാളപ്രഥാ. ൩.

സ്തംഭോച്ചസ്യ. ഷഡംശവിസ്തൃതതദഷ്ടാംശാധികോച്ചഃ ഘടഃ - ശ്രീകോവിലിൻെറ പുറത്തെ ഭിത്തിയിങ്കലെ കാലിൻെറ

നീളത്തിൽ ആറിലൊരംശംകൊണ്ട് വിസ്താരവും വിസ്താരത്തിൽ എട്ടിലൊരംശം കൂടി നീളവുമായിട്ട് ശിലകൊണ്ട് കലശം പോലെ നിധികലശത്തെ ഉണ്ടാക്കണം. "അഷ്ടാംശസമുച്ഛ്രയഃ ഉച്ഛ്രായനവാംശോനപൃഥുഃ അംഘ്രികൂർമ്മഃ പദ്മഃ – ഇക്കാല് നീളത്തിന്റെ എട്ടിലൊരംശംകൊണ്ട് പൊക്കവും പൊക്കത്തിലൊൻപതിലൊന്നു കുറഞ്ഞു വിസ്താരവുമായി അഷ്ടദലത്തോടും കർണ്ണികയോടും കൂടി ശിലാപദ്മത്തെ ഉണ്ടാക്കണം. അഷ്ടാംശായതതൽപ്രപാദശഫരിതഃ വ്യാസായതാർദ്ധോച്ഛ്രയഃ കൂർമ്മഃ – കാലുനീളത്തിൽ എട്ടൊന്നു നീളവും നീളത്തിൽ എട്ടൊന്നു കുറച്ചു വിസ്താരവും നീളത്തിൽ പാതി പൊക്കവും ആയിട്ട് കൂർമ്മാകൃതിയായിട്ട് ശിലാകൂർമ്മത്തെയും ഉണ്ടാക്കണം. നാഗസ്വാഗ്രതല്പ്രവിസ്തൃതമുഖോ യോഗനാളസ്ഫുടമാ- യോഗനാളത്തിന്നു തലയ്ക്കൽ ഒരംഗുലം വിസ്താരവും ചുവട്ടിൽ രണ്ടംഗുലം വിസ്താരവുമായി സുഷിരത്തോടും കൂടി ചെമ്പുകൊണ്ടേതാൻ ശിലകൊണ്ടേതാൻ യോഗനാളത്തെ ഉണ്ടാക്കുക.

അഷ്ടാഭിർദ്ദശഭിർദ്വിയുക്തദശഭിർവ്വാംഗുലൈർവ്യാസപാദോച്ഛ്രിതാ യദ്വാർക്കാംഗുലിയുക്തൈർമ്മിതാസ്ത്വിതികൃതാസ്ത്ര്യംഗുലൈഃ മാർത്തികാഃ പുടപാകലോഹിതരുചഃ ശൈലാസ്തഥാ വേഷ്ടകാഃ കർത്തവ്യാശ്ചതുരശ്രിതാശ്ചതുരശ്രിതാ വാ ഗൃഹവൈചിത്ര്യതഃ ॥ ൪

അഷ്ടാഭിർദ്ദശഭിഃ അംഗുലൈഃ ദ്വിയാ – എട്ട് അംഗുലംകൊണ്ടും പത്ത് അംഗുലംകൊണ്ടും പന്ത്രണ്ട് അംഗുലം കൊണ്ടും ഇങ്ങനെ മൂന്നു പ്രകാരത്തിലും, ആയതതദർദ്ധവ്യാസപാദോച്ഛ്രിതാഃ ഇഷ്ടകാഃ – നീളമുണ്ടാക്കി നീളത്തിൽ പാതി വീതിയും വീതിയിൽ പാതി കനവുമായിട്ടും ഇഷ്ടികകൾ ഉണ്ടാക്കാം. യദ്വാ അർക്കാംഗുലിയുക്തൈഃ മിതാസ്ത്വിതികൃതാസ്ത്ര്യംഗുലൈഃ – എന്നിട്ട് പന്ത്രണ്ട് അംഗുലം നീളവും എട്ടംഗുലം വീതിയും നാലംഗുലം കനവും ആയിട്ടും ഇഷ്ടികകളെ ഉണ്ടാക്കാം. മാർത്തികാഃ പുടപാകലോഹിതരുചഃ – ഇഷ്ടികകൾ മണ്ണുകൊണ്ട് ഉണ്ടാക്കി തീയിൽ വച്ച് വേകിച്ചു ചുകന്ന നിറത്തോടുംകൂടി ഇരിക്കണം. അഥവാ ശൈലാഃ – എന്നിട്ട് കല്ലുകൊണ്ടും ഇഷ്ടികകളെപ്പോലെ ഉണ്ടാക്കാം. അശ്രാ വാ ചതുരശ്രിതാഃ ചതുരശ്രപൃതാഃ വാ ഗൃഹവൈചിത്ര്യതഃ കർത്തവ്യാഃ – ഇഷ്ടികകൾ എട്ടായിട്ടും നാലായിട്ടും പന്ത്രണ്ടായിട്ടും പ്രാസാദത്തിന്റെ വലിപ്പച്ചെറുപ്പമനുസരിച്ച് ഉണ്ടാക്കിപ്പൂ.

സ്കംഭായാമദപാദശാംശോപപന്ന-
വ്യാസം വ്യാസാർദ്ധോച്ഛ്രയം ഗർഭപാത്രം
യുക്തം തച്ഛുദ്ധശുല്ബപ്രകൢപ്തം
സോപാതേസധാംഘ്ര്യൂനോച്ഛ്രയോർദ്ധപച്ഛദാഢ്യം. ൭

സ്കംഭായാമദപാദശാംശോപപന്നവ്യാസം – കാലുനീളത്തിൻെറ പന്ത്രണ്ടിൽ ഒരംശം നീളവും വീതിയും ആയി, വ്യാസാർദ്ധോച്ഛ്രയം – അതിൽ പാതി പൊക്കത്തോടും കൂടി, സോപാതേസധാങ്ഘ്ര്യൂനോച്ഛ്രയോർദ്ധപച്ഛദാഢ്യം – തന്നിൽമുക്കാൽ പൊക്കമുള്ള അടപ്പുപാത്രത്തോടും കൂടി ശുദ്ധശുല്ബപ്രകൢപ്തം യുക്തം ഗർഭപാത്രം സ്യാത് – നല്ല ചെമ്പുകൊണ്ടു കണക്കൊപ്പിച്ച് ചതുരശ്രമായിട്ട് അടപ്പോടും കൂടി ഗർഭപാത്രം ഉണ്ടാക്കണം.

നാഗൈർഭിത്തിതതിം വിഭജ്യ ചതുരോ ബാഹ്യേ വിഹായാംശകാ-
നന്തസ്ത്രീനഖിലേഷു ഗോഭിരജിതേ ഷഡ് ദ്വൌ ച ഷാണ്മാതുരേ
ഭൂതൈസ്ത്രീനപി ചൈകകം വിരചയേദ് ഗർഭം പരാംശേ സ്ഥിതം
വിപ്രസ്യോപരി പാദുകസ്യ ഭുവി രാജ്ഞോ/ധഃ ക്രമാദന്യയോഃ. ൮

അഖിലേഷു – എല്ലാ ദേവന്മാരിലും, ഭിത്തിതതിം നാഗൈഃ വിഭജ്യ – ഗർഭഗൃഹത്തിൻെറ ഭിത്തിവണ്ണത്തെ എട്ടായിട്ടു പകുത്ത്, ബാഹ്യേ ചതുരഃ അന്തഃ ത്രീൻ അംശകാൻ വിഹായ – അതിൽ പുറത്തു നാലംശവും അകത്ത് മൂന്നംശവും നീക്കി ശിഷ്ടമുള്ള ഒരംശകസ്ഥാനത്ത് ഗർഭം വയ്ക്കണം. അജിതേ ഗോഭിഃ ഷഡ് ദ്വൌ ച – വിഷ്ണുവിങ്കൽ ഭിത്തിവണ്ണത്തെ ഒമ്പതായി പകത്തതിൽ പുറത്ത് ആറംശവും അകത്ത് രണ്ടംശവും നീക്കിയും, ഷാണ്മാതുരേ ഭൂതൈഃ ത്രീൻ ഏകകം ച – സുബ്രഹ്മണ്യങ്കൽ അഞ്ചായി പകുത്ത് പുറത്ത് മൂന്നും അകത്ത് ഒന്നും അംശങ്ങളേ നീക്കിയും, പരാംശേ സ്ഥിതം ഗർഭം – ശേഷം നടുവിലൊരംശമുള്ളേടത്തായിട്ട് ഗർഭത്തേ വയ്ക്കണം. വിപ്രസ്യ പാദുകസ്യ ഉപരി രാജ്ഞഃ ഭുവി അന്യയോഃ ക്രമാത് അധഃ – ബ്രാഹ്മണരുടെ ക്ഷേത്രത്തിൽ പാദുകത്തിൻെറ മുകളിലും ക്ഷത്രിയൻെറ പാദുകത്തിൻെറ താഴേ ഭൂമിയിങ്കലും വൈശ്യനും ശൂദ്രനും അല്പംകൂടി താഴത്തായിട്ട് വലത്തേ കട്ടിളക്കാലിൻെറ താഴേ ഇഷ്ടകാമധ്യേ ഗർഭത്തിങ്കലും ഗർഭന്യാസത്തേ ചെയ്യണം.

അനന്തരം പ്രതിഷ്ഠാസ്ഥാനത്തെ പറയുന്നു:—

കൃത്വാ ഗർഭഗൃഹം കലാദ്രികൃതികോഷ്ഠാഢ്യം സമന്താത പദേ
ബ്രാഹ്മേ പഞ്ചദശാംശകാൻ വിരചയേത് സൌമ്യാഗ്രസൂത്രൈഃ
[സമം
തത്പൃഷ്ഠസ്ഥിതദൈവമാനുഷപിശാചാവാരകേഷു ക്രമാ-
ദ്വിശോപാമേശനവാംശകാനപി തതഃ സ്വം സ്വം പദം കല്പയേത്.
[ ൧

ഗർഭഗൃഹം സമന്താത് കലാദ്രികൃതികോഷ്ഠാഢ്യം കൃത്വാ - ഗർഭഗൃഹത്തെ കിഴക്കുപടിഞ്ഞാറായിട്ടും തെക്കുവടക്കായിട്ടും എഴുപത്തേഴായിട്ടു പകുത്ത് നാല്പത്തിഒമ്പതു പദത്തെ ഉണ്ടാക്കി, ബ്രാഹ്മേ പദേ സൌമ്യാഗ്രസൂത്രൈഃ സമം പഞ്ചദശാംശകാൻ വിരചയേത് - അതിൽ നടുവിലെ ബ്രഹ്മപദത്തുങ്കൽ തെക്കുവടക്കായിട്ടു പതിനഞ്ചു രേഖകളെ ഇട്ട് പതിനഞ്ചായി വിഭജിപ്പൂ. തത്പൃഷ്ഠസ്ഥിതദൈവമാനുഷപിശാചാവാരകേഷു ക്രമാദ് വിശോപാമേശനവാംശകാൻ അപി - ബ്രഹ്മപദത്തിൻെറ പുറകിലേ ദൈവികാവരണത്തുങ്കലേ പദത്തെ പതിമ്മൂന്നായിട്ടും അതിൻെറ പുറത്തേ മാനുഷാവരണത്തുങ്കലേ പദത്തേ പതിനൊന്നായിട്ടും അതിൻെറ പുറത്തേ പൈശാചാവരണത്തുങ്കലേ പദത്തേ ഒമ്പതായിട്ടും പകുപ്പൂ. അപ്പോൾ ബ്രഹ്മപദം തുടങ്ങി പൈശാച പദംവരെ നാല്പത്തിയേഴ പദങ്ങൾ വരും. തതഃ സ്വം സ്വം പദം കല്പയേത് - പിന്നെ അവററിൽ തൊക്ക തനിക്ക വേണ്ടുന്ന പദത്തേ കല്പിപ്പൂ.

ബ്രാഹ്മേƒംശേƒന്തരനന്തരേ മഹതി ചാല്പേ ചേശലിംഗേ ഹരൌ
താത്ത്വീയേ ദ്രുഹിണാംശമദ്ധ്യപദതസ്ത്വൂർദ്ധ്വേ ഗുഹേശാച്യുതേ
ഷഷ്ഠേ സ്യംഭജിതി പ്രതിഷ്ഠിതിപദം ശാർങ്ഗീശപരേ വാƒഷ്ടമേ
പ്രോക്തം ശാസ്തരി ഷോഡശേ ഗണപതൌ വിംശേ തഥൈ-
[കോത്തരേ. വൃ

മഹതി ഈശലിംഗേ ബ്രാഹ്മേ അംശേ അന്തഃ പ്രതിഷ്ഠിതിപദം - വലുതായിരിക്കുന്ന ശിവലിംഗമെങ്കിൽ ബ്രഹ്മപദം പതിനഞ്ചായി പകുത്ത് അതിൽ നടുവിലേ പദത്തിൽ പ്രതിഷ്ഠിപ്പൂ. അല്ലെങ്കിൽ അനന്തരേ - ചെറുതായിരിക്കുന്ന ശിവലിംഗമെങ്കിൽ നടുവിൽ നിന്ന് ഒരുപദം പുറത്ത് മാററി രണ്ടാമത്തേ പദത്തിൽ പ്രതിഷ്ഠിപ്പൂ. ഹരൌ ദ്രുഹിണാംശമദ്ധ്യപദതഃ താത്ത്വീയേ - വിഷ്ണു

വിങ്കൽ ബ്രഹ്മപദമദ്ധ്യത്തുങ്കൽ നിന്നു പുറത്തോട്ട് മൂന്നാമത്തേ പദത്തിലും, ഗുഹേശാച്യുതേ തുര്യേ – സുബ്രഹ്മണ്യങ്കലും ശങ്കരനാരായണങ്കലും നടുവിൽനിന്നു പുറത്തോട്ടു നാലാമത്തേ പദത്തിങ്കലും, സ്വംഭജിതി ഷഷ്ഠേ – ദുർഗ്ഗയിങ്കൽ നടുവിൽനിന്ന് ആറാമത്തേ പദത്തിലും, ശാർങ്ഗീശപരേ അഷ്ടമേ ച – ശങ്കരനാരായണങ്കൽ എട്ടാമത്തേ പദത്തിലും വികല്പമായിട്ടാം. ശാസ്തരി ഷോഡശേ – ശാസ്താവിങ്കൽ മദ്ധ്യപദത്തുങ്കൽനിന്നു പുറത്ത് പതിനാറാമത്തേ പദത്തിലും, ഗണപതൌ ഏകോത്തരേ വിംശേ തഥാ പ്രതിഷ്ഠിതിപദം പ്രോക്തം – ഗണപതിയിങ്കൽ നടുവിൽനിന്നു പുറത്തേയ്ക്കു് ഇരുപത്തിയൊന്നാമത്തേ പദത്തിലും അപ്രകാരം പ്രതിഷ്ഠാസ്ഥാനം പറയപ്പെട്ടു.

കൃത്വോദങ്മുഖമത്ര സൂത്രമഥ മദ്ധ്യാദ് ദ്വാരവിസ്താരത-
സ്ത്വുൽകൃത്യാദ്ധ്യശതാംശകം പ്രതിഗമയ്യോദീചി ചൈന്ദ്രാഗ്രഗം
സർവേഷ്വീശഹരീശയോഃ പുനരിദം വാƒർച്ചാംശതോ വാƒഖിലേ
ദിശ്യൈശ്യാം ഗമയേദ്യവം യവയുഗം വാƒർച്ചോദ്ഭവം സന്ധിതഃ.
[൯

അത്ര ഉദങ്മുഖം സൂത്രം കൃത്വാ – ഇപ്രകാരം പറഞ്ഞ പ്രതിഷ്ഠാസ്ഥാനത്തുങ്കലേ പദമദ്ധ്യത്തുങ്കൽ തെക്കുവടക്കായിട്ട് ഒരു രേഖയിട്ടാൽ, ദ്വാരവിസ്താരതഃ ഉൽകൃത്യാദ്ധ്യശതാംശകം മദ്ധ്യാദ് ഉദീചി പ്രതിഗമയ്യ – ഗർഭഗൃഹത്തിൻെറ ദ്വാരവിസ്താരത്തെ നൂററിഇരുപത്തിയൊൻപതായി പകുത്തതിൽ ഒരംശകം പ്രാസാദമദ്ധ്യസൂത്രത്തുങ്കൽനിന്നു വടക്കോട്ടു നീക്കി, സർവേഷു ഐന്ദ്രാഗ്രഗം ച – എല്ലാ ദേവന്മാരിലും വടക്കോട്ടു നീക്കിയിടത്തു കിഴക്കുപടിഞ്ഞാറായി ഒരു സൂത്രത്തെ ഉണ്ടാക്കു. ഈശഹരീശയോഃ ഇദം പുനഃ അർച്ചാംശതഃ വാ - ശിവനും ശങ്കരനാരായണനും ഇവിടെ വടക്കോട്ടു നീക്കുന്നതു ബിംബനീളത്തിൻെറ നൂററിഇരുപത്തിയാറാലൊന്നാകിലും ആം; അഖിലേ സന്ധിതഃ ഐശ്യാം ദിശി അർച്ചോദ്ഭവം യവം യവയുഗം വാ ഗമയേത് – പിന്നെ എല്ലാ ദേവന്മാരിലും ഈ പൂർവ്വാപരദക്ഷിണോത്തരസൂത്രങ്ങൾ കൂടിയ സന്ധിയിൽനിന്ന് ബിംബത്തുങ്കൽ ഉണ്ടാകുന്ന ഒരു യവത്താലോ യവയുഗ്മത്താലോ ഈശകോണിലേയ്ക്കു നീക്കി പ്രതിഷ്ഠാസ്ഥാനം നിശ്ചയിപ്പൂ.

ബ്രാഹ്മേ കൌതുകമാമരേ ന്യസ്തു മൂലാർച്ചാം സ്ഥിതാമാസിതാ-
മീഷന്മാനുഷസംയുതേ സമന്തദേവാംശേ ശയാനാമപി
ഗർഭേ ഷോഡശവർഗഭേദിനി പദൈർബ്രാഹ്മം ചതുർവർഗകൈ-
സ്ത്രിഭേദ്യകോന്മിതപങ്ക്തിഭിഃ സുരനൃപൈശാചാൻ പ്രകുർവീ-
ത വാ. ൧൦

ബ്രാഹ്മേ കൌതുകം - ബിംബവേരപ്രതിഷ്ഠയിങ്കൽ ബ്രഹ്മ പദത്തുങ്കൽ അർച്ചനാബിംബത്തേയും, ആമരേ സ്ഥിതാം മൂലാർച്ചാം - ദൈവികപദമദ്ധ്യത്തുങ്കൽ നില്പായിരിക്കുന്ന മൂലബിംബത്തേയും, ഈഷന്മാനുഷസംയുതേ ആസിതാം - ദൈവികപദാവസാനത്തുങ്കലും മാനുഷത്തുങ്കലും കൂടി ഇരിപ്പായിരിക്കുന്ന മൂലബിംബത്തേയും, സമന്തദേവാംശേ ശയാനാം അപി ന്യസ്തു-ദൈവികത്തുങ്കലും മാനുഷത്തുങ്കലും പട്ടാതിവരുമാറ് കിടപ്പായിരിക്കുന്ന മൂലബിംബത്തേയും പ്രതിഷ്ഠിപ്പൂ. ഗർഭേ ഷോഡശവർഗഭേദിനി - ഇവിടെ ഗർഭഗൃഹത്തെ പതിനാറായി പകുത്തു ഇരുനൂററിയമ്പത്താറു പദങ്ങളുണ്ടാക്കി, ചതുർവർഗകൈഃ ബ്രാഹ്മം - അതിൻനടുവിൽ പതിനാറു പദങ്ങളൊന്നാക്കി ബ്രഹ്മപദത്തേയും, ത്രിഭേദ്യകോന്മിതപങ്ക്തിഭിഃ സുരനൃപൈശാചാൻ പ്രകുർവീത വാ - ബ്രഹ്മസ്ഥാനത്തിൻെറ പുറത്ത് മൂന്നു വരികളൊന്നാക്കി ദൈവികാവരണത്തേയും അതിനു പുറത്ത് രണ്ടു വരി ഒന്നാക്കി മാനുഷാവരണവും അതിനു പുറത്ത് ഒരുവരി പൈശാചാവരണവും ഉണ്ടാക്കി പ്രതിഷ്ഠാസ്ഥാനത്തേ കല്പിക്കിലുമാം.

ബ്രാഹ്മേ ഷോഡശമംശകം സ്വപുരതോ മദ്ധ്യാദ് ദലാദ്ധ്യൈകകം
വാമേ ചാപ്യപഹായ വഹ്നിഭുവി ബിംബം സ്ഥാപയേത് സ്ഥാ
സ്നകം
ഏവം മാനുഷമദ്ധ്യതോഽഥ ഗമയിത്വാ പൃഷ്ഠതോ വാമത-
ശ്ചാംശേ സ്ഥാപയതു സ്വമൂലമനുബിംബം ബാഹ്യബേരേ
വിധൌ. ൧൧

വഹ്നിഭുവി ബാഹ്യബേരേ വിധൌ - സുബ്രഹ്മണ്യങ്കലേ ബിംബബേരപ്രതിഷ്ഠയിങ്കൽ, ബ്രാഹ്മേ ഷോഡശം അംശകം മദ്ധ്യാത് സ്വപുരതഃ - ബ്രഹ്മപദത്തുങ്കലേ പതിനാറാക്കിയതിൽ ഒരംശം നടുവിൽ നിന്നു മുമ്പായിട്ടു നീക്കി, ദലാദ്ധ്യൈകകം വാമേ ച അപി അപഹായ - ഒന്നര അംശം ഇടത്തു ഭാഗത്തേയ്ക്കും

നീക്കി, സ്ഥാസനകം ബിംബം സ്ഥാപയേത് - നിശ്ചലമായിരിക്കുന്ന അർച്ചനാബിംബത്തെ പ്രതിഷ്ഠിപ്പൂ.

ബഹുബേരവിധാനമൂലബിംബം
സ്വസമം ദ്വാരസമുച്ഛ്രയേണ കാര്യം
ചരണാംശവിവൃദ്ധമർദ്ധവൃദ്ധം
ചരണോനദ്വിഗുണം ദ്വിസംഗുണം ച. ൭൨

ബഹുബേരവിധാനമൂലബിംബം ദ്വാരസമുച്ഛ്രയേണ സ്വസമം - ബഹുവേരപ്രതിഷ്ഠയിങ്കലേ മൂലബിംബം ഗർഭഗൃഹദ്വാരത്തിൻെറ നീളത്തോട് തുല്യമായിട്ടും, ചരണാംശവിവൃദ്ധം അർദ്ധവൃദ്ധം - അതിൽ നാലൊന്നു കൂടീട്ടും, (രണ്ടൊന്നുകൂടീട്ടും) ചരണോനദ്വിഗുണം ദ്വിസംഗുണം ച കാര്യം - ദ്വാരത്തിലൊന്നേമുക്കാൽ നീളമായിട്ടും ഇരട്ടി നീളമായിട്ടും യോനി ഒത്തിരിക്കുംവണ്ണം ഉണ്ടാക്കാം.

അനന്തരം മുളപ്പാലികാകളുണ്ടാക്കുന്നു:—

പാത്രാണി വാപവിഹിതാനി പൃഥഗ് ദ്വിഷഡ്വാ
സ്യുഃ പാലികാശ്ച ഘടികാശ്ച ശരാവകാശ്ച
തത്ത്വാഷ്ടിഭാനുഭിരിഹ പ്രമിതാംഗുലൈഃ സ്യു-
രുത്സേധകഃ*പൃഥുരഥാഷ്ടിചതുർദശാംഗൈഃ. ൭൩

വാപവിഹിതാനി പാത്രാണി പൃഥക് ദ്വിഷഡ് വാ സ്യുഃ - മുളയിടുവാൻ പറഞ്ഞിരിക്കുന്ന പാത്രങ്ങൾ മൂന്നു വകയും വെവ്വേറെ പന്ത്രണ്ടീതായിട്ടും ഭവിക്കും. പാലികാഃ ഘടികാഃ ശരാവകാഃ ച - പാലികകൾ എന്നും ഘടികകളെന്നും ശരാവങ്ങളെന്നും അവററിൻെറ പേരുകൾ. ഇഹ തത്ത്വാഷ്ടിഭാനുഭിഃ വാ അഷ്ടിചതുർദശാംഗൈഃ വാ പ്രമിതാംഗുലൈഃ തദുത്സേധകഃ പൃഥുഃ - ഇരുപത്തിനാലും പതിനാറും വിരൽ ആയിട്ട പാലികകളുടേയും പതിനാറും പതിന്നാലും വിരലായിട്ട് ഘടികകൾക്കും പന്ത്രണ്ടു വിരൽ തന്നെയായിട്ട് ശരാവങ്ങൾക്കും ഇവ ഉണ്ടാക്കാം.

തത്ത്വാംശകോന്നമിതോച്ഛ്രയമത്ര കൃത്വാ
ഷോഢാ ദ്വയേന വദനേ ക്രമശഃ പരാംശൈഃ
തത് പീഠകണ്ഠഗളസന്ധിഗളേഷു കുര്യാദ്
ദൈർഘ്യം പുരോവിരഹിതേന ച പീഠസന്ധൗ. ൭൪

അത്ര ഉദിതോച്ഛ്രയം തത്ത്വാംശകോനം കൃത്വാ - ... പാലികയുടെ പൊക്കത്തെ ഇരുപത്തിനാലാക്കി അ... ...തിന്ന

* ഇവിടെ ഉത്തരാർദ്ധത്തിൻെറ ഭാഷ കാണുന്നി

ശം ചുവട്ടിൽ നീക്കിയാൽ, ഷോഡശാ കൃതാ — ശേഷമുള്ള നീള ത്തെ ആറാക്കിപ്പകുത്താൽ, വദനേ ദ്വയേന — മുഖത്തുങ്കൽ രണ്ടംശംകൊണ്ടും, തത് പീഠദണ്ഡഗളസന്ധിഗളേഷു പരാംശൈഃ ക്രമശഃ ദൈർഘ്യം കുര്യാത് — ചുവട്ടിൽ പീഠത്തിനും ദണ്ഡിനും ഗളസന്ധിക്കും ഗളത്തിനും ശേഷമുള്ള ഓരോ അംശംകൊണ്ടും നീളത്തെ കല്പിപ്പൂ. പുരോവിരഹിതേന പീഠസന്ധൌ ച — മുന്വിൽ നീക്കിയ അംശം പീഠസന്ധിയിങ്കലും കല്പിപ്പൂ.

അംഘ്ര്യൂനമംശമധിപീഠമിഹാധിദണ്ഡം
ചൈകേ സമുച്ഛ്രയമുശന്ത്യപരേഽർദ്ധവൃദ്ധം
പീഠേംഘ്രിഹീനമപരത്ര ച ശിഷ്ടയുക്ത്യാ
സന്ധിം ഗളാംശഗതമാസ്യബിലം ച കാര്യം. ൧൭

ഇഹ ഏകേ അധിപീഠം അധിദണ്ഡം അംഘ്ര്യൂനം അംശം സമുച്ഛ്രയം ഉശന്തി — ഇവിടെ ചിലര് പീഠത്തുങ്കലും ദണ്ഡുങ്കലും മുക്കാലംശം ഉയരമെന്നു പറയുന്നു. അപരേ പീഠേ അർദ്ധവൃദ്ധം അപരത്ര അംഘ്രിഹീനം ച — മററു ചിലര് പീഠത്തുങ്കൽ ഒന്നര അംശവും ദണ്ഡുങ്കൽ മുക്കാലംശവും, ശിഷ്ടയുക്ത്യാ സന്ധിം — ഇവിടെ കുറഞ്ഞിട്ടാകുമ്പോൾ ഗളസന്ധിയിങ്കൽ കൂട്ടൂ; ഏറിയാൽ കുറപ്പൂ. ഗളാംശഗതം ആസ്യബിലം ച കാര്യം— ഗളത്തിങ്കലോളം മുഖത്തിന്റെ കുഴിയും ചെന്നിരിക്കണം.

ദണ്ഡേ സ്വദൈർഘ്യസുസമം ദ്വിഗുണം സ്വദൈർഘ്യാ-
ദ്വ്യാസം പരേഷു വിയുഗാംശമധശ്ശിരോധഃ
തത്പീഠികാവിതതിഖണ്ഡമിതം ച പീഠ-
സന്ധൌ പ്രകല്പയതു മംഗലപാലികായാഃ. ൧൮

ദണ്ഡേ സ്വദൈർഘ്യസുസമം വ്യാസം പരേഷു ദ്വിഗുണം — പീഠത്തുങ്കലും മുഖത്തിങ്കലും ഗളത്തിങ്കലും തന്റെ നീളത്തിൽ ഇരട്ടി വീതിയും, ശിരോധഃ അധഃ — ഗളത്തിന്റെ താഴെ, വിയുഗാംശം — മുക്കാൽ വീതിയും, തത് പീഠികാവിതതിഖണ്ഡമിതം ച വ്യാസം പ്രകല്പയതു — പീഠസന്ധിയിൽ പീഠവിസ്താരത്തിൽ പാതി തത്സന്ധിയിലും വിസ്താരത്തെ കല്പിപ്പൂ.

ഘടികകളെ പറയുന്നു: —

ഊർദ്ധ്വാർദ്ധകണ്ഠപൃഥുബുദ്ധ്നഘടോത്തരാംഗ
മിഷ്ടോർദ്ധ്വതശ്ച ഘടികാ ഘടിതേഷുവക്ത്രൈഃ
അപ- വർണ്ണാംഗുലപ്രതതിഭിസ്സഗളൈരധോർദ്ധേ
ന് പാലികാവദുദിതാംഘ്രിസസന്ധിദണ്ഡാ. ൧൯

ഊർദ്ധ്വാർദ്ധാക്ഷ്ണസ്പൃഥുബുധ്നാഖ്യതോത്തരാംശേ— പാതിക്ക് മുകളിൽ നാലൊന്ന നീളമായിട്ട് ഒരു കലശാകൃതിയെ ഉണ്ടാക്കിയാൽ അതിൻെറ മുകളിൽ, ദിക്ഷു ഊർദ്ധ്വതഃ ച— നാലു ദിക്കുകളിലും നടുവിലും ആയി, വർണ്ണാംഗുലപ്രതതിഭിഃ സഗളൈഃ ഇഷുവക്ത്രൈഃ ഘടിതാ ഘടികാ — നാലുവിരൽ നീളത്തോടും ചുവട്ടിൽ പാതികൊണ്ടു വെവ്വേറെയുള്ള ഗളത്തോടും കൂടിയിരിക്കുന്ന അഞ്ചു മുഖങ്ങളോടും കൂടി ഘടികകളുണ്ടാക്കു. അധോർദ്ധേ തത്പാലികാവത് അംഘ്രിസസന്ധിദണ്ഡാ ഉദിതാ — കീഴെ പാതിയിൽ പീഠവും പീഠസന്ധിയും ദണ്ഡും ഇവ മൂന്നും പാലികയ്ക്കു പറഞ്ഞതുപോലെയുമുണ്ടാക്കണം.

അബ്ധ്യംഗുലാത് സമധികേ സതി പാലികായാഃ
പീഠോച്ഛ്രയേ ത്തു ഘടികാ ഘടിതാംഘ്രിദണ്ഡാ
ത്രിദ്വ്യംഗുലോച്ഛ്രയനിജോച്ചസമപ്രതാനൈ
സ്യാതാമിനാംഗുലമിതഃ സകലോച്ഛ്രയോ വാ. ൧൧

പാലികായാഃ പീഠോച്ഛ്രയേ അബ്ധ്യംഗുലാത് സമധികേ സതി — പാലികയുടെ പീഠത്തിൻെറ ഇവരം നാലംഗുലത്തിൽ ഏറിയിരിക്കുമ്പോൾ ഘടികയിങ്കൽ ചേരുകയില്ല. ത്രിദ്വ്യംഗുലോച്ഛ്രയനിജോച്ചസമപ്രതാനൈ ഘടികാഘടിതാംഘ്രിദണ്ഡാ — അവിടെ മൂന്നംഗുലംകൊണ്ടു പീഠത്തിൻെറ ഇവരവും രണ്ടംഗുലംകൊണ്ട് ദണ്ഡിൻെറ ഇവരവും ഇവരത്തോളം പൊക്കവുമായിട്ട് പീഠത്തോടും ദണ്ഡിനോടും കൂടീട്ടും ഘടികകൾ ഉണ്ടാക്കാം. സകലോച്ഛ്രയഃ ഇനാംഗുലമിതഃ വാ— ഘടികയ്ക്കു ചുവട്ടിൽ തുടങ്ങി മുഖത്തോളമുള്ള നീളം പന്ത്രണ്ട് അംഗുലമായിട്ടും ഉണ്ടാക്കുകിലുമാം.

ശരാവത്തെ പറയുന്നു:—

വ്യാസേന ദൈർഘ്യസമം ദശനാംശഹീനം
വാ/ƒസ്യേ തതോ ഹുതവഹാംശതതം ച പീഠേ
കണ്ഠ്യാച്ചരാവമപകന്ധരപാലികാവ-
ദൂർദ്ധ്വാർദ്ധമന്യ ഘടികാവദധോധരാർദ്ധം. ൧൨

ആസ്യേ ദൈർഘ്യസമം ദശനാംശഹീനം വാ വ്യാസേന — ശരാവത്തിന് പാതിക്കു മേൽ മുഖമുണ്ടാക്കുന്നതിനു

തന്റെ നീളത്തോളമെങ്കിലും നീളത്തിൽ മൂന്നൊന്നു കുറച്ചിട്ട് എങ്കിലും മുഖത്തിങ്കലേ വിസ്താരത്തോടു കൂടി ഇരിപ്പൂ. പീഠേ തതഃ ഫൂതവഹാംശതതം ച-പീഠത്തിങ്കൽ തന്റെ മുഖവീതിയിൽ മൂന്നൊന്നു വിസ്താരവുമുണ്ടായിരിപ്പൂ. അസ്യ ഊർദ്ധ്വാർദ്ധം അപക്വകന്ധരപാലികാവത് – ഈ ശരാവത്തിന്റെ മേൽപാതി കഴുത്തു മുറിച്ച് പാലികപോലെയും, ഘടികാവത് അധരാർദ്ധം-ചുവട്ടിലേ പാതി ഘടികയുടെ ചുവടു പോലെ പീഠഖണ്ഡകളോടുകൂടീട്ടും, ശരാവം കുര്യാത് – ഇങ്ങനെ ശരാവത്തേയും ഉണ്ടാക്കണം.

പീഠാഗ്രകാർശ്യപരിശേഷിതമൂലകാർശ്യ-
വൃത്തിക്രിയാദിരചനാ സകലേഷു കാര്യാ
സ്യുസ്താനി ലോഹരചിതാന്യഥ മാർത്തികാനി
പാത്രാണി വിഷ്ണുവിധിധൂർജടിദൈവതാനി. ൨൦

സകലേഷു പാത്രാണി – മൂന്നു വക പാത്രങ്ങളിലും, പീഠാഗ്രകാർശ്യപരിശേഷിതമൂലകാർശ്യവൃത്തിക്രിയാദിരചനാ കാര്യാ– പീഠത്തിന്റെ മുകളിൽ വിസ്താരം കുറഞ്ഞും ഖണ്ഡഗള സന്ധികൾ മുഖം ഈ നാലിലും ചുവട്ടിൽ വിസ്താരം കുറഞ്ഞും വൃത്താകാരമായിട്ടും ചില രേഖകളോടുകൂടി ഉണ്ടാക്കണം. താനി ലോഹരചിതാനി അഥ മാർത്തികാനി വിഷ്ണുവിധിധൂർജടിദൈവതാനി സ്യുഃ– ആ പാത്രപാലികാദികൾ ലോഹംകൊണ്ടു താൻ മണ്ണുകൊണ്ടു താൻ ഉണ്ടാക്കിപ്പൂ. പാലികയ്ക്കു വിഷ്ണുവും ഘടികയ്ക്കു ബ്രഹ്മാവും ശരാവത്തിനു പരമേശ്വരനും അധിദൈവതമാകയാൽ മൂന്നുംകൂടി മുളയിടുന്നിടത്തു് അതാതു ദേവന്മാരേ പൂജിക്കയും വേണം.

ക്ഷേത്രേ ഷട്കൃതികോഷ്ഠകേ പഞ്ചതുഷ്ക്യന്തർഗതേ പാലികാ
ന്യസ്യേദ് ദ്വാദശ ദിക്ഷ്വപി ബഹിഃ കോണത്രികോഷ്ഠേ-
[ഷ്വഥ
അഗ്ന്യാദ്യം ഘടികാഃ പരേഷ്വപി ശരാവാൻ പാലികാദിത്രയം
പ്രാക്പ്രത്യങ്മുഖവീഥികാവിനിമയാദപാവഹ്നികോഷ്ഠാദിതഃ.
[൨൧

ഷട്കൃതികോഷ്ഠകേ ക്ഷേത്രേ - മുപ്പത്താറു പദങ്ങളോടുകൂടി സമചതുരശ്രമായിരിക്കുന്ന പദ്മത്തുങ്കൽ, അന്തർഗതേ പദചതുഷ്ക്കേ, ബഹിഃ ദിശ്വപികേഷു അപി ദ്വാദശ പാലികാഃ - നടുവിലേ നാലു പദങ്ങളിലും പുറത്തേ വരിയിൽ നാലു ദിക്കുകളിൽ നടുവിലേ ഈരണ്ടു പദങ്ങളിലും ഇങ്ങനെ പന്ത്രണ്ടു പാലികകളേയും, അഥ അഗ്ന്യാദ്യം കോണത്രികോഷ്ഠേഷു ഘടികാഃ - അഗ്നികോണാദിയായിട്ടു നാലു കോണിലും മുമ്മൂന്നു പദങ്ങളിൽ ഘടികകളേയും, പരേഷു ശരാവാൻ അപി ന്യസ്യേത -ശേഷം നടുവിലേ വരിയിൽ പന്ത്രണ്ടു പദങ്ങളിലും ശരാവങ്ങളേയും വയ്പൂ. വഹ്നികോഷ്ഠാദിതഃ പ്രാക് പ്രത്യങ്മുഖവീഥികാവിനിമയാദ് വാ ന്യസ്യേത -എന്നിയേ തെക്കേ വരിയിൽ അഗ്നികോണിൽ തുടങ്ങിയും രണ്ടാംവരിയിൽ പടിഞ്ഞാറു തുടങ്ങി കിഴക്കോട്ടും ഈ രണ്ടു വരിയിലേ പദങ്ങളിൽ പാലികകളേയും പിന്നെ നടുവിലേ വരി രണ്ടിലും ഘടികകളേയും വടക്കേ അററത്തെ വരിയിൽ രണ്ടിലും ശരാവങ്ങളേയും ഇങ്ങനേയും മുപ്പത്താറു പദങ്ങളിൽ ന്യസിക്കാം.

തോരണാനി യുഗഹസ്തമിതാനി
ക്ഷ്മാർധപമർദ്ധവിവൃതാനി ഭവന്തി
കേതവഃ സുരഗൃഹോത്തരദീർഘാഃ
സ്വപാകതവർണ്ണസുവിചിത്രപതാകാഃ. ൨൧

തോരണാനി ക്ഷ്മാർധപം യുഗഹസ്തമിതാനി അർദ്ധവിവൃതാനി ഭവന്തി - മണ്ഡപസംസ്കാരത്തിങ്കലേ തോരണക്കട്ടിളകൾ ഭൂമിയിങ്കൽ മുകളിൽ നാലുകോൽ നീളവും രണ്ടു കോൽ വിസ്താരവുമായി ഭവിക്കുന്നു. കേതവഃ സുരഗൃഹോത്തരദീർഘാഃ - കൊടിമരങ്ങൾ പ്രാസാദത്തിന്റെ ഉത്തരത്തോളം നീളത്തോടുകൂടി അഗ്രം കളയാതെയും ഇരിക്കണം. സ്വപാകതവർണ്ണസുവിചിത്രപതാകാഃ - അതാതു ദിക്പാലവർണ്ണത്തിലുള്ള പതാകകളും കൂടിയിരിക്കണം.

ദ്വാരോച്ഛ്രായദ്വിരസാംശഗാംശബാഹളം മൂലേ കൃശാഗ്രം ധ്വജം
ദ്വാരദ്വാദശകാഷ്ടദിക്ഷ്വിതി ദിണ്ഡണം ക്ഷ്മാർധപം തു വാ/ഭ്യു-
[ച്ഛ്രിതം
ദ്വാരദ്വാദശകേ ത്രിപഞ്ചയുഗഷഡ്ദണ്ഡ/ഗ്രതഃ സ്ഥാപയേത്
പ്രാസാദാന്നിജവാഹദണ്ഡസഹിതം മാസൂരകാദ്യഞ്ജപലം. ൨൨

മൂലേ ദ്വാരോച്ഛ്രാബ്ധിരസാഷ്ടഭാഗാംശബഹളം കൃശാഗ്രം - കൊടിമരത്തിന്റെ ചുവട്ടിൽ ഗർഭഗൃഹത്തിന്റെ ദ്വാരനീളത്തിൽ നാലൊന്നു താൻ ആറൊന്നു താൻ അഞ്ചൊന്നു താൻ വിസ്താരത്തോടുകൂടിയിരിക്കണം. തലയ്ക്കൽ ചുവട്ടിലേതിൽ അഷ്ടാംശം കുറഞ്ഞും വിസ്താരം വേണം. ക്ഷ്മാർദ്ധാത് ദ്വാരദ്വാദശകാഷ്ടദിക്തിഥിഗുണം വാ അഭ്യുച്ഛ്രിതം - നിലത്തുനിന്നു മേല്പോട്ടു ദ്വാരനീളത്തിൽ പന്ത്രണ്ടും എട്ടും പത്തും പതിനഞ്ചും ഇരട്ടി പൊക്കമായിട്ടും കൊള്ളാം. പ്രാസാദാത് അഗ്രതഃ - പ്രാസാദത്തിങ്കൽ നിന്നു മുമ്പിലത്തെ, ദ്വാരദ്വാദശകേ ത്രിപഞ്ചയുഗഷഡ്ഭാഗേ - പന്ത്രണ്ടു ദ്വാരനീളം നീക്കിയും ഉത്തരഭണ്ഡു് മൂന്നുതാൻ നാലുതാൻ അഞ്ചുതാൻ ആറുതാൻ നീക്കിയും, നിജവാഹദണ്ഡസഹിതം മാസൂരകാദ്യുജ്ജ്വലം ധ്വജം സ്ഥാപയേത് - തന്റെ വാഹനത്തോടും മണിമാല കൊടിക്കൂറ ഇവറ്റെ കെട്ടിയ ദണ്ഡിനോടും ചുവട്ടിൽ അധിഷ്ഠാനവേദിക ഇത്യാദിയോടും അഗ്രത്തിങ്കൽ കുടം മണ്ഡീരകാണ്ഡം ഇത്യാദി അലങ്കാരങ്ങളോടും കൂടി കൊടിമരത്തെ സ്ഥാപിക്കണം. ഇതു സമുച്ചയത്തിലില്ല; *ശില്പരത്നത്തിൽ കണ്ടതാകുന്നു.

അനന്തരം ഹോമങ്ങളെ പറയുന്നു:—

പ്രാഗഗ്രം സൂത്രമുർവ്യാമൃജുതരമഭികല്പ്യാസ്യ മൂലാഗ്രഗാഭ്യാം
സൂത്രാഭ്യാം മത്സ്യയുഗ്മം യമശശിഹരിതോഃ കല്പയിത്വാത്ര സൂത്രം
കൃത്വാ ദിക്ഷ്വങ്കയിത്വാ സമമിഹ വിഹിതൈഃ സൂത്രകൈഃ [കോണമത്സ്യാൻ
കൃത്വാഽസ്മാല്ലക്ഷ്യസൂത്രം രചയതു ചതുരശ്രം പുരഃ ക്ഷേത്ര- [ക്ഌപ്ത്യൈ. ൨൪

ക്ഷേത്രക്ഌപ്ത്യൈ - സമചതുരശ്രമുണ്ടാക്കുവാൻ, പുരഃ ഉർവ്യാം ഋജുതരം സൂത്രം പ്രാഗഗ്രം അഭികല്പ്യ - മുമ്പിൽ തന്നെ ഭൂമിയിങ്കൽ കിഴക്കുപടിഞ്ഞാറായിട്ടു വളവുകൂടാതെ ചരടു പിടിച്ചു ഒരു രേഖയെ ഉണ്ടാക്കി, അസ്യ മൂലാഗ്രഗാഭ്യാം സൂത്രാഭ്യാം യമശശിഹരിതോഃ മത്സ്യയുഗ്മം കല്പയിത്വാ - ഈ രേഖയുടെ രണ്ടുതലയ്ക്കലുമോരോ ചരടുവച്ചു സൂത്രത്തിന്റെ മുക്കാലോളം വ്യാസാർദ്ധമായിട്ടു രണ്ടുവൃത്തം വീശിയാൽ വൃത്തങ്ങൾ രണ്ടും കൂടുന്നേടത്തു നടുവിൽ തെക്കുവടക്കായിട്ടു രണ്ടു മത്സ്യാകൃതി വരും. അത്ര സൂത്രം കൃത്വാ ദിക്ഷു അങ്കയിത്വാ - അവിടെ തെക്കുവടക്കായിട്ടു ഒരു വര വരച്ചു ദിക്കി

* ഈ ശ്ലോകം മുദ്രിതശില്പരത്നത്തിൽ പാഠഭേദത്തോടുകൂടി കാണുന്നു.

ണോത്തരരേഖയും വരുത്തി ദിക്ക നാലും അറിഞ്ഞ് അടയാളമിട്ട്, ഇഹ സമം വിഹിതൈഃ സൂത്രകൈഃ കോണമത്സ്യാൻ കൃത്വാ - പിന്നെ നാലുദിക്കിലും അടയാളമുണ്ടാക്കിയേടത്ത് ചരടുപിടിച്ച് തുല്യങ്ങളായി നാലു വൃത്തം വീശിയാൽ നാലുകോണിങ്കലും മത്സ്യരേഖകൾ വരുത്തി, ഏഷു സൂത്രം ആസ്ഫാല്യ ചതുരശ്രം രചയേത്- ആ കോണമത്സ്യങ്ങളുടെ മുഖത്തുങ്കൽ രണ്ടിലും തൊട്ട് നാലുരേഖകൾ വരച്ച് ചതുരശ്രത്തെ ഉണ്ടാക്കൂ. പദ്മങ്ങൾക്കും ചതുരശ്രമുണ്ടാക്കുവാൻ ഇപ്രകാരം ചെയ്യണം.

ദോർമാത്രം പരിസൂത്ര്യ തത്ര ചതുരശ്രം ക്ഷേത്രമർക്കാംഗുലം
ഖാത്വാ തദ്ബഹിരുന്നതു വാഽവടതടേ തന്മേഖലാഃ കല്പയേത്
മാർത്താണ്ഡാഹിയുഗാംഗുലോച്ഛ്രയമിതാഃ ശ്രുത്യംഗുലവ്യാ- [സിനീ-
സ്തിസ്രോഽന്തഃ ക്രമതോ നിജാവടനിഭാഽഽദ്യാഽബ്ജപത്രോപമേ പരേ. [൨൫

തത്ര ചതുരശ്രം ക്ഷേത്രം ദോർമ്മാത്രം പരിസൂത്ര്യ - അവിടെ ചതുരശ്രമായിട്ട് കല്പിച്ച ക്ഷേത്രത്തെ ഒരുകോൽ നീളമായിട്ട് പുറവും വരച്ചാൽ, അർക്കാംഗുലം വാ തദ്ബഹിർണ്ണം തു വാ ഖാത്വാ - പന്ത്രണ്ട് അംഗുലമായിട്ട് എങ്കിലും അതിൽ ഇരട്ടിയായിട്ട് എങ്കിലും കുഴിച്ച്, അവടതടേ അന്തഃ ക്രമതഃ-ആ കുഴിച്ചതിന്റെ വക്കത്ത് അകത്തു തുടങ്ങി ക്രമേണ, മാർത്താണ്ഡാഹിയുഗാംഗുലോച്ഛ്രയമിതാഃ ശ്രുത്യംഗുലവ്യാസിനീഃ തന്മേഖലാഃ കല്പയേത്-പന്ത്രണ്ടംഗുലം പൊക്കമായിട്ടും എട്ടംഗുലം പൊക്കമായിട്ടും നാലംഗുലം പൊക്കമായിട്ടും നന്നാലു വിരൽ വിസ്താരമായിട്ട് മൂന്നു മേഖലകളെയുമുണ്ടാക്കൂ. ആദ്യാ നിജാവടനിഭാ പരേ അബ്ജപത്രോപമേ - അതിലാദിയിലത്തെ മേഖല തന്റെ കുഴിപോലെ വേണം. പുറത്തെ മേഖലകൾ രണ്ടും ചതുരശ്രമായിത്തന്നെ ഇരുന്നാൽ മതി.

യോനിം പശ്ചിമമേഖലോപരി മിതാമർക്കാംഗുലൈരുച്ഛ്രയാ-
ത്ത്യോഃ സാർദ്ധയുഗാംഗുലൈരപി തളൈനൈസ്തൈശ്ച വിസ്താരതഃ
ആസ്നായാംഗുലനാളകാം സസുഷിരാം സ്വാബ്ജ്യാനയോഗ്യാകൃതിം
കുര്യാത് കുണ്ഡനതാം സ്വമൂലപരിവൃത്ത്യഗ്രപ്രക്ലൃപ്ത്യാദിനാം. ൨൬

പശ്ചിമമേഖലോപരി മിതാം യോനിം കുര്യാത് - ആ കുണ്ഡത്തിന്റെ പടിഞ്ഞാറെ, മേഖലയുടെ മുകളിൽ പൊക്കം വരുമാറു യോനി ഉണ്ടാക്കൂ. അർക്കാംഗുലൈഃ ഉച്ഛ്രയായ

ത്ര്യാഃ – ആയതിന്ന് പന്ത്രണ്ടംഗുലംകൊണ്ടു നീളവും പൊക്കവുമുണ്ടായിരിക്കണം. സാർദ്ധയുഗാംഗുലൈഃ തദ്ഗുണൈഃ തൈഃ ച വിസ്താരതഃ – അതിന്റെ ചുവട്ടിൽ പത്തുവിരലും ഇടയിൽ എട്ടുവിരലും വീതിയും (പിന്നെ) ആറുവിരൽ വീതിയും തലയ്ക്കൽ നാലുവിരൽ വീതിയും ഇങ്ങനെ ക്രമേണ കുറഞ്ഞ വിസ്താരത്തോടുകൂടി ഇരിക്കുകയും, ആമ്നായാംഗുലനാളകാം സസുഷിരാം കണ്ഠനതാം സ്വമൂലപരിവൃത്ത്യഗ്രപ്രക്ലൃപ്ത്യാദിനാ ച സ്വാഖ്യാനയോഗ്യാകൃതിം – നാലംഗുലം വിസ്താരത്തിൽ നാളത്തോടും ചുവട്ടിൽ പരിസ്തരണം വയ്പാനുള്ള സുഷിരത്തോടും കൂടി യോനിയുടെ ആകൃതിയായി കണ്ഠത്തുങ്കലേയ്ക്കു് താഴിച്ചയോടുംകൂടി ഇരിക്കണം. തന്റെ ചുവട് വൃത്തമായി രണ്ടുപുറവും അഗ്രത്തുങ്കലേയ്ക്കു് ത്രികോണമായി ഇരിയ്ക്കണം; ഈഭംഗികൊണ്ട് യോനിപോലെ ആകൃതി വരുത്തണം.

അഗ്നികോണിലെ അശ്വത്ഥപത്രാകൃതിയാകുന്ന കുണ്ഡമുണ്ടാക്കുവാൻ:—

ക്ഷേത്രേഽബ്ധിപുടേ പ്രതീച്യപുടയോഃ കർണാർദ്ധസൂത്രം നിജം
സംസ്ഥാപ്യാപ്രതിസന്ധിതഃ സുപരിവർത്ത്യാഗ്നീന്ദുസന്ധ്യന്തിമം
താഭ്യാം സൂത്രയുഗം പ്രസാര്യ ഹരിദിഗ്ബാഹ്യാംഹിതേഷ്വംശത –
ശ്ചിഹ്നേഽന്യോന്യമിദം സുയോജ്യ ശിഖികുണ്ഡം യോനിരൂപം
ഖനേത്. ൨൭

അബ്ധിപുടേ ക്ഷേത്രേ – ഇവിടെ ഒരുകോൽ ദീർഘവിസ്താരമായിട്ട് ഉണ്ടാക്കിയ ചതുരശ്രത്തെ നടുവിൽ പൂർവ്വാപരരേഖയും ദക്ഷിണോത്തരരേഖയുമുണ്ടാക്കി നാലുപദമാക്കിയാൽ, പ്രതീച്യപുടയോഃ നിജം കർണാർദ്ധസൂത്രം സംസ്ഥാപ്യ – പടിഞ്ഞാറേ പദങ്ങൾ രണ്ടിന്റേയും നടുവിൽ തന്റെ കോണസൂത്രത്തിൽ പാതിയായുള്ള സൂത്രത്തെ വച്ച്, അപ്രതിസന്ധിതഃ ആഗ്നീന്ദുസന്ധ്യന്തിമം സുപരിവർത്ത്യ – ആ സൂത്രംകൊണ്ട് പടിഞ്ഞാറു തുടങ്ങി വടക്കേ ദിക്കിലോളവും വായുകോണിലേ അർദ്ധവൃത്തവുമുണ്ടാക്കു. താഭ്യാം സൂത്രയുഗം പ്രസാര്യ ഹരിദിഗ്ബാഹ്യാംഹിതേഷ്വംശതഃ ചിഹ്നേ അന്യോന്യം ഇദം സുയോജ്യ – ആ രണ്ടു വൃത്താർദ്ധത്തിന്റെ അവസാനമായ തെക്കേ ദിക്കിന്നും വടക്കേദിക്കിന്നും ഓരോ സൂത്രം കിഴക്കോട്ട് നീട്ടിപ്പിടിച്ച് കിഴക്കേ ദിക്കിൽ നേരെ തന്റെ പഞ്ചാംശം പുറത്തു ഉണ്ടാക്കിയ അടയാളത്തിൽ ഈ സൂത്രത്തെ രണ്ടിനേയും ഒരുമിച്ചുകൂട്ടി രേഖയുമിട്ട്, യോനിരൂപം

ശിഖികുണ്ഡം ഖനേത് യോന്യാകൃതിയായ ഹോമകുണ്ഡത്തെ കുഴിപ്പൂ. ഇങ്ങനെ ഉണ്ടാക്കുമ്പോൾ ചുററും നാലുകോലായിട്ടു ഒത്തുവരും.

തെക്കേ ദിക്കിലെ അർദ്ധചന്ദ്രാകൃതിയായ കുണ്ഡം ഉണ്ടാക്കുവാൻ:—

ക്ഷേത്രം വിഭജ്യ നവധോദഗവാക് ച ഭാഗൌ
ത്യക്ത്വാ/ചലാംശകമിതം പരിവർത്ത്യ സൂത്രം
പ്രാഗാദികാപ്ത്യകകുബന്തമുദഗ് ഭുജാം ച
താവത് പ്രസാര്യ രചയേച്ഛിഖണ്ഡകുണ്ഡം. വ. വ്യ

ക്ഷേത്രം നവധാ വിഭജ്യ — ഒരുകോൽ സമചതുരമായ ക്ഷേത്രത്തെ തെക്കുവടക്ക് ഒമ്പതായിട്ടു പകുത്താൽ, ഉദക് അവാക് ച ഭാഗൌ ത്യക്ത്വാ — അതിൽ വടക്കേ അററത്തും തെക്കേ അററത്തും ഓരോ അംശത്തെക്കളഞ്ഞ്, അചലാംശകമിതം സൂത്രം പ്രാഗാദികാപ്ത്യകകുബന്തം പരിവർത്ത്യ — പിന്നെ ഏഴംശത്തോളം നീളമുള്ള ഒരു സൂത്രത്തെ വടക്കേ അററത്തു നടുവിൽ വച്ച് കിഴക്കു സൂത്രാഗ്രത്തിങ്കൽ തുടങ്ങി തെക്കുഭാഗത്തുകൂടെ പടിഞ്ഞാറേ അററത്തോളം ഒരു അർദ്ധവൃത്തത്തെ വരച്ച്, ഉദക് താവത് ഭുജാം ച പ്രസാര്യ — വടക്കേ അററത്തെ സൂത്രം വൃത്തനേമിയിങ്കലോളം നീട്ടിവരപ്പൂ. ശിഖിണ്ഡകുണ്ഡം രചയേത് — അവയാൽ ഇങ്ങനെ അർദ്ധചന്ദ്രാകൃതിയായ കുണ്ഡത്തെ ഉണ്ടാക്കൂ.

നിരൃതികോണിലെ ത്രികോണകുണ്ഡത്തെ ഉണ്ടാക്കുവാൻ:—

ഷഷ്ഠാംശകം യമഹിമാംശുദിശോഃ പ്രതീച്യ-
സൂത്രേ സുയോജ്യ ഹരിദിഗ്ബഹിരങ്കയിത്വാ
തേനൈവ തേഷു സുവിധായ ച സൂത്രപാതം;
കുര്യാത് ത്രികോണപരിമണ്ഡിതവഹ്നികുണ്ഡം. വ. സ്

ഒരുകോൽ സമചതുരശ്രമായ ക്ഷേത്രത്തിങ്കൽ, ഷഷ്ഠാംശകം പ്രതീച്യസൂത്രേ * യമഹിമാംശുദിശോഃ സുയോജ്യ - ചതുരശ്രവിസ്താരത്തിന്റെ ആറിലൊരംശം പടിഞ്ഞാറേ സൂത്രത്തിങ്കൽ തെക്കും വടക്കും കൂട്ടിവയപ്പൂ. ഹരിദിഗ്ബഹിഃ തേന ഏവ അങ്കയിത്വാ — നേരേ കിഴക്കു നടുവിൽ ആറിലൊന്നു പുറത്തു മാററി ഒരു അടയാളമിട്ടാൽ, തേഷു സൂത്രപാതം സുവിധായ — ആ അടയാളങ്ങളിൽ തൊട്ടു, തെക്കും വടക്കും രേഖകളേ വരച്ച

പടിഞ്ഞാറെ സൂത്രാഗ്രങ്ങളിൽ മുട്ടു. ത്രികോണപരിമണ്ഡിതവഹ്നികുണ്ഡം കുര്യാത് – ഇങ്ങനെ ത്രികോണാകൃതിയായ കുണ്ഡത്തെ ഉണ്ടാക്കുക.

പടിഞ്ഞാറെ ദിക്കിലെ വൃത്താകാരമായ കുണ്ഡത്തെ ഉണ്ടാക്കുവാൻ:—

കർണ്ണാർദ്ധസൂത്രസ്യ ഭുജാർദ്ധതോഽതി-
രിക്താംശകാർദ്ധം ബഹിരർപ്പയിത്വാ
മദ്ധ്യസ്ഥസൂത്രം പരിവർത്ത്യ കുണ്ഡം
കുർവീത ചണ്ഡദ്യുതിമണ്ഡലാഭം. ൯൦

സമചതുരശ്രത്തുങ്കൽ, കർണ്ണാർദ്ധസൂത്രസ്യ ഭുജാർദ്ധതഃ അതിരിക്താംശകാർദ്ധം ബഹിഃ അർപ്പയിത്വാ – കോണസൂത്രത്തിന്റെ പാതി എടുത്തു ദിക്സൂത്രത്തിന്മേൽ വച്ചാൽ അധികമായിട്ടുള്ള നീളത്തിന്റെ പാതി നാലുദിക്കുകളും പുറത്ത് മാററിവച്ചു, മദ്ധ്യസ്ഥസൂത്രം പരിവർത്ത്യ ചണ്ഡദ്യുതിമണ്ഡലാഭം കുണ്ഡം കുർവീത – നടുവിൽ തുടങ്ങി അത്രയോളം നീളമുള്ള സൂത്രംകൊണ്ടു വൃത്തം വീശി ആദിത്യമണ്ഡലം പോലെ വൃത്തമായ കുണ്ഡത്തെ ഉണ്ടാക്കുക.

ഷട്കോണകുണ്ഡത്തെ ഉണ്ടാക്കുവാൻ:—

അങ്കൗ പ്രകല്പ്യ ഹരിപശ്ചിമദിക്പദിക്സ്ഥൗ
ഷഷ്ഠാംശതോ ബഹിരതോ നിജമദ്ധ്യതശ്ച
ദ്വൗ ദ്വൗ ഝഷൗ പരിദിശോരപി മത്സ്യചിഹ്ന-
ഷട്സൂത്രകൈർവ്വിരചയേദ് രസകോണകുണ്ഡം. ൯൧

ഷഷ്ഠാംശതഃ ഹരിപശ്ചിമദിക്പദിക്സ്ഥൗ ബഹിഃ അങ്കൗ പ്രകല്പ്യ – സമചതുരശ്രത്തിങ്കലെ വിസ്താരത്തിൽ ആറൊന്നുകൊണ്ടു പുറത്ത് കിഴക്കും പടിഞ്ഞാറും അടയാളങ്ങളെ ഉണ്ടാക്കി, അതഃ നിജമദ്ധ്യതഃ ച പരിദിശോഃ ദ്വൗ ദ്വൗ ഝഷൌ അപി – അവിടെയും നടുവിലും സൂത്രം വച്ച് അത്രയും വിസ്താരമായിട്ട് മൂന്നു വൃത്തം വരച്ച് തെക്കും വടക്കുമായിട്ട് ഈരണ്ടു മത്സ്യാകൃതിയെ ഉണ്ടാക്കി, മത്സ്യചിഹ്നഷട്സൂത്രകൈഃ രസകോണകുണ്ഡം വിരചയേത് – ആ മത്സ്യാഗ്രങ്ങളിലും മുമ്പിലത്തെ അടയാളങ്ങളിലും നീളമായിട്ടു ആറു സൂത്രം വരച്ച് ആറുകോണായ കുണ്ഡത്തെ ഉണ്ടാക്കുക.

അഷ്ടദളകുണ്ഡത്തെ ഉണ്ടാക്കുവാൻ:—

ക്ഷേത്രം വിഭജ്യ ഫണിഭാഗയുതം സമന്താ-
ത്തദ്ബാഹ്യസൂത്രദലതോഽഥ പരിഭ്രമയ്യ

ആഖ്യാസ്യമാനവിധിനാഽഷ്ടദലം ലിഖിത്വാ
ഖാത്വാ പ്രകല്പയതു പദ്മനിഭം ച കുണ്ഡം. ൩൨

സമന്താത് ഫണിഭാഗയുതം ക്ഷേത്രം വിഭജ്യ – സമചതുരശ്രത്തിങ്കൽ തന്റെ എട്ടിലൊരംശം നാലുപുറത്തും പുറത്തു നീക്കി വേറെ ഒരു ചതുരശ്രമുണ്ടാക്കി, അഥ തദ്ബാഹ്വസൂത്രദലതഃ പരിഭ്രമയ്യ – അതിന്റെ പാതി എടുത്തു വൃത്തം വരച്ചാൽ ആ വൃത്തമദ്ധ്യത്തിൽ, ആഖ്യാസ്യമാനവിധിനാ അഷ്ടദലം ലിഖിത്വാ ഖാത്വാ പദ്മനിഭം കുണ്ഡം ച പ്രകല്പയതു - മുകളിൽ പത്മത്തുങ്കൽ പറയുന്നപോലെ അഷ്ടദലത്തെ ഉണ്ടാക്കി കുഴിച്ച് അഷ്ടദലാകാരമായ കുണ്ഡത്തെ ഉണ്ടാക്കു.

അഷ്ടാശ്രകുണ്ഡത്തെ ഉണ്ടാക്കുവാൻ:—

ക്ഷേത്രേ തത്ര സമന്തതോ ദിനകരാംശം ന്യസ്യ ത്വുച്ഛ്രിതേ
കോണേഭ്യോ ഭുജസൂത്രകേഷു നിഹിതൈഃ സൈവഃ കർണസൂ-
[ത്രാർദ്ധകൈഃ
ദ്വൌ ദ്വൌ ദിക്ഷു ഝഷാൻ പ്രകല്പ്യ മകരേഷ്വാസ്ഥാപി-
[തൈരഷ്ടഭിഃ
സൂത്രൈരീശ്വരദിങ്മുഖേ വിരചയേദഷ്ടാശ്രകുണ്ഡം സുധീഃ. ൩൩

സുധീഃ തത്ര ക്ഷേത്രേ – ബുദ്ധിമാനായിരിക്കുന്ന ആചാര്യൻ അവിടെ സമചതുരശ്രക്ഷേത്രത്തുങ്കൽ, സമന്തതഃ ദിനകരാംശം ന്യസ്യ ത്വുച്ഛ്രിതേ – ചുററും നാലുപുറത്തും വിസ്താരത്തിന്റെ പന്ത്രണ്ടിലൊരംശം നീക്കി പുറമേ ഒരു ചതുരശ്രത്തെക്കൂടി ഉണ്ടാക്കി ആ ചതുരശ്രത്തിന്റെ നാലുകോണുകളിൽ നിന്നും, ഭുജസൂത്രകേഷു നിഹിതൈഃ സൈവഃ കർണസൂത്രാർദ്ധകൈഃ – പക്കത്തെ വരയിൽ രണ്ടുപുറത്തും കോണസൂത്രത്തിന്റെ പാതി നീളമുള്ള സൂത്രം വച്ചു വൃത്തം വീശി, ദിക്ഷു ദ്വൌ ദ്വൌ ഝഷാൻ പ്രകല്പ്യ – നാലു ദിക്കിലും ഈരണ്ടു മത്സ്യാകൃതിയെ ഉണ്ടാക്കി, മകരേഷു ആസ്ഥാപിതൈഃ അഷ്ടഭിഃ സൂത്രൈഃ ഈശ്വരദിങ്മുഖേ അഷ്ടാശ്രകുണ്ഡം വിരചയേത് – ആ മത്സ്യാഗ്രങ്ങളിൽ എട്ടിലും സൂത്രം വച്ച് അന്യോന്യം സ്പർശിച്ച രേഖ ഇട്ട് ഈശകോണിൽ അഷ്ടാശ്രമായ കുണ്ഡത്തെയും ഉണ്ടാക്കു. ഇങ്ങനെ കുണ്ഡങ്ങളെല്ലാം നാലുകോൽ ചുററാക്കിട്ടുതന്നെ ഉണ്ടാക്കുവാൻ പറഞ്ഞിരിക്കുന്നതു്.

ഹോമമാത്രകുണ്ഡേ വിധിരേഷ ശേഷേ-
ഷൂന്നീയ തനൂപീത സമസ്തമസ്മാത്
കുണ്ഡാനി തത്തദ്ഭവനോപപത്ത്യാ
ദ്വിത്ര്യാദിഹോമന്തിമിതാന്യപി സ്യുഃ. ൩.൪

ഏഷഃ ഹോമമാത്രകുണ്ഡേ വിധിഃ - ഈ പറഞ്ഞതു് ഒരുകോൽ വിസ്താരമായ കുണ്ഡത്തിലേയ്ക്കുള്ള വിധിയാകുന്നു. ശേഷേഷു അസ്മാത് ഉന്നീയ സമസ്തം തനൂപീത - ഇനിയും വലുതായിട്ടും ചെറുതായിട്ടും വേണ്ടുന്നേടത്തു് ഇതിങ്കൽ നിന്നു് ഊഹിച്ചു ഉണ്ടാക്കിക്കൊള്ളൂ. തത്തദ്ഭവനോപപത്ത്യാ ദ്വിത്ര്യാദിഹോമന്തിമിതാനി അപി കുണ്ഡാനി സ്യുഃ - അതാതു ഹോമങ്ങളുടെ വലുപ്പച്ചെറുപ്പമനുസരിച്ച് രണ്ടു കോലായിട്ടും മൂന്നു കോലായിട്ടും അരക്കോലായിട്ടും കുണ്ഡങ്ങൾ ഭവിക്കാം.

അനന്തരം സ്രുവലക്ഷണത്തെപ്പറയുന്നു:—

കുര്യാത് സ്രുവം ഖദിരജം ദ്വിജപാദജം വാ
മിത്രാംഗുലം ശശധരാംഗുലമസ്യ വക്ത്രം
അങ്ഗാഗ്നിനേത്രയവദീർഘവിതാനനിമ്നം-
ഗർത്തദ്വയം യവദലാഹിതനേമിവീതം. ൩.൫

മൂലാഗ്രശാതയവനിമ്നബിലാർഗളാഢ്യ -
മാശ്യാനപങ്കഗതധേനുപദോപമം ച
മൂലേ യവാഷ്ടകതതം യവഹീനമഗ്രേ
ദണ്ഡം സുവൃത്തുളമാളായയവവേഷ്ടനാഗ്രം. ൩.൬

ഖദിരജം ദ്വിജപാദജം വാ മിത്രാംഗുലം സ്രുവം കുര്യാത് - കരിങ്ങാലികൊണ്ടു് എങ്കിലും പ്ലാശുകൊണ്ടു് എങ്കിലും പന്ത്രണ്ടംഗുലം നീളമായിട്ടു് സ്രുവത്തെ ഉണ്ടാക്കണം. അസ്യ വക്ത്രം ശശധരാംഗുലം - ഈ സ്രുവത്തിന്റെ മുഖം ചുവട്ടിൽ ഒരംഗുലം നീളംകൊണ്ടു ഉണ്ടാക്കൂ. അവിടെ, അംഗാഗ്നിനേത്രയവദീർഘവിതാനനിമ്നഗർത്തദ്വയം - ആറു യവം നീളവും മൂന്നു യവം വീതിയും രണ്ടു യവം താഴ്ചയുമായിട്ടു പറഞ്ഞ പാതി രണ്ടായിരിക്കുന്ന കുഴിയും, യവദലാഹിതനേമിവീതം - അരയവം കുഴികൾക്കു നേമിയും പുറമേ വേണം. മൂലാഗ്രശാതയവനിമ്നബിലാർഗളാഢ്യം - ചുവടും തലയും കൂർത്തു് ഒരു നെല്ലുപോലെ കുഴികളുടെ നടുവിൽ കുഴിയിൽ പാതി ഉയർന്നിരിക്കുന്ന അഗ്ഗളത്തോടും കൂടി

ഇരിക്കും. ആശ്യാനപങ്കഗതധേനുപദോപമം ച - കുറഞ്ഞൊന്നു ഉറച്ചു കിടക്കുന്ന ചളിയിൽ പതിഞ്ഞിരിക്കുന്ന പശുവിന്റെ കുളമ്പു പോലെ സാദൃശ്യമായിരിക്കുന്ന സ്രുവത്തിന്റെ മുഖത്തെ ഉണ്ടാക്കിയാൽ, മൂലേ യവാഷ്ടകനതം അഗ്രയവഹീനം - ചുവട്ടിൽ എട്ടു യവം കനമായും, തലയ്ക്കൽ ഏഴു യവം കനമായും, ഇളായവവേഷ്ടനാഗ്രം സുവൃത്തുളം ദണ്ഡം ച കുര്യാത് - തലയ്ക്കൽ ഒരു യവം കനമായിട്ട് ഒരു ചുറ്റോടും കൂടി ഇരിക്കുമാറും സ്രുവത്തിന്റെ ചുവട്ടിലെ ദണ്ഡിനേയുമുണ്ടാക്കുക.

ജുഹൂവിനെ ഉണ്ടാക്കുവാൻ:—

മാർത്താണ്ഡാംഗുലദൈർഘ്യതത്പുരദശാംശവ്യാസതീവ്രാ ജുഹൂർ
ബ്രാഹ്മ്യായാമശരാംശതോഽത്ര ചതുരശ്രം പുഷ്കരം കല്പയേത്
അദ്ര്യംശാഹിതമേഖലാവൃതപദാംശാഖാതഗർത്താഞ്ചിതം
തസ്യാഗ്രേ ഗളമർദ്ധവിസ്തൃതിതദർദ്ധായാമതാഭൃജ്ജ്വലം. ന-൧

പഞ്ചാംശായതതത്ത്രിപാദശശിപാദവ്യാസമൂലാഗ്രകം
കുര്യാദ്വ്യാസഗുണാംശഖാതഘൃതകല്ല്യോല്ലാസിതം തന്മുഖം
തച്ഛിദ്രേഷ്ടന സുവൃത്തപുഷ്കരദലവ്യാസാഢ്യമൂലാനലാം-
ശാനവ്യാസയുതാഗ്രകം വിരചയേദ് ദണ്ഡം ച ഗോപുച്ഛവത്.

[സ്രു.വ

മാർത്താണ്ഡാംഗുലദൈർഘ്യതത്പുരദശാംശവ്യാസതീവ്രാ ബ്രാഹ്മീ ജുഹൂഃ - പന്ത്രണ്ടംഗുലം നീളവും അതിൽ അഞ്ചിലൊരംശം വിസ്താരവും വിസ്താരത്തിൽ പാതി കനവും കൂടി ഇരിക്കുന്ന പ്ലാശു കൊണ്ട് ജുഹൂവിനെ ഉണ്ടാക്കുക. അത്ര ആയാമശരാംശതഃ ചതുരശ്രം പുഷ്കരം കല്പയേത് - ജുഹൂവിന്റെ പാതി മുകളിൽ നീളത്തിൽ അഞ്ചൊന്നുകൊണ്ടു ചതുരശ്രമായി പുഷ്കരത്തെ ഉണ്ടാക്കുക. അദ്ര്യംശാഹിതമേഖലാവൃതപദാംശാഖാതഗർത്താഞ്ചിതം - പുഷ്കരത്തിന്ന് വിസ്താരത്തിൽ ഏഴൊന്നുകൊണ്ട് പകുത്തു മേഖലയും ശിഷ്ടമുള്ളേടത്ത് കനത്തിൽ പാതി കുഴിയും ഉണ്ടാക്കിയിരിക്കണം. തസ്യ അഗ്രേ അർദ്ധവിസ്തൃതതദർദ്ധായാമതാഭൃജ്ജ്വലം ഗളം - ആ പുഷ്കരത്തിന്റെ തലയ്ക്കൽ പാതി വിസ്താരവും, വിസ്താരത്തിൽ പാതി നീളവും ആയിട്ടു ഗളത്തെയുമുണ്ടാക്കുക. പഞ്ചാംശായതതത്ത്രിപാദശശിപാദവ്യാസമൂലാഗ്രകം വ്യാസഗുണാംശഖാതഘൃതകല്ല്യോല്ലാസിതം തന്മുഖം — പുഷ്കരത്തോളം നീളവും ചുവട്ടിൽ മുക്കാൽ വീതിയും നടുവിൽ പാതി വീതിയും തല

അപരേ അംശേ തദർദ്ധം അന്യതഃ തദ്ദലം ച സംശോദ്ധ്യ — പുറത്തെ അംശമുള്ളതിന്ന് മൂന്ന നെല്ലിടയും രണ്ടാമത്തെ അംശത്തിന് ഒന്നരനെല്ലിടയും അതിനകത്തെ അംശത്തിന് മുക്കാൽ നെല്ലിടയും ചെത്തിത്താഴ്ത്തികളഞ്ഞു, സുപരിവൃത്താഃ അവടമേഖലാഃ — അകത്തെ അംശങ്ങൾ മൂന്നും കുഴിപോലെ വൃത്തമായിട്ടു മൂന്ന മേഖലകളെ ഉണ്ടാക്കൂ. അബ്ജോജ്ജ്വലം പരം ച — പിറത്തെ അരയംശമുള്ളെടത്തു അഷ്ടദലമായ താമരപ്പൂവിന്റെ ഭാഷയുണ്ടാക്കി പുറത്തു ചതുരശ്രമായി പീഠത്തെയുമുണ്ടാക്കൂ. ത്ര്യംശതതം ദണ്ഡം ച — പുഷ്കരത്തിന്റെ മൂന്നൊന്ന കനമായിട്ടു ദണ്ഡിനേയും, ഗളം സസുഷിരം പാദത്ര്യഭാഗാതതിവ്യാസം — പുഷ്കരത്തിന്റെ മുകളിൽ ഗളത്തിന്ന മേഖലയുടെ ചുവട്ടിൽ കൂടെ സുഷിരത്തോടുകൂടി ഇരിക്കയും പുഷ്കരത്തിന്റെ നാലൊന്ന നീളവും മൂന്നൊന്ന വീതിയുമുണ്ടായിരിക്കയും വേണം. അപ്പോൾ ഗളത്തിന്നൊന്നരയംഗുലം നീളവും രണ്ടംഗുലം വീതിയും വരും. പാദവിഹീനപുഷ്കരമിതം ജുഹൂവത മുഖം ച കുര്യാത് — പുഷ്കരത്തിന്റെ മുക്കാൽ [നാലരയംഗുലം] നീളവും ജുഹൂപോലെ ചുവട്ടിൽ മുക്കാൽ വീതിയും തലയ്ക്കൽ കാൽ വീതിയും നെയ്യുപോകുവാനുള്ള വഴിയുംകൂടി മുഖത്തെയുമുണ്ടാക്കൂ. ഇങ്ങനെ മഹാസ്രുക്ക വേണ്ടുന്നേടത്തു ഉണ്ടാക്കുവാൻ.

ഹോമദ്രവ്യപ്രമാണത്തെപ്പറയുന്നു :—

കർഷാർദ്ധം ഘൃതമോദനം പ്രജ്ജൂഷയാദ് ഗ്രാസാർദ്ധകം മുഷ്ടിഗാൻ
ലാജാൻ സപ്രസൃതിപ്രമാൻ സപൃഥുകാൻ ശാലീയവാംസ്തണ്ഡു-
[ലാൻ
സക്തൂൻ കർഷമിതാൻ സമുദ്ഗതിലസിദ്ധാർത്ഥാംശ്ച മാഷാൻ
[പഞ്ചശോ
ദൂർവ്വാഗ്രാണി പുനസ്സമിച്ഛോ ദധിപയഃ കൈക്കുമ്പിൾ ശുക്ത്യുന്മിതം.
[ർ മ

കർഷാർദ്ധം ഘൃതം — പലത്തിന്റെ അഷ്ടാംശമായിട്ട് നെയ്യിനേയും, ഓദനം ഗ്രാസാർദ്ധകം — ഹവിസ്സിനെ ഭക്ഷിക്കുന്ന കബളത്തിൽ പാതിയായിട്ടും, മുഷ്ടിഗാൻ ലാജാൻ — ഒരു പിടിയായിട്ട് മലരിനേയും, സപ്രസൃതിപ്രമാൻ സപൃഥുകാൻ ശാലീയവാൻ തണ്ഡുലാൻ — തന്റെ വിരൽ അഞ്ചുംകൂടി നിറച്ച് എടുക്കുന്നി

ടത്തോളവുമായി അവലിനേയും യവത്തേയും അരിയേയും, സകത്തുൻ കഷ്മിതാൻ – അരിവറുത്ത പൊടിയേ കാൽ പലമായിട്ടും, മുദ്ഗതിലസിദ്ധാർത്ഥാഢകയാൻ പഞ്ചശഃ – ചെറുപയറ് എള്ള് കടുക് ഇത്യാദികളേ അഞ്ചഞ്ചു് ആയിട്ടും, ദൂർവാഗ്രാണി ത്രിശഃ – കറുകകളെ മുമ്മൂന്നായിട്ടും, ദധിപയഃക്ഷൌദ്രാദി ശുക്ത്യന്മിതം ച ജുഹുയാത – തൈരു പാല് തേന് ഇത്യാദി ശുക്തിമാത്രമായിട്ടും, അപ്പം അട ഇത്യാദി ഓരോന്നായിട്ടും, ചമതകൾ ഒക്കെയും ആറുവിരൽ നീളമായിട്ടും ഹോമിപ്പൂ.

അനന്തരം പദ്മങ്ങളേ പറയുന്നു:—

ഏകദ്വിസാഗരകരപ്രമിതാനി താനി
സർവ്വഭദ്രക[1]പ്രഭൃതികാന്യഥ മണ്ഡലാനി
ചക്രാംബുജം ദ്വികരമപ്യവരം വരിഷ്ഠം
തദ്വേദഭോഃപ്രഭൃതി പന്നഗഹസ്തനിഷ്ഠം. ൪൨

ഭദ്രകപ്രഭൃതികാനി താനി മണ്ഡലാനി– ഭദ്രകം ശക്തിദണ്ഡ ഷഡ്ഢലം ഇത്യാദികളായ പദ്മങ്ങൾ, ഏകദ്വിസാഗരകരപ്രമിതാനി – ഒരുക്കോൽ വിസ്താരമായിട്ടും രണ്ടുകോൽ വിസ്താരമായിട്ടും (നാലുകോൽ വിസ്താരമായിട്ടും) അധമമദ്ധ്യമോത്തമക്രമേണ ഭവിക്കും. ചക്രാംബുജം ദ്വികരം അപി അവരം – ചക്രാബ്ജമായ പദ്മം രണ്ടുകോൽ വിസ്താരമായാലും അധമം, തദ് വേദഭോഃ പ്രഭൃതി പന്നഗഹസ്തനിഷ്ഠം ചക്രാംബുജം വരിഷ്ഠം – നാലുകോൽ വിസ്താരവും ആറുകോൽ വിസ്താരവും (എട്ടുകോൽ വിസ്താരവും) – വിസ്താരം ഇങ്ങനെ ഉണ്ടാക്കുന്നതു് ഉത്തമം.

വികൃതികൃതിപദേ ഷട്ത്രിംശതാഽന്തഃസ്ഥകോഷ്ഠൈർ-
നളിനമവനിപങ്ക്ത്യാ പീഠികാ വീഥികാഽഥ
പദയുഗപരിക്ലപ്താ ദ്വാരശോഭോപശോഭാ-
ഽശ്രിയുതപദയുഗള്യാ മുദ്രിതാ ഭദ്രകേ സ്യാത്. ൪൩

ഭദ്രകേ വികൃതികൃതിപദേ – ഭദ്രകമായ പദ്മത്തുങ്കൽ പതിനാറീതു് പദങ്ങൾ ദക്ഷിണോത്തരമായും പൂർവാപരമായുമിട്ടു് ഇരുന്നൂററിഅമ്പത്താറു പദങ്ങളുണ്ടാക്കിയാൽ, അന്തഃസ്ഥകോഷ്ഠൈഃ ഷട്ത്രിംശതാ നളിനം – അവററിന്റെ നടുവിലേ മുപ്പത്താറു പദങ്ങളേ ഒന്നാക്കി അഷ്ടദളത്തേയും, അഥ അവനിപങ്ക്ത്യാ പീഠികാ – അതിന്റെ പുറമേയുള്ള ഒരുവരികൊണ്ടു്

1. 'പ്രകൃതി'—മുദ്രിതപാഠം.

പീഠത്തേയും, അഥ പുടയുഗപരിക്ഷിപ്താ വീഥികാ – അതി
ന്റെ പുറമേയുള്ള രണ്ടു പുടങ്ങൾകൊണ്ടു ഒന്നാക്കി വീഥിയും,
ദ്വാരശോഭോപശോഭാശ്രിയുതപുടയുഗളപ്ലാ മുദ്രിതാ ച സ്യാത് -
വീഥിയുടെ പുറത്തു ദ്വാരം ശോഭ ഉപശോഭ കോണ് ഇവയോ
രണ്ടുപുടംകൊണ്ടു ക്ലുപ്തി ഉണ്ടാക്കൂ.

അബ്ജക്ഷേത്രേ യവാംശം ബഹി[1]രഥ പരിതോഽപാസ്യ വൃത്തി-
ക്രുതേഽർദ്ധേ
മിത്രാംശേഽഗ്രാത്ഥമന്തസ്സുസമ[2]മിഹ ചതുർദ്ധാ വിഭക്തേ ദളാത്ഥം

സന്ധ്യർത്ഥം കേസരാത്ഥം ഭ്രമയതു പരിതഃ കർണ്ണികാത്ഥം ച സൂത്രം
ദിക്കോണാദ്യന്തരേഷ്വ[3]ക്ഷിപതു ച പരിതസ്തത്ര സൂത്രാണി
തിസ്റുകൾ. ൪൮

അഥ അബ്ജക്ഷേത്രേ പരിതഃ യവാംശം ബഹിഃ അപാസ്യ,
വൃത്തിക്രുതേ – പിന്നെ നടുവിലെ അബ്ജദളത്തിൽ മുപ്പത്തിയാറു
പദങ്ങളിൽ പുറവും പുറത്തു ഒരു നെല്ലിട നീക്കി ഒരു വൃത്തം
വരച്ചാൽ, അർദ്ധേ മിത്രാംശേ അഗ്രാർത്ഥം – വൃത്തത്തിന്റെ പാ
തിയിൽ പന്ത്രണ്ടിലൊരംശം ദളാഗ്രത്തിന്നായിക്കൊണ്ടും, (അഥ)
അന്തഃ സുസമം ചതുർദ്ധാ വിഭക്തേ ദളാത്ഥം സന്ധ്യർത്ഥം കേസ
രാർത്ഥം കർണ്ണികാർത്ഥം ച പരിതഃ സൂത്രം ഭ്രമയതു – പിന്നെ
അകത്തു സമമായി നാലായിട്ടു പകുത്തു ദലത്തിന്നായിട്ടും ദളസ
ന്ധിക്കായിക്കൊണ്ടും കേസരത്തിന്നായിക്കൊണ്ടും കർണ്ണികയ്ക്കായി
ക്കൊണ്ടും ഇങ്ങനെ സൂത്രംപിടിച്ച് അഞ്ചു വൃത്തങ്ങളെ ഉണ്ടാക്കൂ.
അഥ ദിക്കോണാദ്യന്തരേ തിസ്റുകൾ അഷ്ട സൂത്രാണി തത്ര ക്ഷിപതു -
പിന്നെ ദിക്കോണുകളുടെ ഇടയിൽ വിലങ്ങിട്ട് എട്ടു രേഖകളെ
കേസരദലസന്ധിവൃത്തങ്ങളിലും ഉണ്ടാക്കൂ.

അഗ്രാദിസന്ധിചരമം ദലമദ്ധ്യസംസ്ഥം
സൂത്രം സുവര്‍ത്ത്യ പരിലിഖ്യ ദലം തദഗ്രം
തൽസൂത്രസമ്മുഖതയാഽന്തിമവൃത്തസംസ്ഥം
തന്മാത്രസൂത്രമഭിവർത്ത്യ ലിഖേദ് ദ്വിപാർശ്വേ. ൪൯

ദലമദ്ധ്യസംസ്ഥം സൂത്രം അഗ്രാദിസന്ധിചരമം സുവര്‍ത്ത്യ
ദലം പരിലിഖ്യ (തദഗ്രം തത്സൂത്രസംമുഖതയാ അന്തിമവൃത്ത
സംസ്ഥം തന്മാത്രസൂത്രം ദ്വിപാർശ്വേ അഭിവര്‍ത്ത്യ ലിഖേദ്) –

1. 'തിഷ'–മുദ്രിതപാഠം, 2. 'മഥ'–മു. പാ. 3. 'ഷ്വേ'–മു. പാഠം.

പിന്നെ ദലങ്ങളുടെ നടുവിൽ ദലവിസ്താരത്തോളമുള്ള സൂത്രം പിന്നെ ദലാഗ്രവൃത്തങ്ങളുകൾ തദ്വൃത്തവിസ്താരതുല്യമായിട്ട് സൂത്രം വച്ച് ദലങ്ങളുടെ നേരേ രണ്ടുപുറത്തേയ്ക്കും അർദ്ധവൃത്തം വരച്ച് ദലാഗ്രങ്ങളേയുമുണ്ടാക്കുക ഇങ്ങനെ അഷ്ടദലം വേണ്ടുന്നേടത്ത് ഒക്കെയും വിധി.

ദിശി കരയുഗകോഷ്ഠൈർദ്വാരമന്തർബഹിഷ്ഠൈ-
സ്ത്രിശശിപദവിപക്ഷൈസ്തസ്യ ശോഭോപശോഭേ
ത്രിഭുവനപദകണ്ഠം കോണമംഭോജപീഠം
ശ്രുതിമഹനപദോക്ത്യദ്ഗാത്രപാദാന്വിതം ച. ൪൬

ദിശി അന്തർബഹിഷ്ഠൈഃ കരയുഗകോഷ്ഠൈഃ ദ്വാരം — പിന്നെ പുറത്ത് നാലു ദിക്കുകളിലും അകത്തേ വരിയിൽ രണ്ടു പദവും പുറത്തേ വരിയിൽ നാലുപദവും ഒന്നാക്കി ദ്വാരത്തേയും, ത്രിശശിപദവിപക്ഷൈസ്തസ്യ ശോഭോപശോഭേ — അകത്തു മൂന്നും പുറത്തു ഒന്നും പദങ്ങളേ കൂട്ടി ശോഭകളേയും പിന്നെ അകത്ത് ഒന്നും പുറത്തു മൂന്നും പദങ്ങളേ കൂട്ടി ഉപശോഭകളേയും, ത്രിഭുവനപദകണ്ഠം കോണം — അകത്തും പുറത്തും മുമ്മൂന്നു പദങ്ങളേ കൊണ്ട് (കോണുകൾ) നാലിനേയുമുണ്ടാക്കിയാൽ, ശ്രുതിമഹനപദോക്ത്യദ്ഗാത്രപാദാന്വിതം അംഭോജപീഠം ച രചയേത് — നാലു പദം കൊണ്ട് നാലു ദിക്കിലും ഗാത്രങ്ങളോടും മൂന്നു പദം കൊണ്ടു പാദത്തോടും കൂടി അഷ്ടദലത്തിന്റെ പീഠത്തേയുമുണ്ടാക്കുക.

പീതാ പങ്കജകർണ്ണികാ ദലതതിഃ ശ്വേതാന്തരാളം ഹരി-
ദ്വർണ്ണം രക്തതമാശ്ചാശ്രയഃ സിതപദാരക്തോഷ്ഠകം പീഠകം
വീഥീ കല്പലതാദിചിത്രിതതരാഥ ദ്വാരശോഭോപശോ-
ഭാശ്രീ സ്യാത് സിതരക്തപീതശിതിവർണ്ണാകീർണ്ണചൂർണ്ണോ-
ജ്ജ്വലം. ൪൭

പങ്കജകർണ്ണികാ പീതാ — അഷ്ടദലത്തിന്റെ നടുവിലേ കർണ്ണിക മഞ്ഞനിറമായും, ദലതതിഃ ശ്വേതാ — ദലങ്ങൾ എട്ടും അരിപ്പൊടി ഇട്ട് വെളുത്തും, അന്തരാളം ഹരിദ്വർണ്ണം — ദലങ്ങളുടെ ഇടകം പച്ചനിറമായും, അശ്രയഃ രക്തതമാഃ — അവിടെ ചതുരശ്രം ചുമപ്പായും, (പീഠകം) സിതപദാരക്തോഷ്ഠകം — പീഠത്തിന്റെ കോണുകൾ വെളുപ്പായും ഗാത്രങ്ങൾ നാലും മഞ്ഞനിറമായും, വീഥീ കല്പലതാദിചിത്രിതതരാ — വീഥികൾ നാലും കല്പലതകളേക്കൊണ്ടും പുഷ്പങ്ങളേക്കൊണ്ടും മനോഹരമായിട്ടും ഉണ്ടാക്കുക.

അഥ ദ്വാരശോഭോപശോഭാശ്രി സിതരക്തപീതശിതിവർണ്ണാകീർണ്ണചൂർണ്ണോജ്ജ്വലം സ്യാത് - ദ്വാരം നാലും വെളുത്ത നിറമായും ശോഭകൾ എട്ടും ചുമന്ന നിറമായും ഉപശോഭകൾ എട്ടും മഞ്ഞനിറമായും കോണുകൾ നാലും കറുത്തനിറമായും പൊടികൾകൊണ്ട് ഏററവും ശോഭിച്ചും ഇരിക്കയും വേണം.

പീതാണുമൂലപൃഥുലാരുണമദ്ധ്യശുഭ്ര-<br>
ബിന്ദ്വഗ്രകാഃ പ്രതിദലം യുഗളാത്മകാഃ സ്യുഃ<br>
തത്കേസരാ ബഹിരഥ ത്രിഗുണാത്മകാശ്ച<br>
രേഖാ ലഘീയസി മഹീയസി ഭൂതരൂപാഃ ൪൨

പ്രതിദലം പീതാണുമൂലപൃഥുലാരുണമദ്ധ്യശുഭ്രബിന്ദ്വഗ്രകാഃ യുഗളാത്മകാഃ തത്കേസരാഃ സ്യുഃ - അഷ്ടദലങ്ങളിൽ മഞ്ഞ നിറമായി കനം കുറഞ്ഞ ചുവടോടും ചുകന്ന കനം അധികമായ നടുവിനോടും വെളുത്ത നിറമായി ബിന്ദുരൂപമായ അഗ്രത്തോടും കൂടി ഈരണ്ടു കേസരങ്ങളുമുണ്ടാക്കണം. അഥ ബഹിഃ ലഘീയസി ത്രിഗുണാത്മകാഃ രേഖാഃ - പിന്നെ പുറത്ത് പത്മം ചെറുത് എങ്കിൽ സത്വരജസ്തമോമയങ്ങളായ മൂന്നു രേഖകളും വേണം. മഹീയസി ഭൂതരൂപാഃ - പത്മം വലുതായി ഇരിക്കുന്നേടത്ത് പൃഥിവ്യപ്തേജോവായ്വാകാശാത്മകങ്ങളായിട്ട് മഞ്ഞളും വെളുപ്പും ചുവപ്പും പച്ചയും കറുപ്പുമാകുന്ന രേഖകളേയുമുണ്ടാക്കണം. ഇങ്ങനെ ഭദ്രകം പത്മം.

അനന്തരം ചക്രാബ്ജപത്മത്തെ പറയുന്നു:-

ചക്രാബ്ജേ/ത്ര വികാരവർഗ്ഗപദവത്ക്ഷേത്രേ/ന്തരർദ്ധേ/ങ്കിതേ<br>
വീഥീക്ഷേത്രശരദ്വിഭാഗസഹിതേ വൃത്തീകൃതേ/ർദ്ധീകൃതേ<br>
ബാഹ്യാർദ്ധേ ദഹനാംശനേമിപരിശിഷ്ടം സ്യാദരക്ഷേത്രകം<br>
ശേഷാർദ്ധേ ശ്രുതിഭാഗനാഭിപരിശിഷ്ടം ചാംബുജക്ഷേത്രകം. [൪൩

അത്ര ചക്രാബ്ജേ വികാരവർഗ്ഗപദവത്ക്ഷേത്രേ - ഇവിടെ ചക്രാബ്ജപത്മത്തുങ്കൽ പതിനാറു പുടത്തുങ്കൽ ഇരുനൂററിഅമ്പത്താറു പദമായ ചതുരശ്രക്ഷേത്രത്തുങ്കൽ, അന്തരർദ്ധേ അങ്കിതേ - നടുവിലെ എട്ടു പുടത്തിന്റെ നാലുപുറത്തും, വീഥീക്ഷേത്രശരദ്വിഭാഗസഹിതേ (വൃത്തീകൃതേ അർദ്ധീകൃതേ) - ഭദ്രകത്തുങ്കലെപ്പോലെ രണ്ടുപുടംകൊണ്ടു വീഥിയെ ഉണ്ടാക്കിയാൽ വീഥീവിസ്താരത്തെ അഞ്ചായിട്ട് പകുത്തതിൽ രണ്ടംശം അകത്ത്

കൂട്ടി ഒരു സൂത്രം പിടിച്ച് വൃത്തത്തേയും ആ വൃത്തത്തിന്റെ
പാതിയായിട്ട് അകത്ത് ഒരു വൃത്തത്തെയുമുണ്ടാക്കിയാൽ, ബാ
ഹ്യാർദ്ധോ ദഹനാംശനേമിപരിശിഷ്ടം അരക്ഷേത്രകം – പുറത്തെ
വൃത്താന്തരാളത്തെ മൂന്നാക്കി പകുത്തതിൽ പുറത്തെ അംശം
നേമിക്കായിട്ട് ഒരു വൃത്തത്തേയും വരച്ചു. ശേഷം അകത്തെ
രണ്ടംശമുള്ളത് അരങ്ങളുടെ സ്ഥാനമായിട്ടു ഭവിക്കും. ശേഷാർദ്ധോ
ശ്രുതിഭാഗനാഭിപരിശിഷ്ടം അംബുജക്ഷേത്രകം ച.

(സ്യാൽ) അകത്തെ വൃത്താന്തരാളത്തെ നാലായിട്ട് പകുത്ത
തിൽ പുറത്തെ അംശം നാഭിയുടെ സ്ഥാനമായിട്ട് ഒരു വൃത്തം
വരച്ച് ശേഷം അകത്തെ മൂന്ന് അംശവും അഷ്ടദളത്തിന്റെ
സ്ഥാനമായിട്ടും ഭവിക്കും.

പ്രാഗ്വത് പഞ്ചവിഭക്തമംബുജപദം ത്രിദ്വിഭക്തം ക്രമാത്
കൃത്വാ നാഭ്യരനേമികം ച പരിവർത്ത്യാരാണ്യഥാസ്ഥാലയേത്
ദിക്സൂത്രസ്പൃഗരാന്തവൃത്തനിഹിതൈരാകർണ്ണികാന്തായതൈഃ
സൂത്രൈർഷോഡശധാ ഭ്രമാദരപദം ഷോഢാ ച ഖണ്ഡ്കൈതാകൈഃ.
[൩൦

പഞ്ചവിഭക്തം അംബുജപദം പ്രാഗ്വത് - അഞ്ചായിട്ടു
പകുത്ത് അഷ്ടദലത്തെ മുമ്പിലേപ്പോലെ നടുവിലുണ്ടാക്ക. നാഭ്യര
നേമികം ത്രിദ്വിഭക്തം കൃത്വാ – നാഭിസ്ഥാനത്തേയും അരസ്ഥാ
നത്തേയും മൂന്നായിട്ടും നേമിസ്ഥാനത്തെ രണ്ടായിട്ടും പകുത്തു
പരിവർത്ത്യ – ഈ ഭാഗങ്ങളിൽ വൃത്തത്തെ വരച്ച്, അരാണി ആ
സ്ഥാലയേത് – പിന്നെ അരങ്ങളെ ഉണ്ടാക്ക. ദിക്സൂത്രസ്പൃഗരാന്ത
വൃത്തനിഹിതൈഃ ആകർണ്ണികാന്തായതൈഃ സൂത്രൈഃ ഭ്രമാത് അര
പദം ഷോഡശധാ ഖണ്ഡ്കത്വാ – നാലു ദിക്കുകളിലും നേരേയുള്ള ദിക്
സൂത്രങ്ങളിൽ സ്പർശിച്ച് അരത്തിന്റെ അവസാനത്തുങ്കൽ വൃത്ത
നേമിയിങ്കൽ വച്ച് അഷ്ടദലകർണ്ണികാമദ്ധ്യത്തോളം നീളവുമായിരി
ക്കുന്ന ചരടിനെക്കൊണ്ട് രണ്ടുപുറത്തേയ്ക്കും നീട്ടിപ്പിടിച്ച് അരാ
ന്തവൃത്തനേമിയിങ്കൽ സൂത്രാഗ്രം ചെല്ലുന്നേടത്തു ബിന്ദുക്കളെ
ഉണ്ടാക്കൂ. ഇങ്ങനെ നാലുദിക്കുകളിലും സൂത്രം വരച്ച് രണ്ടുപുറ
ത്തേയ്ക്കും സൂത്രാഗ്രം ചെല്ലുന്ന വൃത്തനേമിയിങ്കൽ ബിന്ദുക്കൾ
ഉണ്ടാകുമ്പോൾ എട്ടു ബിന്ദുക്കളും നാലു ദിക്കുകളും ആയിട്ട് വൃത്ത
നേമി പന്ത്രണ്ടായിട്ടു പകുത്തുവരും അവിടെ സൂത്രം വച്ചു മൂന്നു
വൃത്തത്തിലും വിലങ്ങിട്ടു വരച്ചു. ഏകശഃ ഷോഢാ ച ഖണ്ഡ്കത്വാ–

ണ്ടും ചുമപ്പുകൊണ്ടും, അനന്തരം കൃഷ്ണരുക് – അന്തരാളങ്ങൾ പ
ന്ത്രണ്ടും കറുത്തപൊടികൊണ്ടും പൂരിപ്പൂ. പത്മായാരുണ്പീ
തരുക് പ്രധിഗണഃ – പ്രധികൾ അകത്തേതും പുറത്തേതും ഒന്നി
ടയിട്ട് ചുമപ്പും മഞ്ഞളുംകൊണ്ടും പൂരിപ്പൂ. അന്യദ് ഭദ്രകോ
ളിഷ്ടവത് – ശേഷം അഷ്ടദലവും വീഥിയും ദ്വാരശോഭാദികളും
ഭദ്രകത്തുങ്കൽ പറഞ്ഞ പോലെ പൊടികളെക്കൊണ്ട് പൂരിപ്പൂ.

അനന്തരം ശക്തിമണ്ഡലത്തെ ഉണ്ടാക്കുവാൻ:—

ധൃതികൃതിപുടക്ഷേത്രേ മദ്ധ്യേ വിധായ വിധാനതോ
വികൃതികൃതിസംഖ്യാതൈഃ കോഷ്ഠൈഃ സമീരിതഭദ്രകം
ലിഖതു പരിതഃ പങ്ക്തൗ ശക്ത്യഷ്ടകം രസകോഷ്ഠകൈർ-
ദിശി വിദിശി ച സ്വപാഗ്രാന്തഃസ്ഥാപകോഷ്ഠദലാഞ്ചലം. [൭൩

ധൃതികൃതിപുടക്ഷേത്രേ മദ്ധ്യേ വിധാനതഃ വികൃതികൃതിസം
ഖ്യാതൈഃ കോഷ്ഠൈഃ – പതിനെട്ടു പുടങ്ങളേക്കൊണ്ട് മുന്നൂററി
ഇരുപത്തിനാലു പദങ്ങളോടുകൂടി സമചതുരശ്രക്ഷേത്രത്തെ
ഉണ്ടാക്കിയാൽ അതിന്റെ നടുവിൽ മുമ്പ ഇരുനൂററിയമ്പ
ത്തിയാറു പദങ്ങളെക്കൊണ്ട് വിധിപോലെ, സമീരിതഭദ്രകം
വിധായ – ഭദ്രകമാകുന്ന പത്മത്തെ ഉണ്ടാക്കിയാൽ, പരിതഃ പ
ങ്ക്തൗ ദിശി(വിദിശി) ച രസകോഷ്ഠകൈഃ സ്വപാഗ്രാന്തഃസ്ഥാ
പകോഷ്ഠദലാഞ്ചലം ശക്ത്യഷ്ടകം ലിഖതു – ഭദ്രകത്തിന്റെ പുറ
ത്തു എട്ടുവരിയായിട്ട് അറുപത്തെട്ടു പദങ്ങളുള്ളതിൽ ദിക്കുനാലി
ലും കോണുകൾ നാലിലും ആറാറു പദങ്ങളെക്കൊണ്ട് താന്റെ ഒട്ട
ക്കത്തിന്റെ അടുത്ത പദങ്ങൾ രണ്ടുപുറത്തും പാതി പദത്തിൽ
അഗ്രത്തോടുംകൂടി ഇരിക്കുന്ന എട്ടു ശക്തികളെ ഉണ്ടാക്കണം.

മദ്ധ്യേശക്തി പദദ്വയേന രചയേന്മുഷ്ടിം ദിശാസ്വത്രിഷു
ത്ര്യക്താ കോണഗതൈകകം പദയുജാ തത്പ്രാന്തയുക്സ്ഥാ
[സ്നനാ
മുഷ്ട്യുല്ലിഷ്ടപദാന്തപാർശ്വയുഗദോഃസൂത്രേണ ശക്ത്യഗ്രകേ
തത്താർത്തിയകകോഷ്ഠമദ്ധ്യമിളിതാഗ്രേണാലിഖേദ്ദ്വേ അപി. ൭൪

മദ്ധ്യേശക്തി - ശക്തികളുടെ നടുവിൽ, ദിശാസു പദദ്വയേന
മുഷ്ടിം രചയേത് – ദിക്കുകളിൽ രണ്ടു പദംകൊണ്ട് പിടിപ്പാനുള്ള
മുഷ്ടിയെ ഉണ്ടാക്കൂ. അസ്ത്രിഷു കോണഗതൈകകം ത്ര്യക്താ – കോ

ങ്ങകളിൽ നാലിലും കോണിലേ ഒരു പദത്തേ നീക്കി, തത്പ്രാന്ത യുക്സ്ഥാസ് നാനാ പദയുജാ മുഷ്ടിം രചയേത്. – കോണപദത്തിന്റെ രണ്ടു പുറത്തുമുള്ള പദങ്ങൾ രണ്ടുകൊണ്ട് മുഷ്ടിസ്ഥാനത്തെ ഉണ്ടാക്കൂ. മുഷ്ട്യുദ്ദിഷ്ടപദാന്തപാർശ്വയുഗളോഃ സൂത്രേണ തത്താർത്തീയകകോഷ്ഠമദ്ധ്യമിളിതാഗ്രേണ ശക്ത്യഗ്രകേ ദ്വേ അപി ആലിഖേത് – മുഷ്ടികൾക്കു പറഞ്ഞ പദങ്ങൾ രണ്ടിന്റെ അററത്തു് രണ്ടുപുറത്തുനിന്നും രണ്ടു സൂത്രങ്ങളെക്കൊണ്ടും അതിന്റെ മൂന്നാമത്തേ പദത്തിന്റെ നടുവിൽ കൂർത്ത അഗ്രം വരുമാറു ശക്തികളുടെ അഗ്രങ്ങൾ പുറത്തും വരപ്പൂ.

വിന്യസ്യ ഘോടികാം മുഷ്ട്യഭിഹിതപദയുങ്മദ്ധ്യഭിക്സൂത്രസം– [സ്ഥാം
സൂത്രം താവത്പ്രമാണം ഭ്രമയതു ബഹിരന്തശ്ച ദോസ്സൂത്രസംസ്ഥം
സൂത്രം തത്പ്രാന്തയോസ്തദ്ദലമിതമപി സംവർത്തയേത കോണ– [സിദ്ധ്യൈ
ദിശ്യേവം കോണമുഷ്ടിം വിരചയതു തഥാ സന്ധിഭഗ്നാവലഗ്നം. [൭൭

മുഷ്ട്യഭിഹിതപദയുങ്മദ്ധ്യഭിക്സൂത്രസംസ്ഥാം ഘോടികാം വിന്യസ്യ – മുഷ്ടികൾക്കുള്ള പദങ്ങൾ രണ്ടിന്റേയും നടുവിലെ രേഖയിങ്കൽ ഇടത്തോട്ടും വലത്തോട്ടും ഘോട്ടിലും മാനത്തേ വച്ച്, ദോസ്സൂത്രസംസ്ഥം താവത്പ്രമാണം സൂത്രം ബഹിഃ അന്തഃ ച ഭ്രമയതു – ഭുജാസൂത്രത്തേൽ വച്ചു അത്രമാത്രം നീളമുള്ള ചരടു കൊണ്ട് പുറത്തോട്ടും അകത്തോട്ടും രണ്ട് അർദ്ധവൃത്തത്തേ വരപ്പൂ.

“ചതുരശ്രത്രിഭാഗാർദ്ധം ചതുർത്ഥാംശേന യോജയേത്,
തദർദ്ധാർദ്ധവിഭക്താം തു ഘോടികാമാനമീരിതം.”

ഇതുകൊണ്ട് ഘോടികാപ്രമാണത്തേ അറിഞ്ഞുകൊള്ളൂ. തത്പ്രാന്തയോഃ കോണസിദ്ധ്യൈ തദ്ദല(മിത)ം അപി സംവർത്തയേത് – കോണുകൾ ഉണ്ടാവാനായിക്കൊണ്ട് അവ രണ്ടിന്റേയും തലയ്ക്കൽ രണ്ടു പുറത്തും മുമ്പിലത്തേ വൃത്താർദ്ധമായ സൂത്രം വരച്ച് വൃത്തം വരച്ച് കോണുകളും വരുത്തൂ. ഏവം ദിശി – ഇങ്ങനെ ദിക്കുകളിലേ മുഷ്ടി ഉണ്ടാക്കുംപ്രകാരം. തഥാ സന്ധിഭഗ്നാവലഗ്നം കോണമുഷ്ടിം വിരചയതു – അപ്രകാരം തന്നെ കോണുകളിൽ രണ്ടു പുറത്തേയ്ക്കും വളഞ്ഞിരിക്കുമാറു കോണമുഷ്ടിയേയും ഉണ്ടാക്കൂ.

ശക്ത്യഗ്രാന്തരമുഷ്ടിശിഷ്ടപദവർണ്ണം രക്തപീതാരുണാ-
കൃഷ്ണം ശ്യാമളകോണഗൈകകവിരാജദ്ദേവതാവിഗ്രഹം
ശോഭേ പീതഹരിദ്രുചീ വിരചയേത് കോണം ത്രിശൂലോജ്ജ്വലം
പീതാം വീഥിമഥാംഘ്രിഗാത്രമസിതാരക്തം പരം പൂർവ്വവത്.
[ന്ന

ശക്ത്യഗ്രാന്തരമുഷ്ടിശിഷ്ടപദവർണ്ണം രക്തപീതാരുണാകൃഷ്ണം- ശക്തികളുടെ തലയ്ക്കലെ പദം ചുവപ്പുകൊണ്ടും നടുവിലെ പദങ്ങൾ മഞ്ഞൾകൊണ്ടും മുഷ്ടികൾ ചുവപ്പുകൊണ്ടും ശിഷ്ടമുള്ള പദങ്ങളൊക്കെയും കറുത്ത നിറംകൊണ്ടും പൂരിപ്പൂ. ശ്യാമളകോണഗൈകകവിരാജദ്ദേവതാവിഗ്രഹം വിരചയേത് - പച്ചനിറമായിട്ട് കോണുകൾ നാലിലും ശോഭിക്കുമാറ് ദേവതിയുടെ സ്വരൂപത്തെയുമുണ്ടാക്കൂ. ശോഭേ പീതഹരിദ്രുചീ - ശോഭകൾ മഞ്ഞയായിട്ടും ഉപശോഭകൾ പച്ചനിറമായിട്ടും, കോണം ത്രിശൂലോജ്ജ്വലം - കോണുകൾ നാലും ശൂലരേഖയോടുകൂടീട്ടും, പീതാം വീഥിം - മഞ്ഞളുകൊണ്ടു വീഥിയെ ഒക്കെയും, അംഘ്രിഗാത്രം അസിതാരക്തം - അഷ്ടദളത്തിന്റെ പുറമെയുള്ള പീഠത്തിന്റെ കാലുകൾ കറുത്തനിറമായിട്ടും ഗാത്രങ്ങൾ മഞ്ഞനിറമായിട്ടും പൊടികളെ നിറപ്പൂ. പരം പൂർവ്വവത് - ശേഷമുള്ള അഷ്ടദളവും ദ്വാരകോണുകളും ഭദ്രകത്തിങ്കലെപ്പോലെ തന്നെ ഉണ്ടാക്കൂ.

അനന്തരം ഷഡ്ദളപദ്മത്തെ ഉണ്ടാക്കുവാൻ :—

കുര്യാത് ഷഡ്ദളമബ്ധിവർഗപുടകേ ത്വന്തശ്ചതുഷ്കസ്ഫുര-
ദ്വൃത്തേഷു ത്രിഷു കർണ്ണികാം ച ദലസന്ധീൻ ഷഡ്ദളാന്യംശകൈഃ
സന്ധ്യർദ്ധേത്ര തു കേസരാംശ്ച രചയേദ്ദ്വാരാണി ദിക്ഷു ദ്വി-
[കൈഃ
കോണാന്യേകപദൈരിതീഷുജനനി സ്യാത് ഷഡ്ദളം മണ്ഡലം.
[൨

അബ്ധിവർഗപുടകേ ഷഡ്ദളം കുര്യാത് - പതിനാറു പദമായിരിക്കുന്ന സമചതുരശ്രക്ഷേത്രത്തുങ്കൽ ഷഡ്ദളമായ പദ്മത്തെ ഉണ്ടാക്കൂ. അത്ര അന്തശ്ചതുഷ്കസ്ഫുരദ്വൃത്തേഷു ത്രിഷു - അകത്തെ നാലു പദങ്ങളെ ഒന്നാക്കിയാൽ അവിടെ സമാന്തരങ്ങളായി മൂന്നു വൃത്തങ്ങളെ ഉണ്ടാക്കി, അംശകൈഃ കർണ്ണികാം ദലസന്ധീൻ ഷഡ്ദളാനി ച - നടുവിൽ കർണ്ണികയേയും അതിന്റെ പുറമേ ദലസന്ധികളേയും വൃത്തത്തിന്റെ പാതി

എടുത്തു വൃത്തനേമിയിങ്കൽ തെക്കും വടക്കും രണ്ടു പുറത്തു വച്ചു് വൃത്തനേമിയെ ആറാക്കിപ്പകുത്തു് ഷഡ്ദളങ്ങളേയുമുണ്ടാക്കൂ. അത്ര സന്ധ്യർദ്ധേ തു കേസരാൻ ച — ഇവിടെ ദലസന്ധികളിൽ തന്നെ കേസരങ്ങളേയുമുണ്ടാക്കൂ. ദിക്ഷു ദ്വാരൈഃ ദ്വാരാണി — നാലുദിക്കുകളിലും പുറമേ ഈരണ്ടു പദംകൊണ്ടു് ദ്വാരങ്ങളേയും, ഏകപദൈഃ കോണാനി — ഒരു പദംകൊണ്ടു് കോണുകളേയുമുണ്ടാക്കി ശാസ്ത്രദലത്തുങ്കൽ പറഞ്ഞപോലെ ധൂളികളെക്കൊണ്ടു് പൂരിപ്പൂ. ഇതി ഇഷ്യജനകഷഡ്ദലം മണ്ഡലം സ്യാത് — ഇപ്രകാരം സുബ്രഹ്മണ്യങ്കൽ ഷഡ്ദലമായിരിക്കുന്ന പദ്മം ഭവിക്കും.

അനന്തരം മന്ത്രോപദേശത്തിന്റെ പ്രകാരത്തെ പറയുന്നു:—

സമ്യക്സാധിതമണ്ഡപേ ജനിമജ്ജാജ്ജപാദ്യമാനാനലോ-
ദ്ദീപ്തേ സംസ്ഥിതമന്ത്രദൈവതസമിജ്യാഭൃജ്ജപാബ്ജമണ്ഡലേ
കുംഭാദ്യോഭിസുസംഭൃതാഞ്ചിതഘടാഢ്യേ ദീക്ഷണീയം ഗുരുഃ
ശുദ്ധം പ്രാശിതഗവ്യമന്തരുപനീയ സ്ഥാപയേദഗ്രതഃ. ൭ വൃ

സമ്യക്സാധിതമണ്ഡപേ — ലക്ഷണയുക്തമായി ഏകദയോനിയായിട്ടു് ഒരു മണ്ഡപത്തെ ഉണ്ടാക്കി മണ്ഡപസംസ്കാരത്തെച്ചെയ്തു്, ജനിമജ്ജാജ്ജപാദ്യമാനാനലോദ്ദീപ്തേ — മണ്ഡപത്തിൽ ഹോമകുണ്ഡത്തിൽ അഗ്നിജനനത്തെയും ചെയ്തു, സംസ്ഥിതമന്ത്രദൈവതസമിജ്യാഭൃജ്ജപാബ്ജമണ്ഡലേ — തനിക്കു് ഇഷ്ടമായിരിക്കുന്ന ദേവനെ അതാതു് മണ്ഡലപദ്മത്തുങ്കൽ പൂജിച്ചു, കുംഭാദ്യോഭിസുസംഭൃതാഞ്ചിതഘടാഢ്യേ — നാല്പാമരത്തൊലി കഷായം വച്ച വെള്ളംകൊണ്ടു താൻ പഞ്ചഗവ്യംകൊണ്ടു താൻ നിറച്ചു് ഒരു കലശത്തേയും പൂജിച്ചു് ഇങ്ങനെ ചെയ്തിരിക്കുന്ന മണ്ഡപത്തിലെങ്കിലും ഗുരുഗൃഹാദികളിൽ സ്ഥലശുദ്ധ്യാദി ഇത്രയും ചെയ്തിരിക്കുന്നേടത്തു് എങ്കിലും, ഗുരുഃ ദീക്ഷണീയം പ്രാശിതഗവ്യം ശുദ്ധം ശിഷ്യം അന്തഃ ഉപനീയ അഗ്രതഃ സ്ഥാപയേത് — ആചാര്യൻ മന്ത്രദീക്ഷയ്ക്കു് യോഗ്യനായി തലേനാൾ പഞ്ചഗവ്യപ്രാശനവും ഗായത്രീജപവും ചെയ്തു് ശുദ്ധനായിക്കുളിച്ചുവന്നിരിക്കുന്ന ശിഷ്യനെ ആ മണ്ഡപത്തിന്റെ അകത്തു് കൊണ്ടുപോയി തന്റെ മുമ്പിൽ സ്വസ്തികപദ്മത്തുങ്കൽ പലകമേൽ ഇരുത്തൂ.

പൃഥ്വ്യാദിപ്രതിസർഗവിഗ്രഹവിശുദ്ധ്യുത്പത്തിമന്ത്രാദയ-
ന്യാസാർച്ചാശ്രുകരാദിമർശവിധിഭിഃ സംശുദ്ധബുദ്ധാത്മനി

തത്രാരാധിതമണ്ഡലാധിഗതദേവേക്ഷാത്തപുണ്യോച്ചയേ-
ഽനാചാരവത്യപി കരോതു തത്വാഹവനം തത്സംസ്ക്രിയാർത്ഥം
[സുധീഃ. ൨൯

സുധീഃ - ബുദ്ധിമാനായിരിക്കുന്ന ഗുരു, അഥ പൃഥ്വ്യാദിപ്രതി സർഗ്ഗവിഗ്രഹവിശുദ്ധ്യത് പത്തിമന്ത്രോദയന്യാസാച്ച്ശകരാദിമ ശ്വിധിഭിഃ - പിന്നെ ശിഷ്യന്റെ ശരീരത്തുങ്കൽ ഭൂതസംഹാരവും ശോഷണാദിയും ഭൂതസൃഷ്ടിയും സംവത്സരോഷിതവും അണ്ഡ ഭേദവും ലിപിപ്രാണായാമവും ലിപിന്യാസവും മന്ത്രോദയപ്രാണാ യാമവും പീഠന്യാസവും ചെയ്ത് പീഠംപൂജിച്ച് ഇഷ്ടമായ ദേവന്റെ മൂലംകൊണ്ട് ആവാഹിച്ച് പൂജിച്ച് നിവേദ്യസ്ഥാനത്ത് അർഘ്യ പുഷ്പാഞ്ജലിയും പ്രസന്നപൂജയും ചെയ്ത് ദേവന്റെ മൂലമന്ത്രമെ ഴുതി ഗുരുവിന്റെ കൈകൊണ്ട് ശിരസ്സിൽ തൊട്ടുജപിച്ച്, സം ശുദ്ധബുദ്ധാത്മനി - പരിശുദ്ധമായ മനസ്സുകൽ ജ്ഞാനമാർഗ്ഗത്തെ ഉപദേശിച്ച്, തത്ര ആരാധിതമണ്ഡലാധിഗതദേവേക്ഷാത്തപു ണ്യോച്ചയേ - അവിടെ മണ്ഡലപൂജയെ ചെയ്തിരിക്കുന്ന ദേ വന്റെ ദർശനാർത്ഥം ശിഷ്യനെക്കൊണ്ട് പുഷ്പാരാധനയും പ്രദ ക്ഷിണനമസ്കാരങ്ങളും ചെയ്താൽ സുകൃതത്തോടുംകൂടിയിരിക്കുന്ന ശിഷ്യൻ, അനാചാരവത്യേ - തുടന്ന് ഇരുന്ന്, തത്സംസ്ക്രിയാർത്ഥം തത്വാഹവനം കരോതു - ശിഷ്യസംസ്കാരയോഗ്യമായിരിക്കുന്ന തത്വഹോമത്തെ അന്വാധാനാദി തുടങ്ങി അഗ്നിമുഖാന്തത്തെയും ചെയ്വൂ.

ഹുത്വാജ്യം മനുഭിഃ ശതം വിഹിതബീജാഢ്യൈഃ പൃഥിവ്യാദിഭി-
ർമന്ത്രീ തത്ര നിവൃത്തിപൂർവകകലാത്മാന്തൈഃ ക്രമാത് പഞ്ചഭിഃ
അന്ത്യം സ്വാത്മനി പൂർണ്ണയാ പരതരേ നീത്വാ സമിത്പൂർവകം
ഹുത്വാ നിഷ്കൃതയേഽസ്രുതഃ പ്രണവതഃ ശാന്ത്യൈ ച താവജ്ജു-
[ഹേത്. ൩൦

തത്ര മന്ത്രീ - അവിടെ മന്ത്രജ്ഞനായിരിക്കുന്ന ഗുരു പിന്നീട്, വിഹിതബീജാഢ്യൈഃ പൃഥിവ്യാദിഭിഃ നിവൃത്തിപൂർവ്വകകലാത്മാ ന്തൈഃ പഞ്ചഭിഃ മനുഭിഃ ശതം ആജ്യം ഹുത്വാ - ഹ്ലാം ഹ്ലീം ഹ്ലൂം ഹ്ലൈം ഹ്ലൌം ഇങ്ങനെ പറഞ്ഞിരിക്കുന്ന ബീജങ്ങളോടുംകൂടി പൃഥിവ്യാദിപഞ്ചഭൂതമന്ത്രങ്ങളിൽ "നിവൃത്തികലാത്മനേ സ്വാ ഹാ" എന്നു ഒടുക്കം കൂട്ടിയിരിക്കുന്ന അഞ്ചുമന്ത്രങ്ങളെക്കൊണ്ടു വെ വ്വേറെ നൂറു് ആജ്യാഹുതികളെ ചെയ്വൂ. "ഹ്ലാം പൃഥിവ്യാ

ത്മനേ സ്വാഹാ" 'ഹ്രീം അബാത്മനേ പ്രതിഷ്ഠാകലാത്മനേ സ്വാഹാ' 'ഹ്രൂം തേജ ആത്മനേ വിദ്യാകലാത്മനേ സ്വാഹാ' 'ഹ്രൈം വായ്വാത്മനേ ശാന്തികലാത്മനേ സ്വാഹാ' 'ഹ്രൗം ആകാശാത്മനേ സ്വാഹാ' ഇങ്ങനെ മന്ത്രങ്ങൾ. അന്ത്യം പൂൎണ്ണയാ പരതരേ സ്വാത്മനി നീത്വാ – ഒടുക്കത്തെ തത്വത്തെ പൂൎണ്ണാഹുതികൊണ്ടു പരമാത്മാവിങ്കൽ യോജിപ്പിച്ച്, സമിത്പൂൎവ്വകം നിഷ്കൃതയേ അസ്ത്രതഃ ശാന്ത്യൈ പ്രണവതഃ ച താവദ് ജുഹുയാത് – പിന്നെ മൂലംകൊണ്ടു സമിദാജ്യഹവിരാജ്യങ്ങളെ നൂറെറട്ടിനെ ഹോമിച്ചു പ്രായശ്ചിത്തത്തിനായിക്കൊണ്ടു അസ്ത്രംകൊണ്ടും ദോഷശാന്തിക്കായിക്കൊണ്ടു പ്രണവംകൊണ്ടും നൂറെറട്ടിനെ ഹോമിപ്പൂ.

കൃത്വാ ഹോമസമാപ്തിമത്ര പരിശുദ്ധോ ധാരണാദിസ്തതഃ
ക്ഷേത്രേ ക്ഷേത്രവിദം സുയോജ്യ ജനയിത്വാ താത്വികം വിഗ്രഹം
സാകല്യം പരികല്പ്യ പൂൎണ്ണകലശേനാസിച്യ ദേവാഗ്രതഃ
സംശ്രാവ്യാണുവരം തദർഹസമയാദ്യം ച സ്വയം ശിക്ഷയേത്.
[൩൧



ഹോമസമാപ്തിം കൃത്വാ – പിന്നെ സ്വിഷ്ടകൃദാദി ഹോമത്തെ ചെയ്തു, തതഃ ധാരണാദിഃ പരിശുദ്ധഃ അത്ര ക്ഷേത്രേ – ഭൂതസംഹാരവും ശോഷണാദിയും ചെയ്തിരിക്കുന്ന ശിഷ്യന്റെ ദേഹത്തിങ്കൽ സമ്പാതത്തെ സ്പൎശിച്ച്, ക്ഷേത്രവിദം സുയോജ്യ – ജീവാത്മാവിനെ ഹൃദയത്തിങ്കൽ യോജിപ്പിച്ച്, താത്വികം വിഗ്രഹം ജനയിത്വാ – തത്വങ്ങളെ സൃഷ്ടിച്ച് ലിപിന്യാസാദി പീഠന്യാസാന്തം ചെയ്തു പീഠം പൂജിച്ച് ആവാഹിച്ചാൽ, സാകല്യം പരികല്പ്യ – ലിപിതത്വമൂലാക്ഷരങ്ങളെ ന്യസിച്ച് ജീവാത്മാവിനെ സകളസ്വരൂപമായി കല്പിച്ച് ഉപഹാരങ്ങളെക്കൊണ്ടു അടുത്ത സ്നാനകാലത്ത്, പൂൎണ്ണകലശേന ആസിച്യ – നീരാജനത്തെ ഉഴിഞ്ഞ് പൂജിച്ചിരിക്കുന്ന കഷായകലശംകൊണ്ട് അഭിഷേകത്തെ ചെയ്തു വസ്ത്രാദിപൂജിച്ച് അൎഘ്യപുഷ്പാഞ്ജലിയും പ്രസന്നപൂജയും ചെയ്തു, ദേവാഗ്രതഃ അണുവരം സംശ്രാവ്യ – മണ്ഡലത്തിങ്കൽ പൂജിച്ചിരിക്കുന്ന ദേവന്റെ മുമ്പിൽ ശിഷ്യനെ ഇരുത്തി ശിഷ്യന്റെ മുമ്പിൽ മന്ത്രാക്ഷരത്തെ ഒരു ഓലയിലെഴുതി വച്ച് ദേവനെ അതിങ്കൽ പൂജിച്ച് ആ എഴുത്തിനെ എടുത്ത് ശിഷ്യന്റെ കൈയിൽ ഋഷിച്ഛന്ദോദേവതകളോടുംകൂടി മന്ത്രാക്ഷരത്തെ ചൊല്ലിക്കൊടുത്ത് ഓലയിൽ നോക്കിച്ചൊല്ലിപ്പൂ. അംഗവും ധ്യാനവും കൂടെ ചൊ

ക്ലിപ്തം. തദ്ധ്വസമയാത്മ്യം ച സ്വയം ശിക്ഷയേത - ഈ മന്ത്രത്തെ ജപിപ്പാനുള്ള കാലത്തേയും അതിന്റെ ഫലത്തേയുംകൂടെ കേരം ക്ലിപ്തം.

ഇനിമേൽ പ്രസ്തുതങ്ങളായിരിക്കുന്ന മന്ത്രങ്ങളുടെ ഉദ്ധാരങ്ങളെ പറവാൻ തുടങ്ങുന്നേടത്തു് സകലമന്ത്രങ്ങളിലും ചേർത്തു് ഉച്ചരിക്കേണ്ടതായിരിക്കുന്ന പ്രണവത്തിന്റെ ഉദ്ധാരത്തെ പറയുന്നു:—

ആദ്യേഷുസ്വരലാന്തബിന്ദുയുഗളിതസ്താരാഖ്യോ മന്ത്രരാട്<br>
ബ്രഹ്മാദ്യോസ്യ മുനിഃ പ്രജാപതിരഥോ ദൈവ്യാദിഗായത്ര്യപി<br>
ഛന്ദഃ സ്യാന്മനുദേവതാ ച പരമാത്മാ ക്ലീബഹീനസ്വര-<br>
ദണ്ഡാന്തസ്ഥിതതാരതോഽംഗമഥവാ സത്യാന്തഭൂരാദിഭിഃ. സ്ര.

ആദ്യേഷുസ്വരലാന്തബിന്ദുഃ താരാഖ്യഃ മന്ത്രരാട് ഉദിതഃ - ആദ്യക്ഷരമായ അ എന്നും പഞ്ചമസ്വരമായ ഉ എന്നും ലാന്തം മ എന്നും [അന്തസ്വാരമായിട്ടു്] ഈ മൂന്നു് അക്ഷരങ്ങളെ യോജിപ്പിച്ചാൽ ഓം എന്നു വരും. ഈ മന്ത്രം പ്രണവമെന്ന മന്ത്രരാജൻ; സകലമന്ത്രങ്ങളുടേയും ആധിപത്യമുണ്ടാകയാൽ എല്ലാമന്ത്രങ്ങളിലും ആദിക്കു് കൂട്ടി ഉച്ചരിക്കുകയും വേണം. അസ്യ ബ്രഹ്മാദ്യഃ പ്രജാപതിഃ മുനിഃ - ഈ പ്രണവത്തിനു ബ്രഹ്മപ്രജാപതി ഋഷി, ദൈവ്യാദിഗായത്രീ ഛന്ദഃ പരമാത്മാ മനുദേവതാ ച സ്യാത് - ദൈവീഗായത്രീച്ഛന്ദഃ പരമാത്മാ ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ ഭവിക്കും. ക്ലീബഹീനസ്വരദണ്ഡാന്തസ്ഥിതതാരതഃ അംഗം - ഋ ൠ ഌ ൡ ഈ നാലും കൂടാതെ ശേഷമുള്ള അച്ചുകൾ പന്ത്രണ്ടിൽ ഈരണ്ടിന്റെ മദ്ധ്യത്തിൽ പ്രണവം കൂട്ടീട്ടു അംഗങ്ങൾ ഭവിക്കും. 'അം ഓം ആം ഹൃദയായ നമഃ' 'ഇം ഓം ഈം ശിരസേ സ്വാഹാ' 'ഉം ഓം ഊം ശിഖായൈ വഷട്' 'ഏം ഓം ഐം കവചായ ഹും' 'ഓം ഓം ഔം നേത്രാഭ്യാം വൌഷട്' 'അം ഓം അഃ അസ്ത്രായ ഫട്' ഇങ്ങനെ ഷഡംഗങ്ങൾ ഭവിക്കും. അഥവാ സത്യാന്തഭൂരാദിഭിഃ - എന്നിയേ ഓം ഭൂഃ ഹൃദയം, ഓം ഭുവഃ ശിരഃ, ഓം സ്വഃ ശിഖാ, ഓം മഹഃ കവചം, ഓം ജനഃ നേത്രം, ഓം തപഃ അസ്ത്രം, സത്യംകൂടാതെ ശേഷമുള്ള ആറു കൊണ്ടും അംഗങ്ങൾ ചിലരുടെ പക്ഷം.

അഥ ശിവനാരായണയോസ്താരനമോന്തേ സ്വനാമനീ ങേന്തേ<br>
ശിവവസുവർണ്ണസമേതൌ മൂലമന്ത്രൌ മന്ത്രവിദ്ഭിരുദ്ദിഷ്ടൌ. സൂജ

അഥ മന്ത്രവിദ്ഭിഃ - അനന്തരം മന്ത്രജ്ഞന്മാരാൽ, ശിവനാരായണയോഃ - ശിവങ്കലും വിഷ്ണുവിങ്കലും, താരനമോന്തേ ങേന്തേ സ്വനാമനീ - പ്രണവവും നമഃ എന്നും ചൊല്ലിയാൽ ചതുർത്ഥ്യേകവചനാന്തങ്ങളായിരിക്കുന്ന തങ്ങളുടെ നാമങ്ങളും [ശിവായ എന്നും നാരായണായ എന്നും] ചൊല്ലൂ. രസവസുവർണ്ണസമേതൌ മൂലമന്ത്രൌ ഉക്തൌ - അപ്പോൾ ഓം നമഃ ശിവായ എന്ന ആറ് അക്ഷരങ്ങളായിട്ടും ഓം നമോ നാരായണായ എന്ന് എട്ട് അക്ഷരമായിട്ടും മൂലമന്ത്രങ്ങൾ പറയപ്പെട്ടിരിക്കുന്നു.

താരോപരി സവസുസ്വര-
ഖവഹ്നിയമലാന്തസഫേന്ദുനിജനാമ
ശിവനാരായണമൂലം
നത്യന്തം മന്ത്രിഭിഃ സമുദ്ദിഷ്ടം. ൩൮

മന്ത്രിഭിഃ - ആചാര്യന്മാരാൽ, താരോപരി - പ്രണവത്തിന്റെ മുകളിൽ, സവസുസ്വരഖവഹ്നിയമലാന്തസഫേന്ദുനിജനാമ - എട്ടാമത്തെ അച്ച് ൠ എന്നും അനുസ്വാരവും കൂടിയ ഫ എന്ന് അപ്പോൾ ഫ്രൄം എന്നവരും. പിന്നെ ചതുർത്ഥ്യേകവചനാന്തമായ തന്റെ നാമം ശിവനാരായണായ എന്നും ഇങ്ങനെ ഓം ശിവനാരായണായ എന്ന അക്ഷരം, നത്യന്തം - നമഃ എന്നു കൂട്ടി, ശിവനാരായണമൂലം സമുദ്ദിഷ്ടം - ശങ്കരനാരായണന്റെ മൂലം പതിനൊന്നു അക്ഷരമായിട്ടു പറയപ്പെട്ടു. ആദ്യപ്രണവവും ഒടുക്കത്തെ നമഃ എന്നും കൂടാതെ എട്ട് അക്ഷരം പ്രമാണമാകുന്നു.

താരഭുവനാധിനാഥാന്തസ്ഥം നിജനാമ ങേനമോന്തമിഹ
ദുർഗ്ഗായാം സപ്താർണ്ണം മൂലം; ദുംബീജി നാമ വസ്വർണ്ണേ. ൩൯

ദുർഗ്ഗായാം - ദുർഗ്ഗയിങ്കൽ, താരഭുവനാധിനാഥാന്തസ്ഥം പ്രണവത്തിന്റെ ഹ്രീംകാരത്തിന്റെ മുകളിൽ, ങേനമോന്തം നിജനാമ - ചതുർത്ഥ്യേകവചനാന്തമായിരിക്കുന്ന തന്റെ നാമം ദുർഗ്ഗായൈ എന്നും, ഒടുക്കം നമഃ എന്നും, സപ്താർണ്ണം മൂലം - ഓം ഹ്രീം ദുർഗ്ഗായൈ നമഃ എന്ന് ഏഴ് അക്ഷരമായ മൂലമന്ത്രം. വസ്വർണ്ണേ ദുംബീജി നാമ - അഷ്ടാക്ഷരത്തിങ്കൽ ദും എന്ന് നാമത്തിനു മുമ്പിൽ കൂട്ടി ചൊല്ലൂ. ഓം ഹ്രീം ദും ദുർഗ്ഗായൈ നമഃ ഇങ്ങനെ അഷ്ടാക്ഷരമായ മൂലമന്ത്രം.

മേദഃസ്പൃഗ്ഘ്രസ്വവർണ്ണസ്പൃക് ഷോഡശബിന്ദുയുഗ്വിംശഃ
ഉദ്യോതിതഃ ഷഡർണ്ണോ വോനമ ഇതി ഷൺമുഖസ്യാരാദ്ധ്യൈഃ.

[ന്ത്ര

ഷൺമുഖേ - സുബ്രഹ്മണ്യങ്കൽ, മേദഃസ്സ്വഗ്രസവർണ്ണസ്സ്വക്ഷോഡശഭിന്നതച്ഛഉവിംശഃ - മേദസ്സ് 'വ' എന്ന്; സ്വഗ്രസവർണ്ണം ആറാമത്തേ അക്ഷരം 'ച' എന്ന്; സ്വക്ഷോഡശഭിന്നതച്ഛഉവിംശം പതിനാറാമത്തേ 'ത്' എന്നതിനോടു കൂടിയ 'ഉ' എന്നത്; ഉദ്ദ്യോതിതഃ - ഉകാരം കൂടിയിരിക്കുമ്പോൾ 'ത്ഥു' എന്ന്; വേനമഃ ഇതി - ഒടുക്കം വേനമഃ, ആദ്യ്ർദ്ദിഃ - പ്രണവവും കൂട്ടിച്ചൊല്ലു. ഇതി അർണ്ണഃ - 'ഓം വചത്ഥുവേ നമഃ' ഇപ്രകാരം ആറ് അക്ഷരങ്ങളേക്കൊണ്ട് മൂലമന്ത്രം.

സ്വർത്തൃതീയം ഗണപേ പ്രഥമേന ചതുർദ്ദശേന വാ/ഢ്യാഢ്യം
ലവലസിതമേകവർണ്ണം മൂലമുശന്ത്യാദിമാദിതോ/ന്ത്യാപി. ന്ന

ഗണപേ - ഗണപതിയിങ്കൽ, സ്വർത്തൃതീയം - സ്വർത്തിൽ മൂന്നാമത്തേ ഗ എന്ന അക്ഷരം, പ്രഥമേന വാ ചതുർദ്ദശേന വാ അഢ്യാ ആഢ്യം - ആദിലത്തേ അച്ചുകൂട്ടീട്ടുതാൻ പതിന്നാലാമത്തേ അച്ച് ഔ എന്ന കൂട്ടീട്ടുതാൻ, ലവലസിതം - അനുസ്വാരം കൊണ്ടു ശോഭിച്ചിരിക്കുമാറ്; ഏകവർണ്ണം മൂലം - ഗം എന്നും ഗൌം എന്നും രണ്ടുപ്രകാരം ഏകാക്ഷരമായ മൂലമന്ത്രം. അത്ര അപി ആദിതഃ ആദിം ഉശന്തി - ഇവിടെയും ആദിയിങ്കൽ പ്രണവത്തേ കൂട്ടണം. അപ്പോൾ ഓം ഗം, ഓം ഗൌം എന്നവണം. നമഃ എന്ന് ഒടുക്കവും വേണം.

സ്പർശചതുർത്ഥഹുതാശനഷഷ്ഠസ്വരബിന്ദുരൂപബീജാന്തേ
സനതിപരായ നവാർണ്ണം ഗോപ്ത്രേ/ർണ്ണം ശാസ്തൃമൂലമാദ്യാദി.
[ന്നവ

സ്പർശചതുർത്ഥഹുതാശനഷഷ്ഠസ്വരബിന്ദുരൂപബീജാന്തേ - സ്പർശചതുർത്ഥം ഘ എന്നും ഹുതാശനൻ ര എന്നും ഷഷ്ഠസ്വരം ഊ എന്നും അനുസ്വാരത്തോടുകൂടിയാൽ ഘ്രൂം എന്ന ബീജം വരും, ആ ബീജത്തിന്റെ മുകളിൽ, സനതിപരായ - നമഃ പരായ എന്നും കൂട്ടി, ഗോപ്ത്രേ/ർണ്ണം - ഗോപ്ത്രേ എന്നുള്ള അക്ഷരവും കൂട്ടൂ. ആദ്യാദി - ആദിയിങ്കൽ പ്രണവവും വേണം. നവാർണ്ണം ശാസ്തൃമൂലം - ഇങ്ങനെ ഒമ്പത് അക്ഷരമായ ശാസ്താവിന്റെ മൂലമന്ത്രം.

സാദ്ധ്യനാരായണോ ദൈവീ ഗായത്രി ഹരിമൂലകേ
ഋഷിശ്ഛന്ദോദേവതാഃ സ്യുഃ പരമാത്മാ/പി ച ക്രമാത്. ന്നൻ

ഹരിമൂലകേ - വിഷ്ണുവിന്റെ മൂലത്തുങ്കൽ, സാദ്ധ്യനാരായണഃ ഋഷിഃ, ദൈവീ ഗായത്ത്രീ ഛന്ദഃ, പരമാത്മാ ദേവതാ, ഇതി ക്രമാത് - ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ ഭവിക്കും.

ഋഷ്യാദ്യാ ഗിരിശേ വാമദേവപങ്ക്തിസദാശിവാഃ;
ബ്രഹ്മാ/തിജഗതീ സ്ഥാണൌഹരൌ ഹരിഹരഃ ക്രമാത്. ൧൦

ഗിരിശേ വാമദേവപങ്ക്തിസദാശിവാഃ ഋഷ്യാദ്യാഃ-ശങ്കരങ്കൽ വാമദേവഃ ഋഷിഃ, പങ്ക്തിഃ ഛന്ദഃ, സദാശിവോ രുദ്രോ ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ. സ്ഥാണൌഹരൌ ബ്രഹ്മാ അതിജഗതീ ഹരിഹരഃ ക്രമാത് ഋഷ്യാദ്യാഃ - ശങ്കരനാരായണങ്കൽ ബ്രഹ്മാ ഋഷിഃ, അതിജഗതീ ഛന്ദഃ, ഹരിഹരോ ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ.

ക്രമാന്നാരദഗായത്ത്രീദുർഗ്ഗാ മഹിഷവിദ്വിഷി;
സനത്കുമാരഗായത്ത്രീസുബ്രഹ്മണ്യാഃ ഷഡാനനേ. ൧൧

മഹിഷവിദ്വിഷി ക്രമാത് നാരദഗായത്ത്രീദുർഗ്ഗാഃ സ്യുഃ - ദുർഗ്ഗയിങ്കൽ ക്രമാൽ നാരദ ഋഷിഃ, ഗായത്ത്രീച്ഛന്ദഃ, ദുർഗ്ഗാ ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ. ഷഡാനനേ സനത്കുമാരഗായത്ത്രീസുബ്രഹ്മണ്യാഃ - സുബ്രഹ്മണ്യങ്കൽ സനത്കുമാര ഋഷിഃ, ഗായത്ത്രീച്ഛന്ദഃ, സുബ്രഹ്മണ്യോ ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ.

ഗണകാഖ്യോ നിചൃദ്ഗായത്ത്ര്യഥോ ഗണപതിഃ സ്വയം
വിഘ്നേ; രേവന്തഗായത്ത്രീശാസ്താരോ ഭൂതനായകേ. ൧൨

വിഘ്നേ ഗണകാഖ്യഃ നിചൃദ്ഗായത്രീ ഗണപതിഃ സ്വയം - ഗണപതിയിങ്കൽ ഗണക ഋഷിഃ നിചൃദ്ഗായത്രീച്ഛന്ദഃ ഗണപതിർദേവതാ ഇങ്ങനെയും, ഭൂതനായകേ രേവന്തഗായത്ത്രീശാസ്താരഃ - ശാസ്താവിങ്കൽ രേവന്ത ഋഷിഃ, ഗായത്ര്യച്ഛന്ദഃ ശാസ്താ ദേവതാ ഇങ്ങനെയും ഋഷിച്ഛന്ദോദേവതകൾ ഭവിക്കും.

അംഗാന്യഥ ഹൃദയശിരശ്ശിഖാശ്ച കവചം ച നേത്രമസ്ത്രമിതി
പ്രായോ/ഖിലേഷു ഷട് സ്യുഃ സോദരപൃഷ്ഠാനി താനി ഹരിമൂലേ. [൧൩

അഥ അഖിലേഷു - അനന്തരം എല്ലാ ദേവന്മാരിലും, ഹൃദയശിരശ്ശിഖാഃ കവചം നേത്രം അസ്ത്രം ച ഇതി ഷഡ് അംഗാനി സ്യുഃ - ഹൃദയം ശിരസ്സ് ശിഖാ കവചം നേത്രം അസ്ത്രം ഇങ്ങനെ ആറ് അംഗങ്ങൾ ഭവിക്കും. ഹരിമൂലേ താനി സോദര പൃഷ്ഠാനി - വിഷ്ണുവിന്റെ മൂലത്തുങ്കൽ ആ ഷഡംഗങ്ങൾ ഉദരവും പൃഷ്ഠവും കൂടി എട്ടായിട്ടും ഭവിക്കും.

നേത്രാസ്ത്രക്രമവിനിമയവന്തി ഹരിസ്കന്ദദുർഗാസു
സ്വാഹാദിതബീജാർണാന്തേ ങേന്താഖ്യാനാനി ജാതിയുക്താനി.
[൧൭

ഇഹ ഹരിസ്കന്ദദുർഗാസു നേത്രാസ്ത്രക്രമവിനിമയവന്തി - ഇവിടെ വിഷ്ണുവിങ്കലും സുബ്രഹ്മണ്യങ്കലും ദുർഗയിങ്കലും നേത്രം അസ്ത്രം എന്ന പറഞ്ഞ ക്രമം മാറി അസ്ത്രം നേത്രം ഇങ്ങനെ വേണം. സ്വാഹാദിതബീജാർണാന്തേ ങേന്താഖ്യാനാനി ജാതിയുക്താനി - എല്ലാവക്കും തനിക്കു തനിക്കു പറയുന്ന ബീജാക്ഷരത്തിന്റെ മുകളിൽ ചതുർത്ഥ്യേകവചനാന്തമായിരിക്കുന്ന ഹൃദയാദികളും അവററിന്റെ ഒടുക്കം നമഃ സ്വാഹാ ഇത്യാദി ജാതികളും കൂട്ടി അംഗമന്ത്രങ്ങളെ ചൊല്ലണം.

അംഗബീജങ്ങളെ പറയുന്നു:—

ലവലസിതമൂലവർണ്ണൈർഹരേഃ; ഹരേ ദൈർവിസർഗി-
[വർണാദ്യൈസ്ത്രഃ;
അംഗാനി മൂലവർണ്ണൈഃ പഞ്ചമവർണാനപിതേക്ഷണാനി
[ഗുഹേ. ൧൮

ഹരേഃ ലവലസിതമൂലവർണ്ണൈഃ അംഗാനി - വിഷ്ണുവിങ്കൽ അനുസ്വാരത്തോടു കൂടിയിരിക്കുന്ന മൂലാക്ഷരങ്ങളോടു കൂടിയ അഷ്ടാംഗങ്ങൾ ഭവിക്കും. ഹരേ ച ദൈഃ വിസർഗിവർണാദ്യൈഃ - ശിവങ്കൽ മൂലാക്ഷരങ്ങൾ തന്നെ അംഗബീജങ്ങൾ; അസ്ത്രത്തിന്റെ അക്ഷരം യഃ എന്ന് വിസർഗയുക്തമായിട്ടുവേണം. ഗുഹേ മൂലവർണ്ണൈഃ പഞ്ചമവർണാനപിതേക്ഷണാനി അംഗാനി - സുബ്രഹ്മണ്യങ്കൽ മൂലാക്ഷരങ്ങളോടും കൂടി അഞ്ചാമത്തെ അക്ഷരം ഒടുക്കം നേത്രത്തിനു കൂട്ടിയിരിക്കണം. ഇങ്ങനെ ബീജങ്ങൾ

**അക്ലീബസമകലാലവയുതവിയതേശച്യുതേർമുനാഗ്നിമതാ;**
**വ്യത്യസ്താന്ത്യയുഗാദ്യാ ദുർഗായൈവർണശാലിനാദ്യായാം.**

[ ൧൩

ഈശാച്യുതേ അക്ലീബസമകലാലവയുതവിയതാ – ശങ്കരനാരായണങ്കൽ ഋ, ൠ, ഌ, ൡ ഈ നാലു നപുംസകാക്ഷരങ്ങളോടു കൂടാതെ ആ, ഈ, ഊ, ഐ, ഔ, അഃ ഈ അച്ചുകളോടും അനുസ്വാരത്തോടും കൂടിയിരിക്കുന്ന ഹകാരംകൊണ്ടും അംഗബീജങ്ങൾ ഭവിക്കും. ഹാം, ഹീം, ഹൂം, ഹൈം, ഹൌം, ഹഃ ഇങ്ങനെ ആറ്; ആദ്യായാം അഗ്നിമതാ അമുനാ ദുർഗായൈവർണശാലിനാ വ്യത്യസ്താന്ത്യയുഗാ അഥ – ആദ്യയിങ്കൽ രേഫത്തോടു കൂടെ കൂടിയും ദുർഗായൈ എന്ന മൂന്ന് അക്ഷരംകൊണ്ടു ശോഭിച്ചും ഈ ഹകാരബീജങ്ങൾ ഒടുക്കത്തെ അച്ചുകൾ രണ്ടും മാറിയും കൂടിയിരിക്കുമാറ് അംഗബീജങ്ങൾ; ഹ്രാം ദുർഗായൈ, ഹ്രീം ദുർഗായൈ, ഹ്രൂം ദുർഗായൈ, ഹ്രൈം ദുർഗായൈ, ഹ്രഃ ദുർഗായൈ, ഹ്രൌം ദുർഗായൈ ഇങ്ങനെ ആറിന്റെ ക്രമം.

**ഗാമാദ്യൈരാദ്യമനോർദ്വിതീയമന്ത്രേങ്ഗകാനി തൈരേവ**
**പഞ്ചദശസ്വരനേത്രൈർവിഷ്ണ്വ, ഷണ്മന്ത്രകൈഃ പ്രഭാനാഥേ.**

[ ൧൪

വിഘ്നേ ആദ്യമനോർഗാമാദ്യൈഃ – ഗണപതിയിങ്കൽ മുമ്പിലത്തെ മന്ത്രത്തിങ്കൽ ഗാം, ഗീം, ഗൂം, ഗൈം, ഗൌം, ഗഃ ഇങ്ങനെയും, ദ്വിതീയമന്ത്രേ പഞ്ചദശസ്വരനേത്രൈഃ തൈഃ ഏവ അംഗാനി – രണ്ടാമത്തെ മന്ത്രത്തിൽ ഗൌം എന്നുള്ള മൂലമന്ത്രത്തിങ്കൽ ഇപ്പറഞ്ഞ ബീജങ്ങളിൽ നേത്രത്തിന്നു ഗം എന്നുമായിട്ടും ബീജങ്ങളോടുകൂടി ഷഡംഗങ്ങൾ; പ്രഭാനാഥേ ഷണ്മന്ത്രകൈഃ – ശാസ്താവിങ്കൽ മുകളിൽ പറയുന്ന ഭൂതനാഥാദി ഷണ്മന്ത്രങ്ങളോടു കൂടിയും അംഗങ്ങൾ.

വിഷ്ണുവിങ്കലെ പഞ്ചാംഗങ്ങളെ പറയുന്നു:—

**ഉൽകപദൈഃ ക്രുദ്ധമഹാവീരദ്യുസഹസ്രപൂർവായുഗാന്തൈഃ**
**സാഖ്യാജാതിഭിരജിതേ പഞ്ചാംഗാന്യഖിലമന്ത്രയോഗ്യാനി.**

[ ൧൫

അജിതേ അഖിലമന്ത്രയോഗ്യാനി – വൈഷ്ണവത്തിങ്കൽ ദ്വാദശാക്ഷരം അഷ്ടാക്ഷരം ഷഡക്ഷരം ഈ മൂന്നു മന്ത്രങ്ങൾക്കും വേണ്ടുന്ന, പഞ്ചാംഗാനി – പഞ്ചാംഗങ്ങൾക്ക്, ക്രുദ്ധമഹാവീര

ഹൃത്സഹസ്രപൂർവ്വംയുഗ്മാന്ത്യൈഃ ഉത്കപദൈഃ – ക്രുദ്ധാദി അഞ്ചിനും ഉൽക എന്നും സ്വാഹാ എന്നും കൂട്ടി, സാഖ്യാജ്ജാതിഭിഃ – ഹൃദയായ നമഃ ഇത്യാദിയും കൂട്ടി പഞ്ചാംഗങ്ങൾ. ക്രുദ്ധോത്കായ സ്വാഹാ ഹൃദയായ നമഃ, മഹോത്കായ സ്വാഹാ ശിരസേ സ്വാഹാ, വീരോത്കായ സ്വാഹാ ശിഖായൈ വഷട്, ദ്യുത്കായ സ്വാഹാ കവചായ ഹും, സഹസ്രോൽകായ സ്വാഹാ അസ്ത്രായ ഫട് ഇങ്ങനെ വരും.

സനമഃ സ്വാഹാ വഷഡ്ഢും വൌഷട് ഫട് ച ജാതയഃ ഷട് സ്യുഃ
അസ്ത്രാന്തേഷു തദൂർദ്ധ്വം നമ ഇതി പഞ്ചാങ്ഗകേ ന നേത്രവിധിഃ. ൭൯

അസ്ത്രാന്തേഷു സനമഃ സ്വാഹാ വഷഡ് ഹും വൌഷട് ഫട് ച ഷഡ് ജാതയഃ സ്യുഃ – അസ്ത്രം അവസാനമായ ആറിനും നമഃ എന്നും, സ്വാഹാ എന്നും, വഷട് എന്നും, ഹും എന്നും, വൌഷട് എന്നും, ഫട് എന്നും ഹൃദയാദി ആറിനും ഒടുക്കം കൂട്ടേണ്ട ജാതികൾ. തദൂർദ്ധ്വം നമഃ ഇതി – ഈ ആറും കഴിഞ്ഞാൽ ഉദരപൃഷ്ഠബാഹ്വാദികളിൽ നമഃ എന്നു തന്നെ; പഞ്ചാംഗകേ ന നേത്രവിധിഃ – പഞ്ചാംഗത്തിൽ നേത്രം വേണ്ട.

ഗായത്രികളെ പറയുന്നു: –

നാരായണായ വിദ്മഹേ വാസുദേവായ ധീമഹേ
തന്നോ വിഷ്ണുരിതി ശ്രീശേ ഗായത്രീ സ്യാത് പ്രചോദയാത്. ൮൦

ശ്രീശേ വിഷ്ണുവിങ്കൽ – "നാരായണായ വിദ്മഹേ വാസുദേവായ ധീമഹേ തന്നോ വിഷ്ണുഃ പ്രചോദയാത്" ഇതി ഗായത്രീ സ്യാത് – ഇങ്ങനെ ഗായത്രി ഭവിക്കും.

നാരായണാദിത്രിപദസ്ഥാനേ ശങ്കര ഇത്യപി
നാരായണശ്ച പുരുഷഃ സംയോജ്യഃ ശിവശാർങ്ഗിണി. ൮൧

ശിവശാർങ്ഗിണി – ശങ്കരനാരായണങ്കൽ, നാരായണാദിത്രിപദസ്ഥാനേ – വിഷ്ണുവിങ്കൽ നാരായണാദി മൂലപദങ്ങളുടെ സ്ഥാനത്തുങ്കൽ, ശങ്കരഃ നാരായണഃ പുരുഷഃ ഇത്യപി സംയോജ്യഃ – "ശങ്കരനാരായണായ വിദ്മഹേ നാരായണായ ധീമഹേ തന്നഃ

പുരുഷഃ പ്രചോദയാൽ" ഇങ്ങനെ മൂന്നു പാദങ്ങൾ ഭേദം വരുത്തി ക്കൂട്ടിക്കൊള്ളൂ.

കാർത്ത്യായന്യാദിദുർഗാന്തായ്യായാം കന്യാകുമാര്യപി;
ഗുഹേ/ത്ര ശക്തിഹസ്താദിസ്കന്ദാന്തശ്ച ഷഡാനനഃ. വൃ ൨
വിനായകാദിവിഘ്നാന്തോ ഗജവക്ത്രോ ഗണാധിപേ;
ഭൂതാധിപാദിശാസ്തൃന്തോ ഭവപുത്രോ/ത്ര ശാസ്തരി. വൃ ൩

ആദ്യായാം കാർത്ത്യായന്യാദിദുർഗാന്താ കന്യാകുമാരീ അപി - ദുർഗയിങ്കൽ "കാർത്ത്യായനൈ്യ വിദ്മഹേ കന്യാകുമാരൈ്യ ധീമഹേ തന്നോ ദുർഗാ പ്രചോദയാത്" ഇങ്ങനെയും; അത്ര ഗുഹേ ശക്തിഹസ്താദിസ്കന്ദാന്തഃ ഷഡാനനഃ ച - ഇവിടെ സുബ്രഹ്മണ്യങ്കൽ "ശക്തിഹസ്തായ വിദ്മഹേ ഷഡാനനായ ധീമഹേ തന്നഃ സ്കന്ദഃ പ്രചോദയാത്" ഇങ്ങനെയും; ഗണാധിപേ വിനായകാദിവിഘ്നാന്തഃ ഗജവക്ത്രഃ - ഗണാധിപങ്കൽ "വിനായകായ വിദ്മഹേ ഗജവക്ത്രായ ധീമഹേ തന്നോ വിഘ്നഃ പ്രചോദയാത്"; അത്ര ശാസ്തരി ഭൂതാധിപാദിശാസ്തൃന്തഃ ഭവപുത്രഃ - ഇവിടെ ശാസ്താവിങ്കൽ "ഭൂതാധിപായ വിദ്മഹേ ഭവപുത്രായ ധീമഹേ തന്നഃ ശാസ്താ പ്രചോദയാത്" ഇങ്ങനെയും ഗായത്ത്രി ഭവിക്കും.

തന്മഹേശായ വിദ്മഹേ വാഗ്വിശുദ്ധായ ധീമഹേ
ബ്രവീതു ശിവഗായത്ത്ര്യാം തന്നഃ ശിവഃ പ്രചോദയാത്.
[വൃ ൪

ശിവഗായത്ത്ര്യാം - ശിവന്റെ ഗായത്ത്രിയിങ്കൽ, "തന്മഹേശായ വിദ്മഹേ വാഗ്വിശുദ്ധായ ധീമഹേ തന്നഃ ശിവഃ പ്രചോദയാത്" ഇങ്ങനെ അന്തരസ്ഥാനത്തുങ്കലേ ഗായത്ത്രി; പക്ഷേ ഹോമത്തിന്ന് "തത്പുരുഷായ വിദ്മഹേ" ഇത്യാദി വേദത്തുങ്കലുള്ളത്.

വ്യോമവ്യോമായ വിദ്മഹേ വ്യോമേശ്വരായ ധീമഹേ
ബ്രവീതു വ്യോമഗായത്ത്ര്യാം തന്നോ വ്യോമഃ പ്രചോദയാത്. വൃ ൫

വ്യോമഗായത്ത്ര്യാം - വ്യോമഗായത്ത്രിയിങ്കൽ, "വ്യോമവ്യോമായ വിദ്മഹേ വ്യോമേശ്വരായ ധീമഹേ തന്നോ വ്യോമഃ പ്രചോദയാത്" - ഇതു് കലശമാടുന്നേടത്തു പറഞ്ഞ വ്യോമഗായത്ത്രി.

ശ്രിയോ ബീജം വഹ്നീലവസഹിതമസ്ഥ്യസ്യ ച ഭൃഗു-
ർന്നിവൃച് ശ്രീരൃഷ്യാദ്യാ ഗഗനമിതി ശക്തേഃ പുനരജഃ
തഥാ ഗായത്രീ ച പ്രകൃതിരപി മൂലാക്ഷരയുതാ;
ദ്വയോരംഗം ദീർഘാജ്ഭിരഥനിജബീജേന ഗദിതം. വൃ ൩

വഹ്നീലവസഹിതം അസ്ഥി ശ്രിയഃ ബീജം – രേഫവും ഈകാരവും അനുസ്വാരവും കൂടിയ അസ്ഥി ശ്രീം എന്ന; അപ്പോൾ ശ്രീം എന്നു് ശ്രീഭഗവതിയുടെ ബീജം ഭവിക്കും. അസ്യ ഭൃഗുഃ നിവൃത ശ്രീഃ ഋഷ്യാദ്യാഃ – ഈ ശ്രീബീജത്തിന്നു് ഭൃഗുഃ ഋഷിഃ, നിവൃച്ഛന്ദഃ ശ്രീർദ്ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ ശക്തേഃ ഇതി ഗഗനം – ശക്തിബീജത്തിന്നു് ഇപ്രകാരം രേഫവും ഈകാരവും ബിന്ദുവും കൂടിയ ഹകാരം; ഹ്രീം എന്ന വരും. അജഃ ഗായത്രീ മൂലാക്ഷരയുതാ പ്രകൃതിഃ അപി ഋഷ്യാദ്യാഃ – അജഃ ഋഷിഃ, ഗായത്രീച്ഛന്ദഃ, മൂലപ്രകൃതിർദ്ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകളും ഭവിക്കും. ദ്വയോഃ ദീർഘാജ്ഭിഃ ഉരനിജബീജേന അംഗം ഗദിതം – ഈ രണ്ടു മന്ത്രത്തിനും ദീർഘമായിരിക്കുന്ന അച്ചുകളോടുകൂടിയ അംഗങ്ങളും പറയപ്പെട്ടു. ശ്രാം ഹൃദയായ നമഃ, ശ്രീം ശിരസേ സ്വാഹാ, ശ്രൂം ശിഖായൈ വഷട്, ശ്രൈം കവചായ ഹും, ശ്രൌം നേത്രാഭ്യാം വൗഷട്, ശ്രഃ അസ്ത്രായ ഫട്, ഹ്രാം ഹൃദയായ നമഃ ഇത്യാദി; ഈ ആറും അംഗങ്ങൾ.

താരപ്രണാമൌ ഭഗവാക്ഷരാണി
തേ വാസുദേവായ ഹരാവിനാർണ്ണഃ
മന്ത്രഃ പ്രജാപത്യഭിധോഽസ്യ ഗായ
ത്ര്യൃഷ്യാദയോ വിഷ്ണുരപി ക്രമേണ. വൃ ൪

ഹരൗ – വിഷ്ണുവിങ്കൽ, താരപ്രണാമൗ – ഓം നമഃ എന്നും, ഭഗവാക്ഷരാണി തേ വാസുദേവായ – ഭഗവ എന്നും തേ വാസുദേവായ എന്നും, ഇതി ഇനാർണഃ മന്ത്രഃ – “ഓം നമോ ഭഗവതേ വാസുദേവായ” ഇങ്ങനെ ദ്വാദശാക്ഷരമന്ത്രം. അസ്യ പ്രജാപത്യഭിധഃ ഗായത്രീ വിഷ്ണുഃ അപി ക്രമേണ ഋഷ്യാദയഃ – പ്രജാപതിഃ ഋഷിഃ, ഗായത്രീ ഛന്ദഃ, വാസുദേവമഹാവിഷ്ണുർദ്ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ.

മന്ത്രാർണ്ണൈർദ്വിഷഡംഗകാന്യുദിതവത് തേഷാം ചതുഷ്കം കല്പയേദ്
ബാഹ്വോരുദ്വയജാനുപാദസമഭിഖ്യാതാനി ചതുർണ്ണാം

പഞ്ചാംഗാനി മനോർമനീഷിഭിരമുഷ്യോക്താനി വർണ്ണൈഃ ക്രമാത്
പൃഥ്വീനേത്രപയോധിസായകമിതൈഃ സവ്വൈശ്ച മന്ത്രോദിതൈഃ. വൃ വൃ

മന്ത്രാണ്ണൈഃ ദ്വിഷഡംഗകാനി – ദ്വാദശാക്ഷരത്തിന്റെ ഓരോരോ അക്ഷരങ്ങളോടുകൂടി പന്ത്രണ്ട് അംഗങ്ങളെ ന്യസിക്കണം. തേഷു അഷ്ടകം ഉദിതവത കല്പയേത – അവററിന്റെ ഹൃദയാദിപൃഷ്ഠാന്തം എട്ടും അഷ്ടാക്ഷരത്തിങ്കലെപ്പോലെ ചെയ്താൽ, അഥ ബാഹൂരുദ്വയജാനുപാദസമഭിഖ്യാതാനി ചത്വാരി – പിന്നെ സും ബാഹുഭ്യാം നമഃ ദേം ഊരുഭ്യാം നമഃ വാം ജാനുഭ്യാം നമഃ. യം പാദാഭ്യാം നമഃ എന്നു നാലും വേണം. അമുഷ്യ മനോഃ മനീഷിഭിഃ മന്ത്രോദിതൈഃ പൃഥ്വീനേത്രപയോധിസായകമിതൈഃ വണ്ണൈഃ ക്രമാൽ പഞ്ചാംഗാനി ഉക്താനി – ഈ മന്ത്രത്തിന്ന് മനീഷികളാൽ മന്ത്രോക്തങ്ങളായി ഒന്ന് രണ്ട് നാല് അഞ്ച് ഇങ്ങനെയും സവ്വങ്ങളും ആയ വണ്ണങ്ങളെക്കൊണ്ട് ക്രമേണ അഞ്ചംഗങ്ങളും പറയപ്പെട്ടവ.

വിഷ്ണൌ ഷഡ്വണ്ണമന്ത്രോ ധ്രുവനതിസഹിതം വിഷ്ണവേ/ണ്ണം നിരാദ്യൈ-
ർഹൂം കം ശിം ഹൂം ഹ ഇത്യേഭിരിഹ നതിയുതൈസ്സ്യുസ്തദംഗാനി പഞ്ച
താരാന്തേ ഹൂംസമേതോ യദി ഭവതി സബീജോ/ണരങ്ഗാനി താരാ-
ദ്യൈർണ്ണൈർഹാമാദിമത് സ്വാഹാദ്വയനതിസഹിതൈർനേത്രനിഷ്ഠാനി ഷട് സ്യുഃ. വൃ ൻ

വിഷ്ണൌ ധ്രുവനതിസഹിതം വിഷ്ണവേ അണ്ണം ഷഡ്വണ്ണമന്ത്രഃ – വിഷ്ണുവിങ്കൽ പ്രണവവും നമഃ എന്നും കൂടിയ വിഷ്ണവേ എന്നുള്ളത് "ഓം നമോ വിഷ്ണവേ" എന്ന ഷഡക്ഷരമന്ത്രം. നിരാദ്യൈഃ നതിയുതൈഃ ഹൂം കം ശിം ഹൂം ഹ ഇതി ഏഭിഃ തദംഗാനി പഞ്ച സ്യുഃ – ഹൃദയാദികളും ജാതികളും കൂടാതെ നമോന്തമായ ഹൂമിത്യാദി അഞ്ചുകൊണ്ടും ഈ ഷഡക്ഷരമന്ത്രത്തിങ്കൽ പഞ്ചാംഗങ്ങൾ ഭവിക്കും. ഹൂം നമഃ, കം നമഃ, ശിം നമഃ, ഹൂം നമഃ ഹഃ നമഃ ഇങ്ങനെ അംഗമന്ത്രങ്ങൾ. താരാന്തേ ഹൂംസമേതഃ സബീജഃ അണുഃ യദി – പ്രണവാന്തത്തിങ്കൽ ഹൂം എന്ന ബീ

ജത്തോടു കൂടി "ഓം ഹ്രൂം നമോ വിഷ്ണവേ" ഇപ്രകാരം മന്ത്രം എങ്കിൽ, ഹാമാദിമത് സ്വാഹായന്തിസഹിതൈഃ താരാദ്യൈർണ്ണൈഃ നേത്രനിഷ്ഠാനി ഷഡംഗാനി സ്യുഃ – ഹ്രാം ഹ്രീം ഹ്രൂം ഹ്രൈം ഹ്രൗം ഹ്രഃ ഇങ്ങനെ ബീജങ്ങളോടും "ഓം നമോ വിഷ്ണവേ" ഈ മൂലാക്ഷരങ്ങളോടും ഹൃദയാദിസ്വസ്വനാമങ്ങളോടും കൂടി നേത്രം അവസാനമായിട്ട് അംഗങ്ങൾ ആറും ഭവിക്കും. ഓം ഹ്രാം ഹൃദയായ നമഃ, നം ഹ്രീം ശിരസേ നമഃ സ്വാഹാ, മോം ഹ്രൂം ശിഖായൈ നമോ വഷട്, വിം ഹ്രൈം കവചായ നമോ ഹ്രൂം, ഷ്ണം ഹ്രൗം അസ്ത്രായ ഫട്, വേം ഹ്രഃ നേത്രാഭ്യാം വൗഷട് ഇങ്ങനെ ഷഡംഗമന്ത്രങ്ങൾ. ക്രുദ്ധോൽകാദിയും കൂടെ വേണം.

അന്തര്യ്യാമ്യഭിധഃ സ്യാദസ്യ മനോരസഖിപേരൃഷിഃ പ്രോക്തഃ
ഗായത്രീ ഛന്ദോ വിഷ്ണുഃ സ്വയമേവ ദേവതാ തസ്യ. ൩൦

അസ്യ രസഖിപേഃ മനോഃ അന്തര്യ്യാമ്യഭിധഃ ഋഷിഃ പ്രോക്തഃ – ഈ ഷഡക്ഷരമന്ത്രത്തിന് അന്തര്യ്യാമീ ഋഷിഃ; ഗായത്രീ ഛന്ദഃ വിഷ്ണുഃ സ്വയം ദേവതാ – ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ പറയപ്പെട്ടിരിക്കുന്നു.

പ്രോക്തസ്താരസഹസ്രപൂർവ്വമരഹ്രൂംഫട് ചക്രമന്ത്രോഽഹിര-
സ്യർഷിർബുധ്ന്യയുതഃ സുദർശനമഹാവിഷ്ണുഃ സ്മൃതാ ദേവതാ
ഛന്ദോഽനുഷ്ടുബഥാംഗകാനി ഗദിതാന്യായാഗ്നിജായാന്തി-
[കൈ-
ശ്ചക്രൈരാവിസുധീസമിത്യപി പുനർജ്വാലേതി ചാദ്യൈര്യുതൈഃ.
[൩൧

താരസഹസ്രപൂർവ്വമരഹ്രൂംഫട് ചക്രമന്ത്രഃ പ്രോക്തഃ – പ്രണവവും സഹസ്ര എന്നും മുമ്പായ അരഹ്രൂംഫട് എന്ന സുദർശനമന്ത്രം "സഹസ്രാരഹ്രൂം ഫട്" എന്നു വരും. അസ്യ ബുധ്ന്യയുതഃ അഹിഃ ഋഷിഃ – ഇതിന് അഹിർബുധ്ന്യ ഋഷിഃ, അനുഷ്ടുപ് ഛന്ദഃ സുദർശനമഹാവിഷ്ണുഃ ദേവതാ സ്മൃതാ – അനുഷ്ടുപ് ഛന്ദഃ സുദർശനമഹാവിഷ്ണുർദ്ദേവതാ ഇങ്ങനെ ഋഷ്യാദികൾ. അഥ ആവിസുധീസം ഇതി ജ്വാലാ ഇതി ച ആദ്യൈര്യുതൈഃ ആയാഗ്നിജായാന്തികൈഃ ചക്രൈഃ അംഗാനി ഗദിതാനി – ആചക്രായ സ്വാഹാ ഹൃദയായ നമഃ, വിചക്രായ

സ്വാഹാ ശിരസേ സ്വാഹാ, സുശക്രായ സ്വാഹാ ശിഖായൈ വഷട്, ധീചക്രായ സ്വാഹാ കവചായ ഹും, സംചക്രായ സ്വാഹാ നേത്രത്രയായ വൌഷട്, ജ്വാലാചക്രായ സ്വാഹാ അസ്ത്രായ ഫട് ഇങ്ങനെ ഷഡംഗങ്ങളും ഉക്തങ്ങളായി.

"ജിതന്തേ പുണ്ഡരീകാക്ഷ! നമസ്തേ വിശ്വഭാവന!
സുബ്രഹ്മണ്യ! നമസ്തേ/സ്തു നമഃ പുരുഷപൂർവ്വജ!" ൻ൨
ഉപചാരമന്ത്രഃ സോ/യമജിതേ സംപ്രകീർത്തിതഃ;

സഃ അയം അജിതേ ഉപചാരമന്ത്രഃ സംപ്രകീർത്തിതഃ – ആവാഹനാദികൾ വേണ്ടുന്ന വിഷ്ണുവിങ്കലേ ഉപചാരമന്ത്രം പറയപ്പെട്ടത്.

കേവലാദ്യദ്വിതീയോപാന്ത്യാന്ത്യാച്പ്രപുടിതാഃ ക്രമാത്. ൻ൩
സ്യുർവ്വാസുദേവസങ്കർഷണപ്രദ്യുമ്നാനിരുദ്ധകാഃ
നമോ ഭഗവതേർ/ണാദ്യാ ങേന്താശ്ച ഹരിമൂർത്തയഃ. ൻ൪

കേവലാദ്യദ്വിതീയോപാന്ത്യാന്ത്യാച്പ്രപുടിതാഃ – കേവലാദ്യം അ എന്ന്; ദ്വിതീയം ആ എന്ന്; ഉപാന്ത്യം അം എന്ന്; അന്ത്യം അഃ എന്ന്; ഈ അച്ചുകളാൽ പുടിതങ്ങളായി; നമോ ഭഗവതേർണാദ്യാഃ – ഓം നമോ ഭഗവതേ എന്ന് ആദിക്കു നാലിനാക്കി, ങേന്താഃ ചതുർത്ഥ്യേകവചനാന്തങ്ങളായി, വാസുദേവസങ്കർഷണപ്രദ്യുമ്നാനിരുദ്ധകാഃ ഹരിമൂർത്തയഃ – വാസുദേവാദി നാലും വിഷ്ണുവിങ്കലെ ചതുർമൂർത്തികൾ. അ ഓം നമോ ഭഗവതേ വാസുദേവായ അ, ആ ഓം നമോ ഭഗവതേ സങ്കർഷണായ ആ, അം ഓം നമോ ഭഗവതേ പ്രദ്യുമ്നായ അം, അഃ ഓം നമോ ഭഗവതേ/നിരുദ്ധായ അഃ – ഇങ്ങനെ മന്ത്രങ്ങൾ വരും.

തദ്വൈവ ഹാദിശാന്താർണ്ണൈഃ സപ്രതിഷ്ഠൈഃ സബിന്ദുഭിഃ
ശാന്തിശ്ച ശ്രീസരസ്വത്യൌ രതിസ്തന്മൂർത്തിശക്തയഃ. ൻ൫

സപ്രതിഷ്ഠൈഃ സബിന്ദുഭിഃ – ആകാരത്തോടും അനുസ്വാരത്തോടും കൂടി, ഹാദിശാന്താർണ്ണൈഃ – ഹ സ ഷ ശ ഈ അക്ഷരങ്ങളോടുകൂടി, ശാന്തിഃ ശ്രീസരസ്വത്യൌ രതിഃ തന്മൂർത്തിശക്തയഃ – ശാന്ത്യാദിനാലും വാസുദേവാദി മൂർത്തികളുടെ ശക്തികൾ. ഹാം ശാന്ത്യൈ നമഃ സാം ശ്രിയൈ നമഃ ഷാം സരസ്വത്യൈ നമഃ ശാം രത്യൈ നമഃ ഇങ്ങനെ മന്ത്രങ്ങൾ വരും. ഇതു മുമ്പിൽ പൂജയിങ്കൽ പറഞ്ഞതു തന്നെ.

അനന്തരം കിരീടമന്ത്രത്തെ പറയുന്നു—

കിരീടകേയൂരഹാരപദാന്യാഭാഷ്യ മന്ത്രവിത്
മകരാന്തേ കുണ്ഡലാർണ്ണം ചക്രശംഖഗദാദികം. ൯൩

അബ്ജഹസ്തപദം പ്രോക്ത്വാ പീതാംബരധരേതി ച
ശ്രീവത്സാംകിതമാഭാഷ്യ വക്ഷഃസ്ഥലമഥോ വദേത്. ൯൪

ശ്രീഭൂമിസഹിതസ്വാത്മജ്യോതിർദ്വയപദം വദേത്
ദീപ്തിമുക്ത്വാ കരായേതി സഹസ്രാദിത്യതേജസേ. ൯൫

**മന്ത്രവിത്** - മന്ത്രജ്ഞനായിരിക്കുന്ന ആചാര്യൻ, കിരീടകേയൂരഹാരപദാനി ആഭാഷ്യ - കിരീടകേയൂരഹാര എന്നു ചൊല്ലി, **മകരാന്തേ കുണ്ഡലാർണ്ണം** - മകരകുണ്ഡലാലംകൃത എന്നും, ചക്രശംഖഗദാദികം അബ്ജഹസ്തപദം ച ഉക്ത്വാ - ചക്രശംഖഗദാബ്ജഹസ്ത എന്നും ചൊല്ലി, പീതാംബരധര ഇതി ച - പീതാംബരധര എന്നും, ശ്രീവത്സാങ്കിതം ആഭാഷ്യ അഥോ വക്ഷഃസ്ഥലം (വദേൽ) - ശ്രീവത്സാങ്കിത എന്നും ചൊല്ലി വക്ഷഃസ്ഥലം എന്നും ചൊല്ലു. ശ്രീഭൂമിസഹിതസ്വാത്മജ്യോതിർദ്വയപദം വദേത് - ശ്രീഭൂമിസഹിത സ്വാത്മജ്യോതിർദ്വയ എന്നും ചൊല്ലൂ. ദീപ്തിം കരായ സഹസ്രാദിത്യതേജസേ ഇതി ഉക്ത്വാ - ദീപ്തികരായ സഹസ്രാദിത്യതേജസേ ഇത്രയും ചൊല്ലൂ.

ഹൃദന്തഃ പ്രണവാദിഃ സ്യാത് കിരീടാദിമനുസ്ത്വയം
യജ്ഞമന്ത്രാ ഹരേരേതേ പ്രോക്താഃ ശിവാദിഷ്വപി വക്ഷ്യതേ. ൯൬

അയം കിരീടാദിമനുഃ ഹൃദന്തഃ പ്രണവാദിഃ സ്യാത് - പറഞ്ഞ കിരീടമന്ത്രം ഒടുക്കം നമഃ എന്നു കൂടി ഇരിക്കുകയും ആദിക്ക് പ്രണവത്തോടുകൂടി ഇരിക്കുകയും, ഹരേരേ ഏതേ മന്ത്രാഃ പ്രോക്താഃ - വിഷ്ണുവിങ്കലേ ദ്വാദശാക്ഷരാദിമന്ത്രങ്ങൾ പറഞ്ഞു ശിവാദിഷു അപി വക്ഷ്യതേ - ശിവാദികളിലേ മന്ത്രങ്ങൾ പറയപ്പെടുന്നു.

ഈശേ മനുസ്വരലവോദ്ഭിദുരം വിഹായഃ
പ്രാസാദനാമമനുരുക്തചരാഃ ശിവാന്താഃ
ഋഷ്യാദികാഃ സലവദീർഘകലാവിഭിന്ന-
വ്യോമ്നാംഗഷട്കമിഹ വിശ്വകലാക്ഷമുദ്രേ. ൯൭

ഈശേ മനുസ്വരഖവോദ്ഭിദരം വിഹായഃ പ്രാസാദനാമ മനുഃ-ശിവങ്കൽ പതിനാലാമത്തെ അച്ച് ഔ എന്നും അനുസ്വാരവും കൂടിയ ഹൌ എന്നു പ്രാസാദമന്ത്രം; ഹൌം എന്നു വരും. ഉക്തചരാഃ ശിവാന്താഃ ഋഷ്യാദികാഃ - മുമ്പ് ഷഡധ്വന്നത്തിങ്കൽ പറഞ്ഞ വാമദേവഃ ഋഷിഃ, പങ്ക്തിഃ ഛന്ദഃ, സദാശിവോ ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ. സലവദീർഘകലാവിഭിന്നവ്യോമ്നാ അംഗഷട്കം-ദീർഘമായ അച്ചുകളോടും അനുസ്വാരത്തോടും കൂടിയ ഹകാരം കൊണ്ടു ഷഡംഗങ്ങൾ:- ഹാം ഹൃദയായ നമഃ, ഹിം ശിരസേ സ്വാഹാ, ഹൂം ശിഖായൈ വഷട്, ഹൈം കവചായ ഹൂം അക്ഷ്ണി വിശ്വകലാ അഭീഷ്ടാ-നേത്രത്തിങ്കൽ പതിമൂന്നാമത്തെ അച്ച് വേണം. ഹോം നേത്രത്രയായ വൌഷട്, ഹഃ അസ്ത്രായ ഫട് ഇങ്ങനെ വരും.

ഈശാനസ്തത്പുരുഷാഘോരാഖ്യൌ വാമദേവനാമാഥ
സദ്യോജാതശ്ചോക്താ മന്ത്രിതമൈഃ പഞ്ച മൂർത്തയോ ഗിരിശേ. ൧൦൧

ഗിരിശേ-ശിവങ്കൽ, ഈശാനഃ തത്പുരുഷാഘോരാഖ്യൌ വാമദേവനാമാ സദ്യോജാതഃ ച പഞ്ച മൂർത്തയഃ മന്ത്രിതമൈഃ ഉക്താഃ - ഈശാനായ നമഃ, തത്പുരുഷായ നമഃ, അഘോരായ നമഃ, വാമദേവായ നമഃ, സദ്യോജാതായ നമഃ ഇങ്ങനെ അഞ്ചു മൂർത്തിമന്ത്രങ്ങൾ മന്ത്രജ്ഞന്മാരാൽ ഉക്തങ്ങളായി.

നാദ്യൈഃ പഞ്ചാർണവിധൌ നാദവിധൌ വിശ്വപൂർവവിഷമാജ്ഭിഃ
ഷിക്ലീബൈർബിന്ദുയുതൈർഭിദുരേണ വിഹായസാ യുതാശ്ചൈതാഃ. ൧൦൨

ഏതാഃ പഞ്ചാർണവിധൌ നാദ്യൈഃ യുതാഃ-ഈ മൂർത്തിമന്ത്രങ്ങൾ പഞ്ചാക്ഷരത്തിന്റെ ന്യാസാദികളിൽ നമഃശിവായ ഈ അഞ്ചു് അക്ഷരങ്ങളോടുകൂടെ ഭവിക്കും. നം ഈശാനായ നമഃ ഇത്യാദിയായിട്ടു വേണം. നാദവിധൌ, പ്രാസാദമന്ത്രത്തിന്റെ ന്യാസത്തിങ്കൽ, ഷിക്ലീബൈഃ ബിന്ദുയുതൈഃ വിശ്വപൂർവവിഷമാജ്ഭിഃ ഭിദുരേണ വിഹായസാ യുതാഃ - ഋ ൠ ഌ ൡ ഈ നാലും കൂടാതെയുള്ള അച്ചുകളിൽ അനുസ്വാരം കൂട്ടി പതിമൂന്നാമത്തെ അച്ച് ഓം എന്നു തുടങ്ങി കീഴ്പോട്ട് ഒററസ്സംഖ്യയായ അച്ചു

കളോടുകൂടിയിരിക്കുന്ന ഹകാരത്തോടു കൂടിയിരിക്കണം. അ
പ്പോൾ ഹോം ഹേം ഹും ഹിം ഹം ഇങ്ങനെ അഞ്ചിനും ബീജ
ങ്ങൾ; ഹോം ഈശാനായ നമഃ ഇത്യാദിമന്ത്രങ്ങൾ ഭവിക്കും.

**പഞ്ചബ്രഹ്മമഹാമന്ത്രാമ്നായാമ്നാനതോഽത്ര വിജ്ഞേയഃ;**
**ഈശപുരുഷാഗ്നിവാമാദികദേവഹരാശ്ച ഋഷ്യനുഷ്ടുബാദ്യഃ. ൫൦൩**
**ഗായത്ര്യനുഷ്ടുബൌ കൃത്യനുഷ്ടുബാവീശപുരസ്സരാഃ/പശ്ച**
**ആപോ ഭഗോ ഭഗശ്ചേതീശാനാദിക്രമാൽ തദൃഷ്യാദ്യാഃ. ൫൦൪**

അത്ര ആമ്നായാമ്നാനതഃ പഞ്ചബ്രഹ്മമഹാമന്ത്രഃ വിജ്ഞേ
യഃ — ഇവിടെ യജുർവേദത്തിങ്കൽ പറഞ്ഞിരിക്കുന്ന പഞ്ചബ്രഹ്മ
മഹാമന്ത്രവുമറിഞ്ഞുകൊള്ളണം. ഈശപുരുഷാഗ്നിവാമാദിക
ദേവഹരാഃ ച ഋഷയഃ — ഈ അഞ്ചിനും ഈശപുരുഷാഗ്നി
വാമദേവഹരാഃ ഇങ്ങനെ ഋഷികൾ. ഋഷ്യനുഷ്ടുബ് ഗായത്ര്യനു
ഷ്ടുബൌ കൃത്യനുഷ്ടുബൌ — ഋഷ്യനുഷ്ടുപ്പ് ഗായത്രീ അനു
ഷ്ടുപ്പ് കൃതി അനുഷ്ടുപ്പ്; ഇങ്ങനെ ഛന്ദസ്സുകൾ. ഈശപുരഃ
ആപഃ ആപഃ ഭഗഃ ഭഗഃ ദേവതാ — ഇങ്ങനെ ദേവതകൾ. ഇതി
ഈശാനാദിക്രമാത് തദൃഷ്യാദ്യാഃ — ഇങ്ങനെ ഈശാനാദിയായ
മന്ത്രങ്ങൾ അഞ്ചിന്നും ഋഷിച്ഛന്ദോദേവതകൾ.

അംഗങ്ങളെ പറയുന്നു:—

**പഞ്ചധ്രുവോപരിഷ്ടാത് സർവജ്ഞായേതി ഹൃന്മനുഃ പ്രോക്തഃ**
**അമൃതേ തേജോമാലിനി തൃപ്താമൈ ബ്രഹ്മശിരസ ഇതി ച ശിരഃ. [൫൦൫**
**ജ്വലിതശിഖിശിഖേ ച ശിഖാ തപനാദിബോധായ സമീരിതാ [ദേന്താ**
**വജ്രമന്ർവ്വജ്രിണേ ഇതി വജ്രധരായ ദിഃ സ്വതന്ത്രായ. ൫൦൬**
**സൌം ചൌം ഹൌമിതി പൂർവഃ പ്രോക്തശ്ചാലുപ്തശക്തയേ [ഽക്ഷിമനുഃ**
**പാശുപതമന്ത്രപൂർവഃ പ്രോക്തശ്ചാനന്തശക്തയേഽസ്ത്രമനുഃ. [൫൦൭**

പഞ്ചധ്രുവോപരിഷ്ടാത് സർവജ്ഞായ ഇതി — അഞ്ചു
പ്രണവത്തിന്റെയും മുകളിൽ സർവജ്ഞായ എന്നു കൂട്ടി,
ഹൃന്മനുഃ പ്രോക്തഃ — ഹൃദയമന്ത്രം ഉക്തമായി, ഓം ഓം സർവജ്ഞാ
യ ഹൃദയായ നമഃ. അമൃതേ തേജോമാലിനി തൃപ്താമൈ ബ്രഹ്മശി

രസേ ഇതി ശിരഃ ച – അമൃതേ തേജോമാലിനി തൃപ്താമൈയ ബ്ര ഹ്മശിരസേ സ്വാഹാ ഇങ്ങനെ ശിരോമന്ത്രവും. ജ്വലിതശിഖി ശിഖേ ഞേന്താ അനാദിബോധാ ച ശിഖാ സമീരിതാ – ജ്വലി തശിഖിശിഖേ എന്നും ചതുൎത്ഥിയായ അനാദിബോധാ എന്നും ശിഖാമന്ത്രം പറയപ്പെട്ടു. ജ്വലിതശിഖിശിഖേ അനാദിബോ ധാമൈയ ശിഖാമൈയ വഷട് ഇങ്ങനെ വരും. വജ്രിണേ വജ്രധരായ ദ്വിഠഃ സ്വതന്ത്രായ ഇതി വൎമ്മമനുഃ – വജ്രി ണേ വജ്രധരായ സ്വാഹാ സ്വതന്ത്രായ കവചായ ഹും ഇങ്ങനെ കവചമന്ത്രം; ദ്വിഠഃ സ്വാഹാ എന്ന്. സൌം ചൌം ഹൌം പൂൎവ്വഃ അലുപ്തശക്തയേ ഇതി അക്ഷിമനുഃ – സൌം ചൌം ഹൌം അലുപ്തശക്തയേ നേത്രത്രയായ വൌഷട് ഇങ്ങനെ നേത്ര മന്ത്രം. പാശുപതമന്ത്രപൂൎവ്വഃ അനന്തശക്തയേ ഇതി അസ്ത്ര മനുഃ. പ്രോക്തഃ – ഓം ശ്ലീം പശുഹുംഫട് അനന്തശക്തയേ അസ്ത്രായ ഫട് ഇങ്ങനെ അസ്ത്രമന്ത്രം പറയപ്പെട്ടു. ഇങ്ങനെ ഷഡംഗമന്ത്രങ്ങൾ.



അനന്തരം അഷ്ടത്രിംശത് കലകളെ പറയുന്നു—

ഈശാനാദികലാഃ സ്യുഃ ശശിനീ പുനരംഗദേഷ്ടദാ ച മരീചിഃ
ജ്വാലിന്യപി ച നിവൃത്തിഃ പ്രതിഷ്ഠയാ വിദ്യയാ ച ശാന്ത്യഭിധാ-
[ന്നാ. ൧൦൪

താമസ്യാഖ്യാ മോഹാ ക്ഷയാ ച നിദ്രാഹ്വയാ പുനൎവ്യാധിഃ.
അഥ മൃത്യുരൂപിണീ ച ക്ഷുധാ തൃഷാഖ്യാ തതോ രജോരൂപാ.
[൧൦൫

രക്ഷാ രതിശ്ച കാമാ ക്ഷമാ ച സംയമനികാ ക്രിയാ സന്ധ്യാ
സ്ഥിരയാ ച കാളരാത്രിർഭ്രാമണ്യപി മോഹിനീ തഥാ ശ്രീശ്ച.
[൧൧൦

സിദ്ധിരഥർദ്ധിർദ്യുതിരപി മേധാ കാന്ത്യാഹ്വയാ തഥാ പ്രജ്ഞാ
ഭൂയഃ പ്രഭാ സുധാ ചേത്യഷ്ടാത്രിംശത് സമീരിതാഃ ക്രമശഃ.
[൧൧൧

ഈശാനാദികലാഃ – ഈശാനാദി അഞ്ചിന്റെയും കല കൾ, ശശിനീ അംഗദാ ഇഷ്ടദാ മരീചിഃ ജ്വാലിനീ– ഇവ് അഞ്ചും ഈശാനകലകൾ. നിവൃത്തിഃ പ്രതിഷ്ഠാ വിദ്യാ

ശാന്തിഃ – ഇത്ത് നാലും തൽപുരുഷകലകൾ, താമസീ മോഹാ ക്ഷയാ നിദ്രാ വ്യാധിഃ മൃത്യുരൂപിണീ ക്ഷുധാ തൃഷാ – ഇതു എട്ടും അഘോരകലകൾ. രജോരൂപാ രക്ഷാ രതിഃ കാമാ ക്ഷമാ സംയമനീ ക്രിയാ സന്ധ്യാ സ്ഥിരാ കാളരാത്രിഃ ഭ്രാമണീ മോഹിനീ ശ്രീഃ – ഇത്ത് പതിമ്മൂന്നും വാമദേവകലകൾ. സിദ്ധിഃ ഋദ്ധിഃ ദ്യുതിഃ മേധാ കാന്തിഃ പ്രജ്ഞാ പ്രഭാ സ്വധാ – ഇത്ത് എട്ടും സദ്യോജാത കലകൾ. ഇതി അഷ്ടാത്രിംശൽ ക്രമശഃ സമീരിതാഃ – ഇങ്ങനെ അഞ്ചിനും കൂടി മുപ്പത്തിയെട്ടു കലകൾ പറയപ്പെട്ടു.

ഈ കലകളിൽ ഈശാനാദി മന്ത്രാക്ഷരങ്ങളെ കൂട്ടിച്ചേർക്കുന്ന ക്രമത്തെ പറയുന്നു—

മാതംഗോരഗവിശപബാണനിഗമൈരഷ്ടാഷ്ടവേദാബ്ധിഭി-
ർവ്വേദേഷുദ്വ്യൃതുഭൃതവഹ്നിശരബാണൈസ്തത്കലാഃ സംയുതാഃ
സപ്തേഷുപിഷുപിഷുഭോനഗേഷുദ്രഗഗാങ്കാശാശപിഷഡ്ഭിഃ [ക്രമാ-
ദഷ്ടാഷ്ടാശപിഗ്ഗുണേഷുവേദനയനാംഗൈശ്ചാക്ഷരൈർമന്ത്രജൈഃ.
[പ്ര പ.

മാതംഗോരഗവിശപബാണനിഗമൈഃ അഷ്ടാഷ്ടവേദാബ്ധിഭിഃ വേദേഷുദ്വ്യൃതുഭൃതവഹ്നിശരബാണൈഃ സപ്തേഷുപിഷുപിഷുഭോർനഗേഷുദ്രഗഗാങ്കാശാശപിഷഡ്ഭിഃ അഷ്ടാഷ്ടാശപിഗ്ഗുണേഷു വേദനയനാംഗൈഃ മന്ത്രജൈഃ അക്ഷരൈഃ തത്കലാഃ ക്രമാത് സംയുതാഃ – മാതംഗം എട്ട്, ഉരഗം എട്ട്, വിശപം പതിമ്മൂന്ന്, ബാണം അഞ്ച്, നിഗമം നാല് ഇങ്ങനെ വിഭജിച്ച അക്ഷരങ്ങളോട് ഈശാനകലകൾ കൂട്ടണം. ഈശാനഃ സർവവിദ്യാനാം ശശിന്യൈ നമഃ, ഈശ്വരസ്സർവ്വഭൂതാനാമംഗദായൈ നമഃ, ബ്രഹ്മാധിപതിർബ്രഹ്മണോഽധിപതിർ ബ്രഹ്മേഷ്ടദായൈ നമഃ, ശിവോ മേ അസ്തു മരീച്യൈ നമഃ, സദാശിവോം ജ്വാലിന്യൈ നമഃ ഇങ്ങനെ ഈശാനകലകൾ. അഷ്ട എട്ട്, അഷ്ട എട്ട്, വേദം നാല്, അബ്ധി നാല് ഇങ്ങനെ അക്ഷരങ്ങളോടു കൂടി തൽപുരുഷകലകൾ കൂട്ടണം. തത്പുരുഷായ വിദ്മഹേ നിവൃത്ത്യൈ നമഃ, മഹാദേവായ ധീമഹേ പ്രതിഷ്ഠായൈ നമഃ, തന്നോ രുദ്രോ വിദ്യായൈ നമഃ, പ്രചോദയാത് ശാന്ത്യൈ നമഃ, ഇങ്ങനെ തത്പുരുഷകലകൾ. വേദം നാലു, ഇഷു അഞ്ച്, ദ്വി

രണ്ടു്, ഋതു ആറു്, ഭൂതം അഞ്ചു്, വഹ്നി മൂന്നു്, ശരം അഞ്ചു്, ബാണം അഞ്ചു് ഇങ്ങനെ മന്ത്രാക്ഷരങ്ങളോടു് അഘോരകലകൾ കൂട്ടണം. അഘോരേഭ്യസ്താമസ്യൈ നമഃ, അഥഘോരേഭ്യോ മോഹായൈ നമഃ, ഘോരരക്ഷായൈ നമഃ, ഘോരതരേഭ്യശ്ച നിദ്രായൈ നമഃ, സർവ്വതഃ ശർവ്വ്യാധ്യൈ നമഃ, സർവ്വേഭ്യോ മൃത്യുരൂപിണ്യൈ നമഃ, നമസ്തേ അസ്തു ക്ഷുധായൈ നമഃ, രുദ്രരൂപേഭ്യസ്തൃഷായൈ നമഃ ഇങ്ങനെ അഘോരകലകൾ എട്ടു്.

സപ്ത ഏഴു്, ഇഷു അഞ്ചു്, ഇഷു അഞ്ചു്, ഇഷു അഞ്ചു്, ദോസ്സു രണ്ടു്, നഗം ഏഴു്, ഇഷു അഞ്ചു്, ദൃക്കു് രണ്ടു്, അഗം ഏഴു്, അങ്കം ഒൻപതു്, ആശ പത്തു്, അശ്വി രണ്ടു്, ഷട് ആറു് ഇങ്ങനെ മന്ത്രാക്ഷരത്തെ വിഭജിച്ചു വാമദേവകലകൾ കൂട്ടണം.

വാമദേവായ നമോ രജോരൂപായൈ നമഃ, ജ്യേഷ്ഠായ നമോ രക്ഷായൈ നമഃ, രുദ്രായ നമോ രത്യൈ നമഃ, കാലായ നമഃ കാമായൈ നമഃ, കലക്ഷമായൈ നമഃ, വികലനായ നമഃ സംയമന്യൈ നമഃ, ബലായ നമഃ ക്രിയായൈ നമഃ, ബലസന്ധ്യായൈ നമഃ, വികലനായ നമഃ സ്ഥിരായൈ നമഃ, ബലപ്രമഥനായ നമഃ കാളരാത്ര്യൈ നമഃ, സർവ്വഭൂതദമനായ നമോ ഭ്രാമണ്യൈ നമഃ, മനോന്മോഹിന്യൈ നമഃ, ഉന്മനായ നമഃ ശ്രിയൈ നമഃ ഇങ്ങനെ വാമദേവകലകൾ പതിമ്മൂന്നു്; അഷ്ടി-എട്ടു്, അഷ്ടി-എട്ടു്, അശ്വി-രണ്ടു്, ഗുണം-മൂന്നു്, ഇഷു-അഞ്ചു്, വേദം-നാലു്, നയനം-രണ്ടു്, അംഗം-ആറു്, ഇങ്ങനെ മന്ത്രാക്ഷരങ്ങളോടു സദ്യോജാതകലകൾ കൂട്ടണം. സദ്യോജാതം പ്രപദ്യാമി സിദ്ധ്യൈ നമഃ, സദ്യോജാതായ വൈ നമ ഋദ്ധ്യൈ നമഃ, ഭവേ ദ്യുത്യൈ നമഃ, അഭവേ മേധായൈ നമഃ, അനാദിഭവേ കാന്ത്യൈ നമഃ, ഭജസ്വ മാം പ്രജ്ഞായൈ നമഃ, ഭവ പ്രഭായൈ നമഃ, ഉദ്ഭവായ നമഃ സുധായൈ നമഃ ഇങ്ങനെ ഈശാനാദികളുടെ കലകൾ ക്രമേണ പറയപ്പെട്ടു.

അനന്തരം വ്യോമവ്യാപിമന്ത്രത്തെപ്പറയുന്നു:—

താരാന്തേ ബിന്ദുനാപിതാദിത്രിദീർഘാൻ
ബ്രൂയാദ്വ്യോമവ്യാപിനേർണം ധ്രുവഞ്ച
സോ/യം വ്യോമവ്യാപിമന്ത്രോ ഭശാർണ്ണോ
വ്യോമാദ്യൈർണ്ണസ്സ പൂസ്തഭംഗാനി പഞ്ച. ൧൧൩.

താരാന്തേ – പ്രണവാന്തത്തുങ്കൽ, ബിന്ദുസനാഥിതാമിതി ദീർഘാൻ – അനുസ്വാരത്തോടുകൂടി ആദിയിലത്തെ ദീർഘാച്ചുകൾ ആം ഈം ഊം ഈ മൂന്നും, വ്യോമവ്യാപിനേണ്ണും ധ്രുവം ച – പിന്നെ വ്യോമവ്യാപിനേ എന്നും പ്രണവവും, സഃ അയം വ്യോമവ്യാപിമന്ത്രഃ ദശാർണ്ണഃ – ഇതു വ്യോമവ്യാപി ദശാക്ഷരമാകുന്ന മന്ത്രം. "ഓം ആം ഈം ഊം വ്യോമവ്യാപിനേ ഓം" ഇങ്ങനെ വരും, വ്യോമാദ്യൈർണ്ണൈഃ തദംഗാനി പഞ്ച സ്യുഃ – വ്യോം ഹൃദയായ നമഃ, മം ശിരസേ സ്വാഹാ ഇത്യാദികളായി പഞ്ചാംഗങ്ങളും ഭവിക്കും. ഈ അംഗം പ്രതിഷ്ഠാനന്തരം ജപിപ്പാൻ പറഞ്ഞിട്ടുമുള്ളതു്.

താരം വ്യോമവ്യാപിനേ വ്യോമരൂപാ-
യാർണ്ണം സർവ്വവ്യാപിനേർണ്ണം ശിവായ
ഭൂയോഽനന്തായേത്യനാഥായ ചേതി
പ്രോദീര്യ്യാഥാനാശ്രിതായ ധ്രുവായ. ൧൧൪

താരം – ഓം എന്നും, വ്യോമവ്യാപിനേ – വ്യോമവ്യാപിനേ എന്നും, വ്യോമരൂപായ അർണ്ണം – വ്യോമരൂപായ എന്നും, സർവ്വവ്യാപിനേർണ്ണം – സർവവ്യാപിനേ എന്നും, ശിവായ – ശിവായ എന്നും, ഭൂയഃ അനന്തായ ഇതി – പിന്നെ അനന്തായ എന്നും, അനാഥായ ഇതി ച – അനാഥായ എന്നും, അഥ അനാശ്രിതായ ധ്രുവായ ഇതി ച പ്രോദീര്യ്യ – പിന്നെ അനാശ്രിതായ എന്നും ധ്രുവായ എന്നും ഇങ്ങനെ ഒമ്പതു പദങ്ങൾ ചൊല്ലു.

ങേന്തം ബ്രൂയാച്ഛാശ്വതം യോഗപീഠാ-
ർണ്ണാദ്യം തദ്വത് സംസ്ഥിതായേതി വർണ്ണം
നിത്യാർണ്ണാദ്യം യോഗിനേ വർണ്ണമുക്ത്വാ
ധ്യാനാഹാരായേതി വർണം ബ്രവീതു. ൧൧൫

ങേന്തം ശാശ്വതം – ചതുർത്ഥ്യേകവചനാന്തമായ ശാശ്വതം = ശാശ്വതായ എന്നു്, യോഗപീഠാർണ്ണാദ്യം സംസ്ഥിതായ ഇതി വർണ്ണം ബ്രൂയാത് – യോഗപീഠം എന്ന അക്ഷരം ആദിയായിരിക്കുന്ന സംസ്ഥിതായ എന്നു ചൊല്ലു. യോഗപീഠസം

സ്ഥിതായ എന്നും ചൊല്ലു. യോഗപീഠസംസ്ഥിതായ എന്ന വരും; നിത്യാർണാദ്യം യോഗിനേ വര്‍ണ്ണം ഉക്ത്വാ-നിത്യം എന്ന് ആദിയായിരിക്കുന്ന യോഗിനേ എന്ന്, നിത്യയോഗിനേ എന്ന ചൊല്ലിയാൽ, ധ്യാനാഹാരായ ഇതി വര്‍ണ്ണം ബ്രവീതു - ധ്യാനാഹാരായ എന്നും ചൊല്ലു. ഇങ്ങനെ പിന്നത്തേ നാലു പദങ്ങൾ.

താരപ്രണാമസഹിതം ച ശിവായവര്‍ണ്ണം
സർവപ്രഭൂം വദതു ങേസഹിതം ശിവായ
ഈശാനപൂർവശരമൂർത്ത്യപരീഹ ങേന്താഃ
സ്യുർമൂർദ്ധവക്ത്രഹൃദയാന്യപി ഗുഹ്യമൂർത്തീ. ൧൧൬

താരപ്രണാമസഹിതം ശിവായവര്‍ണ്ണം - ഓം നമഃ എന്ന കൂട്ടി ശിവായ എന്ന ചൊല്ലി; ങേസഹിതം സർവപ്രഭൂം - ചതുർത്ഥ്യേകവചനാന്തമായ സർവപ്രഭവേ എന്നും, ശിവായ ഇതി ച വദതു - ശിവായ എന്നും ചൊല്ലു. ഇങ്ങനെ മൂന്ന പദങ്ങൾ. ഈശാനപൂർവ്വശരമൂർത്ത്യപരി ങേന്താഃ മൂർദ്ധവക്ത്രഹൃദയാനിഗുഹ്യമൂർത്തീ അപി പദാനി സ്യുഃ-ഈശാനാദികളായ പഞ്ചമൂർത്തികളുടെ മുകളിൽ ചതുർത്ഥ്യേകവചനാന്തങ്ങളായിരിക്കുന്ന മൂർദ്ധവക്ത്രഹൃദയങ്ങളും, ഗുഹ്യമൂർത്തിയും ഭവിക്കും. 'ഈശാനമൂർദ്ധായ' 'തത്പുരുഷവക്ത്രായ' 'അഘോരഹൃദയായ' 'വാമദേവഗുഹ്യായ' 'സദ്യോജാതമൂർത്തയേ' എന്ന് ഇങ്ങനെ അഞ്ചു പദങ്ങൾ.

താരപ്രണാമദ്വിതയം ച ഗുഹ്യാ-
തിഗുഹ്യമായാര്‍ണ്ണയുതം ച ഗോപ്ത്രേ
ബ്രൂയാത്തദന്തേ/നിധനായ സർവ-
വിദ്യാധിപായേതി പദം ച മന്ത്രീ. ൧൧൭

മന്ത്രീ - മന്ത്രത്തേ അറിയുന്ന ആചാര്യൻ, താരപ്രണാമദ്വിതയം - ഓം നമോനമഃ എന്നും, ആയാർണയുതം ഗുഹ്യാതിഗുഹ്യം - ആയ എന്ന ഒടുക്കമായ ഗുഹ്യാതിഗുഹ്യം; ഗുഹ്യാതിഗുഹ്യായ എന്നും, ഗോപ്ത്രേ ച - ഗോപ്ത്രേ എന്നും, തദന്തേ അധിധനായ സർവവിദ്യാധിപായ ഇതി പദം ച ബ്രൂയാത് - പിന്നെ അനിധനായ എന്നും സർവവിദ്യാധിപായ എന്നും രണ്ടു പദത്തേയും ചൊല്ലു.

അഥ വദതു നവയോഗാധിഗതായ ജ്യോതിരാദിരൂപായ
പരമേശ്വരപരപദമഥ ങേന്തം ഭ്രൂയതു പരമാത്മൻ ൧൧൮

അഥ സർവയോഗാധിഗതായ ജ്യോതിരാദിരൂപായ വദേത്ത് - പിന്നെ സർവയോഗാധിഗതായ എന്നും ജ്യോതീരൂപായ എന്നും ചൊല്ലൂ. ഞേന്തം പരമേശ്വരപരം - ചതുർത്ഥിയായിരിക്കുന്ന പരമേശ്വരപരം എന്ന പദം പരമേശ്വരപരായ എന്നും, ഭൂയഃ പരമാത്മൻ-പിന്നെ പരമാത്മൻ എന്നും ചൊല്ലൂ. ഇങ്ങനെ ഒമ്പതു പദങ്ങൾ.

അചേതനവ്യോമിപദേ തഥൈവ
വ്യാപിന്നരൂപിൻ പ്രഥമേതി തേജഃ
ജ്യോതിശ്ച സംബോധ്യ വദേദചേത-
നാദീനി സംവീപ്സ്യ പദാനി സപ്ത. ൧൧൯

അചേതനവ്യോമിപദേ - അചേതനപദവും, വ്യോമിപദവും, തഥാ ഏവ വ്യാപിൻ അരൂപിൻ പ്രഥമ ഇതി - അപ്രകാരം തന്നെ വ്യാപിൻ അരൂപിൻ പ്രഥമ ഈ മൂന്നും, തേജഃ ജ്യോതിഃ ച - തേജഃ ജ്യോതിഃ ഈ രണ്ടും, സംബോധ്യ അചേതനാദീനി സപ്ത പദാനി സംവീപ്സ്യ വദേത് - പരമാത്മൻ എന്നു തുടങ്ങി എട്ടു വിഭക്തികൾ സംബോധനാവിഭക്തിയായിട്ടും അതിൽ അചേതനാദികളായ ഏഴു പദങ്ങൾ രണ്ടു പ്രാവശ്യമായിട്ടും ചൊല്ലണം. അചേതന അചേതന എന്നും വ്യോമിൻ വ്യോമിൻ എന്നും വ്യാപിൻ വ്യാപിൻ എന്നും അരൂപിൻ അരൂപിൻ എന്നും പ്രഥമ പ്രഥമ എന്നും തേജസ്തേജഃ എന്നും ജ്യോതിർജ്യോതിഃ എന്നും ചൊല്ലൂ. ഇങ്ങനെ ഏഴു പദങ്ങൾ.

ഭൂയോഽരൂപാഽനഗേഽധൂമാഭസ്മാക്ഷരാണ്യനാദേഽർണ്ണം
നാനാനാധൂധൂധൂവ്യാഹൃതയസ്താരപൂർവികാസ്തിസ്രഃ. ൧൨൦

ഭൂയഃ അരൂപാഽനഗേഽധൂമാഭസ്മാഽക്ഷരാണി പിന്നെ- അരൂപ എന്നും അനഗേ എന്നും അധൂമ എന്നും അഭസ്മ എന്നും, അനാദേ അർണ്ണം - അനാദേ എന്നും, നാനാനാ ധൂധൂധൂ താരപൂർവികാഃ വ്യാഹൃതയഃ തിസ്രഃ-പ്രണവത്തോടുകൂടി വ്യാഹൃതി മൂന്നും നാനാനാ എന്നും ധൂധൂധൂ എന്നും ഓം ഭൂഃ എന്നും ഓം ഭുവഃ എന്നും ഓം സ്വഃ എന്നും ഇങ്ങനെ പത്തു പദങ്ങളെച്ചൊല്ലൂ.

അനിധനനിധനേ നിധനോദ്-
ഭവശിവശർവാൻ ക്രമാത് സസംബുദ്ധീൻ

തദ്വന്മഹേശ്വരമഹാ-
ദേവേത്യുക്ത്വാ തതശ്ച സംബുദ്ധ്യാ. ൧൨൧

സസംബുദ്ധീൻ - സംബോധനവിഭക്തിയായിട്ട്, അനിധന നിധനേ - അനിധന എന്നും നിധന എന്നും, നിധനോദ്ഭവശിവശർവ്വാൻ - നിധനോദ്ഭവ എന്നും ശിവ എന്നും ശർവ എന്നും; തദ്വൽ മഹേശ്വര മഹാദേവ ഇതി തതഃ ച സംബുദ്ധ്യാ ഉക്ത്വാ - അതുപോലെ മഹേശ്വര എന്നും മഹാദേവ എന്നും അനന്തരവും സംബുദ്ധി ചേർത്തു ചൊല്ലൂ. ഇങ്ങനെ ഏഴു പദങ്ങൾ.

സദ്ഭാവേശ്വര സമഹാതേജോഽഥോ യോഗസംയുതാധിപതേ
മുഞ്ചപ്രഥമദ്വിതയേ ശർവയുഗം ഭവയുഗം ഭവോദ്ഭവ ച. ൧൨൨

അഥോ സദ്ഭാവേശ്വര സമഹാതേജഃ - പിന്നെ സദ്ഭാവേശ്വര എന്നും മഹാതേജഃ എന്നും, യോഗസംയുതാധിപതേ - യോഗാധിപതേ എന്നും, മുഞ്ചപ്രഥമദ്വിതയേ - ഈ പദം ഇരണ്ടായിട്ട് മുഞ്ച മുഞ്ച എന്നും, പ്രഥമ പ്രഥമ എന്നും; ശർവയുഗം - ശർവ ശർവ എന്നും, ഭവയുഗം - ഭവ ഭവ എന്നും, ഭവോദ്ഭവ ച - ഭവോദ്ഭവ എന്നും ചൊല്ലൂ. ഇങ്ങനെ എട്ടു പദങ്ങൾ.

സ്യാത് സർവഭൂതാദിസുഖപ്രദാന്തേ
സർവാദിസാന്നിദ്ധ്യകരേതി വർണ്ണം
സബ്രഹ്മവിഷ്ണ്വന്തനിവിഷ്ടരുദ്ര-
പരേതി ചാനർച്ചിതയുഗ്മകം ച. ൧൨൩

സർവഭൂതാദിസുഖപ്രദാന്തേ സർവാദിസാന്നിദ്ധ്യകര ഇതി വർണ്ണം സ്യാൽ - സർവഭൂതസുഖപ്രദ എന്നു ചൊല്ലിയാൽ സർവസാന്നിദ്ധ്യകര എന്നും വേണം. സബ്രഹ്മവിഷ്ണ്വന്തനിവിഷ്ടരുദ്രപര ഇതി ച - ബ്രഹ്മവിഷ്ണു എന്നതിന്റെശേഷം രുദ്രപര എന്നും - ബ്രഹ്മവിഷ്ണുരുദ്രപര എന്നും; അനർച്ചിതയുഗ്മകം ച - അനർച്ചിതാനർച്ചിത എന്നും ചൊല്ലൂ. ഇങ്ങനെ നാലു പദങ്ങൾ.

ഭൂയോഽസംസ്കൃതപൂർവസ്ഥിതസാക്ഷിപദാനി തുരുപതംഗൌ ച
പിംഗം ജ്ഞാനം ശബ്ദം സൂക്ഷ്മം ബ്രൂയാന്നവ വീപ്സയാ സസംബു-
ദ്ധീനി. ൧൨൪

ഭൂയഃ 'അസംസ്കൃതപൂർവസ്ഥിതസാക്ഷി'പദാനി തുരു പതംഗൌ ച 'പിംഗം' 'ജ്ഞാനം' 'ശബ്ദം' 'സൂക്ഷ്മം' ഇതി നവ പദാനി

സസംബുദ്ധീനി വീപ്സയാ - പിന്നെ ഈ ഒമ്പതു പദങ്ങളും ദ്വിരുക്തിയോടുകൂടി സംബുദ്ധ്യന്തത്തോടുംകൂടിച്ചൊല്ലൂ. അസംസ്കൃതാസംസ്കൃത എന്നും, പൂർവസ്ഥിതപൂർവസ്ഥിത എന്നും, സാക്ഷിൻസാക്ഷിൻ എന്നും, ധ്രുവധ്രുവ എന്നും, പതംഗപതംഗ എന്നും, പിങ്ഗപിങ്ഗ എന്നും, ജ്ഞാനജ്ഞാന എന്നും, ശബ്ദശബ്ദ എന്നും സൂക്ഷ്മസൂക്ഷ്മ എന്നും, ഇങ്ങനെ ഒമ്പതു പദങ്ങൾ.

ശിവശർവസർവദേതി പ്രണവനമോയുഗമഥോ ശിവായേതി
പ്രണവനമോയുഗളമിതി വ്യോമവ്യാപീ മന്ത്രഃ സമുദായ്യഃ. ൧൨൭

ശിവ ശർവ്വ സർവ്വദ ഇതി - ശിവ ശർവ്വ എന്നും സർവ്വദ എന്നും പ്രണവനമോയുഗളം - ഓം നമോ നമഃ എന്നും, അഥോ ശിവായ ഇതി - പിന്നെ ശിവായ എന്നും, പ്രണവനമോയുഗളം - പിന്നെയും ഓം നമോനമഃ എന്നും, ഇങ്ങനെ ആറു പദങ്ങൾ. ഇതി വ്യോമവ്യാപീ മന്ത്രഃ സമുദായ്യഃ - ഇപ്രകാരം എഴുപത്തിയൊമ്പതു പദങ്ങളെക്കൊണ്ടു് വ്യോമവ്യാപിമന്ത്രം എടുത്തു ചൊല്ലൂ.



പ്രോക്തോഽയം മന്ത്രരാട് ചതുശ്ശതലിപിഃ പഞ്ചാദിനാദാദിമദ്ദീർഘത്രയ്യുദിതം യദാദിമപദം സ്യാത് സർവദാന്തേ തതഃ ഷഡ്വർണ്ണം സ്വയമേവ ശക്തിസുസമേതം ശക്തിനാദാന്വിതം ചാസ്യ ത്രീണി തദാ പദാന്യഥ ലിഖാമ്യംഗാനി ചാസ്യ ക്രമാത്.
[൧൨൮

യദാ പഞ്ചാദിനാദാദിമദ്ദീർഘത്രയ്യുദിതം ആദിമപദം സ്യാത് - ഈ മന്ത്രത്തിന്നു് യാതൊരു മതത്തുങ്കൽ, പഞ്ചാദി-അഞ്ചു പ്രണവത്തോടും, നാദാദിമൽ-നാദം ഹൌം എന്നും പിന്നെ പ്രണവവും, ദീർഘത്രയീ-ആം ഈം ഊം എന്നും കൂടി ഭവിക്കും. ഓം ഓം ഓം ഓം ഓം ഹൌം ഓം ആം ഈം ഊം ഇങ്ങനെ പത്തു് അക്ഷരംകൊണ്ടു് ആദിലത്തെ പദംകൂട്ടിച്ചൊല്ലൂ. തദാ സർവ്വദാന്തേ - അപ്പോൾ ഒടുക്കം സർവ്വദ എന്നു് കഴിഞ്ഞാൽ, ഷഡ്വർണ്ണം സ്വയം ഏവ - ഓം നമഃ ശിവായ എന്നും, ശക്തിസുസമേതം ച ശക്തിനാദാന്വിതം ച - ഓം ഹ്രീം നമഃ ശിവായ എന്നും, ഓം ഹ്രീം ഹൌം നമഃ ശിവായ എന്നും, ഇങ്ങനെ; ത്രീണി പദാനി - മൂന്നു പദം കൂടെ കൂട്ടിച്ചൊല്ലൂ. അയം മന്ത്രരാട് ചതുശ്ശതലിപിഃ - ഈ മന്ത്രം ഈ പ്രകാരത്തിലാകുമ്പോൾ എൺപത്തിയൊന്നു പദങ്ങൾക്കും കൂടി നാനൂറു് അക്ഷരത്തോളം വരും. ഒടുക്കത്തെ

പടങ്ങൾ മൂന്നിനും ഓം നമഃ എന്നു കൂട്ടിയാൽ നാന്തറ് അക്ഷരം ശരിയായിട്ടു വരും. അഥ ക്രമാത് അസ്യ അംഗാനി ലിഖാമി – ഇനി ഈ മന്ത്രത്തിൻെറ ഷഡംഗങ്ങളേയും എഴുതുന്നു:—

ഓം നമഃ സർവാത്മനേ പരായ പരമേശ്വരായ യോഗ! യ യോഗസംഭവായ ഭുരുഭുരു ഭവഭവ! ഭവോദ്ഭവ! വാമദേവാ സർവകാര്യപ്രശമന! സദാശിവ! നമോസ്തു തേ സ്വാഹാ ഹൃദയായ നമഃ. ഓം സൂം ശിവശിവ! നമോ ബ്രഹ്മശിരസേ ശിരസേ സ്വാഹാ. ഓം ശിവഹൃദയേ ജ്വാലിനി! സ്വാഹാ ജ്വാലിന്യൈ ശിഖായൈ വഷട്. ഓം

ശിവാത്മകം മഹാദേവം സർവജ്ഞം പ്രഭുമവ്യയം
ആവർത്തയേ മഹാഘോരം കവചം പിംഗലം ശുഭം. ഫ വ ൧

ആയാഹി പിംഗല! മഹാകവച! ശിവാജ്ഞയാ ഹൃദയം ബന്ധ ബന്ധ ജ്വലജ്വല ഘൂർണ്ണഘൂർണ്ണ കിരികിരി സൂക്ഷ്മസൂക്ഷ്മ വജ്രധര വജ്രപാശ വജ്രശരീര മമ ശരീരമനുപ്രവിശ്യ സർവദുഷ്ടാംസ്തംഭയസ്തംഭയ ഹുംഫട് സ്വാഹാ പിങ്ഗലായ കവചായ ഹും. ഓം ഹ്രീം ജൂം സഃ ജ്യോതീരൂപായ നേത്രത്രയായ വൗഷട്. ഓം ഹ്രീം സ്ഫുരസ്ഫുരേത്യാദ്യഘോരാസ്ത്രാന്തേ അസ്ത്രായ ഫട് ഇതി – ഇവിടെ അസ്ത്രത്തിന് അഘോരാസ്ത്രാന്തത്തിങ്കൽ അസ്ത്രായ ഫട് എന്നു ചൊല്ലു.

വസിഷ്ഠോഽനന്തഗായത്ത്രീ ചർഷ്യാദ്യാഃ പരമേശ്വരഃ
അമോഘത്രിഷ്ടുഭൌ വ്യോമവ്യാപിതദ്ഭിഃ പരൈഃ സ്മൃതാഃ.
[ഫ വ വ്യ

വസിഷ്ഠഃ അനന്തഗായത്ത്രീ പരമേശ്വരഃ ഋഷ്യാദ്യാഃ – വസിഷ്ഠഋഷിഃ, അനന്തഗായത്ത്രീ ഛന്ദഃ, പരമേശ്വരോ ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ. പരൈഃ അമോഘത്രിഷ്ടുഭൌ വ്യോമവ്യാപിതദ്ഭിഃ സ്മൃതാഃ – മററു പല ആചാര്യന്മാരാൽ അമോഘ ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ വ്യോമവ്യാപിതദ്ഭ്രോ ദേവതാ ഇങ്ങനെ ഋഷ്യാദികൾ പറയപ്പെടുന്നു.

താരം സ്പർശാഷ്ടമമപി സബിന്ദുശ്രുവോഽർണ്ണം സസർഗ്ഗം
സാർണ്ണം മൃത്യുഞ്ജയമൃഷിമുഖാനസ്യ ചാഹുഃ കഹോളം
ഗായത്ത്രീം ദൈവ്യപപദസമേതാഞ്ച മൃത്യുഞ്ജയാദ്യം
തദ്ഭം ചാംഗാന്യപി സലവദീർഘേണ ശുക്ലാക്ഷരേണ ഫ വ ൻ

താരം – പ്രണവം, സ്പർശാഷ്ടമം – ജ എന്ന്, സബിന്ദുശ്രുവോഽർണ്ണം – അനുസ്വാരത്തോടുകൂടിയ ഊ എന്ന്; അപ്പോൾ ജൂം

എന്നു വരും. സസർഗ്ഗം സാർണ്ണം – വിസർഗ്ഗത്തോടുകൂടിയ സ എന്ന്; ഓം ജൂം സഃ എന്നു വരും. മൃത്യുഞ്ജയം – ഇതു മൃത്യുഞ്ജയമന്ത്രം. അസ്യ കഹോളം ദൈവ്യുപപദസമേതാം ഗായത്രീം മൃത്യുഞ്ജയാദ്യം രുദ്രം ച ഋഷിമുഖാൻ ആഹുഃ – കഹോള ഋഷിഃ, ദൈവീ ഗായത്രീ ഛന്ദഃ മൃത്യുഞ്ജയരുദ്രോ ദേവതാ ഇങ്ങനെ ഈ മന്ത്രത്തിന്റെ ഋഷിച്ഛന്ദോദേവതകൾ. സലവദീർഘേണ ശുക്ലാക്ഷരേണ അംഗാനി അപി – ദീർഘാച്ചുകളോടും അനുസ്വാരത്തോടും കൂടിയിരിക്കുന്ന സകാരത്തോടും കൂടി ഷഡംഗങ്ങളും ഭവിക്കും. സാം ഹൃദയായ നമഃ. സീം ശിരസേ സ്വാഹാ ഇത്യാദി അംഗങ്ങൾ.

താരം ശ്ലീം പശു ഹൂംഫട് പാശുപതാസ്ത്രം തദംഗകാന്യർണ്ണൈഃ
ഋഷ്യാദ്യാഃ സ്യുരഘോരോ ഗായത്രീ ചാസ്യ പാശുപതരുദ്രഃ.
[ഫന ൦

താരം – പ്രണവം; ശ്ലീം പശു ഹൂംഫട് പാശുപതാസ്ത്രം– ഓം ശ്ലീം പശു ഹൂംഫട് ഇതു പാശുപതാസ്ത്രമന്ത്രം. അർണ്ണൈഃ തദംഗകാനി – പ്രണവാദി ആറ് അക്ഷരങ്ങളോടുകൂടി ഷഡംഗങ്ങൾ. ഓം ഹൃദയായ നമഃ. ശ്ലീം ശിരസേ സ്വാഹാ ഇത്യാദി ആറും; അഘോരഃ ഗായത്രീ പാശുപതരുദ്രഃ ച അസ്യ ഋഷ്യാദ്യാഃ സ്യുഃ – അഘോര ഋഷിഃ, ഗായത്രീച്ഛന്ദഃ, പാശുപതരുദ്രോ ദേവതാ ഇങ്ങനെ ഈ മന്ത്രത്തിന്റെ ഋഷിച്ഛന്ദോദേവതകൾ ഭവിക്കും.

താരാന്തേ ശക്തിമുക്ത്വാ സ്ഫുരപദയുഗളം പ്രസ്ഫുരദ്വന്ദ്വഘോര-
ദ്വന്ദ്വം ഭൂയസ്തരാർണ്ണം തനുപദയുതരൂപം ചടദ്വന്ദ്വകം ച
പ്രാർണ്ണപ്രോദ്യച്ചടദ്വന്ദ്വകമഥ കഹയുഗ്മം വമദ്വന്ദ്വബന്ധ-
ദ്വന്ദ്വാന്തേ ഘാതയദ്വന്ദ്വമപി വദതു ഹൂംഫട് തദാഘോര-
മസ്ത്രം. ഫന ൧

താരാന്തേ ശക്തിം ഉക്ത്വാ – പ്രണവാന്തത്തിങ്കൽ ഹ്രീം എന്നു ചൊല്ലി, സ്ഫുരപദയുഗളം – സ്ഫുര സ്ഫുര എന്ന്; പ്രസ്ഫുരദ്വന്ദ്വഘോരദ്വന്ദ്വം – പ്രസ്ഫുര പ്രസ്ഫുര എന്നും, ഘോര ഘോര എന്നും, ഭൂയഃ തരാർണ്ണം തനുപദയുതരൂപം – തര തനുരൂപ എന്നും, ചടദ്വന്ദ്വകം – ചട ചട എന്നും, പ്രാർണ്ണപ്രോദ്യച്ചടദ്വന്ദ്വകം – പ്ര എന്നുള്ള അക്ഷരത്തിങ്കൽ ശോഭിച്ചിരിക്കുന്ന ചട എന്ന രണ്ടും, പ്രചട പ്രചട; കഹയുഗ്മം – കഹ കഹ എന്നും, വമദ്വന്ദ്വബന്ധദ്വന്ദ്വാന്തേ – വമ വമ എന്നും ബന്ധ ബന്ധ എന്നും ചൊല്ലി

യാൽ, ഘാതയഘാതയ ഹ്രൂംഫട് അപി വദതു – ഘാതയഘാതയ ഹ്രൂംഫട് എന്നു ചൊല്ലു. ഇതി തദ് അഘോരം അസ്ത്രം – ഇപ്രകാരം അഘോരാസ്ത്രം ഭവിക്കും.

ഋഷ്യാദ്യാഃ സ്യുരഘോരത്രിഷ്ടുബഘോരാദിരുദ്രകാശ്ചാസ്യ;
പഞ്ചഷഡ്ഢാശാദശവസുമിഹിരാർണ്ണൈർ മന്ത്രജൈസ്തദംഗാനി.

[ഗന്ഥ

അസ്യ അഘോരത്രിഷ്ടുബഘോരാദിരുദ്രകാഃ ഋഷ്യാദ്യാഃ സ്യുഃ – ഈ അഘോരാസ്ത്രത്തിന് അഘോര ഋഷിഃ, ത്രിഷ്ടുപ് ഛന്ദഃ, അഘോരരുദ്രോ ദേവതാ ഇങ്ങനെ ഋഷിച്ഛന്ദോദേവതകം ഭവിക്കും. മന്ത്രജൈഃ പഞ്ചഷഡ്ഢാശാദശവസുമിഹിരാർണ്ണൈഃ – ഈ മന്ത്രത്തിന്റെ അഞ്ചും ആറും പത്തുംപത്തും എട്ടും പന്ത്രണ്ടും അക്ഷരങ്ങളെക്കൊണ്ടു് അംഗങ്ങളും ഭവിക്കും. ഓം ഹ്രീം സ്ഫുരസ്ഫുരഹൃദയായ നമഃ. പ്രസ്ഫുരപ്രസ്ഫുര ശിരസേ സ്വാഹാ. ഘോരഘോരതരതനുരൂപ ശിഖായൈ വഷട്. ചടചട പ്രചടപ്രചട കവചായ ഹ്രൂം. കഹ കഹ വമ വമ നേത്രത്രയായ വൌഷട്. ബന്ധബന്ധ ഘാതയ ഘാതയ ഹ്രൂംഫട് അസ്ത്രായ ഫട് ഇങ്ങനെ അംഗങ്ങൾ.

സ്പർശാന്ത്യാഷ്ടമവർണ്ണാവന്ത്യാർണ്ണശ്ച ത്രയം കൃശാനുസ്ഥം
ഷഷ്ഠസ്വരലവയുക്തം ത്രിവർണ്ണകം ബീജമുഖ്യമനുമാഹുഃ. ഗന്ഥ

സ്പർശാന്ത്യാഷ്ടമവർണ്ണൗ – സ്പർശാന്ത്യം മ എന്നു്, അഷ്ടമം ജ എന്ന്, അന്ത്യാർണ്ണം ച – അന്ത്യാർണ്ണം ക്ഷ എന്ന്; ത്രയം കൃശാനുസ്ഥം – ഈ മൂന്നിനും രേഫം കൂട്ടി, ഷഷ്ഠസ്വരലവയുക്തം – ആറാമത്തെ അച്ച് ഊ എന്നും കൂട്ടിയാൽ മ്രൂം ജ്രൂം ക്ഷ്രൂം; ത്രിവർണ്ണകം ബീജമുഖ്യമനും ആഹുഃ – ഈ മൂന്ന് അക്ഷരം ബീജമുഖ്യമന്ത്രമാകുന്നതു്.

ഈ മന്ത്രത്തിന് ശിലാപരിഗ്രഹത്തിങ്കലുപയോഗം.

സ്യാച്ഛിച്ഛിഖേച്ഛിഡിക്ഷികൃദിതി താരാദ്യഷ്ടവർണകാ ക്ഷുരികാ;
താരയുഗമദ്ധ്യസംസ്ഥോ ഹ്രൂംഫട്കാരഃ സ്മൃതശ്ച വജ്രമനുഃ. ഗന്ഥ

താരാദി ചിച്ഛിഖേച്ഛിഡിക്ഷികൃത് ഇതി അഷ്ടവർണ്ണകാ ക്ഷുരികാ – ഓം ചിച്ഛിഖേച്ഛിഡിക്ഷികൃത് ഇങ്ങനെ എട്ടു് അക്ഷരമായ ക്ഷുരികാമന്ത്രം; താരയുഗമദ്ധ്യസംസ്ഥഃ ഹ്രൂംഫട്കാരഃ വജ്രമനുഃ സ്മൃതഃ – രണ്ടു പ്രണവങ്ങളുടെ മദ്ധ്യത്തിങ്കലിരിക്കുന്ന ഹ്രൂംഫട്കാരം "ഓം ഹ്രൂംഫട് ഓം" എന്നു് വജ്രമന്ത്രം.

താരഃ സശക്തിവാഗ്ഭവമന്മഥബീജോ വിഹായസാ സൌഃ സ്യാത്
പ്രാഗ്രൂഢതാരകോ ഹംസോഽഷ്ടാർണ്ണോ വർണ്ണിതോഽണരൌമേയഃ.
[൧൩൯

താരഃ ഓം എന്ന്, സശക്തി ഹ്രീം എന്ന്, വാഗ്ഭവം ബീജം ഐം എന്നു, മന്മഥബീജം ക്ലീം എന്ന്, വിഹായസാ സൌഃ – ആകാശബീജമാകുന്ന ഹകാരത്തോടു കൂടി ഹ്സൌഃ, പ്രാഗ്രൂഢതാരകഃ – പ്ര എന്ന അക്ഷരത്തിൽ പ്രണവം കൂട്ടീട്ട് പ്രോം എന്നും, ഹംസഃ - ഹംസഃ എന്നും, ഔമേയഃ അഷ്ടാർണ്ണഃ അണഃ വർണ്ണിതഃ – "ഓം ഹ്രീം ഐം ക്ലീം ഹ്സൌഃ പ്രോം ഹം സഃ" ഇങ്ങനെ ഔമേയാഷ്ടാക്ഷരമന്ത്രം പറഞ്ഞിരിക്കുന്നതു്.

ഇനി സ്ഥാണുമന്ത്രം ശ്ലോകത്തിൽ ഒടുക്കത്തേതിനെ ഉപചാരത്തോടെ പറയുന്നു: —

"നമോഽസ്തു സ്ഥാണുഭൂതായ ജ്യോതിർല്ലിംഗാമൃതാത്മനേ
ചതുർമൂർത്തിവപുശ്ഛായാഭാസിതാംഗായ ശംഭവേ."
[൧൪൦

ഇങ്ങനെ ഉപചാരമാകുന്ന സ്ഥാണുമന്ത്രം.

ഏഷ സ്ഥാണുമനുഃ സ്യാജ്ജ്യോതിഃസ്ഥാനേഽത്ര ബാണലിംഗാദ്യം
തത്തത്പദം സുയോജ്യം മന്ത്രിതമൈഃ ശേഷഷണ്മന്ത്രധാരേ.
[൧൪൧

ഏഷഃ സ്ഥാണുമനുഃ സ്യാത് – ഈ പറഞ്ഞ സ്ഥാണുമന്ത്രമായ ഉപചാരം ഭവിക്കും. അത്ര ജ്യോതിഃസ്ഥാനേ – ഈ മന്ത്രത്തിൽ ജ്യോതിർല്ലിംഗാമൃതാത്മനേ എന്നേടത്തു്; ബാണലിംഗാദ്യം–ബാണലിംഗാമൃതാത്മനേ ഇത്യാദി; മന്ത്രിതമൈഃ ശേഷഷണ്മന്ത്രധാരേ തത്തത് പദം സുയോജ്യം – ആചാര്യന്മാരാൽ ശേഷമുള്ള ആറു മന്ത്രങ്ങളിലും അതാതു പദം യോജിപ്പിച്ചുകൊള്ളണം. ശംഭുലിംഗാമൃതാത്മനേ സ്വയംഭൂലിംഗാമൃതാത്മനേ, പരലിംഗാമൃതാത്മനേ, പരാത്പരലിംഗാമൃതാത്മനേ ഇങ്ങനെ നാലിന്റെ രണ്ടാംപാദം; രണ്ടു മുമ്പിൽ പറഞ്ഞതും, ഇങ്ങനെ ആറുമന്ത്രങ്ങൾ.

"നമോഽസ്തു സകലാധാരശക്ത്യാധാരായ ശംഭവേ
നിരാധാരായ നിത്യായ ജ്യോതിർല്ലിംഗാമൃതാത്മനേ."

പുഷ്പാഞ്ജലിക്കു് ഉപയോഗം. ഇതു് ഒടുക്കത്തേതു്. ഇങ്ങനെ ശൈവമന്ത്രങ്ങൾ. ശങ്കരനാരായണങ്കൽ ഉപചാരം ശിവങ്കലേപ്പോലെ.

അനന്തരം ദുർഗാമന്ത്രങ്ങളെ പറയുന്നു:—

അഥ ദുർഗാ//യ്യാ ദേവീ ഭഗവത്യപി കന്യകാ ചതുർത്ഥ്യന്താഃ സ്യുഃ
ദുർഗാണവോ നമോന്താഃ പഞ്ചൈതാസ്സേദവേതജാണ്ണ-
[സ്സലവൈഃ. ൧൩൪

സേം ദുർഗായൈ നമഃ. ദം ആര്യായൈ നമഃ, വേം ദേവ്യൈ നമഃ. തം ഭഗവത്യൈ നമഃ. ജാം കന്യകായൈ നമഃ. ഇങ്ങനെ പഞ്ചദുർഗാമന്ത്രങ്ങൾ ഭവിക്കും.

ഉപചാരമനുഃ ശക്തിഃ പ്രണവദ്വയമദ്ധ്യഗാ;
താരം നമോ ഭഗവതി! ദുർഗേ! ദുർഗതിതാരിണി! ൧൩൫

പ്രണവദ്വയമദ്ധ്യഗാ ശക്തിഃ ഉപചാരമനുഃ – രണ്ടുപ്രണവങ്ങളുടെ നടുവിലിരിക്കുന്ന ശക്തി "ഓം ഹ്രീം ഓം" എന്ന് ഉപചാരമന്ത്രം.

വിദ്യാമന്ത്രത്തെപ്പറയുന്നു. താരം ഓം എന്ന്, നമോ ഭഗവതി ദുർഗേ! ദുർഗതിതാരിണി! – ഓം നമോ ഭഗവതി! ദുർഗേ! ദുർഗതിതാരിണി! ഇങ്ങനെ ചൊല്ലു.

മായേ മഹാദിമായേ//ഥ പ്രോദീയ്യ ച ഫണാവലേ
മഹിഷാസുരശബ്ദാന്തേ വിനാശിനിപദം വദേത്. ൧൩൬

അഥ മായേ മഹാദിമായേ ഫണാവലേ – പിന്നെ മായേ മഹാമായേ ഫണാവലേ, പ്രോദീയ്യ – ഈ മൂന്നു പദത്തേ ചൊല്ലു. മഹിഷാസുരശബ്ദാന്തേ വിനാശിനിപദം വദേത് – മഹിഷാസുരവിനാശിനി എന്നും ചൊല്ലു.

ദുഷ്ടാദ് ഭയങ്കരീത്യുക്ത്വാ വിന്ധ്യാദിനിലയേപദം
ജഹീതി ച സുമർദ്ദിന്യപ്യഥ ദേവാസുരേത്യപി. ൧൩൭

ദുഷ്ടാദ് ഭയങ്കരീ ഇതി ഉക്ത്വാ വിന്ധ്യാദിനിലയേപദം – ദുഷ്ടഭയങ്കരി എന്നും വിന്ധ്യനിലയേ എന്നും ചൊല്ലു. ജഹി സുമർദ്ദിനി ദേവാസുര ഇതി – ജഹി എന്നും സുമർദ്ദിനി എന്നും ദേവാസുര എന്നും ചൊല്ലു.

ദൈത്യപൂജിത ഇത്യുക്ത്വാ വരദേ നാദിരായണി
ദാമോദരപ്രിയേ ഹ്രീം ഹ്രീം ഹ്രൂം ഹ്രൂം ഭൂതഗ്രഹേതി ച. ൧൩൮

ദൈത്യപൂജിതേ എന്നും ചൊല്ലു. ഇവിടെ ദേവാസുരദൈത്യപൂജിതേ എന്ന് ഒരു പദം തന്നെ. പിന്നെ, വരദേ നാദ|

രായണി – വരദേ എന്നും, നാരായണി എന്നും, ദാമോദരപ്രിയേ ഹ്രീം ഹ്രീം ഹ്രൂം ഹ്രൂം ഭൂതഗ്രഹ ഇതി ച–ദാമോദരപ്രിയേ എന്നും ഹ്രീം ഹ്രീം ഹ്രൂം ഹ്രൂം എന്നും ചൊല്ലു. ഭൂതഗ്രഹ എന്ന പദാൎത്ഥത്തേയും ചൊല്ലു.

വേതാളദുഷ്ടരാക്ഷസപിശാചാംസ്ത്രാസയദ്വയം
ബന്ധദ്വയം മാരയയുക് തഥാ ഭക്താദിവത്സലേ. ൧൪൯

വേതാളദുഷ്ടരാക്ഷസപിശാചാൻ ത്രാസയദ്വയം ബന്ധദ്വയം മാരയയുക് – വേതാളദുഷ്ടരാക്ഷസപിശാചാൻ ത്രാസയ ത്രാസയ ബന്ധ ബന്ധ മാരയ മാരയ ഇത്രയും ചൊല്ലു. തഥാ ഭക്താദിവത്സലേ – അപ്രകാരം ഭക്തവത്സലേ എന്നും ചൊല്ലു.

ഭക്തപ്രിയേ പരബലമഥിനീത്യഥ ശത്രുതി
നികൃന്തനീതി സൌഭാഗ്യപ്രദേ ഭൂയോ ജയപ്രദേ. ൧൫൦
വിത്തപ്രദേ യശോവത്യായുഷ്യപ്രദ ഇതി ക്രമാത്
കീൎത്തിപ്രദേ ശ്രീപ്രദേ സൎവപ്രദേ ശാന്ത്യപി പ്രദേ. ൧൫൧

അഥ ഭക്തപ്രിയേ പരബലമഥിനി ഇതി – ഭക്തപ്രിയേ എന്നും പരബലമഥിനി എന്നും, ശത്രു ഇതി നികൃന്തനി ഇതി – ശത്രുനികൃന്തനി എന്നും, സൌഭാഗ്യപ്രദേ ഭൂയഃ ജയപ്രദേ – സൌഭാഗ്യപ്രദേ എന്നും പിന്നെ ജയപ്രദേ എന്നും, പിന്നെ, വിത്തപ്രദേ യശോവതി ആയുഷ്യപ്രദേ ഇതി ക്രമാത് - വിത്തപ്രദേ എന്നും യശോവതി എന്നും ആയുഷ്യപ്രദേ എന്നും ക്രമേണ ചൊല്ലിയാൽ, കീൎത്തിപ്രദേ ശ്രീപ്രദേ സൎവപ്രദേ ശാന്തിപ്രദേ അപി – കീൎത്തിപ്രദേ എന്നും ശ്രീപ്രദേ എന്നും സൎവപ്രദേ എന്നും ശാന്തിപ്രദേ എന്നും ചൊല്ലു.

മഹാബലേ മഹാമായേ/ഥാംബരം ബിന്ദുനാ സഹ
ആദ്യേന ച ദ്വിതീയേന തൃതീയേന സ്വരേണ ച. ൧൫൨
ചതുൎത്ഥേന ച സംയുക്തം ശക്തിബീജം ത്രിധോദ്ധരേത്
മഹാമായേതി നത്യന്തം വിദ്യാമന്ത്ര ഉദാഹൃതഃ. ൧൫൩

മഹാബലേ മഹാമായേ – മഹാബലേ എന്നും മഹാമായേ എന്നും, ആദ്യേന ദ്വിതീയേന തൃതീയേന ചതുൎത്ഥേന ച സ്വരേണ സംയുക്തം ബിന്ദുനാ സഹ അംബരം – ഒന്നും രണ്ടും മൂന്നും നാലും അച്ചുകളോടും അനുസ്വാരത്തോടുംകൂടി ഹകാരം ഹം ഹാം ഹിം ഹീം ഈ നാലു ബീജാക്ഷരങ്ങളേയും, ത്രിധാ ശക്തിബീജം –

മൂന്ന പ്രാവശ്യം ശക്തിയേയും, ഹ്രീം ഹ്രീം ഹ്രീം എന്ന്; മഹാമായേ ഇതി നത്യന്തം — മഹാമായേ നമഃ ഇതി ഉദാഹൃതം വിദ്യാമന്ത്രം ഉദ്ധരേത് - ഇങ്ങനെ പുഷ്പാവരണങ്ങളുകൽ പറഞ്ഞിരിക്കുന്ന വിദ്യാമന്ത്രത്തേ ഉദ്ധരിപ്പൂ.

ഗായത്ത്രിമന്ത്രത്തെ പറയുന്നു: —

ഓങ്കാരാദ്യം ദുർഗാരൂപിണി ച കുമാര്യുപേതരൂപിണി ച
ആര്യാവത്തിനി മായാരൂപിണ്യപി ചോത്സവാദിവാസിനി ച. [൧൮൮

ഓങ്കാരാദ്യം - പ്രണവം ആദിയ്ക്കുചൊല്ലി, ദുർഗാരൂപിണി കുമാര്യുപേതരൂപിണി ച - ദുർഗാരൂപിണി എന്നും കുമാരീരൂപിണി എന്നും, ആര്യാവത്തിനി മായാരൂപിണി അപി - ആര്യാവത്തിനി എന്നും മായാരൂപിണി എന്നും, ഉത്സവാദിവാസിനി ച - ഉത്സവവാസിനി എന്നും ഇങ്ങനെ അഞ്ച് പദങ്ങൾ.

അഥ യാഗഭക്തകാരിണി സവ്വാദികമന്ത്രപൂവ്വ്യാപിനി ച
സവ്വാദികമ്മഫലദായിനി സവ്വാദിക്രിയാദിവർത്തിനിപദം ച. [൧൮൯

അഥ യാഗഭക്തകാരിണി സവ്വാദികമന്ത്രപൂവ്വ്യാപിനി ച - പിന്നെ യാഗഭക്തകാരിണി എന്നും സവ്വമന്ത്രവ്യാപിനി എന്നും, സർവാദികമ്മഫലദായിനി സവ്വാദിക്രിയാദിവത്തിനി ഇതി പദം ച - സവ്വകമ്മഫലദായിനി എന്നും സവ്വക്രിയാവത്തിനി എന്നും ഇങ്ങനെ നാല് പദങ്ങൾ.

സവ്വാദിദോഷമർദ്ദിന്യഥ സവ്വവരാദിദായിനീതിവദേച്ച;
ഭഗവതി തതഃ പ്രസാദം പുനരാപാദയതു ചേതി യാഗമനുഃ
സ്യാത്. [൧൯൦

അഥ സവ്വാദിദോഷമർദ്ദിനി സവ്വവരാദിദായിനീ ഇതി ച വദേത് - പിന്നെ സർവദോഷമർദ്ദിനി എന്നും സർവവരദായിനി എന്നും ചൊല്ലൂ. തതഃ ഭഗവതി പ്രസാദം പുനഃ ആപാദയതു ച - പിന്നെ ഭഗവതി പ്രസാദം ആപാദയതു എന്നും ചൊല്ലൂ. ഇതി യാഗമനുഃ സ്യാത് - ഇപ്രകാരം യാഗമന്ത്രം ഭവിക്കും.

ധൃതിഃ ശ്രീഃ പിംഗലോ ബഭ്രുർ ധൃതിർവിഷ്ണുഃ സനാതനഃ
അഗ്നിമാരുതയോർദ്ധൃതിർദ്ധൃതിസ്സേന്ദ്രാശ്ച ദേവതാഃ. ൧൯൧

ഇതു കലശമാട്ടുന്നേടത്തു് ഭസ്മജലത്തിന്റെ മന്ത്രം. ഇങ്ങനെ ദുർഗ്ഗാമന്ത്രങ്ങൾ.

അനന്തരം സുബ്രഹ്മണ്യങ്കലേ മന്ത്രങ്ങൾ പറയുന്നു:—

**പ്രണവനതിഷണ്മുഖായേത്യപരോ മനുരൗപചാരികഃ സ്കന്ദേ**
**പ്രാഗ്വദിഹാപ്യൃഷ്യാദ്യം മന്ത്രാർണ്ണൈഃ സലവകൈഃ ഷഡംഗവി-**
[ധിഃ. ൧൭൨

സ്കന്ദേ പ്രണവനതിഷണ്മുഖായ ഇതി — സുബ്രഹ്മണ്യങ്കൽ ഓം നമഃ ഷണ്മുഖായ ഇങ്ങനെ, ഔപചാരികഃ അപരഃ മനുഃ — ഉപചാരയോഗ്യമായിരിക്കുന്ന വേറെ ഒരു മൂലം. അസ്യ ഋഷ്യാദ്യാഃ പ്രാഗ്വത് — ഈ മന്ത്രത്തിന്റെ ഋഷിച്ഛന്ദോദേവതകൾ മുമ്പിൽ മൂലത്തുങ്കൽ പറഞ്ഞതു തന്നെ. സലവകൈഃ മന്ത്രാർണ്ണൈഃ ഷഡംഗവിധിഃ — അനുസ്വാരത്തോടുകൂടിയ മന്ത്രാക്ഷരങ്ങളെക്കൊണ്ടു് അംഗങ്ങൾ. നം ഹൃദയായ നമഃ. മം ശിരസേ സ്വാഹാ, ഷം ശിഖായൈ വഷട് ഇത്യാദി.

**സനൽകുമാരസ്കന്ദേന്ദ്രവിശാഖാഃ ഷഷ്ഠിഷണ്മുഖൗ**
**ഷണ്മന്ത്രാഃ ഷണ്മുഖേ പ്രോക്താഃ ചതുർത്ഥ്യന്താ നമോന്വിതാഃ.**
[൧൭൩

ഷണ്മുഖേ — സുബ്രഹ്മണ്യങ്കൽ — ചതുർത്ഥ്യന്താഃ നമോന്വിതാഃ — ചതുർത്ഥ്യന്തങ്ങളായി നമോന്വിതങ്ങളായി, സനൽകുമാരസ്കന്ദേന്ദ്രവിശാഖാഃ ഷഷ്ഠിഷണ്മുഖൗ ഷണ്മന്ത്രാഃ — സനൽകുമാരായ നമഃ, സ്കന്ദായ നമഃ, ഇന്ദ്രായ നമഃ, വിശാഖായ നമഃ, ഷഷ്ഠ്യൈ നമഃ, ഷണ്മുഖായ നമഃ ഇതു് ആറും ഷണ്മുഖന്റെ മന്ത്രങ്ങൾ.

**സ്കന്ദോ ബാണോ ഹേമചൂഡോ ഭദ്രസേനോ ഭവസ്തഥാ**
**ഭവപുത്രോഽന്നാദ്യശീലഃ കുക്കുടധ്വജ ഏവ ച.** ൧൭൪
**മയൂരവാഹനഗ്ഗുഹൗ കുമാരഃ സനകാദികഃ**
**മഹാസേനശ്ച സേനാന്യാം നാമദ്വാദശകം സ്മൃതം.** ൧൭൫

മയൂരവാഹനായ നമഃ, ഗുഹായ നമഃ, സനൽകുമാരായ നമഃ; ഇതി നാമദ്വാദശകം സ്മൃതം — ഇങ്ങനെ ദ്വാദശനാമങ്ങൾ പറയപ്പെടുന്നു.

**ആദ്യം ദീർഘയുഗം സബിന്ദു സകലാണർഗ്ഗംഗുഹായേത്യണു-**
**ർന്നത്യന്തോ മഹദാഹ്വയോഽബ്ധിനവനാഗൈകോനവിംശാഃ സ്വശു**

സാദ്ര്യദ്രീന്ദുകരസ്വരാ വിഷയുതോ യാന്തോഽന്ത്യവർഗേ തുരീ-
യാർണം തത് പ്രഥമൗ യുതം സലവഷട്കം ബീജമന്ത്രോ ഗുഹേ.
[൧൭൩

സബിന്ദു ആദ്യം ദീർഘയുഗം സകലാണഃ-സുബ്രഹ്മണ്യങ്കൽ അനുസ്വാരത്തോടു കൂടിയിരിക്കുന്ന ആദിയിലത്തെ ദീർഘങ്ങൾ രണ്ടും ആം ഈം ഇപ്രകാരം സകലമന്ത്രം. നത്യന്തഃ ഗ്രൂം ഗുഹായ ഇതി മഹാമനുഃ അണഃ – നമോന്തമായ ഗ്രൂം ഗുഹായ എന്ന മഹാമന്ത്രം; ഗ്രൂം ഗുഹായ നമഃ ഇങ്ങനെ വരും. സ്പശഃ – സ്പർശാക്ഷരത്തിന്റെ, അബ്ധിനവനാഗൈകോനവിംശാഃ - നാലാമത്തേതു ഘ ഒമ്പതാമത്തേതു ഝ എട്ടാമത്തേത് ജ പത്തൊമ്പതാമത്തേതു ധ, സാദ്ര്യദ്രീന്ദുകരസ്വരാഃ – ഏഴും ഏഴും ഒന്നും രണ്ടും അച്ചുകളോടുകൂടി, വിഷയുതഃ യാന്തഃ – മകാരത്തോടുകൂടിയ രേഫവും മ്ര എന്ന്, അന്ത്യവർഗേ തുരീയം തത് പ്രഥമൗയുതം – ഒടുക്കത്തേയാദിവർഗാക്ഷരത്തിൽ നാലാമത്തേ വ എന്ന് ആദിലത്തെ യ എന്നതിനോടും ഓകാരത്തോടും കൂടിയാൽ വ്യോ എന്ന്; സലവഷട്കം ബീജമന്ത്രം – ആറിനും അനുസ്വാരവും കൂടിയാൽ, ഘ്രൂം ഝ്രൂം ജം ധാം മ്രം വ്യോം, ഇങ്ങനെ ആറ് അക്ഷരങ്ങൾ ബീജമായിരിക്കുന്ന മന്ത്രങ്ങൾ.

ഇനി ഗണപതിമന്ത്രങ്ങളെ പറയുന്നു:—

വിഘ്നവിനായകവീരാഃ ശൂരോ വരദശ്ച ഹസ്തിമുഖനാമാ
ഷൺമന്ത്രാ ഗണപേ സ്യുഃ സംപ്രോക്താ ങേനമോന്വിതാഃ ക്രമശഃ.
[൧൭൪

ഗണപേ – ഗണപതിയിങ്കൽ, ങേനമോന്വിതാഃ – ചതുർത്ഥിയോടുകൂടി നമോയുക്തങ്ങളായി, വിഘ്നവിനായകവീരാഃ ശൂരഃ വരദഃ ഹസ്തിമുഖനാമാ ച ഷൺമന്ത്രാഃ സ്യുഃ – വിഘ്നായ നമഃ, വിനായകായ നമഃ, വീരായ നമഃ, ശൂരായ നമഃ, വരദായ നമഃ, ഹസ്തിമുഖായ നമഃ, ഇങ്ങനെ ഷൺമന്ത്രങ്ങൾ ഭവിക്കും.

വക്രദന്തോ ഗജാസ്യശ്ച ഭീമശ്ച മഹിഷാസ്യകഃ
വിഘ്നോ വിനായകോ വീരഃ ശൂരാഖ്യഃ സപ്തമേഖലഃ. ൧൭൫

ശൂർപ്പകർണ്ണോ നാഗദന്തീ തതോ രുദ്രാസ്യസംഭവഃ
നാമാനി ദ്വാദശൈതാനി കീർത്തിതാനി ഗണേശിതുഃ. ൧൭൬

വക്രദന്തായ നമഃ, ഗജാസ്യായ നമഃ, ഭീമായ നമഃ, മഹിഷാസ്യായ നമഃ, വിഘ്നനായ നമഃ, വിനായകായ നമഃ, വീരായ നമഃ, ശൂരായ നമഃ, സർപ്പമേഖലായ നമഃ, ശൂർപ്പകർണ്ണായ നമഃ, നാഗഭന്തിനേ നമഃ, രുദ്രാസ്യസംഭവായ നമഃ; ഏതാനി ഗണേശിതുഃ ദ്വാദശ നാമാനി കീർത്തിതാനി - ഈ മന്ത്രങ്ങൾ ഗണപതിയുടെ ദ്വാദശനാമങ്ങൾ ഉക്തങ്ങൾ.

അനന്തരം ശാസ്താവിന്റെ മന്ത്രങ്ങളെ പറയുന്നു: —

രേവന്തായ മഹാശാസ്ത്രേ ഗോപ്ത്രേ ച പ്രഭവേ തഥാ
ദീപ്ത്രേ പ്രശാസ്ത്രേ ചാദ്യേ സ്യുഃ ഷണ്മന്ത്രാ നമസാ
[യുതാഃ. ൧൬൦

ആദ്യേ നമസാ യുതാഃ - ശാസ്താവിങ്കൽ നമഃ എന്ന് ഒട്ടുക്കം ക്രൂട്ടീട്ട്; രേവന്തായ മഹാശാസ്ത്രേ ഗോപ്ത്രേ പ്രഭവേ തഥാ ദീപ്ത്രേ പ്രശാസ്ത്രേ ച ഷണ്മന്ത്രാഃ സ്യുഃ - രേവന്തായ നമഃ, മഹാശാസ്ത്രേ നമഃ, ഗോപ്ത്രേ നമഃ, പ്രഭവേ നമഃ, ദീപ്ത്രേ നമഃ, പ്രശാസ്ത്രേ നമഃ ഇങ്ങനെ ഷണ്മന്ത്രങ്ങൾ ഭവിക്കും.

ഗോപ്താ ച പിംഗലാക്ഷശ്ച വീരസേനശ്ച ശാംഭവഃ
ആര്യ്യഃ ശാസ്താ ച ഗോപാലോ ഗുഹോഽഥ ഭവപുത്രകഃ. ൧൬൧
നാമാനി ശാന്തഭൂതേശഭൂതിദാ ദ്വാദശാര്യ്യകേ.

ആര്യ്യകേ-ശാസ്താവിങ്കൽ, ഗോപ്താ പിംഗലാക്ഷഃ വീരസേനഃ ശാംഭവഃ ആര്യ്യഃ ശാസ്താ ഗോപാലഃ ഗുഹഃ ഭവപുത്രകഃ ശാന്തഭൂതേശഭൂതിദാഃ ദ്വാദശ നാമാനി - ഗോപ്ത്രേ നമഃ, പിംഗലാക്ഷായ നമഃ, വീരസേനായ നമഃ, ശാംഭവായ നമഃ, ആര്യ്യായ നമഃ, ശാസ്ത്രേ നമഃ, ഗോപാലായ നമഃ, ഗുഹായ നമഃ, ഭവപുത്രായ നമഃ, ശാന്തായ നമഃ, ഭൂതേശായ നമഃ, ഭൂതിദായ നമഃ ഇങ്ങനെ ദ്വാദശനാമങ്ങൾ.

ആര്യ്യഃ ശാസ്താ ഗുഹാസന്നഃ സേനാനീർഭൂതവല്ലഭഃ. ൧൬൨
രുദ്രജോ രൂപവാൻ കാമീ വരദോ ലോകപൂജിതഃ
നീലാശ്വഃ ശ്വേതമാതങ്ഗഃ ശ്യാമീ പീതാനുലേപനഃ. ൧൬൩
രക്തമാലാധരഃ ശൂരോ മായോ മാതൃഗണപ്രിയഃ
കാളവാസാ ഗണാദ്ധ്യക്ഷഃ ഖഡ്ഗഹസ്തോ ധനുർദ്ധരഃ. ൧൬൪
സഹജായോ ജനാവേശഃ സാധുഃ സംസാരരക്ഷകഃ
ഷഡ്വിംശതിരിമേ മന്ത്രാ ങേനമോന്താശ്ച തേഽഖിലാഃ. ൧൬൫

ആര്യായ നമഃ, ശാസ്ത്രേ നമഃ, ഗുഹാസന്നായ നമഃ, സേനാന്യൈ നമഃ, ഭൂതവല്ലഭായ നമഃ, രുദ്രജായ നമഃ, രൂപവതേ നമഃ, കാമിനേ നമഃ, വരദായ നമഃ, ലോകപൂജിതായ നമഃ, നീലാശ്വായ നമഃ, ശ്വേതമാതംഗായ നമഃ, സ്വാമിനേ നമഃ, പീതാനുലേപനായ നമഃ, രക്തമാലാധരായ നമഃ, ശൂരായ നമഃ, മായായ നമഃ, മാതൃഗണപ്രിയായ നമഃ, കാമവാസസേ നമഃ, ഗണാദ്ധ്യക്ഷായ നമഃ, ഖഡ്ഗഹസ്തായ നമഃ, ധനുർദ്ധരായ നമഃ, സഹജായായ നമഃ, ജനാവേശായ നമഃ, സാധവേ നമഃ, സംസാരരക്ഷകായ നമഃ, ഇമേ ഷഡ്വിംശതിഃ മന്ത്രാഃ – ഈ മന്ത്രങ്ങൾ ഷഡ്വിംശതിനാമങ്ങൾ. തേ അഖിലാഃ ങേനമോന്താഃ ച – ഈ ദ്വാദശനാമങ്ങളും ഷഡ്വിംശതിനാമങ്ങളും ചതുൎത്ഥ്യന്തമായി നമോന്തമായിട്ട് വേണം.

"ഓം ശ്രീം ഹ്രീം ക്ലീം ഹ്രൂം ഹ്ലൂം ശംബരകുമാരായ പക്ഷിനേ [സ്വാഹാ."

ബീജമന്ത്രം സമുദ്ദിഷ്ടം സമ്യക് സപ്തദശാക്ഷരം. എന്നു

"ഓം ശ്രീം ഹ്രീം ക്ലീം ഹ്രൂം ഹ്ലൂം ശംബരകുമാരായ പക്ഷിനേ സ്വാഹാ." സപ്തദശാക്ഷരം ബീജമന്ത്രം സമ്യക് സമുദ്ദിഷ്ടം – ഇങ്ങനെ പതിനേഴ് അക്ഷരമായിരിക്കുന്ന ബീജമന്ത്രമായിത്തന്നെ പറയിപ്പൂ. കൌതുകബന്ധനത്തുങ്കൽ വേണ്ടുന്നത്.

പ്രാണാപാനവ്യാനോദാനസമാനാഃ സമീരിതാ ങേന്താഃ
സ്വാഹാന്താഃ സകലേഷു പ്രാണാദ്യനിലാണവോ നിവേദ്യവി-
[ധൌ. എന്നു

സകലേഷു നിവേദ്യവിധൌ – എല്ലാ ദേവന്മാരിലും നിവേദ്യവിധിയിങ്കൽ, ങേന്താഃ സ്വാഹാന്താഃ – ചതുൎത്ഥ്യേകവചനാന്തങ്ങളായി സ്വാഹാന്തമായിട്ട്; പ്രാണാപാനവ്യാനോദാനസമാനാഃ– പ്രാണായ സ്വാഹാ, അപാനായ സ്വാഹാ, വ്യാനായ സ്വാഹാ, ഉദാനായ സ്വാഹാ, സമാനായ സ്വാഹാ; ഇതി പ്രാണാദ്യനിലാണവഃ – ഇങ്ങനെ പ്രാണാഹുതികളുടെ അഞ്ചു മന്ത്രങ്ങൾ. സമീരിതാഃ – ഉക്തങ്ങൾ.

ടാന്താമൃതൌ ലവനമഃസഹിതം പരായാ-
ഥാബ്ധാത്മനാർണ്ണമപി ടാന്തതുരീയമൂർത്തിം
ഉക്ത്വാ നിവേദ്യമിതി വക്തു സകല്പയാമി-
വർണ്ണം നിവേദ്യഗരസാർപ്പണമന്ത്ര ഏഷഃ. എന്നുവ

ടാന്താമൃതയ – ഠ എന്നും വ എന്നും ഔ എന്നും കൂട്ടിയാൽ ഠൌം എന്നു വരും. ലവനമഃസഹിതം പരായ – അനുസ്വാരവും കൂട്ടി നമഃ എന്നു ചൊല്ലു. പരായ എന്നും കൂട്ടിയാൽ ഠൌം നമഃ പരായ എന്നു വരും. അഥ അബാത്മനാദ്യന്നം ടാന്തതുരീയമൂൎത്തിം അപി ഉക്ത്വാ–അബാത്മനാ എന്നും അനിരുദ്ധേന വാമദേവേന ഇത്യാദി തത്തദ്ദേവന്മാരുടെ നാലാമത്തെ മൂൎത്തിമന്ത്രം തൃതീയൈകവചനാന്തമായിച്ചൊല്ലു. സകല്പയാമിവൎണ്ണം നിവേദ്യം ഇതി വക്തു–കല്പയാമി എന്നു ഒടുക്കം കൂട്ടി നിവേദ്യം എന്നും ചൊല്ലു. അപ്പോൾ 'ഠൌം നമഃ പരായ അബാത്മനാ/നിരുദ്ധേന നിവേദ്യം കല്പയാമി' ഇങ്ങനെ വിഷ്ണുവിങ്കലും, 'ഠൌം നമഃ പരായ അബാത്മനാ വാമദേവേന നിവേദ്യം കല്പയാമി' ഇങ്ങനെ ശിവങ്കലും മന്ത്രങ്ങൾ. ശേഷമുള്ളേടത്തു് ഊഹിച്ചു ചൊല്ലു. ഏഷഃ നിവേദ്യഗരസാൎപ്പണമന്ത്രഃ – ഇതു് നിവേദ്യങ്ങളുടെ രസത്തെ സമൎപ്പിപ്പാനുള്ള മന്ത്രം.

തത്തദ്ഭൂതനിദാനബീജഹൃദയോപേതം പരായാക്ഷരം
ചാബാദ്യൎണ്ണയുതാത്മനാൎണസഹിതം ടാന്തസ്വമൂൎത്ത്യാഹ്വയം
പ്രബ്രൂയാജ്ജലപൂൎവതത്തദുപഹാരാഖ്യാം തഥാ കല്പയാ-
മ്യന്താം ചേതദിതാ ജലാദിരസദത്യൈ പഞ്ച മന്ത്രാഃ പരേ.

[ ഹന്നൻ

തത്തദ്ഭൂതനിദാനബീജഹൃദയോപേതം – ജലഗന്ധപുഷ്പധൂപദീപങ്ങൾക്കുള്ള അപ് പൃഥിവ്യാകാശവായുതേജസ്സുകളുടെ ബീജങ്ങൾ വം ലം ഹം യം രം ഇവറ്റോടു് നമഃ എന്നു കൂട്ടി, പരായാക്ഷരം – പരായ എന്നും, അബാദ്യൎണ്ണയുതാത്മനാൎണസഹിതം – അപ് എന്നും ആത്മനാ എന്നും ഇത്യാദി അബാത്മനാ പൃഥിവ്യാത്മനാകാശാത്മനാ വായ്വാത്മനാ അഗ്ന്യാത്മനാ ഇത്രയും കൂട്ടിയാൽ, ടാന്തസ്വമൂൎത്ത്യാഹ്വയം – തൃതീയൈകവചനാന്തങ്ങളായിരിക്കുന്ന തന്റെ മൂൎത്തിമന്ത്രങ്ങൾ അനിരുദ്ധേന നാരായണേന വാസുദേവേന സംകൎഷണേന പ്രദ്യുമ്നേന ഇത്യാദിയും കൂട്ടി, കല്പയാമ്യന്താം ജലപൂൎവ്വതത്തദുപഹാരാഖ്യാം ച പ്രബ്രൂയാത് – കല്പയാമി എന്നു് ഒടുക്കം കൂട്ടീട്ടു് ജലാദ്യുപഹാരങ്ങളേയും; ജലം കല്പയാമി, ഗന്ധം കല്പയാമി, പുഷ്പം കല്പയാമി, ധൂപം കല്പയാമി, ദീപം കല്പയാമി ഇങ്ങനെ അഞ്ചിനേയും ചൊല്ലു. അപ്പോൾ 'വം നമഃ പരായ അബാത്മനാ/നിരുദ്ധേന

ജലം കല്പയാമി' 'ഘം നമഃ പരായ പൃഥിവ്യാത്മനാ നാരായണേന ഗന്ധം കല്പയാമി' 'ഹം നമഃ പരായാകാശാത്മനാ വാസുദേവേന പുഷ്പം കല്പയാമി' 'യം നമഃ പരായ വായ്വാത്മനാ സങ്കർഷണേന ധൂപം കല്പയാമി' 'രം നമഃ പരായ അഗ്ന്യാത്മനാ പ്രദ്യുമ്നേന ദീപം കല്പയാമി' ഇങ്ങനെ വിഷ്ണുവിങ്കലേ മന്ത്രങ്ങൾ. ശിവാദിക ളിൽ അവരവരുടെ മൂർത്തിമന്ത്രങ്ങളെ കൂട്ടണം. അപ്പോൾ ശിവ ങ്കൽ വാമദേവേന സദ്യോജാതേന ഈശാനേന തൽപുരുഷേണ അഘോരേണ ഇങ്ങനെയും, ശങ്കരനാരായണന് രണ്ടും കൂടിയും, ദുർഗ്ഗയിങ്കൽ ദുർഗ്ഗാപഞ്ചകവും, ഗണപതിസുബ്രഹ്മണ്യശാസ്താവു കളിൽ അവരവരുടെ ഷണ്മന്ത്രങ്ങളിൽ ഒടുക്കത്തേതു കൂടാതെ ശേഷമഞ്ചുകൊണ്ടും ഇങ്ങനെ കൂട്ടിയിരിക്കും. ഇതി ജലാദിരസമ ത്ത്യെ പരേ പഞ്ച മന്ത്രാഃ ഉദിതാഃ – ഇങ്ങനെ ജലാദികളായ പഞ്ചോപചാരസമർപ്പണത്തിങ്കലേ പഞ്ചമന്ത്രങ്ങൾ ഉക്തമായി.

"ഗുഹ്യാതിഗുഹ്യ ഗോപ്ത്രീ ത്വം ഗൃഹാണാസ്മത് കൃതം ജപം
സിദ്ധിർഭവതു മേ ദേവി! ത്വത്പ്രസാദാദ് ധ്രുവി സ്ഥിതാ". ൧൦

ഇങ്ങനെ ജപസമർപ്പണമന്ത്രം.

"പ്രീണാതു ഭഗവാൻ വിഷ്ണുഃ കർമ്മണാനേന ശാശ്വതഃ."

ഇതു് കർമ്മസമർപ്പണമന്ത്രം.

ആദ്യോ/ർപ്പണേ ജപസ്യാണഃ പ്രീണാത്വാദ്യശ്ച കർമ്മണഃ.
[൧൧

ആദ്യഃ ജപസ്യ അർപ്പണേ അണഃ–ആദിക്ക പറഞ്ഞതു് ജപ സമർപ്പണത്തിന്റെ മന്ത്രം. പ്രീണാത്വാദ്യഃ കർമ്മണഃ ച – രണ്ടാ മതു പറഞ്ഞതു് കർമ്മസമർപ്പണത്തിന്റെ മന്ത്രം.

ഇതഃ പൂർവ്വം പ്രാണബുദ്ധിദേഹധർമ്മാധികാരതഃ
ജാഗ്രത്സ്വപ്നസുഷുപ്ത്യന്തേ/വസ്ഥാസു മനസേത്യപി. ൧൨

വാചേതി കർമ്മണേത്യുക്ത്വാ ഹസ്താഭ്യാമിതി കീർത്തയേത്
പദ്ഭ്യാമിത്യുദരേണേതി ശിശ്നേത്യപി ച യത് സ്മൃതം. ൧൩

യദുക്തം യത് കൃതമിതി തത്സർവ്വം ബ്രഹ്മവർണ്ണകാൻ
അർപ്പണം ഭവതു സ്വാഹേത്യപി ബ്രഹ്മാർപ്പണേ മനഃ. ൧൪

ഇതഃ പൂർവം പ്രാണബുദ്ധിദേഹധർമ്മാധികാരതഃ എന്നും, ജാഗ്രത്സ്വപ്നസുഷുപ്ത്യന്തേ അവസ്ഥാസു മനസാ ഇത്യപി — ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥാസു മനസാ എന്നും, വാചാ ഇതി കർമ്മണാ ഇതി ഉക്ത്വാ ഹസ്താഭ്യാം ഇതി കീർത്തയേത് — വാചാ എന്നും കർമ്മണാ എന്നും ചൊല്ലി ഹസ്താഭ്യാം എന്നും ചൊല്ലു. പദ്ഭ്യാം ഉദരേണ ഇതി ശിശ്നാ യത് സ്മൃതം ഇതി അപി കീർത്തയേത്-പദ്ഭ്യാം ഉദരേണ എന്നും ശിശ്നാ എന്നും യൽസ്മൃതം എന്നുംചൊല്ലു. യദുക്തം യത കൃതം അപി തത്സർവം ബ്രഹ്മവർണ്ണകാൻ അർപ്പണം ഭവതു സ്വാഹാ — യദുക്തം യത കൃതം എന്നും തത്സർവം ബ്രഹ്മാർപ്പണം ഭവതു സ്വാഹാ എന്നും, ബ്രഹ്മാർപ്പണേ മനുഃ — ഇങ്ങനെ ബ്രഹ്മാർപ്പണത്തിന്റെ മന്ത്രം.

അനന്തരം വിശേഷപഞ്ചതത്ത്വങ്ങളെ പറയുന്നു:—

സർവാദ്യാദിഷു തത്ത്വകേഷു നിജമൂർത്ത്യന്തേഷു ഗന്ധാദിതത്-
തന്മാത്രോല്ലസിതസ്വരൂപപദമായാന്തം തദന്തേ പുനഃ
ജ്ഞേന്താത്മാന്തസമാനപൂർവകനിജപ്രാണാൻ നമോന്താൻ വദേ
ദേവം സംഹൃതിപഞ്ചതത്ത്വമനവഃ പ്രോക്താ വിശേഷാദപി

ന്ത്രഃ ൧൨൫

സർവാദ്യാദിഷു നിജമൂർത്ത്യന്തേഷു തത്ത്വകേഷു — വിഷ്ണുവിങ്കൽ ലാം നമഃ പരായ സർവാത്മനേ ഇത്യാദികളായ തത്ത്വങ്ങളിൽ തന്റെ തന്റെ മൂർത്തിമന്ത്രങ്ങൾ. നാരായണായ എന്ന കഴിഞ്ഞാൽ, ഗന്ധാദിതത്തന്മാത്രോല്ലസിതസ്വരൂപപദം ആയാന്തം — ഗന്ധതന്മാത്രാദികളായ തന്മാത്രകളിൽ സ്വരൂപ എന്ന പദത്തേ ആയ എന്ന് ഒടുക്കമായി ചൊല്ലു. ഗന്ധതന്മാത്രസ്വരൂപായ ഇത്യാദി. പുനഃ തദന്തേ — പിന്നെ തദന്തത്തുങ്കൽ, ജ്ഞേന്താത്മാന്തസമാനപൂർവകനിജപ്രാണാൻ വദേത് — ചതുർത്ഥ്യേകവചനാന്തങ്ങളായി ആത്മാന്തങ്ങളായിരിക്കുന്ന സമാനാദി തന്റെ തന്റെ പ്രാണാദികളേ നമഃ എന്ന് ഒടുക്കം കൂട്ടി ചൊല്ലൂ. സമാനാത്മനേ നമഃ ഇത്യാദി അന്ത്യം. അപ്പോൾ 'ഓം ലാം നമഃ പരായ സർവാത്മനേ നാരായണായ ഗന്ധതന്മാത്രസ്വരൂപായ സമാനാത്മനേ നമഃ' 'ഓം വം നമഃ പരായ നിവൃത്താത്മനേ/നിരുദ്ധായ രസതന്മാത്രസ്വരൂപായ ഉദാനാത്മനേ നമഃ' 'ഓം (രം നമഃ) പരായ വിശ്വാത്മനേ പ്രദ്യുമ്നായ രൂപതന്മാത്രസ്വരൂ

പായവ്യാനാത്മനേ നമഃ, 'ഓം യം നമഃ പരായ പുരുഷാത്മനേ സങ്കർഷണായ സ്പർശതന്മാത്രസ്വരൂപായ അപാനാത്മനേ നമഃ 'ഓം ക്ഷോം നമഃ പരായ പരമേഷ്ഠ്യാത്മനേ (വാസുദേവായ ശബ്ദതന്മാത്രസ്വരൂപായ പ്രാണാത്മനേ) നമഃ'. ഏവം വിശേഷാന്വിതാഃ സംഹൃതി പഞ്ചതത്ത്വമനവഃ പ്രോക്താഃ – ഇങ്ങനെ വിശേഷയുക്തങ്ങളായി സംഹാരതത്ത്വഹോമത്തുങ്കലേ പഞ്ചതത്ത്വമന്ത്രങ്ങൾ ഉക്തങ്ങളായി.

താരം ശക്തിസനാദയാദിമനുവർണം കാദിതത്ത്വാക്ഷരം
നത്യന്തേഥ ശിവായ ചേതി ഗിരിശേ ബ്രഹ്മാദി ങേസംയുതം
ങേഽന്തോർവ്യാദ്യധിപത്യപൂർവ്വമഥ ഹ്ലാമാദിരാജന്നിവൃ-
ത്ത്യാദ്യദ്ഭിന്നകലാത്മനേ ഹുമിതി ചാസ്ത്രാന്തം വിശിഷ്ടോ-
ദ്ധൃതൗ. ൫൬൩

ഗിരിശേ – ശിവങ്കൽ, താരം ശക്തിസനാദയാദിമനുവർണ്ണം – പ്രണവവും ശക്തിയും പ്രാസാദമന്ത്രവും യ എന്നു തുടങ്ങീട്ടുള്ള പഞ്ചാക്ഷരത്തിന്റെ വിലോമമായ ഓരോരക്ഷരങ്ങളും; കാദിതത്ത്വാക്ഷരം – ക ഖ ഗ ഘ ങ ഈ പൃഥിവ്യാദി തത്ത്വങ്ങളുടെ ഓരോ അക്ഷരങ്ങളും 'ഓം ഹ്രീം ഹൗം യം കം' ഇങ്ങനെ ബീജാക്ഷരങ്ങൾ അഞ്ചും; നത്യന്തേ ശിവായ ച – നമഃ ശിവായ എന്നും, ങേസംയുതം ബ്രഹ്മാദി ചതുർത്ഥ്യന്തമായ ബ്രഹ്മാദികളെയും, ബ്രഹ്മണേ വിഷ്ണവേ രുദ്രായ ഈശ്വരായ സദാശിവായ ഇതു ഓരോന്നിനേയും, ങേഽന്തോർവ്യാദ്യധിപത്യപൂർവ്വം – ചതുർത്ഥ്യന്തമായ പൃഥിവ്യാദികളുടെ അധിപതി എന്നു കൂട്ടിച്ചൊല്ലൂ. പൃഥിവ്യധിപതയെ ഇത്യാദി; ഹ്ലാമാദിരാജന്നിവൃത്ത്യാദ്യദ്ഭിന്നകലാത്മനേ ഹും ഇതി അസ്ത്രാന്തം ച – ഹ്ലാം ഇത്യാദി ബീജങ്ങളോടുകൂടി നിവൃത്ത്യാദികളെ കലാത്മനേ എന്നു കൂട്ടി ചൊല്ലി ഹും എന്നും ഫട് എന്നും ചൊല്ലൂ. വിശിഷ്ടോദ്ധൃതൗ – ശിവങ്കലേ വിശേഷപഞ്ചതത്ത്വങ്ങളുടെ ഉദ്ധാരം ഇങ്ങനെ ഭവിക്കും: ഓം ഹ്രീം ഹൗം യം കം നമഃ ശിവായ ബ്രഹ്മണേ പൃഥിവ്യധിപതയേ ഹ്ലാം നിവൃത്തികലാത്മനേ ഹും ഫട്. ഓം ഹ്രീം ഹൗം വാം ഖം നമഃ ശിവായ വിഷ്ണവേ അബധിപതയേ ഹ്ലീം പ്രതിഷ്ഠാകലാത്മനേ ഹും ഫട്. ഓം ഹ്രീം ഹൗം ശിം ഗം നമഃ ശിവായ രുദ്രായ തേജോഽധിപതയേ ഹ്ലൂം വിദ്യാകലാത്മനേ ഹും ഫട്. ഓം ഹ്രീം ഹൗം മം ഘം നമഃ ശിവായ ഈശ്വരായ വായ്വധിപതയേ ഹ്ലൈം ശാന്തികലാത്മനേ ഹും ഫട്. ഓം

ഹൌം നം ങം നമഃ ശിവായ സദാശിവായ ആകാശാധിപതയേ ഹൌം ശാന്ത്യതീതകലാത്മനേ ഹ്രൂം ഫട്. ഇങ്ങനെ ശിവങ്കലേ സംഹാരമായ വിശേഷപഞ്ചതത്വങ്ങളും. ശേഷമെല്ലാവർക്കും അവരവരുടെ പഞ്ചതത്വങ്ങളിൽ മൂർത്തിമന്ത്രങ്ങളില്ലായ്കയാൽ 'ഗന്ധതന്മാത്രസ്വരൂപായ സമാനാത്മനേ നമഃ' ഇത്യാദി കൂട്ടിക്കൊള്ളണം.

അനന്തരം ജീവാവാഹനോപദേശക്രമത്തെ കാരണത്തോടു പറയുന്നു:—

സ്ഥൂലാത്മതോന്മേഷവിധായികാ ചി-
ദാവാഹനാസുന്യസനാദി കൃത്വാ
ക്രിയാ സ്വനിദ്രാഘടയുക്തിതോ/ത്ര
കാര്യ്യാ കുമാരാര്യ്യകയോഃ സ്മൃതം തത്. ൧൧

അസ്വായമോദ്ബുധഹൃദബ്ജയുക് സ്വ-
നിധ്യായ നിഷ്ഠാപ്യ നിജേഡയാസൂ
സുഷുമ്നയാ/വേശ്യ ദശാസുചിത്താ-
ദീദ്ധാം ചിതിം ഹൃത്കമലേ നിബദ്ധ്യാത്. ൧൨

ചിദാവാഹനാസുന്യസനാദി കൃത്വാ സ്ഥൂലാത്മതോന്മേഷവിധായികാ ക്രിയാ കാര്യ്യാ - ചിദാവാഹനം ചെയ്താൽ ജീവാവാഹനയെയും പ്രാണന്യാസാദികളെയും ചെയ്തുപൂജിച്ച് പിന്നെ വേണം സ്ഥൂലാവാഹനം ചെയ്‌വാൻ എന്നു താല്പര്യം. കുമാരാര്യ്യകയോഃ തത് സ്വനിദ്രാഘടയുക്തിതഃ സ്മൃതം-സുബ്രഹ്മണ്യങ്കൽ സ്വകലശമാകുന്ന കൌമാരകലശമാടുന്നതിനു മുമ്പിലും ശാസ്താവിനു നിദ്രാകലശമാടുന്നേടത്തും ജീവാവാഹനയെ പറയപ്പെട്ടു? അത്ര വാ കാര്യ്യാ — ഇവിടെയും ചെയ്യാം

അതിന്റെ ക്രിയ:— അസ്വായമോദ്ബുധഹൃദബ്ജയുക് മൂലപ്രാണായാമാദികളെക്കൊണ്ടു തന്റെ ഹൃദയപദ്മവും ബിംബത്തിങ്കലെ ഹൃദയപദ്മവും വിടിർന്നിരിക്കുമാറു കല്പിച്ചു രണ്ടേടത്തും പീഠമന്ത്രന്യാസലിപികലാന്യാസങ്ങളെച്ചെയ്തു, സ്വനിധ്യായ - സ്വഹൃദയത്തിങ്കൽ ധ്യാനിച്ചിരിക്കുന്ന ചൈതന്യത്തെ നിജേഡയാ നിഷ്ഠാപ്യ - തന്റെ ഇഡയിൽ കൂടി ത്രിസ്ഥാനങ്ങളിൽ നിന്നും ഉപദേശക്രമേണ ശംഖജലത്തിൽ ആവാഹിച്ചു; ദശാസുചിത്താദീദ്ധാം ചിതിം സുഷുമ്നയാ ആവേശ്യ - ദശപ്രാണങ്ങളോടും മനോബുദ്ധ്യഹംകാരാദികളോടും കൂടി ശോധിച്ചി

രിക്കുന്ന ചൈതന്യത്തെ ബിംബത്തിന്റെ സുഷുമ്നാനാഡിയിൽ പ്രവേശിപ്പിച്ച്, അസ്യ ഹൃൽകമലേ നിദധ്യാൽ - ബിംബഹൃദയത്തുങ്കൽ സ്ഥാപിക്കണം.

ത്രിസ്ത്ര്യാത്മനാ വ്യാപ്യ സുജപ്യ പഞ്ച-
  തത്വാനി ഹൃദ്ഭിരഥാഖിലാങ്ഗേ
സംവ്യാപ്യ സംസ്മൃത്യ തദാസുജാത-
  ന്യാസാദിനാ പ്രാണിതമാദധീത. ൭൯

ത്ര്യാത്മനാ ത്രിഃ വ്യാപ്യ - പിന്നെ ബിംബത്തുങ്കൽ പ്രണവം കൊണ്ട് മൂന്നു വ്യാപകത്തെച്ചെയ്ത്, ഹൃദി പഞ്ചതത്വാനി സുജപ്യ - ഹൃദയത്തുങ്കൽ പഞ്ചതത്വങ്ങളേത്തൊട്ടു ജപിച്ച്, ഏഭിഃ അഖിലാംഗേ സംവ്യാപ്യ സംസ്മൃത്യ - ഈ പഞ്ചതത്വങ്ങളേക്കൊണ്ട് എല്ലാടവും വ്യാപകത്തെച്ചെയ്ത്. സ്മൃതരൂപേണയും ന്യസിച്ച്, തദാ അസുജാതന്യാസാദിനാ പ്രാണിതം ആദധീത - അപ്പോൾ ദശപ്രാണന്യാസാദികളെക്കൊണ്ട് പ്രാണങ്ങളോടു യോജിപ്പൂ.



പ്രാണോ പാദതലാദി നോവധി തതഃ പൃഷ്ഠേന്യഥാപാനകം
വ്യാനം വ്യാപ്തമുദാനമാദ്യുരുദരാന്നാഭേഃ സമാനം ഹൃദി
വാച്യക്ഷ്ണോന്നസി നാഗകൂർമ്മകൃകലാഖ്യാൻ ദേവദത്തം ബഹി-
ർവ്യാപ്യാന്തശ്ച ധനഞ്ജയം ന്യസതു മന്ത്രീ സപാംഗുലീബീജവിൽ.

൮൦

സപാംഗുലീബീജവിത് മന്ത്രീ - പ്രാണന്യാസത്തുങ്കലേ അംഗുഷ്ഠാദി വിരല്കളേയും തദ്ബീജാക്ഷരങ്ങളേയും അറിഞ്ഞിരിക്കുന്ന ആചാര്യൻ, പാദതലാദി നോവധി പ്രാണം - പാദത്തിന്റെ ചുവട്ടിൽ തുടങ്ങി രണ്ടു കൈകൊണ്ടും കൂടി നാസാഗ്രത്തുങ്കലോളം പ്രാണനേയും, തതഃ പൃഷ്ഠേ അന്യഥാ അപാനകം - നാസാഗ്രത്തുങ്കൽ തുടങ്ങി ശിരസ്സിന്റെ മുകളിൽ കൂടി പൃഷ്ഠഭാഗത്ത് കീഴ്പോട്ടു കാലിന്റെ ചുവട്ടിലോളം അപാനനേയും, വ്യാപ്തം വ്യാനം - വ്യാപകമായിട്ട് വ്യാനനേയും, ഉദരാൽ ആദ്യുൿ ഉദാനം - ഉദരത്തുങ്കൽ തുടങ്ങി മേല്പോട്ടു നേത്രത്തുങ്കലോളം ഉദാനനേയും, നാഭേഃ ഹൃദി സമാനം - നാഭിയിങ്കൽ തുടങ്ങി ഹൃദയത്തോളം സമാനനേയും ന്യസിച്ചാൽ, വാചി അക്ഷ്ണോഃ നസി നാഗകൂർമ്മകൃകലാഖ്യാൻ - വാക്കിങ്കൽ നാഗനേയും കണ്ണുകളിൽ കൂർമ്മനേയും നാസികകളിൽ കൃകലനേയും, ബഹിഃ ദേവദത്തം - പുറ-

കിൽ ദേവദത്തനേയും, അന്തഃ ധനഞ്ജയം ച ന്യസേത് - അകത്തുഭാഗത്തു ധനഞ്ജയനേയും ന്യസിപ്പൂ. ഇവിടെ പഞ്ചതത്ത്വബീജവും നമഃ പരായ എന്നും കൂട്ടി; പ്രാണാത്മനേ നമഃ അപാനാത്മനേ നമഃ വ്യാനാത്മനേ നമഃ ഉദാനാത്മനേ നമഃ നമഃ സമാനാത്മനേ നമഃ ഇങ്ങനെ അഞ്ചു്. പിന്നെയും പഞ്ചതത്ത്വബീജങ്ങളോടും നമഃ പരായ എന്നും കൂട്ടി; നാഗാത്മനേ നമഃ കൂർമ്മാത്മനേ നമഃ കൃകലാത്മനേ നമഃ ദേവദത്താത്മനേ നമഃ ധനഞ്ജയാത്മനേ നമഃ. ഇങ്ങനെ ദശപ്രാണമന്ത്രങ്ങൾ.

ന്യസ്യേത് പുരോഽവ്യക്തപുരോഗഗന്ധ-
മാത്രാന്തികാസ്തത്ത്വാഷ്ട ഹൃദംബുജസ്യ
ദളേഷ്വവാചീനമുഖേഷു മദ്ധ്യേ
ശക്തിം ച പുര്യ്യഷ്ടകസന്നിവിഷ്ടാം. ഫ വൃ ഫ

ഹൃദംബുജസ്യ അവാചീനമുഖേഷു ദളേഷു - പത്മമുദ്ര കാട്ടി ഹൃദയപത്മത്തെ വികാസമായി കല്പിച്ച്, ഹൃദയപത്മത്തിന്റെ അധോമുഖങ്ങളായിരിക്കുന്ന ദളങ്ങളിൽ, പുരഃ അവ്യക്തപുരോഗഗന്ധമാത്രാന്തികാഃ അഷ്ട ന്യസ്യേത് - കിഴക്കു തുടങ്ങി പ്രാണതത്ത്വാദി ഗന്ധമാത്രാന്തങ്ങളായ തത്ത്വങ്ങളെ എട്ടിനേയും ന്യസിപ്പൂ. മനസ്തത്ത്വം വേണ്ട. മദ്ധ്യേ പുര്യ്യഷ്ടകസന്നിവിഷ്ടാം ശക്തിം ച - പിന്നെ നടുവിൽ കർണ്ണികയിങ്കൽ പുര്യ്യഷ്ടകമദ്ധ്യഗതയായിരിക്കുന്ന ശക്തിബീജത്തേയും ന്യസിപ്പൂ.

തന്മദ്ധ്യേ ചിദ്ഘനം ജീവം മൂലമന്ത്രാത്മകം ന്യസേത്
തത്ത്വാന്യപി യഥാസ്ഥാനം മൂലവർണ്ണാംഗകാന്യപി. ഫ വൃ വ

തന്മദ്ധ്യേ മൂലമന്ത്രാത്മകം ചിദ്ഘനം ജീവം ന്യസേത് - ആ ശക്തിയുടെ മദ്ധ്യത്തിങ്കൽ മൂലമന്ത്രസ്വരൂപമായി ചൈതന്യമായിരിക്കുന്ന ജീവതത്ത്വത്തേയും ന്യസിച്ചു മൂലവും ഹൃദിസ്ഥമന്ത്രവും തൊട്ടുജപിപ്പൂ. യഥാസ്ഥാനം തത്ത്വാനി മൂലവർണ്ണാംഗകാനി അപി ന്യസേത് - പിന്നെ യഥാസ്ഥാനം മൂലപുടിതലിപിന്യാസവും തത്ത്വന്യാസവും മൂലാക്ഷരാംഗായുധഭൂഷണന്യാസവും യഥാവകാശം ചെയ്തു പൂജിച്ചു് അർഘ്യപുഷ്പാഞ്ജലിയും ചെയ്തു് സ്ഥൂലാവാഹനാദി ചെയ്വൂ. ഇങ്ങനെ ജീവാവാഹനസ്വരൂപം. ഉപദേശിച്ചിട്ടു തന്നെ ചെയ്യണം.

അനന്തരം മുദ്രകളെ പറയുന്നു:—

അന്യോന്യസംപുടരൂഢാ ഘടിതാഗ്രഹസ്താ
മുദ്രാഞ്ജലിർമുകുളിതാംബുരുഹാന്തരൂപാ
ബ്രഹ്മാഞ്ജലിർവിധിവദാരചിതാ സ്വമൂർദ്ധ്നി
സാ വന്ദനീ സ്വഹൃദി ദക്ഷിണപാർശ്വനമ്രാ. ഫ വൃ ന.

അന്യോന്യസംപുടരൂഢാ ഘടിതാഗ്രഹസ്താ — രണ്ടു കൈകളും രൂഢമായിട്ടു അഗ്രങ്ങളും കൂട്ടിപ്പിടിപ്പൂ. മുകുളിതാംബുരുഹാന്തരൂപാ അഞ്ജലിഃ മുദ്രാ — താമരപ്പൂവു് കൂമ്പി ഇരിക്കുന്നപോലെ സദൃശമായിട്ടു ഇരിക്കുന്നതു് അഞ്ജലി എന്നു പേരായിരിക്കുന്ന മുദ്രയാകുന്നു. സാ വിധിവത് സ്വമൂർദ്ധ്നി ആരചിതാ ബ്രഹ്മാഞ്ജലിഃ — ആ കൈകൾ വിധിക്കു തക്കവണ്ണം ശിരസ്സിൽ വച്ചിരിക്കുന്ന ഈ മുദ്രയ്ക്കു ബ്രഹ്മാഞ്ജലി എന്നു പറയണം. സാ സ്വഹൃദി ദക്ഷിണപാർശ്വനമ്രാ വന്ദനീ— ആ അഞ്ജലിമുദ്ര ഹൃദയത്തിങ്കൽ വലത്തുഭാഗത്തു് ചെരിഞ്ഞു പിടിച്ചാൽ വന്ദനിയാകുന്ന മുദ്രയായി ഭവിക്കും.

യാ വാമമുഷ്ട്യുച്ഛ്രിതപൂർവ്വശാഖാ-
ഗ്രഹാന്യമുഷ്ടിർല്ലസിതപ്രധാനാ
സാ തൂർദ്ധ്വമുദ്രാ ശിവലിംഗമുദ്രോദ്-
ഗതാഗ്രജാ ദക്ഷിണഹസ്തമുഷ്ടിഃ. ഫ വൃ ര

വാമമുഷ്ട്യുച്ഛ്രിതപൂർവ്വശാഖാഗ്രഹാ അന്യമുഷ്ടിഃ ലസിതപ്രധാനാ യാ — എടത്തെ കൈയുടെ വിരലു നാലും മടക്കി മുഷ്ടിയായിപ്പിടിച്ചു അതിന്റെ പെരുവിരൽ പൊക്കി മേല്പോട്ടു ആക്കി അപ്പെരുവിരലിനെ വലത്തു കൈയുടെ വിരലു നാലു കൊണ്ടും പിടിച്ചു് അതിന്റെ പെരുവിരൽ ഉയർത്തിപ്പിടിപ്പൂ. ഇങ്ങനെയുള്ള യാതൊന്നു്, സാ തു ഊർദ്ധ്വമുദ്രാ — അതിന്നു് ഊർദ്ധ്വമുദ്ര എന്നു പേരു്, ഉദ്ഗതാഗ്രജാ ദക്ഷിണഹസ്തമുഷ്ടിഃ ശിവലിംഗമുദ്രാ — വലത്തെ കൈയുതന്നെ വിരലുകൾ നാലും മടക്കി പെരുവിരൽ ഉയർത്തിപ്പിടിക്കുന്നതു ശിവലിംഗമുദ്ര എന്നുപേരു്.

ആകുഞ്ചിതാഗ്രാംഗുലി ഹസ്തയുഗ്മ-
മായോജ്യ തർജ്ജനീയുഗളം പ്രകല്പ്യ
സ്വമദ്ധ്യമാപൃഷ്ഠഗമഗ്രജാഭ്യാ-
മന്തർല്ലിഖേത്സ്യാദിതി യോനിമുദ്രാ. ഫ വൃ മ

ആകുഞ്ചിതാഗ്രാംഗുലി ഹസ്തയുഗ്മം ആയോജ്യ - കൈകൾ രണ്ടും മലൎത്തി വിരലുകളുടെ അഗ്രം വളച്ച കൂട്ടിപ്പിടിച്ച്, തൎജ്ജനീയുഗ്മം സ്വമദ്ധ്യപൃഷ്ഠഗം പ്രകല്പ്യ - തൎജ്ജനികൾ രണ്ടും തന്റെ അടുത്ത നടുവിലെ വിരലിന്റെ പുറവട്ടിലാക്കിപ്പിടിച്ച്, അംഗുഷ്ഠാഭ്യാം അന്തൎല്ലിഖേത് - പെരുവിരലുകൾ രണ്ടുകൊണ്ടും കൈകളുടെ അകത്ത് അനാമികാമൂലത്തിങ്കൽ വരപ്പൂ. ഇതി യോനിമുദ്രാ സ്യാത് - ഇങ്ങനെ യോനിമുദ്ര ഭവിക്കും.

മദ്ധ്യാഽനാമാന്തരാഽംഗുഷ്ഠോ നിൎഗ്ഗതോ മദ്ധ്യമാനതാ
ദക്ഷിണസ്യ തു മുഷ്ടൗ സ്യാന്മുദ്രാ വൈനായകീ ത്വിയം. ൫൯൩

ദക്ഷിണസ്യ മുഷ്ടൗ തു - വലത്തെകൈ തന്നെ മടക്കി മുഷ്ടിയാക്കിപ്പിടിച്ചാൽ അതിങ്കലേ, അംഗുഷ്ഠഃ മദ്ധ്യാനാമാന്തരാ നിൎഗ്ഗതഃ - പെരുവിരൽ തീൎത്ത് മദ്ധ്യമദ്ധ്യമയുടേയും അനാമികയുടേയും ഇടയിൽ പുറത്തേയ്ക്കു നീട്ടി, മദ്ധ്യമാ ആനതാ - നടുവിലെ വിരലും ന്യുൎത്തു കുറഞ്ഞൊന്നു വളഞ്ഞു കീഴ്പോട്ടു പിടിപ്പൂ. ഇയം വൈനായകീ മുദ്രാ സ്യാൽ - ഇതു ഗണപതിയുടെ മുദ്രയായി ഭവിക്കും.



അനന്തരം അംഗമുദ്രകളെ പറയുന്നു.

അനാമികാമദ്ധ്യമികാന്തരാള-
പ്രസാരിതാംഗുഷ്ഠവിശിഷ്ടമുഷ്ടിഃ
മുദ്രാ ഹൃദി സ്യാത് പ്രഥമാഗ്രലഗ്ന-
തൎജ്ജാഗ്രാമുഷ്ടിഃ ശിരസി പ്രദിഷ്ടാ. ൫൯൪

അനാമികാമദ്ധ്യമികാന്തരാളപ്രസാരിതാംഗുഷ്ഠവിശിഷ്ടമുഷ്ടിഃ - വലത്തേകൈ മടക്കിപ്പിടിച്ച അനാമികയുടേയും മദ്ധ്യമികയുടേയും ഇടയിൽ പുറത്തേയ്ക്കു പുറപ്പെടീച്ച ഇരിക്കുന്ന പെരുവിരലോടുകൂടിയ മുഷ്ടി, ഹൃദി മുദ്രാ സ്യാത് - ഹൃദയത്തിങ്കലേ മുദ്രയായി ഭവിക്കും. പ്രഥമാഗ്രലഗ്നതൎജ്ജാഗ്രമുഷ്ടിഃ - പെരുവിരലിന്റെ തലയ്ക്കൽ തൊടീച്ചിരിക്കുന്ന തൎജ്ജനിയോടുകൂടി ഇരിക്കുന്ന മുഷ്ടി, ശിരസി പ്രദിഷ്ടാ - ശിരസ്സിങ്കലേ മുദ്രയായിട്ടു പറയപ്പെട്ടു.

ഉത്ഥാപിതാംഗുഷ്ഠവിശിഷ്ടമുഷ്ടി-
ൎമ്മുദ്രാ ശിഖായാം കവചേഽഗ്രലോൎഭ്യാം
ഗ്രന്ധാഗ്രിമാഭ്യാമഭിവേഷ്ട്യ ഗാത്രം
സമാഹരേത്തൎജ്ജനികേ സ്തനാന്തേ. ൫൯൫

ഉത്ഥാപിതാംഗുഷ്ഠവിശിഷ്ടമുഷ്ടിഃ — ഉയർത്തിയിരിക്കുന്ന പെരുവിരലോടുകൂടിയിരിക്കുന്ന മുഷ്ടി, ശിഖായാം മുദ്രാ - ശിഖയിങ്കലേ മുദ്രയായി ഭവിക്കും. ഗൃധാഗ്രിമാഭ്യാം അഗ്രദോർഭ്യാം ഗാത്രം അഭിവേഷ്ട്യ തർജനികേ സ്തനാന്തേ സമാഹരേത് — കൈകൾ രണ്ടിന്റെയും പെരുവിരലകത്താക്കി ഇരിക്കുന്ന തലാഗ്രങ്ങളേക്കൊണ്ടു ശരീരത്തേ മറച്ചുപിടിച്ച് എടുത്തു തർജനികൾ രണ്ടും അന്യോന്യം ഹൃദയത്തുങ്കൽ ബന്ധിപ്പൂ. ഇതി കവചേ — ഇങ്ങനെ കവചത്തുങ്കലേ മുദ്ര.

നാരാചമുഷ്ടിം പരിവർത്ത്യ തിര്യ-
ഗായമ്യ മുഞ്ചേദിയമസ്ത്രമുദ്രാ;
ഭ്രൂമദ്ധ്യബദ്ധാവ്യവലംബമാന-
ജ്യേഷ്ഠാഗ്രമുഷ്ടിഃ ഖലു നേത്രമുദ്രാ. ൧൮൯

നാരാചമുഷ്ടി പരിവർത്ത്യ തിര്യഗ് ആയമ്യ മുഞ്ചേത് - കൈകൾ രണ്ടും തമ്മിൽ തൊടീച്ച് തർജനിയും പെരുവിരലും കൂട്ടിക്കൂർത്തു ശരാഗ്രംപോലെ പിടിച്ചിരിക്കുന്ന മുഷ്ടികൾ വട്ടത്തിലാക്കി വിലങ്ങു നീക്കിപ്പിടിപ്പൂ. ഇയം അസ്ത്രമുദ്രാ — ഇത് അസ്ത്രമുദ്രയത്രേ. ഭ്രൂമദ്ധ്യബദ്ധാവ്യവലംബമാനജ്യേഷ്ഠാഗ്രമുഷ്ടിഃ - വലത്തേ കൈ മടക്കി പെരുവിരൽ നൂർത്തു പുരികങ്ങളുടെ നടുവിൽ കീഴ്പോട്ടു വയ്പൂ. ഇയം നേത്രമുദ്രാ ഖലു — ഇങ്ങനെ എല്ലാ ദേവന്മാരിലും നേത്രമുദ്ര.

പ്രദേശിനീമദ്ധ്യമികാഗ്രകാഭ്യാം
സാനാമികാഭ്യാമപി വാഭിമർശഃ
സ്യാന്നേത്രമുദ്രേതി ഷഡംഗകേ തു
സപാസപാസ്പൃശസ്പർശനമാത്രമൂർദ്ധ്വം. ൧൯൦

പ്രദേശിനീമദ്ധ്യമികാഗ്രകാഭ്യാം സാനാമികാഭ്യാം അപി അഭിമർശഃ വാ — രണ്ടു കണ്ണു് ഉള്ളേടത്തു് തർജ്ജനിയുടേയും മദ്ധ്യമികയുടേയും അഗ്രംകൊണ്ടു തൊടുകയും മൂന്നു കണ്ണു ഉള്ളേടത്തു് ഇവ രണ്ടും അനാമികയും കൂട്ടി മൂന്നു വിരലുകൊണ്ടു തൊടുകയും എന്നു വികല്പമായിട്ടു ചെയ്യും. ഇതി വാ നേത്രമുദ്രാ സ്യാൽ — ഇങ്ങനെയും ഉണ്ടു് നേത്രമുദ്ര. ഷഡംഗകേ ഇതി ഊർദ്ധ്വം സപാസപാസ്പൃശസ്പർശനമാത്രം — ഷഡംഗത്തുങ്കൽ ഇപ്രകാരം മുദ്രകൾ; അഷ്ടാംഗാദികളിൽ ഉദരപൃഷ്ഠബാഹ്വാദിസ്ഥാനങ്ങളിൽ തൊട്ടാൽ മതി. വേറെ മുദ്രകളില്ല.

ഹസ്തൗ പരാവൃത്യ കനിഷ്ഠികാദ്വയം
തർജ്ജനീദ്വയം ച പ്രകല്പ്യ ഗാരുഡീം
ബദ്ധ്വാതു മുദ്രാമവലംബിതാഗ്രജാം
ചലത്തദന്യാംഗുലികാം ഖപ്ക്ഷപത്രികാം. ഫൻഫ

ഹസ്തൗ പരാവൃത്യ – കൈകൾ രണ്ടും തമ്മിൽ തൊടീച്ച് പിറത്തോട്ടായിട്ടു പിടിച്ച്, കനിഷ്ഠികാദ്വയം തർജ്ജനീദ്വയം ച പ്രകല്പ്യ – ചെറുവിരൽ രണ്ടും തമ്മിലും തർജ്ജനികൾ രണ്ടും തമ്മിലും ബന്ധിച്ച്, അവലംബിതാഗ്രജാം ചലത്തദന്യാം ഗുലികാം ഖപ്ക്ഷപത്രികാം – പെരുവിരൽ രണ്ടും കീഴ്പോട്ടു തൂക്കിപ്പിടിച്ച് മററുള്ള വിരലുകൾ അനാമികയും മദ്ധ്യമികയും കുറഞ്ഞൊന്നു ഇളക്കി ചിറകിനേപ്പോലെയും ആക്കി, ഗാരുഡീം മുദ്രാം ബദ്ധ്വാതു – ഗരുഡമുദ്രയേ ഇപ്രകാരം കാട്ടും.

അന്യോന്യമാബദ്ധ്യ കനിഷ്ഠികാദ്വയം
ജ്യേഷ്ഠാദ്വയം ചാപ്യഥ ശേഷിതാംഗുലീഃ
അധോമുഖീകൃത്യ നികുഞ്ചിതാഗ്രികാഃ
പരിഭ്രമയ്യ പ്രകരോതു ഗാലിനീം. ഫൻവ

അഥ കനിഷ്ഠികാദ്വയം ജ്യേഷ്ഠാദ്വയം ച അന്യോന്യം ആബദ്ധ്യ – അനന്തരം ചെറുവിരൽ രണ്ടും പെരുവിരൽ രണ്ടും തമ്മിൽ തൊടീച്ച്, നികുഞ്ചിതാഗ്രികാഃ ശേഷിതാംഗുലീഃ അധോമുഖീകൃത്യ പരിഭ്രമയ്യ – അഗ്രങ്ങളെ വളച്ചിരിക്കുന്ന നടുവിലേ വിരലുകൾ രണ്ടിനേയും ഒരുമിച്ചു കൂട്ടി കീഴ്പോട്ട് ആക്കിച്ചുററിച്ചിട്ട്, ഗാലിനീം പ്രകരോതു – ഗാലിനീമുദ്രയേ കാട്ടും.

കനിഷ്ഠികാനാമികയോഃ കരദ്വയേ
പ്രദേശിനീമദ്ധ്യമയോശ്ച യുഗ്മം മിഥഃ
വ്യത്യസ്തബദ്ധാഗ്രമധോമുഖീകൃതം
പ്രകല്പ്യ മുദ്രാം പ്രകരോതു സൗരഭീം. ഫൻബ

കരദ്വയേ – രണ്ടു കൈയിലേ, കനിഷ്ഠികാനാമികയോഃ പ്രദേശിനീമദ്ധ്യമയോഃ യുഗ്മം മിഥഃ വ്യത്യസ്തബദ്ധാഗ്രം – ചെറുവിരലിന്റെയും മോതിരവിരലിന്റെയും അഗ്രങ്ങളും തർജ്ജനിയുടെയും മദ്ധ്യമയുടേയും അഗ്രങ്ങളും തമ്മിൽ പകർന്നു തൊടീച്ചു,

അധോമുഖീകൃതം പ്രകല്പ്യ – കീഴ്പോട്ടാക്കിപ്പിടിച്ച്, സൌരഭീം മുദ്രാം പ്രകരോതു – ഇങ്ങനെ സുരഭിമുദ്രയേയും കാട്ടു. ഇതു മൂന്നും ശംഖപൂരണത്തിങ്കൽ വേണ്ടുന്നതു്.

ആവാഹനമുദ്രകളെപ്പറയുന്നു.—

ഉത്താനിതാഞ്ജല്യുദരദ്വ്യനാമികാ-
മൂലോല്ലിഖത്സ്വപ്രഥമാഽഭിവാഹനീ
അവാങ്മുഖീ സ്ഥാപനികാ നതാംഗുലിഃ
ശ്ലിഷ്ടോത്ഥിതാംഗുഷ്ഠയുഗാ സ്ഥിരാകൃതിഃ. ൧൰൪

ഉത്താനിതാഞ്ജല്യുദരദ്വ്യനാമികാമൂലോല്ലിഖൽസ്വപ്രഥമാ – രണ്ടു കൈകളും മലൎത്തിപ്പിടിച്ച് രണ്ടിന്റെയും അനാമികകളുടെ ചുവട്ടിൽ അതതു കൈയ്യുടെ പെരുവിരൽ കൊണ്ടു് ഉല്ലേഖനം ചെയ്തിരിക്കുമാറു്, അഭിവാഹനീ മുദ്രാ – ആവാഹനമുദ്രയാകുന്നു. നതാംഗുലിഃ ശ്ലിഷ്ടോത്ഥിതാംഗുഷ്ഠയുഗാ അവാങ്മുഖീ സ്ഥിരാകൃതിഃ – കൈകൾ രണ്ടും കമത്തി വിരലുകൾ വളച്ചു കൂട്ടിപ്പിടിച്ച് പെരുവിരൽ രണ്ടും ഉയൎത്തി സ്ഥിരമായി പിടിക്കുന്നതു് സ്ഥാപനികാ – സംസ്ഥാപനിയാകുന്ന മുദ്രയാകുന്നു.

സാ സന്നിധാപന്യുദിതാ നതാംഗുലീ-
ശ്ലിഷ്ടോഭയാംഗുഷ്ഠപരിഭ്രമോജ്ജ്വലാ
അവാങ്മുഖാംഗുഷ്ഠനതാംഗുലീഗണാ
മുഷ്ടിദ്വയീ സ്യാദിഹ സന്നിരോധനീ. ൧൰൫

നതാംഗുലീശ്ലിഷ്ടോഭയാംഗുഷ്ഠപരിഭ്രമോജ്ജ്വലാ – കൈകൾ കമത്തി വിരലുകൾ വളച്ച് അവററിൽക്കൂടെ പെരുവിരലുകളും കൂട്ടി വട്ടത്തിൽ ഇളക്കു. സാ സന്നിധാപനീ മുദ്രാ ഉദിതാ – അതു സന്നിധാപനിയാകുന്ന മുദ്ര. അവാങ്മുഖാംഗുഷ്ഠനതാംഗുലീഗണാ മുഷ്ടിദ്വയീ – പെരുവിരലുകൾ രണ്ടും കീഴ്പോട്ടാക്കി അതതു കൈയുടെ അകത്താക്കി മററുള്ള വിരലുകളെ മടക്കിപ്പിടിച്ചു മുഷ്ടികൾ രണ്ടും കൂടിയതു്, ഇഹ സന്നിരോധനീ സ്യാത് – ഇവിടെ സന്നിരോധനിയാകുന്ന മുദ്രയായി ഭവിക്കും.

യാഽഽവാഹനീ സാഽൎപ്പിതപൃഷ്ഠമൂൎദ്ധതോ
ഹ്യവാങ്മുഖീവ്യാപിതയാഽവകുണ്ഠനീ
സംയോജിതാ മൂൎദ്ധനി ധേനുമുദ്രികാ
മുദ്രാഽമൃതീകൃത്യുദിതാ സമീരിതാ. ൧൰൬

യാ ആവാഹനീ സാ ഊർദ്ധ്വാത്‌ അർപ്പിതപുഷ്പം അവാങ്മുഖീവ്യാപിതയാ (സ്ഥിതാ) ഹി – യാതൊരു ആവാഹനമുദ്ര കൊണ്ടു് ദേവൻെറ ശിരസ്സിൽ പുഷ്പങ്ങളെ ആരാധിച്ചു ആ ആവാഹനമുദ്ര തന്നെ കമഴ്ത്തിപ്പിടിച്ചു ദേവൻെറ ശിരസ്സിൽ തുടങ്ങി പാദത്തോളം വ്യാപകമായി കാട്ടൂ. സാ അവകുണ്ഠനീ – അതു് അവകുണ്ഠനീമുദ്രയാകുന്നു. മൂർദ്ധനി ധേനുമുദ്രികാ സംയോജിതാ – ദേവൻെറ ശിരസ്സിൽ സുരഭിമുദ്രയെ കാട്ടൂ. അമൃതീകൃത്യഭിധാ മുദ്രാ സമീരിതാ – അതു് അമൃതീകരണമുദ്രയാകുന്നു.

ഉത്താനമുഷ്ടീ ത്വനുമോദനക്രമാൽ
പ്രസാരിതേ തിര്യഗഥ പ്രസാദനീ
സപ്തേതി മുദ്രാ അഭിവാഹനാദിഷു
ക്രമേണ കാര്യാഃ കഥിതാഃ സമാസതഃ. ൨൱൩

ഉത്താനമുഷ്ടീ അനുമോദനക്രമാത്‌ തിര്യക് പ്രസാരിതേ – കൈകൾ രണ്ടും മലർത്തി മടക്കിപ്പിടിച്ചു് സന്തോഷിക്കേണമേ എന്നു കാട്ടുന്നപോലെ വിലങ്ങനെ രണ്ടു പുറത്തേയ്ക്കും കാട്ടൂ. ഇയം പ്രസാദനീ – ഇതു് പ്രസാദനീമുദ്രയാകുന്നതു്. അഭിവാഹനാദിഷു ഇതി കാര്യാഃ സപ്ത മുദ്രാഃ ക്രമേണ സമാസതഃ കഥിതാഃ – ഇപ്രകാരം ആവാഹനാദികളിലെല്ലാടവും ചെയ്യാനുള്ള ഏഴു മുദ്രകളും പറയപ്പെട്ടു.

വ്യത്യസ്യ തൂപാദ്യയുഗം കരോതു വാ
നിരുദ്ധ്യ സംസ്ഥാപനമാതനോതു വാ
മുക്താമൃതീകൃത്യവകുണ്ഠനാഹ്വയാഃ
പഞ്ചൈവ മുദ്രാഃ സമുശന്തി കേചന. ൨൱൪

ഉപാദ്യയുഗം വ്യത്യസ്യ കരോതു വാ – രണ്ടാമത്തേ സംസ്ഥാപനീമുദ്രയെ മൂന്നാമതായിട്ടും മൂന്നാമത്തേ സന്നിധാപനീമുദ്രയെ രണ്ടാമത്തേതായിട്ടും ചെയ്യാം. നിരുദ്ധ്യ സംസ്ഥാപനം ആതനോതു വാ – സന്നിരോധനീമുദ്രയെ കാട്ടീട്ടു് സംസ്ഥാപനീമുദ്രയെ കാട്ടുകയുമാം. കേചന മുക്താമൃതീകൃത്യവകുണ്ഠനാഹ്വയാഃ പഞ്ചൈവ മുദ്രാഃ സമുശന്തി – ചില ആചാര്യന്മാർ അമൃതീകാരമുദ്രയും അവകുണ്ഠനമുദ്രയേയും കൂടാതെ ശേഷം അഞ്ചു മുദ്രകളെത്തന്നെ ഇച്ഛിക്കുന്നു.

കൃത്വാഗ്രഹസ്തൗ മണിബന്ധസക്ത-
ശാഖൗ മിഥഃ ശ്ലിഷ്ടതലൗ പയൗ ച

പരിഭ്രമയ്യ പ്രകരോതു ചക്ര-
മുദ്രാം പരീതാംഗുലിദർശിതാരാം. ൧൯൯

അഗ്രഗതസ്ഥൗ മണിബന്ധസക്തശാഖൗ മിഥഃ ശ്ലിഷ്ടതലൗ ച കൃത്വാ - കൈകൾ രണ്ടിന്റേയും അഗ്രങ്ങളെ കുഴയിങ്കൽ അന്യോന്യം വിരല്യകൾ വരുമാറും അന്യോന്യം ഉള്ളംകൈയ തൊട്ടു വരുമാറും വച്ചിട്ട്, പരിഭ്രമയ്യ പരീതാംഗുലിദർശിതാരാം ചക്രമുദ്രാം പ്രകരോതു - വട്ടത്തിലിളക്കി ചുററും വിരലുകളെക്കൊണ്ട് കാട്ടി ഇരിക്കുന്ന അരങ്ങളോടുകൂടി ചക്രമുദ്രയേ കാട്ടൂ.

പ്രസാരിതാംഗുഷ്ഠകതർജ്ജനീക-
ശിഷ്ടാത്തമുഷ്ട്യജ്ജ്വലദക്ഷദോഷ്ണാ
നിഗീർണവാമപ്രഥമാ തു ശംഖ-
മുദ്രാന്യശാഖാമുകുളീകൃതാഗ്രാ. ൨൦൦

പ്രസാരിതാംഗുഷ്ഠകതർജ്ജനീകശിഷ്ടാത്തമുഷ്ട്യജ്ജ്വലദക്ഷദോഷ്ണാ - വലത്തേക്കൈയുടെ പെരുവിരലും ചൂണ്ടുവിരലും നീട്ടിക്കൂട്ടിയും ശേഷം മൂന്നു വിരലും മടക്കി മുഷ്ടിയായതുകൊണ്ട്, നിഗീർണവാമപ്രഥമാ - ഇടത്തേക്കൈയുടെ പെരുവിരലിനേ അകത്താക്കിയും, അന്യശാഖാമുകുളീകൃതാഗ്രാ - എടത്തേക്കൈയുടെ ശേഷമുള്ള വിരലുകൾ ഒരുമിച്ചുകൂട്ടി വലത്തേക്കൈയുടെ പുറമേ വരുത്തു. ശംഖമുദ്രാ - ഇങ്ങനെ ശംഖമുദ്ര കാട്ടണം.

സ്യാദ്വാമമുഷ്ടികബളീകൃതദക്ഷിണാംഗു-
ഷ്ഠാഗ്രാവസക്തപരിശേഷിതദക്ഷശാഖാ
തത്തർജ്ജനീസമസമുച്ഛ്രിതവാമബാഹു-
ജ്യേഷ്ഠാഗ്രകാ നിഗദിതേത്യപി ശംഖമുദ്രാ. ൨൦൧

വാമമുഷ്ടികബളീകൃതദക്ഷിണാംഗുഷ്ഠാഗ്രാവസക്തപരിശേഷിതദക്ഷശാഖാ - എടത്തേക്കൈയുടെ മുഷ്ടികൊണ്ട് വലത്തേക്കൈയുടെ പെരുവിരലിനേ അകത്തുവരുമാറു പിടിച്ച് വലത്തുകൈയുടെ ശേഷമുള്ള വിരലുകൾ നാലും ഇടത്തുകൈയുടെ മുഷ്ടിക്കു പുറമേ വച്ച് നീർത്തി അംഗുഷ്ഠാഗ്രത്തോളം വരുത്തി, തത്തർജ്ജനീസമസമുച്ഛ്രിതവാമബാഹുജ്യേഷ്ഠാഗ്രകാ - വലത്തേക്കൈയുടെ അഗ്രത്തുങ്കൽ ഒരുമിച്ചുകൂടിവരുമാറ് ഇടത്തുകൈയുടെ പെരുവിരൽ നീട്ടി തൊടീപ്പൂ. ഇതി അപി ശംഖമുദ്രാ നിഗദിതാ - ഇപ്രകാരവും പക്ഷാന്തരമായിട്ടു ശംഖമുദ്ര പറയപ്പെട്ടു.

സാധോഗ്രകാംഗുഷ്ഠകസമ്മുഖീന-
ശ്ലിഷ്യദ്വിമുഷ്ടിപ്രസൃതാനതാഗ്രം
തന്മദ്ധ്യമായുഗ്മകമാകലയ്യ
പ്രയോജയേദത്ര ഗദാഖ്യമുദ്രാം. ൨൦൨

സാധോഗ്രകാംഗുഷ്ഠകസമ്മുഖീനശ്ലിഷ്യദ്വിമുഷ്ടിപ്രസൃതാനതാഗ്രം തന്മദ്ധ്യമായുഗ്മകം ആകലയ്യ – രണ്ടു കൈകളുടേയും പെരുവിരൽ രണ്ടും കീഴ്പോട്ടാക്കി അതിന്മേൽ നേരേ വിരലുകൾ മടക്കി രണ്ടു മുഷ്ടികളും കൂട്ടിപ്പിടിച്ച് രണ്ടിൻേറയും നടുവിലേ വിരലുകൾ നീർത്തു വളച്ച് ഒരുമിച്ചുതൊടീച്ച് കീഴ്പോട്ടു കാട്ടു. അത്ര ഗദാഖ്യമുദ്രാം പ്രയോജയേത് - ഇങ്ങനെ ഗദയുടെ മുദ്രയേ പ്രയോഗിപ്പൂ. ഇങ്ങനെ വിഷ്ണുവിങ്കലേ ആയുധമുദ്ര.

മണിബന്ധവിഷക്തപാണിയുഗ്മ-
പ്രസൃതാഷ്ടാംഗുലികല്പിതാഷ്ടപത്രാ
പ്രഥമായുഗകർണ്ണികാഢ്യാ
പരിദർശ്യാ പയസീരുഹാത്മമുദ്രാ. ൨൦൩

മണിബന്ധവിഷക്തപാണിയുഗ്മപ്രസൃതാഷ്ടാംഗുലികല്പിതാഷ്ടപത്രാ – രണ്ടു കൈകളുടേയും കഴകൾ ഒരുമിച്ചു കൂട്ടി പെരുവിരൽ രണ്ടും കൂടാതെയുള്ള വിരലുകൾ എട്ടും നിവർത്തു് അഷ്ടദലം പോലെ വൃത്താകാരമായി എട്ടു ദിക്കിലും വരുത്തി, പ്രഥമായുഗകർണ്ണികാഢ്യാ – പെരുവിരൽ രണ്ടും നടുവിൽ കർണ്ണികപോലെ കൂട്ടിപ്പിടിപ്പൂ. പയസീരുഹാത്മമുദ്രാ പരിദർശ്യാ – ഇങ്ങനെ താമരപ്പൂവിൻെറ മുദ്രയേ കാട്ടണം. ഇങ്ങനെ വിഷ്ണുവിങ്കലേ ആയുധമുദ്ര നാലും കാട്ടുവാൻ പറഞ്ഞു.

ശിവങ്കലെ ആയുധമുദ്രകളേ പറയുന്നു:—

നികുഞ്ച്യ തിര്യക് പ്രഹിതാഗ്നിശാഖാ
പരശ്വധസ്യോന്നമിതപ്രധാനാ;
പ്രസാരിതാംഗുഷ്ഠശിരഃസ്ഥമദ്ധ്യാ-
/നാമാഗ്രകാ സ്യാദരിണസ്യ മുദ്രാ. ൨൦൪

നികുഞ്ച്യ തിര്യക് പ്രഹിതാഗ്നിശാഖാ ഉന്നമിതപ്രധാനാ – വലത്തേകൈയുടെ അഗ്രം അല്പം വളച്ചു വിലങ്ങത്തിൽ വിരലുകൾ നാലും നീർത്തുകൂട്ടി അംഗുഷ്ഠംമേൽ വിടിർത്തു് ഉയർത്തിയും പിടിപ്പൂ. പരശ്വധസ്യ മുദ്രാ – ഇങ്ങനെ പരശ്വധത്തിൻെറ മുദ്ര

കാട്ടണം. പ്രസാരിതാംഗുഷ്ഠശിരഃസ്ഥമധ്യാനാമാഗ്രകാ – വിടർത്തിയിരിക്കുന്ന ആ പെരുവിരലിന്റെ അഗ്രത്തിങ്കൽ മധ്യമയും അനാമികയും കൂട്ടിപ്പിടിപ്പൂ. ഹരിണസ്യ മുദ്രാ സ്യാൽ – ഇങ്ങനെ ഇടത്തുഭാഗത്തു കാട്ടിയാൽ മാനിന്റെ മുദ്രയായി ഭവിക്കും.

ബഹിർമുഖോത്തംഭിതപാണിശാഖാ
മനാക് പ്രകമ്പ്യാഭയരൂപമുദ്രാ;
ഉത്താനപാണിപ്രസൃതാഗ്രശാഖാ
നിമ്നോദരാ സ്യാദ് വരദാനമുദ്രാ. ൨൦൪

ബഹിർമുഖോത്തംഭിതപാണിശാഖാ – ഇടത്തേക്കൈയ്യുടെ അകം പുറത്തേയ്ക്കു് പിടിച്ച് വിരലുകൾ നീർത്തു മേല്പോട്ടു പിടിച്ച്, മനാക് പ്രകമ്പ്യ – കുറഞ്ഞൊന്നിളക്കി. [ഇതി] അഭയരൂപമുദ്രാ – ഇങ്ങനെ അഭയമുദ്രയേ കാട്ടു. ഉത്താനപാണിപ്രസൃതാഗ്രശാഖാ നിമ്നോദരാ – വലത്തേക്കൈയ് മലർത്തിപ്പിടിച്ച വിരലുകൾ നിവിർത്തു ഉള്ളംകൈ അല്പം താണിരിക്കുമാറു പിടിപ്പൂ. വരദാനമുദ്രാ സ്യാത് – ഇങ്ങനെ വരദാനമാകുന്ന മുദ്ര ഭവിക്കും. ഇങ്ങനെ ശിവങ്കലേ ആയുധമുദ്രകൾ.

ശൂലസ്യ സംസ്തംഭിതമധ്യമാ മനാക്-
പ്രഭുഗ്നതർജ്ജന്യുപകനിഷ്ഠികാ സതീ
മുദ്രാ; കപാലസ്യ കപാലസംഗ്രഹാ-
ഭിനീതിരുത്താനിതപാണിനാ കൃതാ. ൨൦൫

സംസ്തംഭിതമധ്യമാ മനാക്പ്രഭുഗ്നതർജ്ജന്യുപകനിഷ്ഠികാ സതീ – വലത്തേക്കൈയുടെ നടുവിലേ വിരൽ നേരേ നിവിർത്തി അതിന്റെ രണ്ടുപുറത്തേയും തർജ്ജനിയും അനാമികയും കുറഞ്ഞൊന്നു വളച്ചു ശൂലാഗ്രംപോലെ പിടിപ്പൂ. [ഇതി] ശൂലസ്യ മുദ്രാ – ഇങ്ങനെ ശൂലത്തിന്റെ മുദ്ര ഭവിക്കും. ഉത്താനിതപാണിനാ കപാലസംഗ്രഹാഭിനീതിഃ കൃതാ കപാലസ്യ മുദ്രാ [സ്യാത്]- എടത്തേക്കൈ മലർത്തിക്കൊണ്ടു് കപാലത്തേ എടുത്തിരിക്കുന്നപോലെ പിടിപ്പൂ. ഇങ്ങനെ കപാലമുദ്ര കാട്ടണം.

മുഷ്ടീ നിജേ ചാപപൃഷത്കമുദ്രികേ
കൃത്വാ കരൗ ദ്വൗ മുകുളീകൃതാഗ്രകൗ
നിബധ്യ ഗാഢം മണിബന്ധയോർദ്വിധാ
ക്രമേണ കാര്യേ പവിശക്തിമുദ്രികേ. ൨൦൬

നിജേ മുഷ്ടീ ചാപപൃഷത്കമുദ്രികേ[സ്യാതാം] - എടത്തേകൈകൊണ്ടു വില്ലു പിടിക്കുന്ന പോലെ പിടിച്ചാൽ ചാപമുദ്രികയും വലത്തേകൈകൊണ്ടു ശരം പിടിക്കുന്ന പോലെ പിടിച്ചാൽ ശരമുദ്രികയും ഭവിക്കും. ഭൌ കരൌ മുകുളീകൃതാഗ്രകൌ കൃതപാ മണിബന്ധയോഃ ഗാഢം നിബദ്ധ്യ - രണ്ടു കൈകളുടെ വിരലുകൾകൂട്ടി കുഴകൾതമ്മിൽ തൊടീച്ചു; ദ്വിധാ ഭ്രമേണ പവിശക്തിമുദ്രികേ കാര്യേ - ഇടത്തായിട്ടും വലത്തായിട്ടും വട്ടത്തിൽ ഇളക്കു. ഇങ്ങനെ വജ്രത്തിൻേറയും ശക്തിയുടേയും(വേലിന്റെയും)മുദ്രകൾ ഭവിക്കും.

ഇങ്ങനെ ആയുധമുദ്രകളെ പറഞ്ഞിട്ടു പ്രാണാഹുതിമുദ്രകളെ പറയുന്നു.—

കനിഷ്ഠികാദ്യാഃ ക്രമശഃ പ്രധാനയാ
ചതസ്ര ഏനാം നിജതർജയാ സ്പൃശൻ
പ്രാണാദിമുദ്രാഃ ക്രമശഃ പ്രദർശയേത്;
സ്യാദ് ഗ്രാസമുദ്രാ സ്ഫുരദുത്പലാകൃതിഃ. ൨൦൭

കനിഷ്ഠികാദ്യാഃ ചതസ്രഃ ക്രമശഃ പ്രധാനയാ സ്പൃശൻ- ചെറുവിരൽ തുടങ്ങി നാലും ഓരോന്നായിട്ടു് അംഗുഷ്ഠത്തോടു കൂടീട്ടു നാലു മുദ്രയും, ഏനാം നിജതർജയാ സ്പൃശൻ - ഒടുക്കം അംഗുഷ്ഠം തന്റെ അടുത്ത തർജ്ജനിയോടുകൂടീട്ടും, പ്രാണാദിമുദ്രാഃ ക്രമശഃ പ്രദർശയേത് - പ്രാണാഹുതിമുദ്രകളെ അഞ്ചിനേയും ക്രമേണ കാട്ടു. സ്ഫുരദുത്പലാകൃതിഃ ഗ്രാസമുദ്രാ സ്യാത് - ഇടത്തുകൈയുടെ അംഗുഷ്ഠതർജ്ജനീമദ്ധ്യമകൾ എടുത്തു ചെങ്ങഴിനീർപ്പൂപോലെ കാട്ടുന്നതു് ഗ്രാസമുദ്രയായി ഭവിക്കും.

ക്രമാൽ കനിഷ്ഠോപകനിഷ്ഠികേ സ്പൃശൻ
പ്രദേശിനീമദ്ധ്യമികേ ച മുഖ്യയാ
അനാമികാമദ്ധ്യമികേ ച തർജ്ജനീ-
യുതേ ച തേ താശ്ച കരോതു വാഃഖിലാഃ. ൨൦൮

മുഖ്യയാ കനിഷ്ഠോപകനിഷ്ഠികേ പ്രദേശിനീമദ്ധ്യമികേ ച അനാമികാമദ്ധ്യമികേ ച തർജ്ജനീയുതേ ച തേ ച സ്പൃശൻ - പെരുവിരൽകൊണ്ടു ചെറുവിരലിനേയും മോതിരവിരലിനേയും പിടിച്ചും പിന്നെ തർജ്ജനീമദ്ധ്യമികകളെ പിടിച്ചും പിന്നെ മദ്ധ്യമയേയും മോതിരവിരലിനേയും കൂട്ടിപ്പിടിച്ചും പിന്നെ തർജ്ജനീമദ്ധ്യമാനാമികകളെ പിടിച്ചും വിരലുകൾ നാലിനേയും കൂട്ടിപ്പി

ടിച്ചും, താഃ അഖിലാഃ ക്രമാത് കരോതു വാ - പ്രാണാദിമുദ്രകളേ ക്രമേണ ഇങ്ങനെയും ചെയ്യാം.

ഉപഹാരമുദ്രകളെ പറയുന്നു:—

അനാമികാമഗ്രജയാ കനീയസീ-
മപി സ്പൃശന്നഗ്രഭവാം സ്വതർജ്ജയാ
പ്രധാനയാ തർജ്ജനികാദികം ത്രയം
കരോതു തോയാദ്യുപഹാരമുദ്രികാഃ. ൨൧൦

അഗ്രജയാ അനാമികാം സ്പൃശൻ - പെരുവിരൽകൊണ്ടു മോതിരവിരലുകളേത്തൊട്ട് ജലത്തേയും, കനീയസീം അപി - ചെറുവിരലുകളേ തൊടീച്ച് ഗന്ധത്തേയും, സ്വതർജ്ജയാ അഗ്രഭവാം സ്പൃശൻ - തർജ്ജനികളേക്കൊണ്ട് പെരുവിരലുകളേപ്പിടിച്ച് പുഷ്പത്തേയും, പ്രധാനയാ തർജനികാദികം ത്രയം സ്പൃശൻ-പിന്നെ പെരുവിരൽകൊണ്ട് തർജ്ജനികളേ തൊട്ട് ധൂപത്തേയും മദ്ധ്യമികകളേ തൊട്ട് ദീപത്തേയും അനാമികകളേത്തൊട്ട് നിവേദ്യത്തേയും, തോയാദ്യുപഹാരമുദ്രികാഃ കരോതു - ഇങ്ങനെ മാനസപൂജയിങ്കലേ മുദ്രകളേ കാട്ടൂ.

അനാമികാമൂലലസൽപ്രധാനാം
നിവേദ്യമുദ്രാം പ്രതനോതു ദോർഭ്യാം;
ഹൃദ്ബദ്ധമുഷ്ടിർബ്ബലിമുദ്രികാഽഗ്ര-
സ്ഥാസ്വപ്രധാനോപകനിഷ്ഠികാ സ്യാൽ. ൨൧൧

ദോർഭ്യാം അനാമികാമൂലലസൽപ്രധാനാം നിവേദ്യമുദ്രാം പ്രതനോതു- രണ്ടുകൈകളെക്കൊണ്ടുംകൂട്ടി അനാമികകളുടെ ചുവട്ടിൽ ശോഭിച്ചിരിക്കുന്ന പെരുവിരലുകളേ തൊട്ട് നിവേദ്യമുദ്രയേ കാട്ടൂ. അഗ്രസ്ഥാസ്വപ്രധാനോപകനിഷ്ഠികാ ഹൃദ്ബന്ധമുഷ്ടിഃ ബലിമുദ്രികാ സ്യാത് - വലത്തേ കൈയുടെ പെരുവിരലും അനാമികയും അഗ്രം ഒരുമിച്ച് കൂട്ടി ശേഷം വിരലുകൾ മടക്കി മുഷ്ടിയായി ഹൃദയത്തുങ്കൽ പിടിപ്പൂ. ഇങ്ങനെ ബലിമുദ്ര പിടിപ്പൂ.

ഭൂഷായുധാന്തേഽഞ്ജലിവന്ദനീഭ്യാം-
മൂർദ്ധ്നാ ഹരൗ; ശൂലിനി ലിംഗസംജ്ഞാം;
യോന്യാഹ്വയാ സംഭജതി; ദ്വിപാസ്യേ
വൈഷ്ണവ്യഞ്ജലിർവ്വാ കഥിതൈഷ മുദ്രാ. ൨൧൨

ഭൂഷായുധാന്തേ — ആവാഹിച്ച് ആയുധഭൂഷണന്യാസാന്തം ചെയ്താൽ, ഹരൌ അഞ്ജലിവന്ദനീഭ്യാം ഉൎദ്ധ്വാ-വിഷ്ണുവിങ്കൽ അഞ്ജലിമുദ്രികയോടും വന്ദനീമുദ്രികയോടുംകൂടി ഊൎദ്ധ്വമുദ്രികയും, ശൂലിനി ലിംഗസംജ്ഞാ — ശിവങ്കൽ ലിംഗമുദ്രയും, സ്വംഭജിതി യോന്യാഹ്വയാ - ദുൎഗ്ഗയിങ്കൽ യോനിമുദ്രയും, ദ്വിപാസ്യേ വൈഘ്നീ - ഗണപതിയിങ്കൽ വിനായകമുദ്രയും കാട്ടൂ. ഏഷു അഞ്ജലിഃ വാ കഥിതാ-എല്ലാ ദേവന്മാരിലും അഞ്ജലിമുദ്ര എങ്കിലും ദൎശിപ്പിക്കണം.

ദാതവ്യാവാഹനതഃ പരം സമധുപൎക്കാദാവൃതിസ്ഫൂൎത്തിത-
ശ്ചാചാമാവധികം പുരഃ സ്നപനതോഽന്തേ വസ്ത്രഭൂഷാവിധേഃ
പ്രാങ് നൈവേദ്യവിധേഃ പരം ത്രയമിദം ഗണ്ഡൂഷതോഽൎഘ്യം
പ്രസാദാന്തേ പ്രാക് ച വിസൎജ്ജനാത് പ്രതിസപൎയ്യം വാരി
[ചാദ്യന്തയോഃ. ൨൧൩

ആവാഹനതഃ പരം സമധുപൎക്കാൽ പരം ച ആചാമാവധികം ദാതൃ — ആവാഹിച്ച് ആയുധഭൂഷണന്യാസം കഴിഞ്ഞു് മധുപൎക്കം കൊടുത്താലും അൎഘ്യപാദ്യാചമനങ്ങളെ എങ്കിലും കൊടുക്കണം. ആവൃതിസ്ഫൂൎത്തിതഃ പരം - പരിവാരപ്രസ്ഫുരണം കഴിഞ്ഞാലും, സ്നപനതഃ അന്തേ ച-സ്നാനം കഴിഞ്ഞാലും, വസ്ത്രഭൂഷാവധേഃ പരം ച-വസ്ത്രാദിഭൂഷണാന്തം കൊടുത്താലും, നൈവേദ്യവിധേഃ പ്രാക് ച-നിവേദ്യത്തിന്റെമുമ്പിലും, ഗണ്ഡൂഷതഃ പരം ച-ഗണ്ഡൂഷദന്തധാവനാദികളെ കൊടുത്താലും, ഇദം ത്രയം ദാതൃ—ഈ മൂന്നിനേയും കൊടുപ്പൂ. പ്രസാദാന്തേ-പ്രസന്നപൂജ കഴിഞ്ഞാലും, വിസൎജനാത് പ്രാക് ച, - ഉദ്വാസനത്തിങ്കൽ നിന്നു മുമ്പിലും, അൎഘ്യം ഏവ ദാതൃ - അൎഘ്യത്തെത്തന്നെയും കൊടുക്കണം. പ്രതിസപൎയ്യം ആദ്യന്തയോഃ വാരി ച-ജലഗന്ധപുഷ്പധൂപങ്ങളുടെ ആദ്യന്തങ്ങളിൽ ഓരോ ജലത്തേയും കൊടുക്കണം.

സ്നാനാനി പഞ്ചാമൃതപഞ്ചഗവ്യ-
മൃത്കഷായകോഷ്ണോദകഗന്ധവാൎഭിഃ
തീൎത്ഥാദ്ഭിരഷ്ടൌ കലശാംബുഭിശ്ച
കുൎവീത സാവാന്തരശുദ്ധതോയൈഃ. ൨൧൪

പഞ്ചാമൃതപഞ്ചഗവ്യമൃത്കഷായകോഷ്ണോദകഗന്ധവാൎഭിഃ തീൎത്ഥാദ്ഭിഃ കലശാംബുഭിഃ ച സാവാന്തരശുദ്ധതോയൈഃ അ

ഷ്ടൗ സ്നാനാനി കർവീത – പഞ്ചാമൃതംകൊണ്ടും പഞ്ചഗവ്യംകൊണ്ടും മൃജ്ജലംകൊണ്ടും കഷായജലംകൊണ്ടും മന്ദോഷ്ണജലംകൊണ്ടും ഗന്ധജലംകൊണ്ടും തീർത്ഥജലംകൊണ്ടും കലശജലംകൊണ്ടും എടയിൽ ശുദ്ധജലത്തോടുംകൂടി എട്ടുവിധമായിട്ട് അഭിഷേകങ്ങളേ ചെയ്വൂ. ഇവിടെ പാല് തേന് നെയ്യ് കദളിപ്പഴം തേങ്ങാപ്പാല് ഇവയഞ്ചും കൂടിയതു് പഞ്ചാമൃതം. ഈ ദ്രവ്യങ്ങളില്ലെങ്കിൽ പഞ്ചാമൃതസ്നാനമിദം ശുദ്ധോദകസ്നാനമിദം പഞ്ചഗവ്യസ്നാനമിദം ഇത്യാദി ശംഖജലംകൊണ്ടു് അർഘ്യപാദ്യാദികളേപ്പോലെയും കൊടുപ്പൂ.

ഈ പ്രസന്ന പൂജയിങ്കൽ സാന്ധ്യപുഷ്പാഞ്ജലിക്രമത്തെ പറയുന്നു,—

ഗുരുഭ്യ ഇദമേവമാദിപദപൂർവ്വകേണാണുനാ
കരോതു കുസുമാഞ്ജലിം ഗുരുപിതൃസ്വമാത്രാത്മനഃ
സഹോദരകുടുംബിനീതനയവംശ്യസാദ്ധ്യാംസ്തഥാ
മഹീതലസമാശ്രിതാംസ്ത്രിഭുവനാശ്രിതാംശ്ചോദ്ദിശൻ. ൨൧൭

ഗുരുഭ്യ ഇദമേവമാദിപദപൂർവ്വകേണ അണുനാ കുസുമാഞ്ജലിം കരോതു – ഗുരുഭ്യഃ ഇദം എന്നു തുടങ്ങിയുള്ള പദങ്ങൾ മുമ്പായിരിക്കുന്ന മൂലംകൊണ്ടു് മുമ്മൂന്നുരു പുഷ്പാഞ്ജലിയെച്ചെയ്വൂ. ഗുരുപിതൃസ്വമാത്രാത്മനഃ സഹോദരകുടുംബിനീതനയവംശ്യസാദ്ധ്യാൻ മഹീതലസമാശ്രിതാൻ ത്രിഭുവനാശ്രിതാൻ ച ഉദ്ദിശൻ –'ഗുരുഭ്യ ഇദം ഓംനമോ നാരായണായ' 'പിതൃഭ്യ ഇദം ഓംനമോ നാരായണായ' 'മാതൃഭ്യ ഇദം ഓംനമോ നാരായണായ' 'അസ്മഭ്യം ഇദം ഓംനമോ നാരായണായ' 'ഭ്രാതൃഭ്യ ഇദം ഓംനമോ നാരായണായ' 'പത്നീഭ്യ ഇദം ഓംനമോ നാരായണായ' 'പുത്രേഭ്യ ഇദം ഓം നമോ നാരായണായ' 'അസ്മദ്വംശഭൂതേഭ്യ ഇദം' മൂലം; സാദ്ധ്യേഭ്യഃ ഇദം; പൃഥിവീവാസിഭ്യ ഇദം മൂലം; ത്രിഭുവനവാസിഭ്യ ഇദം ഓം നമോ നാരായണായ; ഇങ്ങനെ ഉദ്ദേശിച്ചു് അതാതു മൂലമന്ത്രംകൂട്ടി പുഷ്പാഞ്ജലിയെച്ചെയ്വൂ.

ആവാഹ്യാഗ്രഗതേ സ്വമൂലമനുബിംബാത് കർമ്മബിംബേ നിജൈരഭ്യർച്ച്യാവരണൈർയുതം വിധിവദത്രോദ്വാസയേച്ചാന്തതഃ
ഏവം സ്യാദ് ബഹുബേരനിത്യവലിവസ്ത്വാവാഹനോദ്വാസനാ—
ഹീനോച്ചാവിധിരേകബേരവിഷയേ ന്യൂനാധ്യതിശ്ച ക്വചിത്.

[൨൧൮

സ്വമൂലമന്ത്രബിംബാത് കർമ്മബിംബേ ആവാഹ്യ-അർച്ചനാബിംബത്തുങ്കൽ പീഠം പൂജിച്ചാൽ തന്റെ മൂലബിംബത്തുങ്കൽ പള്ളിക്കുറുപ്പുങ്കൽ പറഞ്ഞ പോലെ ആവാഹിച്ച മുമ്പിലേ കർമ്മബിംബത്തുങ്കൽ ആദിപ്രാണവവ്യാപകാദിചെയ്തു സ്വഹൃദയത്തുങ്കൽ നിന്ന് ആവാഹിച്ച് ആവാഹനമുദ്ര കാട്ടി ന്യാസങ്ങളും ചെയ്തു, അത്ര നിജൈഃ ആവരണൈഃ യുതം ദേവം വിധിവത്അഭ്യർച്ച്യ-അവിടെ തന്റെ പരിവാരങ്ങളോടുകൂടി ദേവനേ പൂജിച്ച്നിവേദിച്ച് പ്രസന്നപൂജയും ചെയ്തു്, അന്തതഃ ഉദ്വാസയേത് ച - ഒടുക്കം നിരംബുകുസുമപൂരിതശംഖു കൊണ്ട് ദേവനേ ഉദ്വസിച്ച് മൂലബിംബത്തുങ്കൽ യോജിപ്പിച്ച് മാനസപൂജയും ചെയ്വൂ. ഏവം ബഹുബേരനിത്യവരിവസ്യാ സ്യാത് -ഇങ്ങനെ ബഹുബേരമായിട്ട് പ്രതിഷ്ഠിച്ചിരിക്കുന്നേടത്തെ നിത്യപൂജ ഭവിക്കും. ഏകബേരവിഷയേ ആവാഹനോദ്വാസനാഹീനഃ അർച്ചാവിധിഃ; കചിത് ന്യൂനാവൃതിഃ ച – ഏകബേരമായിട്ടു പ്രതിഷ്ഠിച്ചിരിക്കുന്നിടത്ത് ആവാഹനയും ഉദ്വാസനയും കൂടാതെയും നിത്യപൂജയേ ചെയ്യാം; ചില പരിവാരപൂജകളും കൂടാതെയും ഭവിക്കും.

അനന്തരം സമ്പൂർണ്ണത ഉണ്ടാക്കിയതിന്റെ ഫലത്തെപ്പറയുന്നു—

ഇത്യേതദ്വിധിനാഽജിതം യജതു വാക്ഷീണശ്രിയൈ മുക്തയേ
തത്തന്ത്രപ്രവരാപ്തയേഹ ജഗദീശം കൃത്സ്നവിച്ചർച്ചയാ
ശർവ്വം സദ്വിതയശ്രിയം ഗജമുഖം വാഽതശ്ച ഭൂയസ്തരാ-
രാദ്ധ്യാം സ്വംഭരിപും തഥാഽയ്യശരജം യേന ക്രിയാഽതോഽത്തരാ.

[വ. ഫ. ൧

ഇഹ കൃത്സ്നവിത്-ഇവിടെ തന്ത്രാഗമങ്ങളെല്ലാമറിഞ്ഞിരിക്കുന്ന ആചാര്യൻ, ഏതദ്വിധിനാ തത്തന്ത്രപ്രവരാപ്തയാ ചർച്ചയാ ച-ഈ പറഞ്ഞ വിധികൊണ്ടും അതാതു ദേവന്മാരുടെ ആഗമത്തുങ്കൽനിന്ന് എടുത്തിരിക്കുന്ന പൂജകൊണ്ടും, ജഗദീശം അജിതം-ജഗത്തുക്കൾക്കു നാഥനായിരിക്കുന്ന വിഷ്ണുവിനെ എങ്കിലും; ശർവ്വം വാ-ശിവനെയെങ്കിലും; സദ്വിതയശ്രിയം-ഈ രണ്ടു ദേവന്മാരുടെ ശ്രീയോടുകൂടിയ ശങ്കരനാരായണനെയെങ്കിലും; ഗജമുഖം വാ-ഗണപതിയെ എങ്കിലും, അതഃ ഭൂയസ്തരാരാദ്ധ്യാം സ്വംഭരിപും വാ-അതിങ്കൽനിന്ന് പിന്നെയുമാരാധിപ്പാൻ യോഗ്യയായിരിക്കുന്ന ദുർഗ്ഗയേ എങ്കിലും, തഥാഽയ്യശരജം-അപ്രകാരം ശാസ്താവിനേ എങ്കിലും സുബ്രഹ്മണ്യനേ എങ്കിലും, ഭക്ത്യാ സഹ അക്ഷീണശ്രിയൈ മുക്ത

യേ ച യജന്തു-ഭക്തിവിശ്വാസാദികളോടുകൂടുംവണ്ണം സമ്പത്തിനായിക്കൊണ്ടും ഐഹികഫലത്തിനായിക്കൊണ്ടും മോക്ഷത്തിനായിക്കൊണ്ടും പൂജിപ്പൂ. യേന ക്രിയാ അത്ഥോത്തരാ-യാതൊരു വിധികൊണ്ടുള്ള പൂജ സഫലമായിട്ടു ഭവിക്കുന്നു. ഈ ശ്ലോകം ഗ്രന്ഥകത്താവിനാൽ ചക്രലേഖനരൂപേണയും ഇച്ഛിച്ചിരിക്കകൊണ്ടു (?) ലേഖനപ്രകാരത്തേയും പറയുന്നു.

സമഭൂമിയിങ്കൽ നാലംഗുലം വിസ്താരമായി ഒരു വൃത്തം വരച്ച് ആ വൃത്തമദ്ധ്യത്തുങ്കൽ ഒരു ഷട്കോണം വരച്ച് ഷട്കോണരേഖകളേയും വൃത്തത്തിന്റെ പുറത്ത് എട്ടെട്ട് അംഗുലം നീളമാക്കിവരച്ചതിനേ ആറിനേയും എട്ടായി ഖണ്ഡിക്കുമ്പോൾ രണ്ടുപുറത്തുകൂടി പുടങ്ങളുടെ അന്തരാളത്തിൽ പത്തൊമ്പതുഖണ്ഡങ്ങൾ വരും. അതിലോരോ പുടത്തിൽ'ഭക്ത്യൈതദചിധിനാ/ജിതം', എന്നു തുടങ്ങിയുള്ള ഓരോ പാദങ്ങളേ എഴുതു. മൂന്നു പാദത്തിലും പത്താമത്തേ അക്ഷരം ജ എന്നു ചക്രമദ്ധ്യത്തിൽ വരും. പിന്നെ പുടങ്ങൾ ആറിന്റേയും തലയ്ക്കലേ ഖണ്ഡത്തിന്റെ അകത്തും പുറത്തും തൊട്ടുവരുമാറു രണ്ടു വൃത്തമായിട്ട് വൃത്താന്തരാളത്തേ ആറിന്റെ നടുവിൽ ഈരണ്ടാക്കിയാൽ വൃത്താന്തരാളം പതിനെട്ടായി ഖണ്ഡിച്ചുവരും. അതിൽ മൂന്നാംപാദത്തിന്റെ ഒടുക്കത്തേ അക്ഷരമാദിയായി നാലാം പാദത്തെ എഴുതുമ്പോൾ മുമ്പിലെഴുതിയ പുടത്തുങ്കലേ അക്ഷരം അതുതന്നെ. വേറെയെഴുതേണ്ട. ഇങ്ങനെ അക്ഷരങ്ങളെഴുതിയാൽ ആറാമത്തേ പുടത്തുങ്കലേ അക്ഷരങ്ങൾ "നാരായണകൃത" എന്നു വരും. മൂന്നാമത്തേ പുടത്തിലേ അക്ഷരങ്ങൾ "തന്ത്രസമുച്ചയ" എന്നു വരും. ഇങ്ങനെ ചക്രബന്ധം.

അനന്തരം തന്റെ കാലത്തെയും ഗോത്രനാമങ്ങളെയും പറയുന്നു:—

കല്യബ്ദേഷ്വതിയത്സു നന്ദനയനേഷ്വംഭോധിസംഖ്യേഷു യ-
സ്സംഭൂതോ ഭൃഗുവീതഹവ്യമുനിയുങ്മൂലേ സവേദോ/ന്വയേ
പ്രാഹുർയസ്യ ജയന്തമംഗലപദേഋം ധാമ നാരായണഃ
സോ/യം തന്ത്രമിദം വ്യധാദ് ബഹുവിധാദുദ്ധൃത്യ തന്ത്രാർണ-
[വാത്. വ ഫ വൃ

നന്ദനയനേഷു അംഭോധിസംഖ്യേഷു കല്യബ്ദേഷു അതീതേഷു-നാലായിരത്തി അഞ്ഞൂററിയിരുപത്തിയൊമ്പതു കലിയുഗസംവത്സരം കഴിഞ്ഞു് ഇരിക്കുമ്പോൾ, കൊല്ലസംവത്സരം അറു

തുററിമൂന്നാമത്തെ മേടമാസത്തിൽ, ഭൃഗുവീതഹവ്യമുനിയുങ്മൂലേ സവേദോ/നാ്യേ യഃ സംഭൃതഃ–ഭൃഗു എന്നും വീതഹവ്യനെന്നും രണ്ടു ഋഷികൾ മൂലമായിരിക്കുന്ന സവേദസ്സ് എന്ന മഹർഷിയുടെ വംശത്തുങ്കൽ യാതൊരു ഗ്രന്ഥകർത്താവു് ഉണ്ടായി എന്നതുകൊണ്ടു് ഗോത്രപ്രവരങ്ങളെ സൂചിപ്പിച്ചു. യസ്യ ജയന്തമംഗലപദോലംധാമ–യാതൊരു ഗ്രന്ഥകർത്താവിന്നു് ജയന്തമംഗലം എന്നുള്ള പദം കൊണ്ടു പ്രസിദ്ധമായിരിക്കുന്ന ഗൃഹവും ഭവിക്കുന്നു; സഃ അയം നാരായണഃ ബഹുവിധാത് തന്ത്രാർണ്ണവാദ് ഉദ്ധൃത്യ ഇദം തന്ത്രം വ്യധാത്–അങ്ങനെ പ്രസിദ്ധനായിരിക്കുന്ന ഈ നാരായണാചാര്യൻ പല പ്രകാരമായിരിക്കുന്ന തന്ത്രാഗമസമുദ്രത്തുങ്കൽ നിന്നു് സാരങ്ങളെ എടുത്തു് ഈ തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തെ ഉണ്ടാക്കി.

സേയം കൃതിസ്തന്ത്രരഹസ്യപൂർണ്ണാ
രക്ഷ്യാ മുഹുർമൂർഖമുഖപ്രപാതാത്
ആചാര്യവര്യൈരിയമേവ ശശ്വ-
ദിശേഷശാരേജ്യാ/സ്തദനുഷ്ഠിതാ/സ്തു. ൨൧൯

തന്ത്രരഹസ്യപൂർണ്ണാ സാ ഇയം കൃതിഃ–തന്ത്രങ്ങളുടെ രഹസ്യങ്ങളായിരിക്കുന്ന അർത്ഥങ്ങളെക്കൊണ്ടു് സംപൂർണ്ണമായിരിക്കുന്ന എന്റെ ഈ ഗ്രന്ഥം, ആചാര്യവര്യൈഃ മൂർഖമുഖപ്രപാതാത് രക്ഷ്യാ–ആചാര്യന്മാരാൽ മൂർഖന്മാരായ ദുർജനങ്ങളുടെ മുഖത്തുങ്കൽ പ്രവേശിക്കാതെ ഇരിക്കുന്നതിന്നു് രക്ഷിക്കപ്പെടണം. അവരുടെ താൽപര്യം വിചാരിക്കാതെ ഒന്നിനൊന്നായിട്ടു പ്രവൃത്തിച്ചാൽ ക്രിയാലോപവും ഭവിക്കും. ശശ്വത അസ്മദനുഷ്ഠിതാ ഇയം വിശേഷശാരേജ്യാ അസ്തു–എല്ലായ്പോഴും എന്നാലുണ്ടാക്കിയിരിക്കുന്ന(?) ഗ്രന്ഥനിർമ്മാണം സകലദേവന്മാരുടെ പൂജയായിട്ടു തന്നെ ഭവിക്കണം. ഗ്രന്ഥാരംഭത്തുങ്കലും ഭഗവാനേ പൂജിക്കണമെന്നു പറഞ്ഞതുകൊണ്ടു് ഈ ഗ്രന്ഥനിർമ്മാണം പൂജാനിമിത്തമെന്നു താൽപര്യം.

ഇതി തന്ത്രസമുച്ചയേ ശ്രുതാർച്ചാ-
ക്രമമുഖ്യേ രവിജന്മസമ്പ്രണീതേ
പടലഃ പരിശിഷ്ടകർമ്മവാചീ
ദശമോ/ദ്വിപുരസ്സരഃ സമാപ്തഃ. ൨൨

ശ്രുതാച്ചാക്രമഗുപ്ത്യൈ രവിജന്മസംപ്രണീതേ തന്ത്രസമുച്ചയേ — ഇപ്രകാരം രവിയുടെ പുത്രനായിരിക്കുന്ന എന്നാൽ പൂജാക്രമത്തേ രക്ഷിപ്പാനായിക്കൊണ്ടു് നിർമ്മിതമായ ഈ തന്ത്രസമുച്ചയത്തുങ്കൽ; പരിശിഷ്ടകർമ്മവാദീ ദ്വിപുരസ്സരഃ ദശമഃ പടലഃ സമാപ്തഃ അത്രേത് — കർമ്മശേഷങ്ങളും മന്ത്രോദ്ധാരമുദ്രാദികളും പറഞ്ഞിരിക്കുന്ന പന്ത്രണ്ടാമത്തേ പടലം സമാപ്തമായി ഭവിച്ചു.

തന്ത്രസമുച്ചയഭാഷായാം ദ്വാദശപടലം

സമാപ്തം.

---

അത്യുക്തിവക്തവ്യാനുക്തിസംകീർണ്ണോക്തിദുരുക്തിഭിഃ
യേ ദോഷാ ഇഹ ജായേരന്നാർത്ഥികാസ്സോഢയന്തു തേ.

ഗത്താരണ്യമഹേശപുരക്ഷിതി സുരൻ ബാലപ്രബോധാർത്ഥമായ്
വൃത്തിം തന്ത്രസമുച്ചയത്തിനു ചമച്ചമ്പോടു ഭാഷാമയീം,

ഉൾത്താരിൽ കരുകേന സജ്ജനമിദം ശോധിച്ചു ചെമ്മേ കൃപാ-
ശക്ത്യാ സാധു പരിഗ്രഹിച്ചു സതതം നൽകീടണം മംഗളം.

ഉള്ളത്തിൽ പ്രീതികൈക്കൊണ്ടമലസുമതിമാരത്ര ദോഷങ്ങളെല്ലാം
തള്ളിത്തെല്ലുണ്ടിതെന്നാൽ ഗുണലവമതുകൈക്കൊണ്ടു കൊണ്ടാടിടുന്നു;
വെള്ളത്തിൽ പാലു ചേർന്നീടുകിലുമതിജവം രാജഹംസങ്ങൾ ചെമ്മേ
കള്ളംകൂടാതഹോ! പാലതിരുചി വിഭജിച്ചാസ്വദിക്കുന്നപോലെ.

ശുഭം.

---

# ശ്ലോകാനുക്രമണിക

## ശ്ലോകാനുക്രമണിക—(തുടർച്ച)

## ശ്ലോകാനുക്രമണിക—(തുടർച്ച)

## ശ്ലോകാനുക്രമണിക—(തുടർച്ച)

ശ്ലോകാനുക്രമണിക—(തുടർച്ച)



പ

## ശ്ലോകാനുക്രമണിക—(തുടർച്ച)

ശ്ലോകാനുക്രമണിക—(തുടർച്ച)

## ശ്ലോകാനുക്രമണിക—(തുടർച്ച)

## ശ്ലോകാനുക്രമണിക—(തുടർച്ച)

## ശ്ലോകാനുക്രമണിക—(തുടർച്ച)

## ശ്ലോകാനുക്രമണിക (തുടർച്ച)



### ഹ

## ശ്ലോകാനുക്രമണിക — (തുടർച്ച.)

| ശ്ലോകം | പടലം | നമ്പർ |
|---|---|---|
| ഹൃത്വാ ചതുർഗ്രഹക്ലൃപ്തം | 10 | 110 |
| ഹൃത്വാജ്യം മനുഭിഃ | 12 | 60 |
| ഹൃത്വാത്രപ്രഥമം | 10 | 57 |
| ഹൃത്വേത്യഷ്ടശതാളി | 5 | 125 |
| ഹൃത് പുണ്ഡരീക | 5 | 52 |
| ഹൃത്പുണ്ഡരീകാളി | 5 | 58 |
| ഹൃത്പുണ്ഡരീകേ | 7 | 7 |
| ഹൃത് ഫാലാന്ത | 7 | 25 |
| ഹൃത്തേഷ്ടകാഗത്ത | 1 | 121 |
| ഹൃന്നന്തഃപ്രണവാദിഃ | 12 | 99 |
| ഹേമാൻ രാജത | 8 | 19 |
| ഹൈമേ നിഷിച്യ | 4 | 76 |
| ഹൈമേ. ന്യസേച്ഛിരസി | 4 | 63 |
| ഹോമാദി കർത്തൃൻ | 6 | 88 |
| ഹോമാന്തേ ഖര | 3 | 61 |
| ഹോമാന്ത ബലി | 6 | 96 |
| ഹൗമാദിശേഷുതത്ത്വ | 5 | 62 |
| ഹ്ലാമന്തിബീജ | 5 | 93 |
| ഹ്ലാമാദ്യസ്വാസ്വാ | 3 | 46 |
| ഹ്ലം ഹ്രീം ഹ്രൂം ഹ്രൈം | 5 | 31 |

---

